# എ. കെ. തോമസും മലങ്കരസഭയും

എഡിറ്റർ

ഡോ. വർഗീസ് പേരയിൽ

പീടികയിൽ ബുക്ക് ഹൗസ്

പരുമല

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Mathews III**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan




Catholicate Palace
Kottayam - 686 038
Kerala, India

ഏപ്രിൽ 07, 2025

നമ്മുടെ പ്രിയൻ ഡോ. വർഗീസ് പേരയിലിന് വാഴ്‌വ്!

പ്രിയനെ,

നമ്മുടെ സഭയുടെ അസോസിയേഷൻ സെക്രട്ടറി ആയി സ്തുത്യർഹ സേവനം ചെയ്ത പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസിന്റെ 94–ാം ജന്മദിനം പ്രമാണിച്ച് താങ്കൾ പ്രസിദ്ധീകരിക്കുന്ന ഗ്രന്ഥത്തിന് നമ്മുടെ പ്രാർത്ഥനാശംസകൾ നേരുന്നു.

ശ്രീ. എ. കെ. തോമസ് സഭയെ സംബന്ധിച്ച് കരുത്തുറ്റ ഒരു അത്മായ നേതാവാണ്. തികഞ്ഞ ദിശാബോധത്തോടും ക്രാന്തദർശിത്വത്തോടും സഭാ ശുശ്രൂഷയിൽ തന്റെ കഴിവുകൾ പ്രയോജനപ്പെടുത്തിയ മികവുറ്റ അസോസിയേഷൻ സെക്രട്ടറി ആയിരുന്നു ശ്രീ. തോമസ്. ഒട്ടനവധി അവസരങ്ങളിൽ ചേർന്നു നിന്ന് പ്രവർത്തിക്കുവാൻ ഞങ്ങൾക്ക് അവസരം ലഭിച്ചിട്ടുണ്ട്. സഭാ വിഷയങ്ങളിൽ പക്വതയോടെ ഇടപെടുവാൻ അദ്ദേഹത്തിന് അനിതരസാധാരണമായ കഴിവുണ്ടായിരുന്നു. പരിശുദ്ധ സഭയുടെ യശ്ശസ്സും പൗരാണികതയും കാത്തുസൂക്ഷിക്കുവാൻ തന്റെ ഭരണ കാലയളവിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരുന്നു. ശ്രീ. തോമസിന് പ്രാർത്ഥനാപുരസ്സരം നാം ആയുരാരോഗ്യ സൗഖ്യം നേരുന്നു.

ഗ്രന്ഥകർത്താവ് ഡോ. വർഗീസ് പേരയിലിനെ നാം പ്രത്യേകം അഭിനന്ദിക്കുന്നു. ശ്രീ. എ. കെ. തോമസിനെപ്പോലെ നന്മയുള്ള മനുഷ്യരുടെ ജീവിതവും ദർശനവും തലമുറകളിലേക്ക് പങ്കിടുവാൻ ഈ ഗ്രന്ഥം സഹായകമാകട്ടെ. ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ ഇനിയും പ്രിയന്റെ ഉദ്യമത്തിൽ പിറവിയെടുക്കട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു.

അനുഗ്രഹ ആശംസകളോടെ.

ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

# അവതാരിക

## ഡോ. പോൾ മണലിൽ

മലങ്കരസഭയുടെ ചരിത്രത്തിലെ നിർണ്ണായകമായ ഒരു കാലഘട്ടത്തിൽ വിശ്വാസധീരതയോടെയും പ്രതിബദ്ധതയോടെയും നിർവ്യാജവും കളങ്ക രഹിതവുമായ സഭാസ്നേഹത്തോടെയും മലങ്കര ഓർത്തഡോക്സ് സുറി യാനി സഭയെ നയിച്ച അത്മായ നേതാവാണ് എ. കെ. തോമസ്. മലങ്കര സഭയുടെ അഖണ്ഡതയും അനശ്വരതയും കാത്തുസംരക്ഷിച്ച 1995-ലെ സുപ്രീംകോടതി വിധി, സുപ്രീംകോടതി നിയോഗിച്ച നിരീക്ഷകൻ ജസ്റ്റീസ് മളീമഠ് പങ്കെടുത്ത മലങ്കര അസോസിയേഷൻ, പരിശുദ്ധ പരുമല തിരുമേ നിയുടെ കബറിടം സ്ഥിതിചെയ്യുന്ന പരുമല പള്ളിയുടെ പുനർനിർമ്മാണം എന്നിങ്ങനെയുള്ള നിർണ്ണായകവും അവിസ്മരണീയവുമായ സന്ദർഭങ്ങളിൽ മലങ്കര അസോസിയേഷൻ സെക്രട്ടറിയായിരുന്ന എ. കെ. തോമസ് മല ങ്കരസഭയുടെ ഒരു സുവർണ്ണകാലത്തിന്റെ സഹയാത്രികനായിരുന്നു. പരി ശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സാരഥ്യത്തിനു തേരുതെളിച്ച എ. കെ. തോമസ് സഭയോടും സഭാസാരഥിയോടും സഭാപാരമ്പര്യത്തോടും വിശ്വാസത്തോടും ആഴത്തി ലുള്ള വിശ്വസ്തതയോടെയും സത്യസന്ധതയോടെയും ആർജ്ജവത്തോ ടെയും സമർപ്പിതസപര്യ നടത്തിയ അത്മായ പൗരുഷമായിരുന്നു. ഇദ്ദേഹ ത്തിനു സമാനമായി മറ്റൊരു അത്മായനേതാവിനെ വിശ്രുത ചിത്രകാരനായ രാജാരവിവർമ്മ ഒരു പെയിന്റിംഗിൽ പണ്ട് വരച്ചു വച്ചിട്ടുണ്ട് - മലങ്കര മെത്രാ പ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ഒപ്പം നിൽക്കുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന്റേതാണീ ചിത്രം.

ഈ സന്ദർഭത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയന്റെ ഒപ്പം നിൽക്കുന്ന എ. കെ. തോമസിന്റെ അത്തരമൊരു ചിത്ര മാണ് എന്റെ ഭാവനയിൽ തെളിഞ്ഞുവരുന്നത്.

മലങ്കരസഭ ഇപ്പോൾ മറ്റൊരു നിർണ്ണായക സാഹചര്യത്തിൽ എത്തി നിൽക്കുമ്പോൾ അതുപോലെ തേരുതെളിക്കുന്ന സത്യസന്ധതയുള്ള അത്മാ യർ എവിടെ? സഭയോടു കൂറു കാട്ടുന്ന അത്മായ നേതാക്കന്മാർ എവിടെ? വിശ്വസ്തയും വിവേകവും സദ്ബുദ്ധിയും ദൈവാശ്രയവും കൈമുതലാക്കി ഏഴെട്ടു സംവത്സരങ്ങൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ്

ദ്വിതീയന്റെ സന്തതസഹചാരിയായി പ്രവർത്തിച്ച എ. കെ. തോമസിനെ ഓർക്കുമ്പോൾ ഇത്തരം ചോദ്യങ്ങൾ ഉയർന്നു വരുന്നുണ്ട്.

എ. കെ. തോമസ് മലങ്കര അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ച കാലം എന്റെ മനസ്സിൽ പച്ചപിടിച്ചു കിടക്കുന്നു. ഞാനും ആ കാലത്തിന്റെ ദൃക്സാക്ഷിയാണ്. എന്നാൽ അതിനു എത്രയോ മുമ്പ് അദ്ദേഹത്തിന്റെ കർമ്മധീരത തിരിച്ചറിഞ്ഞിരിക്കുന്നു. എൺപതുകളിൽ പാലക്കാട് 'മലയാള മനോരമ'യുടെ റിപ്പോർട്ടറായി പ്രവർത്തിക്കുമ്പോൾ ആയിരുന്നു അദ്ദേഹത്തെ ഞാനാദ്യം കാണുന്നത്. അന്ന് അദ്ദേഹം പഞ്ചായത്ത് ഡയറക്ടർ ആയിരുന്നു. ഇന്നത്തെപ്പോലെയുള്ള തദ്ദേശഭരണ സംവിധാനമല്ല അന്നുണ്ടായിരുന്നത്. സംസ്ഥാനത്തെ ആയിരത്തോളം പഞ്ചായത്തുകളുടെ ഭരണച്ചുമതലയുള്ള ഡയറക്ടർ ആയിരുന്നു അദ്ദേഹം. കേരളത്തിലെ മുക്കിലും മൂലയിലും സഞ്ചരിക്കുകയും നാടിന്റെ സ്പന്ദനങ്ങൾ അദ്ദേഹം നേരിട്ട് മനസ്സിലാക്കുകയും ചെയ്തിരുന്നു. അത്തരമൊരു സന്ദർഭത്തിലാണ് ഞാൻ ആദ്യം എ. കെ. തോമസിനെ കണ്ടുമുട്ടുന്നത്. പുതുമയുള്ള ഒരു വാർത്ത എനിക്ക് അന്ന് റിപ്പോർട്ട് ചെയ്യാൻ കഴിഞ്ഞു. സാമ്പത്തികമായി പിന്നാക്കം നിൽക്കുന്ന കുടുംബങ്ങൾക്ക് ആശ്വാസം പകർന്നുകൊണ്ട് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഒരു സമൂഹവിവാഹ പരിപാടി നടത്തുകയുണ്ടായി. വാർത്ത പ്രാദേശികമായിരുന്നെങ്കിലും അതിലെ കൗതുകംകൊണ്ട് അതൊരു 'ബോക്സ്' വാർത്തയായി മനോരമയുടെ എല്ലാ എഡിഷനിലും പ്രസിദ്ധീകരിച്ചു. പിൽക്കാലത്ത് ഓർത്തഡോക്സ് സഭയുടെ വിവാഹ സഹായ പദ്ധതിയായി രൂപപ്പെട്ട പ്രേഷിത ദൗത്യത്തിന് ഇതൊരു ആശയമായി പരിണമിച്ചെന്ന് ഞാൻ കരുതുന്നു. 1994 മെയ് മാസത്തിൽ മലങ്കര ഓർത്തഡോക്സ് സഭാ സമൂഹവിവാഹ പദ്ധതി സ്മരണിക പുറത്തിറക്കിയപ്പോൾ അത് തയ്യാറാക്കാൻ എന്നെയാണ് എ. കെ.തോമസ് ചുമതലപ്പെടുത്തിയത്. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ 1993 ജനുവരി 14-നു പരുമലയിൽ തുടക്കം കുറിച്ച സമൂഹവിവാഹ പദ്ധതിയുടെ നടത്തിപ്പിന് എ. കെ. തോമസ് ഉൾപ്പെടുന്ന ഒരു കമ്മിറ്റിയെ നിശ്ചയിക്കുകയും 1994 വരെ നൂറോളം പേർക്ക് സഹായങ്ങൾ നൽകുകയും ചെയ്തിരുന്നു. പദ്ധതിയുടെ മൂന്നാം ഘട്ടത്തിലാണ് 1994-ൽ സമൂഹവിവാഹ സ്മരണിക എ. കെ. തോമസിന്റെ ചുമതലയിൽ പുറത്തിറക്കിയത്.

പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടൊപ്പം ചേർന്ന് ഇതുപോലെ അനേകം നൂതന പദ്ധതികൾ എ. കെ. തോമസ് സഭയിൽ നടപ്പാക്കിയിട്ടുണ്ട്. കേരളത്തിന് പുറത്ത് സഭയുടെ ഒരു വൈദിക സെമിനാരി നാഗ്പ്പൂരിൽ തുടങ്ങുന്നതിനും കോട്ടയത്ത് മാർ ബസേലിയോസ് പബ്ലിക് സ്കൂളും പീരുമേട്ടിൽ മാർ ബസേലിയോസ് എൻജിനീയറിംഗ് കോളജും ആരംഭിക്കുന്നതിനും പരിശുദ്ധ ബാവാ തിരുമേനിയുടെ ഒപ്പം പ്രവർത്തിച്ച എ. കെ. തോമസാണ് സഭയുടെ മാനവശേഷി വികസന വിഭാ

ഗവും സേവന വിഭാഗമായ ആർദ്ര സൊസൈറ്റിയും സ്ഥാപിക്കാൻ മുൻകൈ എടുത്തത്. അടൂരിൽ സെന്റ് സിറിൾസ് കോളജ് സ്ഥാപിക്കാൻ റിട്ട. സെഷൻസ് ജഡ്ജി കെ. കോരുത് തുടങ്ങിയ അത്മായ നേതാക്കളുടെ കൂടെ മാത്യൂസ് ദ്വിതീയൻ ബാവായോടൊപ്പം പ്രവർത്തിച്ചതും എ. കെ. തോമസ് ആണ്. സുപ്രീംകോടതി വിധിയെ തുടർന്ന് സഭാ സമാധാനത്തിനു വേണ്ടി വിഘടിത വിഭാഗവുമായി എത്രയോ തവണ ഉമ്മൻചാണ്ടി, ടി. എം. ജേക്കബ് എന്നിവരോടൊപ്പം എ. കെ. തോമസ് ചർച്ചയ്ക്കു പോയിരിക്കുന്നു. സമാധാനത്തിന് കൂട്ടുനിൽക്കാതെ വിഘടിത വിഭാഗത്തിന്റെ തലവൻ നടത്തിയ ലംഘനങ്ങളും എ. കെ. തോമസ് നേരിട്ട് മനസ്സിലാക്കിയിട്ടുണ്ട്. അതെല്ലാം അറിയപ്പെടാത്ത ചരിത്രം.

എ. കെ. തോമസിന്റെ സഭാജീവിതത്തിലെ ഏറ്റവും സന്തോഷകരമായ അനുഭവം പരുമലയിൽ നിന്നാണ് ലഭിച്ചിട്ടുള്ളതെന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. അതിൽ പ്രധാനം പരുമലയിൽ ആ പരിശുദ്ധന്റെ കബറിങ്കൽ ദീർഘസമയം ഇരുന്ന് പ്രാർത്ഥിക്കാൻ കഴിഞ്ഞിട്ടുള്ളതാണ്. പരുമല പള്ളി പുതുക്കി പണിഞ്ഞ കാലത്താണ് അതിനുള്ള അനുഗൃഹീതമായ അവസരം കൈവന്നത്.

പരുമല പള്ളിയുടെ ചരിത്രത്തിൽ ഒരിക്കലും മറക്കാൻ കഴിയാത്ത തീർത്ഥാടനവാരം എന്ന പദ്ധതി നടപ്പിലാക്കിയത് എ. കെ. തോമസ് പരുമല കൗൺസിൽ സെക്രട്ടറിയായി പ്രവർത്തിക്കുമ്പോഴാണ്. പരുമല പെരുന്നാളിനോടനുബന്ധിച്ച് ഒരാഴ്ച 'തീർത്ഥാടനവാരം' എന്ന ആശയം ഞാനാണ് അദ്ദേഹത്തിന്റെ മുമ്പിൽ അവതരിപ്പിച്ചത്. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ എന്റെ ആശയം അംഗീകരിക്കുകയും അതു നടപ്പാക്കാൻ എന്നെ ചുമതലപ്പെടുത്തുകയും ചെയ്തു. എ. കെ. തോമസ് സെക്രട്ടറിയായിരിക്കുമ്പോൾ 1996-ൽ തുടങ്ങിയ പരുമല തീർത്ഥാടനവാരം ഇപ്പോൾ എല്ലാ വർഷവും ആഘോഷമായി നടത്തിവരുന്നു. തുടക്കത്തിൽ ആദ്യത്തെ കുറെ വർഷങ്ങളിൽ ഞാൻ പരുമലയിൽ താമസിച്ചുകൊണ്ടാണ് തീർത്ഥാടനവാരം സംഘടിപ്പിച്ചത്. ഓരോ ദിവസവും ഓരോ പരിപാടികൾ നടത്തി. വിശിഷ്ട വ്യക്തിത്വങ്ങളെ ഓരോ ദിവസത്തെയും പരിപാടികളിൽ പങ്കെടുപ്പിച്ചു. എ. കെ. തോമസും അന്ന് പരുമല മാനേജരായിരുന്ന വെരി. റവ. പി. എം. ഗീവർഗീസ് റമ്പാച്ചനും എനിക്ക് അതിനുള്ള പിന്തുണയും പ്രോത്സാഹനവും നൽകിയത് ഈ സന്ദർഭത്തിൽ ഓർക്കുന്നു. പരുമല പള്ളി പുനപ്രതിഷ്ഠ നടത്തിയപ്പോൾ പ്രസിദ്ധീകരിച്ച 'പുണ്യസ്മൃതി'യുടെ എഡിറ്റർ ആയി പ്രവർത്തിക്കാൻ കഴിഞ്ഞതും എന്റെ ഭാഗ്യമായിരുന്നു. തീർത്ഥാടനവാരം ആരംഭിച്ചതിനെപ്പറ്റി 'പുണ്യസ്മൃതി'യിൽ ഗീവറുഗീസ് റമ്പാച്ചൻ രേഖപ്പെടുത്തിയിട്ടുണ്ട്.

പരിശുദ്ധ പരുമല തിരുമേനി എഴുതിയ ഊർശ്ലേം യാത്രാവിവരണത്തിന്റെ ശതാബ്ദി കോട്ടയത്ത് നടത്താൻ എന്നെ പ്രോത്സാഹിപ്പിച്ചതും എ. കെ.

തോമസും ഗീവറുഗീസ് റമ്പാച്ചനുമായിരുന്നു. തകഴി, സുകുമാർ അഴിക്കോട്, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്, സി. രാധാകൃഷ്ണൻ, ഡി. സി. കിഴക്കേമുറി, മാമ്മൻ മാത്യു എന്നിവരെ പങ്കെടുപ്പിച്ചുകൊണ്ട് കോട്ടയം പഴയസെമിനാരിയിൽ 1995-ൽ നടത്തിയ ശതാബ്ദി സമ്മേളനം നടത്താൻ എ. കെ. തോമസാണ് മുൻകൈ എടുത്തത്.

എ. കെ. തോമസിനെപ്പറ്റി ഓർക്കുമ്പോൾ ഇങ്ങനെ വ്യക്തിപരമായ ഒട്ടേറെ കാര്യങ്ങൾ എനിക്ക് പറയാനുണ്ട്. എന്നാൽ സഭാചരിത്രകാരനായ ഡോ. വർഗീസ് പേരയിൽ തയ്യാറാക്കിയ 'എ. കെ. തോമസും മലങ്കര സഭയും' എന്ന പുസ്തകം വായിച്ചപ്പോൾ മലങ്കരസഭയിൽ എ. കെ. തോമസ് നടത്തിയിട്ടുള്ള സേവനങ്ങൾ വിശദമായി മനസ്സിലാക്കാൻ കഴിഞ്ഞു. സത്യസന്ധത, ആത്മാർത്ഥത, സേവനതല്പരത, ആർദ്രത, സഹാനുഭൂതി, ദൈവസ്നേഹം എന്നിങ്ങനെ ഒട്ടനവധി ഗുണഗണങ്ങളുള്ള എ. കെ. തോമസ് തന്റെ വ്യക്തിജീവിതത്തിലും സഭാജീവിതത്തിലും പുലർത്തിയിട്ടുള്ള അച്ചടക്കവും ലാളിത്യവും നൈർമ്മല്യവും എന്നെ വിസ്മയിപ്പിച്ചിട്ടുണ്ട്. ആയിരം പൂർണ്ണചന്ദ്രന്മാരെ ദർശിച്ചും നവതിയുടെ നവോന്മേഷം ആർജ്ജിച്ചും എ. കെ. തോമസ് നൂറിന്റെ പടിവാതിലിൽ എത്തിനിൽക്കുന്നു. ദൈവത്തിന്റെ അപാരമായ അനുഗ്രഹം അദ്ദേഹത്തിന് ലഭിച്ചിരിക്കുന്നു.

ഈ പുസ്തകത്തിൽ ഡോ. വർഗീസ് പേരയിൽ എഴുതിയ ജീവിതരേഖയിൽ എ. കെ. തോമസിന്റെ സഭാസപര്യ മാത്രമല്ല മറ്റു രംഗങ്ങളിലുള്ള അദ്ദേഹത്തിന്റെ സേവനങ്ങളും വിവരിക്കുന്നുണ്ട്. ഒരു ഹൈസ്കൂൾ അദ്ധ്യാപകനായി ആയിരുന്നു തുടക്കം. കണക്കും സ്റ്റാറ്റിസ്റ്റിക്സും പഠിച്ചിട്ടുള്ള അദ്ദേഹം സർക്കാർ സേവനം തുടങ്ങുന്നത് സ്റ്റാറ്റിസ്റ്റിക്സ് ഓഫീസറായിട്ടാണ്. തുടർന്ന് പഞ്ചായത്ത് ഇൻസ്പെക്ടറായി. ഒടുവിൽ പഞ്ചായത്ത് ഡയറക്ടറായി പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചു. പഞ്ചായത്ത് വകുപ്പിൽ 30 വർഷം ജോലി ചെയ്തതിനു ശേഷം പബ്ലിക് സർവ്വീസ് കമ്മീഷൻ അംഗമായി. ഏറ്റവും ഒടുവിൽ ശമ്പളപരിഷ്കരണ കമ്മീഷൻ അംഗമായും സേവനം അനുഷ്ഠിച്ചു. സർക്കാർ ലാവണത്തിൽ പ്രവർത്തിക്കുമ്പോൾ ഒരു പരാതിയും ഉണ്ടായില്ല. ജനങ്ങളെ സേവിക്കാനുള്ള അവസരമായി ജോലിയെ അദ്ദേഹം വിനിയോഗിച്ചു. അഴിമതിയില്ല, സ്വജനപക്ഷപാതമില്ല, കൈക്കൂലിയില്ല. ലേശംപോലും കറപുരളാത്തതായിരുന്നു എ. കെ. തോമസിന്റെ സർക്കാർ സേവനം.

ഇപ്രകാരം ബഹുമുഖ സവിശേഷതകൾ വച്ചുപുലർത്തുന്ന ഒരു വ്യക്തിത്വമാണ് എ. കെ. തോമസ്. അദ്ദേഹത്തെ ഈ പുസ്തകത്തിൽ കുര്യാക്കോസ് മാർ ക്ലീമ്മിസ് വലിയ മെത്രാപ്പോലീത്താ വിശേഷിപ്പിക്കുന്നത് 'ഒരു ഉത്തമ ക്രിസ്ത്യാനി' എന്നാണ്. ഡോ. യാക്കോബ് മാർ ഐറേനിയസ് വിശേഷിപ്പിക്കുന്നതും അങ്ങനെ തന്നെ. ആത്മാർത്ഥതയുള്ള അത്മായനെന്നും

മാർ ഐറേനിയസ് അദ്ദേഹത്തെ വിളിക്കുന്നു. എ. കെ. തോമസിന്റെ ജീവിത ലാളിത്യത്തെപ്പറ്റി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എഴുതുമ്പോൾ ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നതു ഒരു മനുഷ്യസ്നേഹിയെന്നാണ്. വേറിട്ട വ്യക്തിത്വമെന്നു യാക്കോബ് മാർ ഏലിയാസ് എഴുതുന്നു.

സഭയുടെ നേതൃസ്ഥാനങ്ങളിൽ കുലീനതയുള്ള അത്മായർ വിരളമായിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ എ. കെ. തോമസിനെപ്പോലെയുള്ളവരുടെ ഗണനീയമായ സേവനങ്ങൾ സ്മരിക്കുന്നതു ഏറെ ഉചിതമാണ്. സഭാജീവിതത്തിലേക്കു കടന്നുവരാൻ ഇദ്ദേഹത്തിന്റെ അപാരമായ വ്യക്തിത്വം പലർക്കും പ്രേരണ നൽകുന്നതായി ജോഷ്വാ മാർ നിക്കോദിമോസും ഡോ. സഖറിയാസ് മാർ അപ്രേമും ചൂണ്ടിക്കാട്ടുന്നു. ജീവിതമൂല്യങ്ങളിൽ ഉറച്ചു നിൽക്കുന്ന വ്യക്തിത്വമാണ് അദ്ദേഹമെന്നും മാർ അപ്രേം ചൂണ്ടിക്കാട്ടുന്നു. വിവേകവും സൗമ്യതയും എ. കെ. തോമസിന്റെ മുഖമുദ്രകളാണെന്നു ഫാ. ഡോ. കെ. എം. ജോർജ് വിശേഷിപ്പിക്കുന്നു.

സഭയുടെ പ്രവർത്തനങ്ങളിൽ സാമ്പത്തിക വ്യയം ഉണ്ടാകാതിരിക്കാൻ സൂക്ഷ്മതയോടെ സേവനം ചെയ്ത എ. കെ. തോമസിനെ ഫാ. ഡോ. എം. ഒ. ജോൺ അനുസ്മരിക്കുന്നു. പറക്കോട് നിന്നു ദേവലോകത്തു വരാൻ കോട്ടയത്തേക്ക് മിക്കവാറും എല്ലാ ദിവസവും ബസിൽ സഞ്ചരിച്ചുകൊണ്ട് പണം സൂക്ഷിച്ച് വിനിയോഗിക്കാൻ അദ്ദേഹത്തിനു മടി ഉണ്ടായിരുന്നില്ല. ഫാ. ഡോ. ജേക്കബ് കുര്യൻ അദ്ദേഹത്തെ സൂക്ഷ്മതയും സുതാര്യതയും ഉള്ള വ്യക്തിത്വമെന്നു വിശേഷിപ്പിക്കുകയും ദർശനത്തിലും പ്രവർത്തന ശൈലിയിലും മാന്യത പുലർത്തിയ ഒരു സഭാസ്ഥാനി എന്ന നിരീക്ഷണം അവതരിപ്പിക്കുകയും ചെയ്യുന്നു. എ. കെ. തോമസിന്റെ സഭാസ്നേഹം, കരുണ, ദീനാനുകമ്പ, ദൈവഭയം എന്നീ സവിശേഷതകൾ ഡോ. കെ. എൽ. മാത്യു വൈദ്യൻ കോറെപ്പിസ്കോപ്പാ എടുത്തു പറയുന്നു. അദ്ദേഹത്തിന്റെ കർമ്മസാക്ഷ്യങ്ങളാണ് ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എടുത്തു പറയുന്നത്. മലങ്കരസഭയിൽ ഭദ്രാസന പുനർവിഭജനത്തെപ്പറ്റിയുള്ള ചർച്ചകൾക്കു എ. കെ. തോമസിന്റെ കാലത്താണ് ആലോചനകൾ തുടങ്ങിയതെന്ന് പി. ജി. കുര്യൻ കോറെപ്പിസ്കോപ്പാ ചൂണ്ടിക്കാട്ടുന്നു. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ സ്നേഹിച്ച എ. കെ. തോമസിനെ ഫാ. കെ. പി. മാത്യൂസ് സ്മരിക്കുന്നു.

എ. കെ. തോമസിന്റെ നീതിബോധം, നിഷ്കളങ്കത, സഭാസ്നേഹം എന്നിവയാണ് ഫാ. അലക്സാണ്ടർ ഏബ്രഹാം എടുത്തുപറയുന്നത്. ദൈവിക കാര്യങ്ങളിലുള്ള തീക്ഷ്ണതയെപ്പറ്റി ഫാ. ജെറിൻ ജോൺ ചൂണ്ടിക്കാട്ടുന്നു. വിശ്വസ്ത ദാസൻ എന്നാണ് ഫാ. രാജൻ മാത്യു വിശേഷിപ്പിക്കുന്നത്. അതിശ്രേഷ്ഠമായ ജീവിതംകൊണ്ടും സഭാസ്നേഹം കൊണ്ടും എ. കെ. തോമ

സിന്റെ വ്യക്തിത്വം അനന്യമാണെന്നു ഫാ. ബിജു പി. തോമസ് എഴുതുന്നു. ജീവകാരുണ്യ പ്രവർത്തനങ്ങളിൽ സഭയുടെ പങ്കാളിത്വം ശക്തിപ്പെടുത്താൻ അദ്ദേഹം നടത്തിയ പരിശ്രമങ്ങൾ ഓർക്കുന്ന ഫാ. ജോയിക്കുട്ടി വർഗീസ്, സമൂഹത്തോടുള്ള പ്രതിബദ്ധതയും ഹൃദയശുദ്ധിയും സൗമ്യതയും കരുണാമയത്വവും അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ ഭാഗമായിരുന്നെന്നും ചൂണ്ടിക്കാട്ടുന്നു. മാതൃകാപുരുഷനെന്നു തെന്നല ബാലകൃഷ്ണപിള്ളയും സാത്വികനായ പൗരനെന്നു തിരുവഞ്ചൂർ രാധാകൃഷ്ണനും സത്യസന്ധതയുടെ നേർസാക്ഷ്യമെന്നു ഡോ. സിറിയക് തോമസും നന്മയുടെ പ്രതീകമെന്നു ചിറ്റയം ഗോപകുമാറും കർമ്മധീരനെന്നു ഡോ. അലക്സാണ്ടർ ജേക്കബും വിശേഷിപ്പിക്കുന്നു.

സഭയുടെ ഒരു സുവർണ്ണകാലത്തു മാത്യൂസ് ദ്വിതീയൻ ബാവായ്ക്കൊപ്പം വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര എന്നിവരുടെ കൂടെ എ. കെ. തോമസിന് സെക്രട്ടറിയായി പ്രവർത്തിക്കാൻ കഴിഞ്ഞതിനെപ്പറ്റി ജോർജ് മത്തായി നൂറനാൽ എഴുതുന്നു. സഭാസെക്രട്ടറി എന്ന നിലയിൽ എ. കെ. തോമസ് പദവിയുടെ മാന്യത കാത്തുസൂക്ഷിച്ചതായി മുൻ സഭാസെക്രട്ടറി പോൾ മത്തായി വ്യക്തമാക്കുന്നു. അഴിമതിയുടെ കറപുരളാതെ കർത്തവ്യങ്ങൾ അനുഷ്ഠിച്ച എ. കെ. തോമസിനെ ഒരു മാതൃകാപുരുഷനെന്നാണ് ജസ്റ്റീസ് ബഞ്ചമിൻ കോശി വിലയിരുത്തുന്നത്. അദ്ദേഹത്തിന്റെ വസ്ത്രംപോലെ മനസ്സും ശുഭവും ശുദ്ധവുമാണെന്ന് അഡ്വ. ബിജു ഉമ്മൻ എഴുതുന്നു. കറപുരളാത്ത സമുദായസ്നേഹി എന്ന് ഫാ. ഡോ. തോമസ് വർഗീസ് ചാവടിയിൽ വിശേഷിപ്പിക്കുന്നു.

സഭയുടെ വ്യത്യസ്ത പ്രവർത്തനമേഖലകളിൽ എ. കെ. തോമസ് നൽകിയ സംഭാവനകൾ ഡോ. ജോസ് പാറക്കടവിലും പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ടും ഓർക്കുന്നു. സഭയുടെ സ്വത്തും പണവും ദുർവ്യയം ചെയ്യാതിരിക്കാൻ അദ്ദേഹം ഒരു കാവൽക്കാരനെപ്പോലെ സൂക്ഷ്മമായി ശ്രദ്ധിച്ച കാര്യമാണ് അഡ്വ. തോമസ് ഫിലിപ്പ് പറയുന്നത്. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾക്ക് ഉപരിയായി സഭയുടെ താല്പര്യവും പൊതുതാല്പര്യവും അദ്ദേഹം ഉയർത്തിപ്പിടിച്ചെന്ന് ജോസഫ് എം. പുതുശ്ശേരി ചൂണ്ടിക്കാട്ടുന്നു. എ. കെ. തോമസിന്റെയും മാത്യൂസ് ദ്വിതീയൻ ബാവായുടെയും സന്തതസഹചാരിയായ പ്രൊഫ. ഡി. കെ. ജോൺ തന്റെ അനുഭവങ്ങൾ പങ്കുവയ്ക്കുന്നു. വ്യക്തിബന്ധങ്ങളിലെ ഊഷ്മളതയെപ്പറ്റി തോമസ് കുതിരവട്ടവും ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ സ്ഥാപനത്തിൽ വഹിച്ച പങ്കിനെപ്പറ്റി പ്രൊഫസർ ടൈറ്റസ് വർക്കിയും എഴുതുന്നു. ഒരു നല്ല മനുഷ്യൻ എന്നാണ് അഡ്വ. ജോസഫ് ജോൺ വിശേഷിപ്പിക്കുന്നത്. 'പൗരസ്ത്യതാരം' എന്ന പ്രസിദ്ധീകരണത്തിൽ ഒന്നിച്ച് പ്രവർത്തിച്ചതിനെപ്പറ്റി ഫാ.

വി. തോമസ് പട്ടാഴിയും ജസ്റ്റീസ് മളീമഠിന്റെ കൂടെ പരുമല സമ്മേളനത്തിൽ പങ്കെടുത്തതിനെപ്പറ്റി അഡ്വ. വർഗീസ് പി. തോമസും എഴുതുന്നു.

എ. കെ. തോമസിന്റെ അർപ്പണബോധത്തെപ്പറ്റി പി. ജി. ജോണും, ഒന്നിച്ചുള്ള യാത്രകളെപ്പറ്റി ഫാ. പ്രൊഫ. ജോർജ് വർഗീസും, ഒന്നിച്ചുള്ള പ്രവർത്തനത്തെപ്പറ്റി ടി. എം. യോഹന്നാനും എഴുതുന്നു. ആ വ്യക്തിത്വത്തിന്റെ സവിശേഷതകൾ പ്രൊഫ. ജോസ് വി. കോശി വരച്ചുകാട്ടുന്നു. ഡോ. എബിൻ ടി മാത്യൂസ് വിശേഷിപ്പിക്കുന്നത് 'വിളക്കുമരം' എന്നാണ്. ഒരു 'ജന്റിൽമാൻ' എന്നു ബിനു സക്കറിയ വിശേഷിപ്പിക്കുന്നു. എളിമയുടെ ആൾ രൂപമെന്ന് ജോൺ കക്കാടും സൗമ്യ വ്യക്തിത്വമെന്നു ജെക്കോച്ചൻ വട്ടക്കുന്നേലും വിശേഷിപ്പിക്കുന്നു. നാടിന്റെ അഭിമാനമായ അദ്ദേഹത്തെപ്പറ്റി തോമസ് മാത്യു, ബിനുരാജ് തെക്കേഭാഗത്ത്, അഡ്വ. ബിജു വർഗീസ്, ജോർജ് ജോസ് എന്നിവർ എഴുതുന്നു. ഷിബു മാത്തുക്കുട്ടി, ഡോ. ഏബ്രഹാം ഫിലിപ്പ്, ഡോ. സൂസൻ തോമസ്, ഡോ. തോമസ് കോശി, ഡോ. ശിൽപ മറിയം വർഗീസ് എന്നീ കുടുംബാംഗങ്ങളുടെ കുറിപ്പുകൾ കൊണ്ടും ഈ പുസ്തകം ധന്യമാണ്.

എ. കെ. തോമസ് അവതരിപ്പിച്ച ബജറ്റ് പ്രസംഗങ്ങളും അദ്ദേഹം വിവിധ വ്യക്തിത്വങ്ങളെപ്പറ്റി എഴുതിയിട്ടുള്ള ലേഖനങ്ങളും ഡോ. വർഗീസ് പേരയിൽ ഈ പുസ്തകത്തിൽ സമാഹരിച്ചിട്ടുണ്ട്. എ. കെ. തോമസിന്റെ ജീവിതവും പ്രവർത്തനവും അടയാളപ്പെടുത്തുന്ന ഒരു പുസ്തകം മാത്രമല്ല തികഞ്ഞ സഭാസ്നേഹിയായ ഡോ. വർഗീസ് പേരയിൽ ഇതിൽ സമാഹരിച്ചിരിക്കുന്നത് - മലങ്കരസഭയുടെ ഒരു കാലഘട്ടത്തിന്റെ സ്പന്ദനങ്ങൾ ഇതിന്റെ ഉള്ളടക്കത്തിൽ സമാഹരിച്ചിരിക്കുന്നു.

മലങ്കരസഭയിൽ അതിപ്രഗത്ഭരായ സെക്രട്ടറിമാർ ഉണ്ടായിട്ടുണ്ടെങ്കിലും ഇതിനു മുമ്പ് ഡോ. അലക്സാണ്ടർ കാരയ്ക്കലിനെപ്പറ്റി മാത്രമേ ഒരു പുസ്തകം പ്രസിദ്ധീകരിച്ചിട്ടുള്ളു. എന്നാൽ അലക്സാണ്ടർ കാരയ്ക്കൽ ജീവിച്ചിരിക്കുമ്പോൾ ആ പുസ്തകം പുറത്തിറക്കാൻ അതിന്റെ എഡിറ്ററെന്ന നിലയിൽ കഴിഞ്ഞില്ല എന്നൊരു ദുഃഖം എനിക്കുണ്ട്. ഇടവഴിക്കൽ ഇ. എം. ഫിലിപ്പ്, എ. എം. വർക്കി, എം. സി. കുറിയാക്കോസ് റമ്പാൻ, ഫാ. കെ. ഡേവിഡ്, ഇ. ജെ. ജോസഫ് എറികാട്ട്, പി. സി. എബ്രഹാം പടിഞ്ഞാറേക്കര എന്നിങ്ങനെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയ സെക്രട്ടറിമാരുടെ ഒരു വലിയ നിര നമുക്കുണ്ട്. അവരുടെ കാലഘട്ടത്തിൽ സഭയിൽ നടന്ന പ്രവർത്തനങ്ങൾ മനസ്സിലാക്കാൻ അവരെപ്പറ്റിയൊന്നും ഓർമ്മക്കുറിപ്പുകളോ ഗ്രന്ഥങ്ങളോ ആരും തയ്യാറാക്കിയിട്ടില്ല. അതിനാൽ ചരിത്രകാരനായ ഡോ. വർഗീസ് പേരയിൽ തയ്യാറാക്കിയ ഈ പുസ്തകത്തിനു വലിയ ചരിത്രമൂല്യമുണ്ട്. ഈ പുസ്തകം തയ്യാറാക്കാൻ ഡോ. പേരയിൽ പ്രകടിപ്പിച്ച ഇച്ഛാശക്തിയും സന്മനസ്സും അത്യന്തം ശ്ലാഘനീയമാണ്.

# ആമുഖം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ സെക്രട്ടറിയായിരുന്ന അടൂർ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് സാറിന്റെ 94-ാം ജന്മദിനം 2024 നവംബറിൽ ആയിരുന്നു. അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ മാത്രമല്ല പി.എസ്.സി. അംഗം, പഞ്ചായത്ത് ഡയറക്ടർ, ശമ്പള പരിഷ്കരണ കമ്മീഷൻ അംഗം തുടങ്ങിയ വിവിധ മേഖല കളിലെ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ ആദരിക്കുന്നതിനായിട്ടാണ് ഈ പുസ്തകം പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്നത്.

പ്രായത്തിന്റെ ക്ഷീണാധിക്യം ഉണ്ടെങ്കിലും ഇന്നും സമൂഹത്തിലെയും പ്രത്യേകിച്ച് മലങ്കര ഓർത്തഡോക്സ് സഭയിലെയും ഓരോ ചലനങ്ങളും നിരീക്ഷിക്കുകയും സഭയുടെയും സമൂഹത്തിന്റെയും പുരോഗതിക്കുവേണ്ടി പ്രാർത്ഥിക്കുകയും വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തുകൊണ്ട് അദ്ദേഹം അടൂർ പറക്കോട് കുടുംബത്തിൽ വിശ്രമജീവിതം നയിക്കുന്നു.

തോമസ് സാറിനെ പരിചയമുള്ള സഭയിലെയും സമൂഹത്തിലെയും പ്രഗൽഭരുടെ ലേഖനങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ടാണ് ഈ പുസ്തകം തയ്യാറാക്കുവാൻ ശ്രമിച്ചത്.

അദ്ദേഹത്തിന്റെ വ്യക്തിപരമായ വിവരണങ്ങളോടൊപ്പം അദ്ദേഹം പ്രവർ ത്തിച്ചിരുന്ന പഴയ അടൂർ പഞ്ചായത്ത് ലൈബ്രറി, പറക്കോട് വൈ.എം. സി.എ., പഠിച്ചിരുന്ന ചങ്ങനാശ്ശേരി എസ്.ബി. കോളജ്, തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജ്, തൃശ്ശിനാപ്പള്ളി സെന്റ് ജോസഫ് കോളജ്, ജോലി ചെയ്തിരുന്ന പഞ്ചായത്ത് ഡിപ്പാർട്ട്മെന്റ്, പി.എസ്.സി., മലങ്കരസഭയുടെ വിവിധ കാലഘട്ടങ്ങൾ, അടൂർ സെന്റ് സിറിൽസ് കോളജ് തുടങ്ങി ഒട്ടേറെ മേഖലകൾ ഈ പുസ്തകത്തിൽ കൂടി കടന്നുപോകുന്നുണ്ട്.

ലോകമാസകലം വ്യാപിച്ചു കിടക്കുന്ന മലങ്കര ഓർത്തഡോക്സ് സുറി യാനി സഭയുടെയും അടൂരിന്റെയും ചരിത്രത്തിൽ തങ്കലിപികളാൽ ആലേ ഖനം ചെയ്യപ്പെടാവുന്ന ശ്രേഷ്ഠ നാമമാണ് ശ്രീ. എ. കെ. തോമസ് സാറി ന്റെത്.

1981-ൽ ആരംഭിച്ച അടൂർ സെന്റ് സിറിൽസ് കോളജിൽ 1982-ലാണ് ഞാൻ ലക്ചറർ ആകുന്നത്. അന്ന് അദ്ദേഹം പഞ്ചായത്ത് ഡയറക്ടർ ആയി

രുന്നു. എം.സി. റോഡിൽ നിന്നും ഞങ്ങളുടെ കോളജിലേക്കുള്ള വഴി വളരെ മോശം ആയിരുന്നു. വാഹനങ്ങൾക്ക് മാത്രമല്ല നടന്നുപോകാൻ പോലും പ്രയാസമുള്ള വഴി ടാർ ചെയ്യുന്നതിനായി പഞ്ചായത്ത് ഡയറക്ടറുടെ അധികാരം ഉപയോഗിച്ച് കോളജ് സ്ഥിതിചെയ്യുന്ന ഏറത്ത് പഞ്ചായത്തിന് പ്രത്യേക ഫണ്ട് അനുവദിച്ച നാൾ മുതൽ അദ്ദേഹത്തെ എനിക്ക് അടുത്ത് പരിചയമുണ്ട്. കോളജിന്റെ സ്ഥാപക മാനേജർ ആയിരുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി തികച്ചും ദുർഘടമായ ആ റോഡിനെ കുറിച്ച് തോമസ് സാറിന്റെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ വളരെ താല്പര്യപൂർവ്വം അദ്ദേഹം അതിന് ഫണ്ട് അനുവദിച്ചു എന്ന് ഞാൻ പിന്നീട് മനസ്സിലാക്കി. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി അദ്ദേഹത്തെ 'കൊച്ചുഞ്ഞ്' എന്ന് വിളിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്.

ചെറുപ്പത്തിലേ പൊതു പ്രവർത്തകനായിരുന്ന എനിക്ക് മന്ത്രിമാരുടെയും എം.എൽ.എ. മാരുടെയും ആശംസാകാർഡുകൾ ക്രിസ്തുമസ്, ന്യൂ ഇയർ കാലഘട്ടങ്ങളിൽ കിട്ടുവാൻ ദൈവം ഭാഗ്യം തന്നിട്ടുണ്ട്. എന്നാൽ ഒരു പി.എസ്.സി. അംഗത്തിന്റെ ആശംസാകാർഡ് ആദ്യമായി ലഭിച്ചത് തോമസ് സാറിന്റേതാണ്. എന്റെ ഓഫീസ് റൂമിലെ മേശപ്പുറത്ത് അഭിമാനത്തോടെ ആ കാലഘട്ടങ്ങളിൽ ഞാൻ ആ കാർഡ് സൂക്ഷിച്ചുവെച്ചിരുന്നു. എന്നോട് പ്രത്യേക താല്പര്യം ഉണ്ടായിരുന്ന മുൻ റാന്നി എം.എൽ.എ. യും പി.എസ്.സി. അംഗവുമായിരുന്ന കെ. എ. മാത്യു സാർ, എനിക്ക് പി.എസ്.സി. പേപ്പർ നോക്കുവാൻ തന്നിരുന്നു എന്നുള്ളത് ഞാൻ എ. കെ. തോമസ് സാറിന്റെ ശ്രദ്ധയിൽപ്പെടുത്തി. പ്രൈവറ്റ് കോളജ് അധ്യാപകർക്കും അക്കാലത്ത് പി.എസ്.സി. പേപ്പർ നോക്കുവാൻ സാധിക്കുമായിരുന്നു. സാർ എന്നെയും ആ ലിസ്റ്റിൽ ഉൾക്കൊള്ളിക്കുകയും ഞാൻ അതിന്റെ രഹസ്യസ്വഭാവം സൂക്ഷിക്കുകയും ചെയ്തിട്ടുണ്ട്.

പിൽക്കാലത്ത് അദ്ദേഹം മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായും പരുമല കൗൺസിൽ സെക്രട്ടറിയായും ഇരിക്കുമ്പോൾ കോട്ടയത്തും പരുമലയിലും പല യോഗങ്ങളിലും പങ്കെടുക്കാൻ ഞാൻ പോയിട്ടുള്ളപ്പോൾ അടൂർകാരനായ നമ്മുടെ ഒരു സ്വന്തമാണ് ആ സ്ഥാനത്തിരിക്കുന്നത് എന്ന വികാരമാണ് എനിക്കുണ്ടായത്. ഞാൻ ജോലി ചെയ്തിരുന്ന അടൂർ സെന്റ് സിറിൽസ് കോളജിന്റെ സെക്രട്ടറി എന്ന നിലയിൽ അദ്ദേഹം പ്രവർത്തിച്ചപ്പോഴും കോളജിന്റെ പുരോഗതിക്ക് വേണ്ടി അദ്ദേഹം അത്യധ്വാനം ചെയ്തിട്ടുണ്ട് എന്ന് എനിക്കറിയാം. അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ മാത്രമല്ല ഉയർന്ന ധാരാളം പദവികൾ വഹിച്ച ഒരു അടൂർകാരനെ കുറിച്ച് അദ്ദേഹത്തിന്റെ പ്രവർത്തന മേഖല വിവരിക്കുന്ന ഒരു പുസ്തകം രചിക്കേണ്ടത് അടൂർകാരനായ ഒരാളുടെ കടമയാണ് എന്നുള്ള ചിന്തയുടെ ഭാഗമാണ് ഈ ഗ്രന്ഥ നിർമ്മാണം.

ലേഖനങ്ങൾ തന്നു സഹായിച്ച അഭിവന്ദ്യ തിരുമേനിമാരോടും മറ്റു ബഹുമാന്യ വ്യക്തികളോടും ഈ പുസ്തകത്തിന്റെ പിന്നണിയിൽ പ്രവർത്തിക്കുകയും മാർഗ്ഗനിർദ്ദേശങ്ങൾ തരികയും ചെയ്ത മലയാള മനോരമ മുൻ എഡിറ്റർ ഡോ. പോൾ മണലിൽ അവർകളോടും പ്രിന്റിംഗ് വർക്കുകൾ ചെയ്തുതന്ന ശ്രീ. ജോയ്സ് തോട്ടയ്ക്കാടിനോടും വേണ്ട സഹായം ചെയ്തു തന്ന കുടുംബാംഗങ്ങളോടും പ്രസിദ്ധീകരണത്തിന് സഹകരിച്ച പറക്കോട് വൈ.എം.സി.എ. ഭാരവാഹികളോടും പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

95-ന്റെ പടിവാതിൽക്കൽ എത്തി നിൽക്കുമ്പോഴും ആരോഗ്യവാൻ ആയിരിക്കുന്ന ബഹുമാനപ്പെട്ട തോമസ് സാറിന് തന്റെ ജീവിതചര്യകളെ കുറിച്ച് അനുസ്മരിക്കുന്നതിനും അതിന്റെ മികവുകൾ മറ്റുള്ളവർക്ക് മാർഗ്ഗദർശനം ലഭിക്കുന്നതിനും ഈ പുസ്തകം ഉപകരിക്കട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

**ഡോ. വർഗീസ് പേരയിൽ**

# ഉള്ളടക്കം

# കാലം മായിക്കാത്ത വ്യക്തിത്വം

## ഡോ. വർഗീസ് പേരയിൽ

ദൈവത്തിന്റെ അളവറ്റ കൃപാവരങ്ങൾ ധാരാളമായി ലഭിച്ച ജീവിതമാണ് അടൂർ - പറക്കോട് അമ്പിയിൽ ബഹുമാനപ്പെട്ട എ. കെ. തോമസ് സാറിന്റേത്. സ്വാർത്ഥകമായ ഒരു ജീവിതം പൂർണ്ണതയിൽ എത്തുന്നത് ദൈവകൃപ കൂടി അതിൽ സംയോജിക്കുമ്പോഴാണ്. ചിലർ അതിനെ ഭാഗ്യം എന്ന് വിശേഷിപ്പിച്ചേക്കാം. ഈ ഭാഗ്യത്തിന് അർഹത നേടിയ ശ്രേഷ്ഠ വ്യക്തിത്വമാണ് അദ്ദേഹത്തിന്റേത്.

പറക്കോട്ടെ പുരാതന കുടുംബങ്ങളിൽ ഒന്നായ അമ്പിയിൽ വീട്ടിൽ പൗരപ്രമുഖനും കൃഷി-വ്യവസായ കാര്യങ്ങളിൽ തൽപരനുമായിരുന്ന പരേതരായ ശ്രീ. എ. കെ. കോശിയുടെയും ശ്രീമതി ശോശാമ്മ കോശിയുടെയും 5 മക്കളിൽ ഏക മകനാണ് കൊച്ചുകുഞ്ഞു എന്ന ഓമനപ്പേരിൽ വിളിച്ചിരുന്ന ശ്രീ. എ. കെ. തോമസ്. അടൂരിൽ നിന്നും 3 കിലോമീറ്റർ കിഴക്ക് മാറിയുള്ള പ്രദേശമായ പറക്കോട്ടു ദേശത്താണ് അദ്ദേഹം ജനിച്ചത്. പുരാതനകാലത്ത് തിരുവിതാംകൂറിലെ പ്രമുഖ വ്യാപാരകേന്ദ്രങ്ങളിൽ ചങ്ങനാശ്ശേരി കഴിഞ്ഞാൽ രണ്ടാം സ്ഥാനമായിരുന്നു പറക്കോടിനു. ചെറുപ്പത്തിൽ കൃഷി, വ്യവസായ കാര്യങ്ങളിൽ അദ്ദേഹം പിതാവിനെ സഹായിച്ചിരുന്നു.

### ബാല്യവും വിദ്യാഭ്യാസവും

പ്രൈമറി വിദ്യാഭ്യാസം വീട്ടിൽ നിന്നും ഒരു കിലോമീറ്റർ ദൂരെയുള്ള ഏഴംകുളം ഗവ. എൽ.പി. സ്കൂളിലും ഹൈസ്കൂൾ വിദ്യാഭ്യാസം ആറ് കിലോമീറ്റർ അകലെ പുതിയകാവ് ചിറക്ക് സമീപമുള്ള അടൂർ ഗവൺമെന്റ് ഹൈസ്കൂളിലും ആയിരുന്നു. സിനിമ നടൻ അടൂർ ഭാസി, മുൻ എം.എൽ.എ. തെങ്ങമം ബാലകൃഷ്ണൻ എന്നിവർ സതീർത്ഥ്യരായിരുന്നു. പ്രശസ്ത അദ്ധ്യാപകർ ആയിരുന്ന ലക്ഷ്മി നാരായണ അയ്യർ, മഹാദേവ അയ്യർ തുടങ്ങിയവർ അദ്ധ്യാപകർ ആയിരുന്നു. ആ കാലത്ത് പറക്കോട് നിന്നും പത്തിൽ താഴെയുള്ള ഒരു സംഘം ഗ്രൂപ്പ് ആയി നടന്നാണ് ഹൈസ്കൂളിൽ പോയിരുന്നത്. തുടർന്ന് ഇന്റർമീഡിയറ്റിനു (ഇപ്പോഴത്തെ പ്ലസ് ടു, - പ്രീ ഡിഗ്രി) ചേരുന്നതിന് പിതാവ് നിർബ്ബന്ധിച്ചു. തൽഫലമായി

കണക്കും ശാസ്ത്രവിഷയങ്ങളും എടുത്ത് ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ ചേർന്നു. കേരളത്തിലെ മികച്ച കലാലയമായ എസ്.ബി. കോളജിൽ സെന്റ് ജോസഫ് ഹോസ്റ്റലിൽ ആയിരുന്നു താമസം. പ്രൊഫ. സൂര്യ നാരായണ അയ്യർ അദ്ധ്യാപകൻ ആയിരുന്നു. പഠനകാലത്ത് വായനയിലും ഒരു പരിധി വരെ എഴുത്തിലും ശ്രദ്ധ പതിപ്പിക്കാൻ എസ്.ബി. കോളജിലെ അന്തരീക്ഷം ഏറെ സഹായകരമായിരുന്നു.

വിദ്യാഭ്യാസകാലത്ത് എടുത്ത് പറയാവുന്ന ഒരു സംഗതി നാട്ടിലെ വായനശാലയുമായി ഉണ്ടായിരുന്ന സജീവ ബന്ധമാണ്. പറക്കോട് വായനശാലയുടെ സ്ഥാപക പ്രസിഡന്റ് എ. കെ. തോമസ് ആയിരുന്നു. വിപുലമായ ഗ്രന്ഥശേഖരവും ധാരാളം വായനക്കാരും ഉണ്ടായിരുന്നു. സർക്കാർ സർവീസിൽ പ്രവേശിക്കുന്നത് വരെ ആ ചുമതല നിർവഹിച്ചു. അതിനുശേഷം ഈ സ്ഥാപനത്തിന്റെ ചുമതല അടൂർ പഞ്ചായത്ത് ഏറ്റെടുക്കുകയും ഇപ്പോൾ അത് അടൂർ മുനിസിപ്പാലിറ്റിയുടെ ചുമതലയിൽ വിപുലമായ റീഡിങ് റൂം അടക്കം പ്രവർത്തനം നടത്തി വരികയുമാണ്.

ഇന്റർമീഡിയറ്റ് ഫസ്റ്റ് ക്ലാസിൽ പാസായതിനെ തുടർന്ന് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ ബി.എസ്സ്.സി. ക്ക് ചേർന്നു (1949–51). കണക്കും സ്റ്റാറ്റിസ്റ്റിക്സും ആയിരുന്നു ഐച്ഛിക വിഷയങ്ങൾ. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനി ആ കാലയളവിൽ യൂണിവേഴ്സിറ്റി കോളജിൽ അദ്ദേഹത്തിന്റെ സതീർത്ഥ്യനായിരുന്നു.

സ്വതന്ത്ര ഇന്ത്യയുടെയും പ്രത്യേകിച്ച് സ്വതന്ത്ര തിരുവിതാംകൂറിന്റെയും ആദ്യ നാളുകൾ ആയിരുന്നു ആ കാലഘട്ടം. അതുകൊണ്ട് തന്നെ ദേശീയ ബോധത്തിന്റെയും ദേശീയതയുടെയും ആവേശം സമൂഹത്തിന്റെ സമസ്ത മേഖലകളിലും നിറഞ്ഞുനിന്ന കാലയളവ് ആയിരുന്നു അത്.

ബി.എസ്.സി. ക്ലാസ്സോടെ പാസായപ്പോൾ ഉപരിപഠനത്തിന് ചേരണം എന്നുള്ളതായി മോഹം. അക്കാലത്തു പി.ജി. കോഴ്സുകൾ കേരളത്തിലെ കോളജുകളിൽ കുറവായിരുന്നു. അഡ്മിഷൻ ലഭിക്കുവാൻ കാലതാമസം നേരിട്ടതിനാൽ കുറേക്കാലം പറക്കോട് പി.ജി.എം. ഹൈസ്കൂളിൽ കണക്ക് പഠിപ്പിക്കുവാൻ അവസരം ലഭിച്ചു. സ്കൂൾ മാനേജർ പിതാവിന്റെ സുഹൃത്തായിരുന്നു. അതുകൊണ്ട് ശമ്പളം വാങ്ങിയില്ല. ആറു മാസത്തിന് ശേഷം മദ്രാസ് യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള തൃശ്നാപ്പള്ളി സെന്റ് ജോസഫ് കോളജിൽ 1952–ൽ എം.എ. യ്ക്ക് ചേർന്നു. സ്റ്റാറ്റിസ്റ്റിക്സും കണക്കും ആയിരുന്നു വിഷയങ്ങൾ. കോഴ്സ് വിജയകരമായി പൂർത്തീകരിച്ചു.

## ഔദ്യോഗികകാലം

എം.എ. യുടെ റിസൾട്ട് വരുന്നതിന് മുമ്പുതന്നെ അന്ന് കേരളത്തിൽ സ്റ്റാറ്റിസ്റ്റിക്സിൽ ഡയറക്ടറായിരുന്ന ഡോക്ടർ യു. ശിവരാമൻനായർ അദ്ദേഹത്തെ സ്റ്റാറ്റിസ്റ്റിക്സ് ഓഫീസർ ആയി താൽക്കാലികമായി നിയമിച്ചു. 1954–ൽ സർക്കാർ സർവീസിൽ പ്രവേശിച്ചു. തുടക്കത്തിൽ കൊല്ലം താലൂക്ക് സ്റ്റാറ്റിസ്റ്റിക്സ് ഓഫീസർ ആയി. തുടർന്ന് 1955–ൽ പഞ്ചായത്ത് വകുപ്പിൽ പി.എസ്.സി. മുഖേന പഞ്ചായത്ത് ഇൻസ്പെക്ടറായി ജോലിയിൽ പ്രവേശിച്ചു. പഞ്ചായത്ത് വകുപ്പിൽ തന്നെ വിവിധ തസ്തികളിൽ നീണ്ട 30 വർഷത്തെ സേവനത്തിനുശേഷം 1985–ൽ പഞ്ചായത്ത് ഡയറക്ടറായി. തുടർന്ന് പി.എസ്.സി. അംഗമായി. പഞ്ചായത്ത് വകുപ്പിലെ സേവനം തികഞ്ഞ സംതൃപ്തിയുടേതായിരുന്നു. പഞ്ചായത്ത് ഇലക്ഷൻ സ്പെഷ്യൽ ഓഫീസർ എന്ന നിലയിൽ 1979–ൽ കേരളത്തിൽ പഞ്ചായത്ത് വകുപ്പ് തന്നെ നേരിട്ട് ഇലക്ഷൻ നടത്തുവാൻ നിയോഗിക്കപ്പെട്ട ദൗത്യമായിരുന്നു സർവീസ് ജീവിതത്തിൽ പ്രധാനപ്പെട്ട കാര്യം. 945 പഞ്ചായത്തുകളിൽ ഒറ്റ ദിവസംകൊണ്ട് തിരഞ്ഞെടുപ്പ് നടത്തി ചരിത്രം സൃഷ്ടിച്ചു.

## പഞ്ചായത്ത് ഡയറക്ടർ എന്ന നിലയിൽ

സർക്കാർ ഉദ്യോഗസ്ഥന്മാർക്ക് സമൂഹത്തോടുള്ള കടപ്പാടിനെപ്പറ്റിയും ഉത്തരവാദിത്വത്തെപ്പറ്റിയും വ്യക്തമായ കാഴ്ചപ്പാട് ഉണ്ടായിരുന്ന തോമസ് സാറിന് ഭരണനേതൃത്വം കൈക്കൊള്ളുന്ന നയപരമായ തീരുമാനങ്ങൾ ഫലപ്രദമായി മനസ്സിലാക്കുന്നതിന് പരിശ്രമിക്കുന്ന ഉദ്യോഗസ്ഥരെ സർക്കാർ പലപ്പോഴും അവഗണിക്കുന്നു എന്ന തോന്നൽ ഉണ്ടെങ്കിലും സർക്കാർ ഉദ്യോഗസ്ഥർ ചുമതലകൾ വിസ്മരിക്കരുതെന്ന് അഭിപ്രായമാണ് ഉള്ളത്. പഞ്ചായത്ത് ജോയിന്റ് ഡയറക്ടറായി സേവനം അനുഷ്ഠിക്കുമ്പോൾ കേരള ഗസറ്റഡ് ഓഫീസേഴ്സ് അസോസിയേഷന്റെ സംസ്ഥാന വൈസ് പ്രസിഡണ്ടായി അദ്ദേഹം സേവനം അനുഷ്ഠിച്ചു. നാലു വർഷം പഞ്ചായത്ത് ഡയറക്ടറായി സേവനമനുഷ്ഠിക്കുമ്പോൾ വകുപ്പ് പുറത്തിറക്കിയിരുന്ന പഞ്ചായത്ത് രാജ് മാസികയുടെ എഡിറ്റർ ആയിരുന്നു.

പഞ്ചായത്ത് വകുപ്പിൽ 30 വർഷവും പി.എസ്.സി. അംഗമായി 6 വർഷവും ഉൾപ്പെടെ മൊത്തം 36 വർഷം സേവനം അനുഷ്ഠിച്ച സ്തുത്യർഹ സേവനത്തിന് അഭിനന്ദനങ്ങൾ ഏറെ ലഭിച്ചു. പഞ്ചായത്ത് ഇലക്ഷൻ നടത്തിയതിനെ മുൻനിർത്തി മന്ത്രി അവുക്കാദർ കുട്ടി നഹയിൽ നിന്നും ഗുഡ് സർവീസ് എൻട്രി ലഭിച്ചിട്ടുണ്ട്. എഴുപതുകളുടെ ആദ്യം കൊല്ലത്ത് ജില്ലാ പഞ്ചായത്ത് ഓഫീസറായി ജോലി നോക്കവേ നാഷണൽ സേവിങ്സ് സ്കീമിൽ ഏറ്റവുമധികം തുക സമാഹരിച്ചതിന് അവാർഡ് ലഭിച്ചു.

## സഭാ പ്രവർത്തനങ്ങൾ

സഭാസേവനം ഒരു ദൈവനിയോഗമായി സ്വീകരിച്ചുകൊണ്ട് ദീർഘകാലം മലങ്കരസഭയെ നയിച്ച അല്മായ പ്രമുഖനാണ് തോമസ് സാർ. സർക്കാർ സർവീസിൽ പഞ്ചായത്ത് ഡയറക്ടർ ആയും പബ്ലിക് സർവീസ് കമ്മീഷൻ അംഗമായും സത്യസന്ധമായി പ്രവർത്തിച്ച പാരമ്പര്യവുമായിയാണ് സാർ അല്മായ നേതൃത്വത്തിൽ എത്തിയത്. സഭയെ ജീവനുതുല്യം സ്നേഹിക്കുന്ന അദ്ദേഹം മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായും പരുമല കൗൺസിൽ സെക്രട്ടറിയായും സ്തുത്യർഹമായി പ്രവർത്തിച്ചു.

സഭയുടെ ഭവനദാന പദ്ധതിയും വിവാഹ സഹായ പദ്ധതിയും വിജയിപ്പിക്കുവാൻ പ്രവർത്തിച്ച അദ്ദേഹം നിശബ്ദ സേവനത്തിന്റെ പ്രതീകമാണ്. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അനുഗ്രഹ ആശിസുകളോടെ സഭയുടെ പ്രതിസന്ധികളിലും പ്രശ്നങ്ങളിലും ധീരനേതൃത്വം നൽകാൻ സാറിന് കഴിഞ്ഞു. സഭാ സെക്രട്ടറി എന്ന നിലയിൽ സഭയുടെ ഭരണഘടനയോട് പൂർണ്ണ വിനയവും അച്ചടക്കവും പാലിച്ചുകൊണ്ടാണ് അദ്ദേഹം പ്രവർത്തിച്ചത്. സഭാപ്രശ്നം പരിഹരിക്കുന്നതിനായി സുപ്രീംകോടതി നിയോഗിച്ച മളീമഠ് കമ്മീഷൻ പ്രവർത്തനം വിജയകരമായി നിർവഹിക്കാൻ പശ്ചാത്തലം ഒരുക്കിയത് എ. കെ. തോമസ് സാറിന്റെ നേതൃത്വത്തിൽ നടന്ന മലങ്കര അസോസിയേഷൻ ആയിരുന്നു.

പ്രലോഭനങ്ങൾക്ക് വശംവദനാകാതെ നിഷ്പക്ഷനായി പ്രവർത്തിക്കും എന്ന് മലങ്കരസഭ കണ്ടതുകൊണ്ടാണ് വർഷങ്ങളായി കൊല്ലം മാനേജിംഗ് കമ്മിറ്റി, ഭദ്രാസന കൗൺസിൽ തുടങ്ങിയ തിരഞ്ഞെടുപ്പുകൾക്ക് റിട്ടേണിംഗ് ഓഫീസർ ആയി അദ്ദേഹത്തെ നിയമിച്ചത്.

## മാതൃ ഇടവകയുമായുള്ള ബന്ധം

തിരുവനന്തപുരം സെന്റ് ജോർജ് ഇടവകയുടെ മാനേജിംഗ് കമ്മിറ്റി അംഗമെന്ന നിലയിൽ പ്രവർത്തിക്കുമ്പോഴും മാതൃ ഇടവകയായ പറക്കോട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ പ്രവർത്തനങ്ങളിലും സജീവമായി പങ്കെടുത്തിരുന്നു. 1996-ൽ പറക്കോട് ഇടവക പള്ളി ശതാബ്ദി ആഘോഷിച്ചപ്പോൾ ആഘോഷ കമ്മിറ്റിയുടെ ചെയർമാൻ തോമസ് സാർ ആയിരുന്നു. ഇടവകയുടെയും പ്രദേശത്തിന്റെയും പുരോഗമന പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുത്തിട്ടുണ്ട്. പറക്കോട് ഉള്ളപ്പോൾ എല്ലാം ഞായറാഴ്ചകളിലും പള്ളിയിൽ പോകുമായിരുന്നു.

## മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുമായുള്ള ബന്ധം

അസോസിയേഷൻ സെക്രട്ടറി ആകണം എന്നത് പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ താല്പര്യം ആയിരുന്നു. സഭയുടെ ചരിത്രത്തിലെ

നിർണായകമായ പല സംഭവങ്ങൾക്കും ഈ കാലയളവ് സാക്ഷിയായി. സങ്കീർണ്ണങ്ങളായ നിരവധി പ്രശ്നങ്ങളും കലുഷിതമായ പല സംഭവങ്ങളും ഗുരുതരമായ മറ്റ് പ്രശ്നങ്ങളിലേക്ക് പോകാതെ പരിഹരിക്കുവാൻ സാധിച്ചത് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ കൈത്താങ്ങ് കൊണ്ട് മാത്ര മായിരുന്നു. 1995-ലെ സുപ്രീംകോടതി ഉത്തരവ് സഭാചരിത്രത്തിലെ സുപ്രധാനമായ ഒരു നാഴികക്കല്ലായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭ യുടെ വ്യക്തിത്വം കാത്തുസൂക്ഷിച്ച പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി അധ്യക്ഷനായി അംഗീ കരിച്ച 12-7-2002 ലെ സുപ്രീംകോടതി ഉത്തരവ് അക്ഷരാർത്ഥത്തിൽ സഭ പിതാക്കന്മാരുടെയും സഭാമക്കളുടെയും പ്രാർത്ഥന ഒന്നുകൊണ്ട് മാത്രമാ യിരുന്നു എന്ന് അദ്ദേഹം വിശ്വസിക്കുന്നു. സുപ്രീംകോടതി നിരീക്ഷകൻ ജസ്റ്റീസ് വി. എസ്. മളീമഠ് സമർപ്പിച്ച റിപ്പോർട്ടിന്റെ വെളിച്ചത്തിലാണ് സുപ്രീംകോടതി ഉത്തരവ് പുറപ്പെടുവിച്ചത്. നിശ്ചയമായും ഈ ഉത്തരവ് സഭയിലെ ഒരു നാഴികകല്ലാണെന്ന് കാണാവുന്നതാണ്. അംഗീകരിക്കില്ലെന്ന് ശാഠ്യം പിടിച്ച മറുഭാഗവുമായി നടന്ന 9 ചർച്ചകൾ ഈ കാലയളവിലെ ഒരു പ്രധാന സംഭവമായിരുന്നു. ചർച്ചകളിൽ കൂടി പ്രശ്നം പരിഹരിക്കണമെ ങ്കിൽ ആകട്ടെ എന്ന മഹാമനസ്കത നിറഞ്ഞ മനോഭാവമായിരുന്നു സഭ നേതൃത്വത്തിന് അന്ന് ഉണ്ടായിരുന്നത്. തന്റെ ആരോഗ്യം പരിഗണിക്കാതെ ധാരാളം മണിക്കൂറുകൾ സമാധാന ചർച്ചകൾക്കായി പ. മാത്യൂസ് ദ്വിതീയൻ ബാവാ ചിലവഴിച്ചത് തോമസ് സാർ അനുസ്മരിച്ചു. ഓരോ ചർച്ചയ്ക്കു മുമ്പും ബാവാ തിരുമേനി മുട്ടിപ്പായി പ്രാർത്ഥിച്ചിരുന്നതായും പറഞ്ഞു.

### സഭയുമായുള്ള ബന്ധം

പിതാവ് അമ്പിയിൽ ശ്രീ. എ. കെ. കോശിയും മാതാവ് ശ്രീമതി ശോശാമ്മ കോശിയും സഭാഭക്തരും പിതാക്കന്മാരോട് ബഹുമാനം ഉള്ള വരും ആയിരുന്നു. കൊല്ലം അരമനയുടെ നിർമ്മാണ കാലഘട്ടത്തിൽ അപ്പച്ച നോടൊപ്പം പങ്കെടുത്തതായി എ. കെ. തോമസ് സാറിന്റെ മകൻ ഡോ. തോമസ് കോശി പറഞ്ഞു. പറക്കോട് പ്രഭാത് ഗ്രൗണ്ടിൽ കൺവെൻഷൻ പ്രസംഗത്തിനു വന്നിരുന്ന എം. വി. ജോർജ് അച്ചൻ (ഒസ്താത്തിയോസ് തിരുമേനി) ഫാ. ടി. ജെ. ജോഷ്വാ, വി. ടി. ചാക്കോ മാസ്റ്റർ എന്നിവരെ തോമസ് സാറിന്റെ മാതാപിതാക്കൾ സത്കരിച്ചു താമസിപ്പിച്ച കാര്യവും ഡോ. തോമസ് കോശി പറഞ്ഞു. ചുരുക്കത്തിൽ മാതാപിതാക്കളിൽ നിന്നും ലഭിച്ച പരിശീലനം ആണ് തോമസ് സാറിനെ ചെറുപ്പത്തിലേ സഭയുമായി അടുപ്പിച്ചത്.

സഭയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരത്ത് ആരംഭിച്ച സിവിൽ സർ വീസ് അക്കാഡമി സഭയിലെ പല യുവതീയുവാക്കളെയും ഉന്നത രംഗ ത്തേക്ക് കൈപിടിച്ച് ഉയർത്തി വിടുവാൻ സഹായിച്ചിട്ടുണ്ട്.

പഞ്ചായത്ത് ഡയറക്ടർ തൊട്ട് പഞ്ചായത്ത് സ്പെഷ്യൽ ഓഫീസറും അതിനുശേഷം പി.എസ്.സി. മെമ്പറായി ജോലി ചെയ്തപ്പോഴും തിരുവനന്തപുരത്ത് തന്നെയായിരുന്നു സ്ഥിരതാമസം. ഈ കാലയളവിൽ തിരുവനന്തപുരം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി മാനേജിംഗ് കമ്മിറ്റി അംഗമെന്ന നിലയിലും തിരുവനന്തപുരം സെന്റ് ജോർജ് ഫെല്ലോഷിപ്പ് വൈസ് പ്രസിഡണ്ട് എന്ന നിലയിലും പ്രവർത്തിച്ചിരുന്നു. 1989–ലാണ് സഭാ മാനേജിംഗ് കമ്മിറ്റിയിൽ അംഗമാകുന്നത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ വ്യക്തിപരമായ താല്പര്യമായിരുന്നു സഭാ മാനേജിംഗ് കമ്മിറ്റി അംഗമാകാൻ പ്രേരിപ്പിച്ച ഘടകം. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി തിരുവനന്തപുരത്തു വരുമ്പോൾ തോമസ് സാറിനെ വിളിപ്പിക്കുകയും പല ഔദ്യോഗിക വിഷയങ്ങളും ചർച്ച ചെയ്യുകയും ചെയ്തിട്ടുണ്ട്.

തല ചായിക്കാൻ ഇടമില്ലാതെ ഉഴലുന്ന പതിനായിരക്കണക്കിന് ജനങ്ങളെ സഹായിക്കുക എന്നുള്ള ലക്ഷ്യത്തോടെ കൂടി മലങ്കരസഭ ആരംഭിച്ച ഒരു പദ്ധതിയാണ് ഭവന നിർമ്മാണ പദ്ധതി. ജാതിമതഭേദമെന്യേ അർഹരായവരെ തേടിപ്പിടിച്ച് നടത്തിയ ഭവനദാനം തന്റെ ജീവിതത്തിലെ വലിയ സംരംഭമായി തോമസ് സാർ വിശ്വസിക്കുന്നു. അടൂർ പന്നിവിഴയിലെ വീടിന് മാത്യൂസ് ദ്വിതീയൻ ബാവായോടൊപ്പം കല്ലിടുവാൻ ജനപ്രതിനിധിയും വീടിന്റെ നിർമ്മാണ കമ്മിറ്റി കൺവീനർ എന്ന നിലയിൽ ഞാനും പങ്കെടുത്തു. 1990–ൽ സഭാ മാനേജിംഗ് കമ്മിറ്റിയുടെ ശുപാർശപ്രകാരം അന്നത്തെ കാതോലിക്കാ ബാവാ പരിശുദ്ധ മാത്യൂസ് പ്രഥമൻ ആണ് അദ്ദേഹത്തെ ഭവന നിർമ്മാണ കമ്മിറ്റി കൺവീനറായി നിയമിച്ചത്. പരിശുദ്ധ ബാവാ കമ്മിറ്റി വീണ്ടും പുനഃസംഘടിപ്പിച്ചപ്പോഴും എ. കെ. തോമസ് സാർ തന്നെ ആയിരുന്നു കൺവീനർ. 14 വർഷത്തെ ഭവനസഹായ പദ്ധതി പോലെ തന്നെ ആത്മസംതൃപ്തി നൽകിയ ഒന്നാണ് വിവാഹ സഹായ പദ്ധതി എന്നും എ. കെ. തോമസ് സാർ അനുസ്മരിച്ചു.

## വൈ.എം.സി.എ.

1949–ൽ ആരംഭിച്ച പറക്കോട് വൈ.എം.സി.എ. യുടെ സ്ഥാപക നേതാക്കളിൽ ഒരാൾ എ. കെ. തോമസ് സാറിന്റെ പിതാവ് ആയിരുന്നു. പിൽക്കാലത്ത് തോമസ് സാറും വൈ.എം.സി.എ. പ്രസ്ഥാനത്തിൽ സജീവമായ പങ്കാളിത്തം വഹിച്ചിരുന്നു. 1992–നു ശേഷം അഞ്ച് തവണ വൈ.എം.സി.എ. പ്രസിഡണ്ട് ആയിരുന്നു. ഗ്രാമീണ മേഖലയിൽ കേരളത്തിലെ ഏറ്റവും സജീവമായ വൈ.എം.സി.എ. കളിൽ ഒന്നാണ് പറക്കോട് വൈ.എം.സി.എ. പല തവണ വൈ.എം.സി.എ. യുടെ വിവിധ സ്റ്റാൻഡിംഗ് കമ്മിറ്റികളുടെ ചെയർമാനായി മുൻ വർഷങ്ങളിൽ പ്രവർത്തിച്ചിരുന്നു.

## പി.എസ്.സി. അംഗം

1985 മാർച്ച് മാസത്തിൽ പഞ്ചായത്ത് ഡയറക്ടർ ആയി ജോലി ചെയ്തു വരവേ സർക്കാർ ജീവനക്കാർക്കുള്ള 50% ക്വോട്ടയിൽ പി.എസ്.സി. അംഗം ആയി നിയമിച്ചു. 1991 മാർച്ച് വരെ ആ ജോലിയിൽ തുടർന്നു. സ്റ്റാറ്റ്യൂട്ടറി ബോഡി ആയ പി.എസ്.സി. യിൽ സേവനം അനുഷ്ഠിച്ച ആറു കൊല്ലവും തികഞ്ഞ സംതൃപ്തിയുടെ നാളുകൾ ആയിരുന്നു. ചിലരെയൊക്കെ ന്യായമായി സഹായിച്ചിട്ടുണ്ടെങ്കിലും ആളുകൾ പ്രതീക്ഷിക്കുന്നതുപോലെ സഹായിക്കുവാൻ സാധിക്കുകയില്ല എന്നൊരു പ്രയാസം രേഖപ്പെടുത്തി. ആളുകൾ പി.എസ്.സി. യെ കുറ്റപ്പെടുത്തിയാലും നിലവിലുള്ള നിയമങ്ങൾ അനുസരിച്ചാൽ അഴിമതിക്കു സാധ്യത കുറവാണെന്നു തോമസ് സാർ പറഞ്ഞു.

## സെന്റ് സിറിൽസ് കോളജ്

1981–ൽ ആരംഭിച്ച അടൂർ സെന്റ് സിറിൽസ് കോളജിന്റെ പ്രാരംഭ കാലം മുതൽ സെക്രട്ടറി  തോമസ് സാർ ആയിരുന്നു. 2024 വരെ കോളജ് സെക്രട്ടറിയായി തുടർന്നു. മാനേജർമാരായിരുന്ന എല്ലാ തിരുമേനിമാരോടും ചേർന്നു എല്ലാ പ്രവർത്തനങ്ങളിലും പങ്കെടുത്തിട്ടുണ്ട്. 1991–ൽ ഡിഗ്രി കോഴ്സ്, 2001–ൽ പി.ജി. കോഴ്സ്, ഹോസ്റ്റൽ, യു.ജി.സി. അംഗീകാരം ഒക്കെ ലഭിക്കുന്നതിനു സാർ ഒത്തിരി പ്രയത്നിച്ചിട്ടുണ്ട്. മീറ്റിംഗ് കൃത്യസമയം നടത്തുന്നതിനും എല്ലാ രേഖകളും സൂക്ഷിക്കുന്നതിനും താല്പര്യം കാണിക്കുമായിരുന്നു. സ്വന്തം കയ്പ്പടയിൽ മിനിറ്റ്സ് എഴുതി വിതരണം ചെയ്യും.

ജീവിതത്തിൽ ഏറ്റവും കൂടുതൽ സംതൃപ്തി തോന്നിയ പ്രവർത്തന മേഖല എവിടെയായിരുന്നു? എന്തായിരുന്നു? എന്നുള്ള ചോദ്യത്തിന് ഉത്തരമായി ഇപ്രകാരം പറഞ്ഞു: പരുമല കൗൺസിൽ സെക്രട്ടറി. സെക്രട്ടറി എന്നുള്ള നിലയിൽ പള്ളിയുടെ നിർമ്മാണവുമായി ബന്ധപ്പെട്ട്  പരുമലയിൽ ദീർഘനാൾ താമസിക്കേണ്ടി വന്നു. കുടുംബമായി താമസിച്ചതുകൊണ്ട് കൂടുതൽ സമയം കബറിങ്കൽ ചെലവഴിക്കുവാനും ധ്യാനിക്കുവാനും സാധിച്ചു. നാനാജാതിമതസ്ഥരായ ആളുകൾ കബറിങ്കൽ വരുന്നതും അവർ കണ്ണുനീരൊഴുക്കി പ്രാർത്ഥിക്കുന്നതും കണ്ടപ്പോൾ പരിശുദ്ധ പരുമല തിരുമേനിയോടുള്ള ആളുകളുടെ ഭക്തി എത്ര വലിയതാണെന്ന് ഞാൻ മനസ്സിലാക്കി.

1995–ൽ ആരംഭിച്ചു രണ്ടായിരത്തിൽ പൂർത്തീകരിച്ച പരുമല പള്ളിയുടെ നിർമ്മാണം തന്റെ ജീവിതത്തിലെ ഏറ്റവും വലിയ അനുഗ്രഹ കാലഘട്ടമായി തോമസ് സാർ കണക്കാക്കുന്നു.

ലോകപ്രശസ്ത വാസ്തുശില്പി ചാൾസ് കൊറയയുടെ നേതൃത്വത്തിൽ നടന്ന നിർമ്മാണം  സമയബന്ധിതമായി തീർക്കുവാൻ സാധിച്ചത് പരിശുദ്ധ പരുമല തിരുമേനിയുടെ കൃപയാണെന്ന് അദ്ദേഹം വിശ്വസിക്കുന്നു.

മലയാള മനോരമയിൽ അന്ന് ജോലി ചെയ്തിരുന്ന ഡോ. പോൾ മണലിലിന്റെ അഭിപ്രായപ്രകാരം പരുമല തീർത്ഥാടന വാരം ആരംഭിക്കാൻ സാധിച്ചത് താൻ സെക്രട്ടറിയായിരുന്ന കാലത്താണെന്ന് അദ്ദേഹം അനുസ്മരിക്കുന്നു.

ബഹുമാനപ്പെട്ട സുപ്രീംകോടതിയുടെ നിർദ്ദേശപ്രകാരം ജസ്റ്റീസ് വി. എസ്. മളീമഠിന്റെ നേതൃത്വത്തിൽ 2002 മാർച്ച് 20-ന് പരുമലയിൽ വച്ച് നടന്ന മലങ്കര അസോസിയേഷൻ തന്റെ ജീവിതത്തിലെ ഏറ്റവും നിർണായക പ്രാധാന്യമുള്ള സംഭവമായി അദ്ദേഹം ഓർക്കുന്നു. ജസ്റ്റീസ് മളീമഠ് അദ്ദേഹത്തെ അഭിനന്ദിച്ചതായി തോമസ് സാർ അനുസ്മരിക്കുന്നു.

സഭയിൽ ധാരാളം പ്രശ്നങ്ങൾ ഉണ്ടെങ്കിലും തോമസ് സാറിന് ഭാവിയെക്കുറിച്ച് വലിയ പ്രതീക്ഷയാണ്. പ. ബാവാ തിരുമേനിയുടെ സഹോദരൻ പദ്ധതി, പഴയ ആർദ്ര പദ്ധതി, പുതിയ കരുതൽ പദ്ധതി ഒക്കെ വലിയ പ്രതീക്ഷ നൽകുന്നു എന്ന് പറഞ്ഞതിനുശേഷം. ധാരാളം യുവാക്കൾ വിദേശ രാജ്യങ്ങളിൽ പോകുന്ന സാഹചര്യത്തിൽ അവരെ സഭയുമായി യോജിപ്പിച്ച് നിർത്തുന്നതിനുള്ള നൂതന പദ്ധതികൾ ആരംഭിക്കണമെന്നും അദ്ദേഹം നിർദ്ദേശിച്ചു. 95-ലേക്ക് പദം ഊന്നുന്ന തോമസ് സാറിന് ആയുരാരോഗ്യങ്ങൾ നേരുന്നു.

# ഒരു ഉത്തമ ക്രിസ്ത്യാനി

## കുര്യാക്കോസ് മാർ ക്ലീമിസ്
## വലിയ മെത്രാപ്പോലീത്താ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ച പ്രിയപ്പെട്ട അടൂർ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസിനെക്കുറിച്ച് എന്റെ പ്രിയ ശിഷ്യൻ ഡോ. വർഗീസ് പേരയിൽ ഒരു പുസ്തകം രചിക്കുന്നത് അറിഞ്ഞതിൽ വലിയ സന്തോഷം.

മലങ്കരസഭയിൽ ധാരാളം അൽമായ നേതാക്കന്മാർ പ്രവർത്തിച്ചിട്ടുണ്ട്. അവരിൽ പലരിൽ നിന്നും വ്യത്യസ്തനായിരുന്നു ശ്രീ. എ. കെ. തോമസ്. അസോസിയേഷൻ സെക്രട്ടറിയായി അദ്ദേഹം പ്രവർത്തിച്ച കാലഘട്ടം ഞാൻ ഓർക്കുന്നു. വളരെ കൃത്യനിഷ്ഠയോടും നിശ്ചയദാർഢ്യത്തോടും ആത്മാർത്ഥതയോടും പ്രവർത്തിക്കുന്ന പ്രവർത്തനശൈലിയായിരുന്നു അദ്ദേഹത്തിന്റേത്. സംസ്ഥാന സർക്കാരിന്റെ ഉന്നതമായ ധാരാളം പദവികളിൽ അദ്ദേഹം ഇരുന്നിട്ടുണ്ടെങ്കിലും അതിന്റെ ഒന്നും ഗൗരവം കാണിക്കാതെ ഒരു മാതൃകാ ക്രിസ്ത്യാനിയെപ്പോലെ വിനയത്തോടും താഴ്മയോടും പെരുമാറുന്നത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. സഭയിലെ അഭിവന്ദ്യ പിതാക്കന്മാരോട് അദ്ദേഹം കാണിച്ചിട്ടുള്ള ആദരവ് ആരുടെയും ശ്രദ്ധ പിടിച്ചുപറ്റുന്നത് ആയിരുന്നു. ഒരു ഉത്തമ ക്രിസ്ത്യാനിക്ക് മാതൃകയാക്കാൻ കൊള്ളാവുന്ന കുടുംബജീവിതം നയിച്ച വ്യക്തിയാണ് അദ്ദേഹം. ഒരു പ്രതിഫലേച്ഛയും കൂടാതെ സഭയുടെ ഉന്നമനത്തിനുവേണ്ടി ധാരാളം ദിവസങ്ങൾ അദ്ദേഹം ചെലവഴിച്ചിട്ടുണ്ട്. പല ദിവസവും വളരെ വൈകിയാണ് അദ്ദേഹം ദേവലോകത്ത് നിന്ന് പോകുന്നത് കണ്ടിട്ടുള്ളത്.

പരുമലയിൽ നടന്ന അസോസിയേഷനും പരുമല പള്ളിയുടെ നിർമ്മാണ കാര്യങ്ങളും സഭയുടെ ഭവനദാന പദ്ധതിയും വിവാഹ സഹായ പദ്ധതിയും ഒക്കെ നന്നായി നടത്തുവാൻ അദ്ദേഹം പരിശ്രമിച്ചിട്ടുണ്ട്. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലഘട്ടത്തിലാണ് അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്നത്. അദ്ദേഹത്തോടുള്ള ഭക്തിയും വിധേയത്വവും സഭയുടെ പല പ്രശ്നപരിഹാരത്തിനും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ സഹായിച്ചിട്ടുണ്ട്. മാത്രമല്ല ഈ

കഴിഞ്ഞ കാലയളവിൽ ഒക്കെയും എന്നെ മാസത്തിലൊരിക്കലോ അല്ലെങ്കിൽ രണ്ട് മാസത്തിലൊരിക്കലോ വിളിച്ച് ക്ഷേമാന്വേഷണം നടത്തിയിട്ടുണ്ട്. അങ്ങനെ ഒരു വലിയ വ്യക്തിബന്ധം പുലർത്തിയിരുന്നു. 94 വയസ്സ് പൂർത്തിയാക്കിയ അദ്ദേഹത്തിന് തന്റെ ശിഷ്ടായുസും സന്തോഷത്തോടെയും ആരോഗ്യത്തോടെയും കഴിയുവാൻ ദൈവം അനുവദിക്കട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

# A Good Christian
# And a Sincere Churchman

## Metropolitan Dr Yakob Mar Irenaios

It is a pleasure to pen a small article for the book to be published on the 94th Birth Day of Ambiyil Sri A K Thomas Sir. He has passed his shashtabdapoorthy, a decade ago, and is a very senior person in our community, who has sincerely served the Orthodox Church and our society for pretty long time. I remember with happiness and gratitude his habit of sending a handwritten Birth Day greetings to me every year, till very recently. I know him as a Panchayat Director, member of the Public Service Commission of Kerala, and an enthusiastic Secretary of the Malankara Association and Managing Committee of the Orthodox Church. Both in the secular and religious world, he not only proved his acumen as an efficient person, but as a conscientious and sincere worker. In a world blinded by nepotism and corruption, A K Thomas Sir stood as a colossus in selflessness and truthfulness. He was endeared to the leaders of the Church as well as Government authorities.

H H Catholicos Baselios Mathews II recognised and really appreciated his calibre of sincerity and truthfulness, and entrusted to him responsible positions in the Kollam Diocese and the Orthodox Church as well. Wherever he served, his character and behaviour was exemplary and sincere. In fact he belonged to a generation of Church workers who believed it is their happy and God given responsibility to serve the Church, and desired nothing in return, true to the Indian adage, "Do your duty (karma), and never wait for any reward."

Sri A K Thomas conducted himself as a gentleman, full of dedication and purity of intentions, in discharging his responsibilities in the secular and religious fields. This demeanour and style of functioning was evinced in his role in the conduct of Malankara Association meetings as well as

Church managing Committee meetings as well. Sometimes he will raise his tone, but never for once he showed disrespect, indifference or arrogance. His wide ranging experiences were pretty useful in his services to the Church and the state. One outstanding characteristic in him is his humility. This welcome trait remained undiminished and unadulterated wherever he served and in whatever capacity. Haughtiness of every hue was alien to him.

Thomas Sir has reached his blessed good old age. Let u thank God for his life and contributions to the Church and society at large. We all pray for his peaceful old age, blessed by the constant sense of the presence of God.

As he looks back, he would be reasonably contented that he lead a useful life - one useful for others; i.e. "something beautiful for God,”

The appellation given to Mother Teresa by her biographerMacolm Muggeridge!

When everything is said and done I am compelled to note that as far as I know,

He was a good Christian!

# ജീവിതത്തെ ലളിതവും ദൈവികവുമാകുവാൻ ശ്രമിക്കുന്ന എ. കെ. തോമസ്

## ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

ആദരണീയനായ എ. കെ. തോമസ് സാറിനെക്കുറിച്ചൊരു കുറിപ്പ് എഴുതുക വളരെ സന്തോഷകരമായ ഒരു കാര്യമാണ്. വ്യക്തിപരമായി വളരെ ഏറെ കടപ്പാടുകൾ അദ്ദേഹത്തോടുണ്ട്. 1987–ൽ തിരുവനന്തപുരം കാരുണ്യാ ഗൈഡൻസ് സെന്ററിന്റെ പ്രവർത്തനങ്ങൾക്കായി തിരുവനന്തപുരത്തു ചെല്ലുന്നതു മുതലുള്ള പരിചയമാണ് അദ്ദേഹവുമായി ഉള്ളത്. അന്ന് അദ്ദേഹം സംസ്ഥാന പഞ്ചായത്തു ഡയറക്ടറായി തിരുവനന്തപുരത്തുണ്ട്. പ്ലാനിംഗ് ബോർഡ് ചെയർമാനായിരുന്ന ശ്രീ. കെ. റ്റി. ചാണ്ടി സാർ, കാരുണ്യ പ്രസ്ഥാനത്തിനു തുടക്കം കുറിക്കുവാൻ ദൈവം ഉപയോഗിച്ച ശ്രീ. റ്റി. ജെ. അലക്സാണ്ടർ സാർ (പിന്നീട് ഫാ. റ്റി. ജെ. അലക്സാണ്ടർ), ഡോ. കെ. പി. പൗലോസ്, എഞ്ചിനീയർ കോശി ഫിലിപ്പ് സാർ തുടങ്ങിയ പ്രഗത്ഭർ അടങ്ങിയ ഒരു കമ്മിറ്റി കാരുണ്യയുടെ പ്രവർത്തനങ്ങൾക്കുണ്ടായിരുന്നു. അക്കാലത്തു പ്രിയപ്പെട്ട എ. കെ. തോമസ് സാർ കാട്ടിയ പിതൃതുല്യമായ സ്നേഹവും കരുതലും മറക്കുവാൻ പറ്റില്ല. അദ്ദേഹത്തിന്റെ സഹധർമ്മിണി നിരണം ഭദ്രാസനത്തിൽപ്പെട്ട ആലപ്പുഴ സെന്റ് തോമസ് ഇടവകയിലെ ചെമ്പുമാലിൽ കുടുംബാംഗവും കൂടി ആയപ്പോൾ ആ സൗഹൃദം ആഴമായി. പിന്നീട് സാർ കേരളാ പബ്ലിക് കമ്മീഷൻ മെമ്പറായും തിരുവനന്തപുരത്തുണ്ടായിരുന്നല്ലോ. നാട്ടിൻപുറത്തു ഒരു ബാലഭവൻ (പനയമ്പാല കരുണഗിരി) പ്രവർത്തകനായി കഴിഞ്ഞിരുന്ന എന്നെ അഭി. ഒസ്താത്തിയോസ് തിരുമേനി തലസ്ഥാന നഗരിയിൽ ഒരു സ്ഥാപനം കെട്ടിപ്പടുക്കുവാൻ അയക്കുമ്പോൾ താങ്ങും തണലുമായി നിന്നവരിൽ എ. കെ. തോമസ് സാറും മുൻപന്തിയിലുണ്ടായിരുന്നു. സർക്കാർ ഓഫീസുകളിൽ ഓരോന്നിനായി കയറി ഇറങ്ങേണ്ടി വന്നപ്പോൾ അദ്ദേഹത്തിന്റെ സ്വാധീനങ്ങൾ പലതിനും

സഹായകമായി. തിരുവനന്തപുരം പട്ടണത്തിലെ ഔദ്യോഗിക കാലാവധി പൂർത്തിയാക്കി അടൂർക്കു മടങ്ങിയപ്പോൾ വീടും സ്ഥലവും ഞങ്ങളെ ഏൽപ്പിച്ചിട്ടാണു പോയത്. വസ്തുവിൽ നിന്നുള്ള ആദായം കാരുണ്യായുടെ നിത്യ ചിലവിനു പ്രയോജനപ്പെട്ടു. ഇടയ്ക്കൊക്കെ വരുമ്പോൾ കാരുണ്യായിൽ കയറി കാര്യങ്ങളൊക്കെ ചോദിച്ചറിയുകയും ഏറെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുമായിരുന്നു.

സാർ എന്നും എളിയവനായ എന്റെ ഒരു അഭ്യുദയകാംക്ഷിയാണ്. ഇപ്പോഴും പറക്കോടു വഴി പോകുമ്പോൾ കാണാൻ ശ്രമിക്കാറുണ്ട്. പറക്കോടു കൺവൻഷനു പ്രസംഗിക്കുവാൻ ചെല്ലുമ്പോഴും സാറിന്റെ സാന്നിദ്ധ്യമുണ്ടായിരുന്നു. പ്രസംഗം കഴിഞ്ഞ് കണ്ടിട്ടേ അദ്ദേഹം മടങ്ങുകയുണ്ടായിരുന്നുള്ളു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായോടൊപ്പം പരിശുദ്ധ സഭയുടെ അസ്സോസിയേഷൻ സെക്രട്ടറിയായും അദ്ദേഹം അനുഗ്രഹകരമായി പ്രവർത്തിച്ചു. എന്റെ ഓർമ്മ ശരിയാണെങ്കിൽ പരുമല പെരുന്നാളിനോടനുബന്ധിച്ച് ഒരാഴ്ചക്കാലം നീണ്ടുനിൽക്കുന്ന തീർത്ഥാടനവാരവും അനുബന്ധ സമ്മേളനങ്ങളും അദ്ദേഹത്തിന്റെ കാലത്താണു ആരംഭിച്ചത്. ഇന്നും അതു വിവിധ ആത്മീയ പ്രസ്ഥാനങ്ങളുടെ ഉത്തരവാദിത്വത്തിൽ ഭംഗിയായി നടന്നു വരുന്നു.

മഹാത്മാഗാന്ധി യംങ്ങ് ഇന്ത്യയിൽ എഴുതി, “ജീവിതം ലളിതവും ദൈവീകവുമായിരിക്കണം.” ബഹുമാനപ്പെട്ട എ. കെ. തോമസ് സാറിനോടുള്ള കഴിഞ്ഞ നാലു പതിറ്റാണ്ടിനടുത്ത ആത്മബന്ധത്തിന്റെ അടിസ്ഥാനത്തിൽ പറയട്ടെ, മഹാത്മാഗാന്ധിയുടെ മേലുദ്ധരിച്ച വാക്കുകൾ സാറിനെ സംബന്ധിച്ച് ഏറ്റം അന്വർത്ഥമെന്നു കരുതുന്നു. തന്റെ സഹധർമ്മിണിയുടെയും പിന്നീട് ഒരു മകന്റെയും വേർപാടുകൾ സാറിനെ വളരെ വേദനിപ്പിച്ചിട്ടുണ്ട്. ശിഷ്ടായുസ്സ് അനുഗ്രഹകരമായി പൂർത്തിയാക്കുവാൻ ദൈവം തുടർന്നും കൃപ നൽകട്ടെ. ഇങ്ങനെയൊരു ഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ മുൻകൈ എടുത്ത പ്രിയ ഡോ. വർഗ്ഗീസ് പേരയിലിനേയും പ്രത്യേകം അഭിനന്ദിക്കുന്നു.

# വേറിട്ട ഒരു വ്യക്തിത്വത്തിന്റെ ഉടമ

## യാക്കോബ് മാർ ഏലിയാസ്

മലങ്കര ഓർത്തഡോക്സ് സഭയിൽ സത്യവിശ്വാസവും സഭാസ്നേഹവും ഉള്ള അൽമായരുടെ കൂട്ടത്തിൽ നിന്ന് സഭയുടെ ഉന്നത പദവികളിൽ എത്തിയ എ. കെ. തോമസ് സാർ വേറിട്ട ഒരു വ്യക്തിത്വത്തിന്റെ ഉടമയായിട്ടാണ് നമുക്ക് തോന്നിയിട്ടുള്ളത്. ജയിംസച്ചൻ ആയിരിക്കെ കൊല്ലം അരമനയിലും ശാസ്താംകോട്ട ആശ്രമത്തിലും താമസിക്കുന്ന കാലത്ത് അനേക അവസരങ്ങളിൽ സാറിന്റെ പ്രവർത്തനങ്ങൾക്ക് സാക്ഷിയാകാൻ സാധിച്ചിട്ടുണ്ട്. കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ ഏറ്റവും പ്രിയപ്പെട്ട ഒരു അൽമായ ശിഷ്യനായിരുന്നു കൊച്ചുകുഞ്ഞ് എന്ന ഓമനപ്പേരിൽ വിളിക്കപ്പെട്ടിരുന്ന പറക്കോട് അമ്പിയിൽ എ. കെ. തോമസ്.

വിഭജനത്തിനു മുമ്പുള്ള കൊല്ലം ഭദ്രാസനത്തിൽപ്പെട്ട പറക്കോട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഇടവക അംഗമായ അദ്ദേഹം കൂറിലോസ് തിരുമേനിയോടു ചേർന്നുനിന്ന് ഭദ്രാസനത്തിന്റെ വളർച്ചയ്ക്ക് വേണ്ടി ആത്മാർത്ഥമായി പ്രവർത്തിച്ചു. അന്ന് തിരുമേനിയോടൊപ്പം താമസിക്കുവാൻ അവസരം ലഭിച്ച എനിക്ക് എ. കെ. തോമസ് എന്ന നല്ല മനുഷ്യനെ തിരിച്ചറിയുവാൻ സാധിച്ചു. ഔദ്യോഗിക മേഖലകളിൽ പഞ്ചായത്ത് ഡയറക്ടർ, പി.എസ്.സി. മെമ്പർ തുടങ്ങിയ ഉന്നത സ്ഥാനങ്ങൾ വഹിച്ച അദ്ദേഹം തന്റെ അനുഭവസമ്പത്ത് സഭയുടെ ഉന്നമനത്തിനായി വിനിയോഗിച്ചു എന്നുള്ളത് എടുത്തു പറയേണ്ടതാണ്. ഏറ്റെടുക്കുന്ന ജോലികളിലെ ആത്മാർത്ഥത, സത്യസന്ധത, തികഞ്ഞ ദൈവഭക്തി, സഭയിലെ പിതാക്കന്മാരോടുള്ള വിധേയത്വം ഇതൊക്കെ അദ്ദേഹത്തിന്റെ പ്രത്യേകതയാണ്. സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിക്കുന്ന കാലത്ത് വളരെ മാതൃകാപരമായി പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. വ്യക്തിപരമായി അദ്ദേഹവുമായി വർഷങ്ങളുടെ ആത്മാർത്ഥമായ അടുപ്പമാണ് എനിക്കുള്ളത്.

പരിശുദ്ധ സഭയുടെ വളർച്ചയ്ക്ക് അഭിവന്ദ്യ പിതാക്കന്മാരോടും വന്ദ്യ വൈദികരോടും ചേർന്ന് നിൽക്കുന്ന ഒരു നല്ല അൽമായ നേതൃത്വം ആവ

ശ്യമാണ്. അവരുടെ പിമ്പിൽ നിന്നുള്ള ആത്മാർത്ഥമായ സേവനം സഭയെ നയിക്കുന്ന പിതാക്കന്മാരുടേയും, സഭയുടേയും ശ്രേഷ്ഠതയും മഹത്വവും വർദ്ധിപ്പിക്കും. സഭയുടെ കൊമ്പ് ഉയർത്തുവാൻ ആത്മാർത്ഥമായി പരിശ്രമിച്ച എ. കെ. തോമസ് സാറിനെ സഭയ്ക്ക് ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. അദ്ദേഹത്തിന്റെ സഭയിലും സമൂഹത്തിലും ഉള്ള മഹത്തായ സേവനങ്ങൾ എന്നും ഓർക്കപ്പെടും. അദ്ദേഹത്തിന്റെ ശിഷ്ടായുസ്സ് ദൈവകൃപയിൽ ആശ്രയിച്ച് സ്വസ്ഥതയുടേയും സമാധാനത്തിന്റെയും സന്തോഷത്തിന്റേയും അനുഭവം ആയിതീരട്ടെ എന്ന് പ്രാർത്ഥിക്കയും ആശംസിക്കുകയും ചെയ്യുന്നു.

# സത്തമനായ ഒരു മനുഷ്യസ്നേഹി

## ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ

നമുക്കേവർക്കും ഏറെ വാത്സല്യമുള്ള പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് സാറിന്റെ 95-ാം ജന്മദിനവുമായി ബന്ധപ്പെട്ട് അദ്ദേഹത്തിന്റെ ഒരു ജീവിതചരിത്ര ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ ബല ഹീനനായ നമുക്ക് ഏറെ സന്തോഷമുണ്ട്.

പ്രിയപ്പെട്ട തോമസ് സാറിന്റെ ജീവിതനാൾവഴിയിലൂടെ ഒന്ന് കണ്ണോടി ക്കുമ്പോൾ എന്റെ മനസ്സിൽ തെളിയുന്ന ചിത്രം ചുരുക്കമായി പ്രതിപാദി ച്ചാൽ "ഭക്തനായ ഒരു ദൈവമനുഷ്യൻ; ഉത്തമനായ ഒരു സഭാ സ്നേഹി; സത്തമനായ ഒരു മനുഷ്യസ്നേഹി" എന്ന് നിസ്സംശയം പറയുവാൻ സാധിക്കും. അദ്ദേഹത്തിന്റെ ഔദ്യോഗിക രംഗങ്ങളായ പഞ്ചായത്ത് ഡയറ ക്ടർ, പി.എസ്.സി. അംഗം എന്നീ നിലകളിലെല്ലാം തികഞ്ഞ സൗമ്യതയോ ടെയും വിശ്വസ്തതയോടെയും മാതൃകായോഗ്യമായി പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. കൂടാതെ സഭയുടെ ഒരു വിശ്വസ്ത പുത്രൻ എന്ന നിലയിൽ അസ്സോസിയേഷൻ സെക്രട്ടറിയായും, സഭയുടെ ഉന്നതാധികാര സമിതികളിലെല്ലാം അംഗമായി പ്രവർത്തിച്ച് തന്റെ ആയുസ്സിന്റെ സിംഹ ഭാഗം സഭാപ്രവർത്തനങ്ങൾക്ക് നൽകിയ നേതൃത്വവും ഒരിക്കലും വിസ്മ രിക്കാവുന്നതല്ല. അതിൽ പ്രത്യേകിച്ച് മലങ്കരയുടെ സൂര്യതേജസ്സായ പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ കൊല്ലം മെത്രാസന ഇടവകയുടെ ശുശ്രൂഷാവേളകളിലും പിന്നീട് ദേവലോകം കാതോലിക്കേറ്റ് അരമനയിലെ ശുശ്രൂഷാരംഗങ്ങളിലും എല്ലാം തോമസ് സാർ നൽകിയ സേവനങ്ങൾ നേരിട്ട് മനസ്സിലാക്കുവാൻ നമുക്കും കഴിഞ്ഞിട്ടുണ്ട്. കൂടാതെ ബലഹീനനായ നാം കൊല്ലം മെത്രാസനത്തിന്റെ ശുശ്രൂഷാ ചുമതല ഏറ്റെടുത്തതിനുശേഷം മേൽപ്പറഞ്ഞ കാര്യങ്ങൾ കൂടുതൽ ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ്. ഞാൻ ഒരു വൈദികനായിരുന്നപ്പോൾ തന്നെ അദ്ദേഹവുമായി അടുത്തിടപഴകുന്നതിനും; അദ്ദേഹത്തിന്റെ ഭവനം സന്ദർശിക്കുന്നതിനും ഒക്കെ അവസരം ലഭിച്ചിട്ടു ള്ളതും ഇത്തരുണത്തിൽ നന്ദിയോടെ ഓർക്കുന്നു.

ഇങ്ങനെയുള്ള മഹത് വ്യക്തിത്വങ്ങളുടെ ചരിത്രങ്ങളും സംഭാവനകളും ഗ്രന്ഥരൂപേണ പ്രസിദ്ധീകരിക്കുന്നത് അവരോടുള്ള ആദരവും, വായനക്കാർക്ക് പ്രചോദനവും മാർഗ്ഗദീപവും ആണെന്നുള്ളതിൽ സംശയമില്ല. ഈ ഉദ്യമത്തെ ശ്ലാഘിക്കുന്നതോടൊപ്പം ബഹു. എ. കെ. തോമസ് സാറിന് ദൈവംതമ്പുരാൻ ആയുസ്സും ആരോഗ്യവും നൽകി വഴി നടത്തട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# പ്രചോദനം പകരുന്ന സഭാ ജീവിതത്തിന്റെ ഉടമ

## ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്താ

പ്രിയപ്പെട്ട എ. കെ. തോമസ് സാറിനെപ്പറ്റി ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നുവെന്ന് പ്രൊഫ. ഡോ. വർഗീസ് പേരയിൽ സാർ അറിയിച്ചപ്പോൾ ഞാൻ ഏറെ സന്തോഷിച്ചു. മലങ്കരസഭയിലെ മൺമറഞ്ഞ മഹാരഥന്മാരെ പുതിയ തലമുറയ്ക്കു പരിചയപ്പെടുത്തുവാനും അവരുടെ സേവനങ്ങളെ അനുസ്മരിക്കുവാനും ലക്ഷ്യം വച്ച് ഒരു പദ്ധതി ഏതാനും വർഷങ്ങൾക്കു മുമ്പ് ഡോ. ജോർജ്ജ് ജോസഫ് അസ്സോസ്സിയേഷൻ സെക്രട്ടറി ആയിരുന്ന കാലഘട്ടത്തിൽ സഭയിൽ ആരംഭിക്കുകയും ഏതാനും ചിലരെ അപ്രകാരം അനുസ്മരിക്കുകയും ചെയ്തുവെങ്കിലും പിന്നീട് അതു നിന്നു പോയി. മാവേലിക്കര, പുതിയകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് ശ്രീ. സി. എം. സ്റ്റീഫൻ, ഡോ. പി. സി. അലക്സാണ്ടർ എന്നിവരുടെ അനുസ്മരണ സമ്മേളനം നടത്തിയത് ഞാൻ ഓർക്കുന്നു.

എന്റെ ബാല്യകാലത്തിൽ പറക്കോട് മലഞ്ചരക്കുകളുടെയും മറ്റും ഒരു വലിയ വാണിജ്യകേന്ദ്രമായിട്ടാണ് അറിയപ്പെട്ടിരുന്നത്. ആ പ്രദേശത്തു ജനിച്ചു വളർന്ന എ. കെ. തോമസ് എന്ന വിദ്യാർത്ഥിക്ക് ആ കാലഘട്ടത്തിൽ ചങ്ങനാശ്ശേരി എസ്.ബി. കോളജിലും തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിലും തൃശ്ശിനാപ്പള്ളിയിലും ഒക്കെ പോയി പഠിക്കുവാൻ സാധിച്ചുവെങ്കിൽ രണ്ട് മൂന്ന് കാര്യങ്ങൾ എങ്കിലും അതിൽ ഉൾപ്പെടുന്നുണ്ട് എന്നാണ് എന്റെ നിഗമനം. (1) ആ വിദ്യാർത്ഥി പഠിക്കാൻ സമർത്ഥനായിരിക്കണം. (2) അവിടെയൊക്കെ വിട്ടു പഠിപ്പിക്കാൻ തക്ക സാമ്പത്തിക ഭദ്രത ആ വിദ്യാർത്ഥിയുടെ മാതാപിതാക്കൾക്ക് ഉണ്ടായിരിക്കണം. (3) വീടിന്റെയും ഗ്രാമത്തിന്റെയും അന്തരീക്ഷം വിട്ട് ദൂരസ്ഥലത്തേക്ക് മക്കളെ പഠനത്തിന് അയക്കാൻ തക്ക മനസ്സും ധൈര്യവും ഉണ്ടായിരിക്കണം. പ്രിയപ്പെട്ട എ. കെ. തോമസ് സാറിന് ഇക്കാര്യങ്ങൾ എല്ലാം അനുകൂലമായി ലഭിച്ചുവെന്നാണ് എന്റെ നിഗമനം.

എന്നെക്കാൾ 30 വയസ്സിലേറെ പ്രായമുള്ള പ്രിയപ്പെട്ട എ. കെ. തോമസ് സാറിനെ വ്യക്തിപരമായി ഞാൻ പരിചയപ്പെടുന്നത് 1980–കളിലാണ്. തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായിരുന്ന ഭാഗ്യസ്മരണാർഹനായ ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ സെക്രട്ടറി ശെമ്മാശനായിട്ട് 1981–82 ൽ കുമാരപുരം, ടാഗോർ ഗാർഡൻസിലുള്ള 24–ാം നമ്പർ വീട്ടിലും 1988–92 ൽ വൈദികനായി, ഉള്ളൂർ അരമന ചാപ്ലയിനായി ഉള്ളൂർ ഓർത്തഡോക്സ് ചർച്ച് സെന്റർ അരമനയിലുമാണ് ഞാൻ താമസിച്ചിരുന്നത്.

തിരുവനന്തപുരം ഭദ്രാസനത്തിന്റെ തുടക്ക കാലം ആയിരുന്നതിനാൽ ഹോളി ട്രിനിറ്റി സ്കൂൾ ആരംഭിക്കുന്നത്, ഉള്ളൂരിൽ ഇപ്പോൾ ഉള്ള അരമനയുടെ നിർമ്മാണം, വികലാംഗ ബാലഭവനം സ്ഥാപിക്കൽ, വിവിധ സ്ഥലങ്ങളിൽ വസ്തു സമ്പാദിക്കുന്നത് തുടങ്ങി വിവിധ വിഷയങ്ങൾ സംബന്ധിച്ച് അനേകം കമ്മിറ്റികൾ കൂടുന്നതിനും ചർച്ചകൾ നടത്തി തീരുമാനങ്ങൾ കൈക്കൊള്ളുന്നതിനുമൊക്കെയായി അനേകം അൽമായ പ്രമുഖർ അരമനയിൽ വരിക പതിവായിരുന്നു. അക്കൂട്ടത്തിൽ ഒരാളായിരുന്നു പ്രിയപ്പെട്ട എ. കെ. തോമസ് സാർ. വി. കെ. ചാക്കോ സാർ കുമാരപുരം, റ്റി. എൻ. കുറിയാക്കോസ് സാർ പ്രശാന്ത് നഗർ, വി. ജെ. ഫിലിപ്പോസ് സാർ കുമാരപുരം, റ്റി. ഒ. ജേക്കബ് സാർ പട്ടം തുടങ്ങി അനേകം പ്രഗത്ഭ വ്യക്തികളും അക്കൂട്ടത്തിൽ ഉൾപ്പെടുന്നുണ്ട്. വെള്ള മുണ്ടും കൈനീളം ഇല്ലാത്ത ഷർട്ടും ആയിരുന്നു പലപ്പോഴും സാറിന്റെ വേഷം. അമ്പാസിഡർ കാറിൽ, പുറകിലെ സീറ്റിൽ ഇരുന്നു വരുന്ന സാർ ചർച്ചകൾക്ക് ആവശ്യമായ പേപ്പറുകൾ അടങ്ങിയ ഫയൽ കയ്യിൽ കരുതുമായിരുന്നു.

പോസ്റ്റ് ഗ്രാജുവേഷൻ കഴിഞ്ഞ് ഗവൺമെന്റ് ഉദ്യോഗത്തിൽ പ്രവേശിച്ച സാർ ഔദ്യോഗിക പദവികളിൽ പടിപടിയായി ഉയർന്നു വന്നതിന്റെ ചിത്രമാണ് നാം കാണുന്നത്. അതേ സമയത്തു തന്നെ സാറിന്റെ സഭാ ജീവിതവും ശക്തിപ്പെട്ടു വന്നുവെന്നുള്ളത് നമുക്കു പ്രചോദനം നൽകേണ്ടതാണ്. പറക്കോട് പ്രദേശവും മറ്റും അക്കാലത്തെ കൊല്ലം ഭദ്രാസനത്തിൽപ്പെട്ടിരുന്ന സ്ഥലം ആയിരുന്നതിനാൽ സാറിന്റെ ജീവിതത്തെ ഏറെ സ്വാധീനിച്ചിട്ടുള്ള ഒരു ആദ്ധ്യാത്മിക മഹാചാര്യൻ അക്കാലത്തു കൊല്ലം ഭദ്രാസനാധിപൻ ആയിരുന്ന മാത്യൂസ് മാർ കൂറിലോസ് തിരുമേനി (പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) ആയിരുന്നുവെന്നാണ് എന്റെ പൂർണ്ണ വിശ്വാസം. സംസ്ഥാന ഗവൺമെന്റിന്റെ ഉയർന്ന പദവികൾ വഹിക്കുമ്പോഴും സഭാപിതാക്കന്മാരോട് ഏറെ ഭക്തി, ബഹുമാന, ആദരവുകൾ അദ്ദേഹം പുലർത്തിയിരുന്നു. സഭാ സംബന്ധമായി കൂടുന്ന ചെറുതോ വലുതോ ആയ മീറ്റിങ്ങുകളിൽ പങ്കെടുക്കുമ്പോഴും അഭിപ്രായങ്ങൾ പറയുമ്പോഴും എല്ലാം ഇതു പ്രകടമായിരുന്നു. വാക്കുക

ളിലും, പെരുമാറ്റത്തിലും പരിധികളും കുലീനതയും പുലർത്തുമായിരുന്നു.

സഭയുടെ വിവിധ സമിതികളിൽ പങ്കെടുക്കുമ്പോഴും നേതൃത്വം കൊടുക്കുമ്പോഴും എല്ലാവരെയും എല്ലാ കാര്യത്തിലും ചേർത്തു നിർത്താനുള്ള പ്രത്യേക ശ്രദ്ധ സാർ നൽകിയിരുന്നു. സഭാതലത്തിൽ പ്രശ്നസങ്കീർണ്ണമായ ഒരു കാലഘട്ടമായിരുന്നു അത്. മൺമറഞ്ഞ ബഹു. ജോസഫ് വെണ്ടറപ്പള്ളി അച്ചനും, വന്ദ്യ ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്കോപ്പായും ഉൾപ്പെടെ സാറിന്റെ സമകാലീനരായിരുന്ന പ്രമുഖ വൈദികർ പലരെയും ഇക്കൂട്ടത്തിൽ ഓർക്കേണ്ടതാണ്.

നവതി പിന്നിട്ട സാറിന് നൽകുന്ന ഒരു നല്ല അംഗീകാരവും ഗുരുദക്ഷിണയുമായിരിക്കും ഈ ഗ്രന്ഥം. സാറിന് ആരോഗ്യത്തോടു കൂടിയ ശിഷ്ടായുസ്സ് ദൈവം നൽകട്ടെയെന്ന് പ്രാർത്ഥിക്കുന്നു, ആശംസിക്കുന്നു.

# ആഢ്യത്വത്തിനൊരു പര്യായം

## ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ

സാമൂഹിക ശാസ്ത്രജ്ഞരുടെ (social scientists) ദൃഷ്ടിയിൽ മനുഷ്യൻ ഒരു social animal ആണ്. എന്നാൽ സാധാരണ ജീവികളിൽ നിന്ന് മനുഷ്യനെന്ന ജീവിയെ വ്യതിരക്തമാക്കുന്ന അനവധി ഘടകങ്ങളിൽ പ്രധാനമായത് സമൂഹജീവി എന്ന നിലയിൽ സമൂഹത്തിൽ പ്രകടമാക്കുന്ന സമീപനങ്ങളും പ്രവർത്തനശൈലിയുമാണ്. സാമൂഹ്യനീതി (social justice) കൾ ഏറെ പ്രാധാന്യമർഹിക്കുന്നത് സമൂഹത്തിൽ ഓരോ വ്യക്തിക്കും ലഭിക്കേണ്ട മാന്യതയും, അംഗീകാരവും, അവസരവുമാണ്. ഇതു ലഭിക്കുന്നത് സമൂഹത്തിൽ ഓരോരുത്തരും നിലനിർത്തേണ്ട ചില മൂല്യങ്ങളും നീതിബോധവുമാണ്. ഈ കാലയളവിൽ പൊതുവേ പറഞ്ഞുകേൾക്കുന്ന പദമായ സത്യാനന്തര (post truth) കാലത്ത് നീതിബോധവും മൂല്യബോധവും കുറഞ്ഞുവരുന്നുവെങ്കിലും പൂർണ്ണമായും തുടച്ചുനീക്കപ്പെട്ടിട്ടില്ല എന്ന ആശ്വാസം ബാക്കി നിൽക്കുന്നു.

ആദരണീയനായ അടൂർ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് (എ. കെ.തോമസ് സാർ) നീതിബോധവും ഉയർന്ന ജീവിത മൂല്യങ്ങളും ഔദ്യോഗിക ജീവിതത്തിലും വ്യക്തിജീവിതത്തിലും നിലനിർത്തിയിട്ടുള്ള, നിലനിർത്തിവരുന്ന ഉന്നതശീർഷനാണ്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിന്റെ വിശ്വസ്തനും, വാത്സല്യവാനുമായ വ്യക്തിയായിട്ടാണ് വൈദിക സെമിനാരി അദ്ധ്യാപകനായി പഴയസെമിനാരിയിൽ ശുശ്രൂഷ ചെയ്തിരുന്ന കാലയളവുകളിൽ ഞാൻ കണ്ടതും പരിചയപ്പെട്ടതും. മാനേജിംഗ് കമ്മിറ്റിയോഗങ്ങളിൽ പ്രകോപനപരമായ ചോദ്യങ്ങൾക്ക് വളരെ ശാന്തമായും സൗമ്യമായും മറുപടി പറയുന്നത് ശ്രദ്ധിച്ചിട്ടുണ്ട്. ഇരുത്തം വന്ന, സ്ഥാനോചിതമായ പക്വത ആർജ്ജിക്കുന്ന വ്യക്തികൾക്കേ ഈ സത്ഗുണം കൈവരിക്കുവാൻ കഴിയുള്ളു. ഔദ്യോഗിക ജീവിതത്തിൽ സംസ്ഥാനതലത്തിൽ പഞ്ചായത്ത് സെക്രട്ടറി, പി.എസ്.സി. അംഗം എന്നീ നിലകളിൽ ഉന്നത ഉത്തരവാദിത്വങ്ങൾ നിർവ്വഹിച്ചയാളാണ്. പുരാതനമായ കുടുംബത്തിൽ പിറന്ന് പൈതൃകമായി ലഭിച്ച ശിക്ഷണവും ആത്മീയ ബോധവും ഉന്നത വിദ്യാഭ്യാസവും കൈവരിച്ചതു

മൂലം മുമ്പ് സൂചിപ്പിച്ച ശ്രേഷ്ഠ ഗുണങ്ങൾ നിലനിർത്തുവാൻ ഇന്നും സാധിക്കുന്നു.

അടൂർ-കടമ്പനാട് മെത്രാസനത്തിന്റെ ചുമതലയിൽ വന്നതു മുതൽ എ. കെ. തോമസ് സാറുമായി അടുത്തിടപെടുവാൻ അവസരം ലഭിച്ചു. മെത്രാസന ശുശ്രൂഷയുടെ ആദ്യകാലങ്ങളിൽ വ്യക്തിപരമായി പല കാര്യങ്ങളും നേരിൽ അദ്ദേഹവുമായി ചർച്ച ചെയ്യുകയും ഉപദേശം തേടുകയും ചെയ്തിരുന്നു. സഭാശുശ്രൂഷയിലും ഭരണപാടവത്തിലും അനുഭവ പരിചയത്തിലും ഒരുപാട് ഉയർന്ന നിലയിലുള്ള അദ്ദേഹം താരതമ്യേന പ്രായം കുറഞ്ഞ മെത്രാപ്പോലീത്തായിരുന്നിട്ടും എന്നോട് വളരെ ആദരവോടും ബഹുമാനത്തോടും അതോടൊപ്പം വാത്സല്യത്തോടും കൂടിയാണ് ഇടപെട്ടിരുന്നത്. ഒരുപാട് പടികൾ ചവിട്ടി കയറിയവർക്കേ ഒരുപാട് പടികൾ ചവിട്ടിയിറങ്ങാനും സാധിക്കൂ. എ. കെ. തോമസ് എന്ന ഉന്നതശീർഷൻ ഒരുപാട് പടികൾ ചവിട്ടിക്കയറി ഏറെ സ്നേഹബഹുമാനാദരവുകൾ നേടിയെടുത്തിട്ടുള്ളയാളാണ്. അടൂർ സെന്റ് സിറിൾസ് കോളജ് ഗവേണിംഗ് ബോർഡ് സെക്രട്ടറി എന്ന നിലയിൽ 1981 മുതൽ 2004 മെയ് മാസം വരെ പ്രവർത്തിച്ചത് എ. കെ. തോമസ് സാറായിരുന്നു. കോളജുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ അദ്ദേഹത്തിന്റെ ശ്രദ്ധയും ബുദ്ധികൂർമ്മതയും, സമർപ്പണവും എടുത്തു പറയേണ്ടതാണ്. യോഗ മിനിറ്റ്സുകൾ എഴുതുന്നതിൽ പ്രകടമാക്കിയിരുന്ന ശ്രദ്ധ അഭിനന്ദനാർഹമാണ്. നൂറു ശതമാനം സുതാര്യതയും, സത്യസന്ധതയും നിലനിർത്തി, അച്ചടിയെ വെല്ലുന്ന കൈപ്പടയിൽ അദ്ദേഹം യോഗ മിനിറ്റ്സുകൾ തയ്യാറാക്കിയിരുന്നു. സെന്റ് സിറിൾസ് കോളജിനെക്കുറിച്ച് ഒരുപാട് സ്വപ്നം മനസ്സിൽ സൂക്ഷിക്കുന്നയാളാണ് അദ്ദേഹം.

വ്യക്തിബന്ധങ്ങൾ കാത്തുസൂക്ഷിക്കുന്നതിലും, നിലനിർത്തുന്നതിലും എ. കെ. തോമസ് സാർ എടുക്കുന്ന താൽപ്പര്യം ശ്രദ്ധേയമാണ്. മേൽപ്പട്ടക്കാരോടും, പട്ടക്കാരോടും മാത്രമല്ല സമൂഹത്തിലെ വിവിധ ശ്രേണിയിലുള്ള ഓരോരുത്തർക്കും അർഹിക്കുന്ന ബഹുമാനം നൽകുന്നതിൽ അദ്ദേഹം ശ്രദ്ധാലുവാണ്. ആഢ്യത്തമുള്ള സംസാരശൈലി പലപ്പോഴും ശ്രദ്ധിക്കുന്നതിനിടയായിട്ടുണ്ട്. പരിശുദ്ധ സഭയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ തീക്ഷ്ണത വാർദ്ധക്യത്തിലും ശ്രദ്ധിക്കപ്പെടുന്നതാണ്. മാറിമാറി വരുന്ന സാമൂഹിക സാഹചര്യങ്ങളിൽ ആദ്ധ്യാത്മികതയും, മതബോധവും, സഭാജീവിതവും എല്ലാം വെല്ലുവിളികൾ നേരിടുന്ന പശ്ചാത്തലങ്ങളിൽ പുരോഹിത കേന്ദ്രീകൃതമായ സഭയും ആത്മികതയും മാത്രമായി ചുരുങ്ങാതെ സഭയുടെ ആദ്യകാലം മുതലുള്ള അത്മായനേതൃത്വം ശക്തിപ്പെടേണ്ടതാണ്. ശക്തമായ ഒരു അത്മായ നേതൃത്വം പ. സഭയിൽ ഉടലെടുക്കേണ്ടതാണെന്നു ഞാൻ വിശ്വസിക്കുന്നു. ശ്രദ്ധേയനായ അത്മായ നേതാവ് എന്ന നിലയിൽ

ശ്രീ. എ. കെ. തോമസ്സിന്റെ സംഭാവന അനുകരണീയമാണ്. ഏറെ സ്നേഹിക്കുന്ന വന്ദ്യനായ എ. കെ. തോമസ് സാറിന് എല്ലാ അനുഗ്രഹങ്ങളും നേരുന്നു.

# സൗമ്യനായ നേതാവ്

## ഫാ. ഡോ. കെ. എം. ജോർജ്

അമ്പിയിൽ ശ്രീ. എ. കെ. തോമസ് സാറിനെക്കുറിച്ചുള്ള പഴയ ഓർമ്മകൾ പ്രകാശപൂർണ്ണമാണ്. പ. ബസേലിയോസ് മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ ഭരണകാലത്ത് മലങ്കര അസോസിയേഷൻ സെക്രട്ടറിയായി അദ്ദേഹം പ്രവർത്തിച്ച കാലയളവിൽ പൊതുരംഗത്തും സഭാസമിതികളിലും അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാൻ എനിക്കും ഭാഗ്യം ലഭിച്ചു. കേരള സർക്കാരിൽ ഉന്നത ഉദ്യോഗസ്ഥനായും പബ്ലിക്ക് സർവ്വീസ് കമ്മീഷൻ മെമ്പറായും പ്രവർത്തിച്ചിരുന്ന തോമസ് സാറിന്റെ വിപുലമായ ഭരണപരിചയവും അതോടൊപ്പം നല്ല വിവേകവും സൗമ്യതയാർന്നതുമായ പെരുമാറ്റരീതികളും എനിക്ക് പ്രയോജനകരമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അത് മുതൽക്കൂട്ടായിത്തീർന്നു.

1995-ലെ സുപ്രീംകോടതി വിധിക്കു ശേഷമുള്ള വളരെ നിർണ്ണായകമായ ഒരു കാലഘട്ടത്തിലാണ് അദ്ദേഹം അസോസിയേഷൻ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചത്. വളരെ ഗൗരവമായ സമാധാന ചർച്ചകൾ ഇരുവിഭാഗവും തമ്മിൽ നടന്ന കാലവുമായിരുന്നു അത്. അന്തരിച്ച ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി 1993-ൽ ഉണ്ടായ പക്ഷാഘാതത്തെ തുടർന്ന് ശാരീരികമായി വളരെ ബലഹീനനായിരുന്നെങ്കിലും സമാധാന ചർച്ചകൾക്ക് ആവശ്യമായ രേഖകളും ധാരണകളും നിർദ്ദേശങ്ങളുമെല്ലാം സ്വന്തം കമ്പ്യൂട്ടറിൽ ഒറ്റക്കൈ കൊണ്ട് ടൈപ്പു ചെയ്യുന്നതും പഴയസെമിനാരിയിലെ അദ്ദേഹത്തിന്റെ മുറിയിൽ ഇരുകക്ഷികളും സമ്മേളിച്ചിരുന്നതും ഇത്തരുണത്തിൽ ഓർക്കുന്നു. ഇപ്പോൾ പാത്രിയർക്കീസ് പക്ഷത്ത് ശ്രേഷ്ഠ കാതോലിക്കായായി നിയോഗിതനായിരിക്കുന്ന വന്ദ്യ ജോസഫ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും അതിൽ സംബന്ധിച്ചിരുന്നു. ആ കാലഘട്ടത്തിലെ സഭാ സമാധാന പരിശ്രമങ്ങൾക്കെല്ലാം എ. കെ. തോമസ് സാറിന്റെ നിരുപാധിക പിന്തുണ ഉണ്ടായിരുന്നു.

തോമസ് സാറിന് ആദരണീയനായ ആത്മീയ പിതാവായി വർത്തിച്ചിരുന്ന പ. മാത്യൂസ് രണ്ടാമൻ ബാവായും നീതിപൂർവ്വമായ അനുരഞ്ജനത്തിലൂടെ മലങ്കരസഭ ഒന്നായിത്തീരണമെന്ന് അതിയായി ആഗ്രഹിച്ച

വ്യക്തിയായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക സെക്രട്ടറിയും ഉപദേഷ്ടാവുമായ തോമസ് സാറിന്റെ സാന്നിദ്ധ്യം സഭാസമിതികളിൽ ഭാവിയെക്കുറിച്ച് നല്ല പ്രത്യാശ ഉണർത്തിയിരുന്നു.

വൈദികസെമിനാരി പ്രിൻസിപ്പൽ എന്ന നിലയിൽ സെമിനാരിയുടെ സാമ്പത്തിക കാര്യങ്ങളുമായി ബന്ധപ്പെട്ട് തോമസ് സാറുമായി പലപ്പോഴും ഇടപെടേണ്ടി വന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ മൃദുഭാഷണവും സെമിനാരിയുടെ ഭാവി സഭയുടെ തന്നെ ഭാവിയാണ് എന്ന ധാരണയും മൂലം ഞങ്ങളുടെ ബന്ധം വളരെ സുഗമമായിരുന്നു. മുഖ്യമന്ത്രിയായിരുന്ന എ. കെ. ആന്റണിയെയും അതുപോലെ പ്രമുഖരായ പല നേതാക്കളെയും സഭാസമാധാനം സംബന്ധിച്ച് കാണുന്ന ടീമിൽ ചേർന്നു പ്രവർത്തിക്കുന്നതിന് നിയോഗിക്കപ്പെട്ടതിനാൽ തോമസ് സാറിന്റെ നല്ല പൊതുബന്ധങ്ങളും പക്വമായ പെരുമാറ്റവും മാന്യതയും എനിക്ക് വളരെ പ്രചോദനം നൽകിയിരുന്നു. സഭാന്തരീക്ഷം പൊതുവെ കലുഷിതമായിരുന്ന സാഹചര്യത്തിൽ നേതാക്കൾക്ക് എന്നും ആവശ്യമായിരിക്കുന്നത് wisdom എന്ന് ഇംഗ്ലീഷിൽ പറയുന്ന വിവേകബുദ്ധിയാണ്. തീവ്രപക്ഷങ്ങളിലേക്ക് അടുക്കുന്തോറും നമ്മുടെ വിവേചനശേഷിയും പക്വതയും നഷ്ടപ്പെടുവാനുള്ള സാദ്ധ്യത ഉണ്ടല്ലോ. എന്നാൽ എ. കെ. തോമസ് സാർ എപ്പോഴും വിവേകത്തിന്റെയും നയപരമായ തീരുമാനങ്ങളുടെയും സമതുലിതാവസ്ഥ നിലനിർത്തിയിരുന്നു. പിൽക്കാല സംഭവവികാസങ്ങളുടെ വെളിച്ചത്തിൽ പ. മാത്യൂസ് രണ്ടാമൻ ബാവായുടെയും, അസോസിയേഷൻ സെക്രട്ടറിയായിരുന്ന എ. കെ. തോമസ് സാറിന്റെയും നിലപാടുകളും സമീപനവും എത്ര അനുരഞ്ജനപൂർണ്ണവും മലങ്കരസഭയുടെ ക്രിസ്തീയ ദൗത്യത്തിന് ചേർന്നതുമായിരുന്നു എന്ന് നമുക്ക് മനസ്സിലാക്കാം. ക്രിസ്തീയ സഭയെ നയിക്കുന്നവരാണ് (അത് വൈദിക മേൽപട്ട ശ്രേണിയിലുള്ളവരാണെങ്കിലും അത്മായ സ്ഥാനികളാണെങ്കിലും) ഭിന്നതയ്ക്കു കാരണമായി തീരുന്നവർ എന്ന് സഭാചരിത്രം പരിശോധിച്ചാൽ അറിയാം. താൽക്കാലിക നേട്ടങ്ങൾക്കു വേണ്ടിയും സ്ഥാനമാനങ്ങൾക്കു വേണ്ടിയും അനഭിലഷണീയമായ ചരടുവലികളിലൂടെ പ്രധാന സ്ഥാനങ്ങളിൽ എത്തുന്നവരുണ്ട്. സാധാരണ വിശ്വാസികളായ ജനങ്ങൾ ബഹുഭൂരിപക്ഷവും ഇക്കാര്യത്തിൽ നിഷ്കളങ്കരും തങ്ങളുടെ ഇടയന്മാരെ വിശ്വസ്തതയോടെ അനുസരിക്കുന്നവരുമാണ്. എന്നാൽ ഒരേ വിശ്വാസവും ആരാധനയും പാരമ്പര്യവും ഉള്ള ഒരു സഭ ഭിന്നതയിലേക്കു വീഴുമ്പോൾ അതിന്റെ തിക്തഫലം അനുഭവിക്കുന്നത് ജനങ്ങൾ തന്നെയാണ്. അവരുടെ അടുത്ത കുടുംബ ബന്ധങ്ങൾ ശിഥിലമാകുകയും പൊതുസമൂഹത്തിലും വിദ്യാലയങ്ങൾ, ഓഫീസുകൾ, കടകൾ, തെരുവുകൾ തുടങ്ങിയ പൊതുസ്ഥലങ്ങളിലും അവരെല്ലാം സഭാവഴക്കു മൂലം അപമാനിതരാകുകയും നല്ല പങ്ക് ചെറുപ്പക്കാർ സഭയോടുള്ള സജീവ ബന്ധം ഉപേക്ഷിക്കുകയും ചെയ്യുന്നു.

എന്നാൽ ഏറ്റവും കുറച്ച് പരുക്കേൽക്കുന്നത് ഇരുകക്ഷികളിലും ഉള്ള ഉയർന്ന ഇടയന്മാർക്കും നായകസ്ഥാനികൾക്കുമാണ്. അവരോട് ആരും നേരിട്ടു വാഗ്വാദത്തിന് ചെല്ലുകയില്ല. മിക്ക സ്ഥലങ്ങളിലും അവർ അവരുടെ സ്വന്തം അണികളാൽ പരിസേവിതരായതുകൊണ്ട് അപമാനമോ നിന്ദയോ ഏൽക്കുകയില്ല. ദിവംഗതനായ പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായെപ്പോലെ നീതിക്കും സമാധാനത്തിനുംവേണ്ടി ദേഹോപദ്രവം ഏൽക്കുകയും നാട്ടിലും ശീമദേശത്തും അവഹേളിതരാകുകയും ചെയ്തവരുമുണ്ട് എന്ന് നമുക്ക് മറക്കാതിരിക്കാം. എന്നാൽ സഭയുടെ ഐക്യവും കർത്താവായ യേശുക്രിസ്തുവിന്റെ ദൗത്യവും മനസ്സിലേറ്റിയ പ. പാമ്പാടി തിരുമേനിയെപ്പോലെ ചുരുക്കം ചില ഇടയന്മാർ തങ്ങളുടെ ഹൃദയങ്ങളിൽ കർത്താവിനോടുള്ള സ്നേഹം മൂലം എരിഞ്ഞുകൊണ്ടിരുന്ന അഗ്നിയും സഭയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയും മൂലം എപ്പോഴും നനവാർന്ന മിഴികൾ ഉള്ളവരായിരുന്നു എന്ന് നമുക്കോർക്കാം. ഇരുഭാഗത്തുമുള്ള ബഹുഭൂരിപക്ഷം സുമനസ്ക്കരായ വിശ്വാസികളും തങ്ങളുടെ നല്ല ഇടയന്മാരുടെ ഉൾനീറ്റലിലും കണ്ണീരഭിഷേകത്തിലും പങ്കെടുത്തവരായിരുന്നു. ഇപ്പോൾ ഇതൊരു പഴങ്കഥ പോലെയേ പറവാൻ കഴിയൂ. പറയുന്നവർ നിന്ദിക്കപ്പെടും എന്നും അറിയാം. കാരണം, ഒരു ശരീരം അതിനുണ്ടായ മുറിവുകളെ ഉണക്കുവാൻ സ്വാഭാവികമായി പരിശ്രമിക്കുമ്പോൾ അവിടെ സൗഖ്യത്തിന്റെ ആശ്വാസതൈലം പകരുന്നതിനു പകരം, 'വെട്ടിമുറിക്കൂ അതിനെ' എന്നു കല്പിച്ച് മൂർച്ചയേറിയ കത്തികൾ ചുഴറ്റിക്കൊണ്ടു വരുന്നവരെയാണ് ഇരുഭാഗത്തും നാമിപ്പോൾ കാണുന്നത്. സെമിനാരിയിൽ പ്രവേശനം തേടുന്ന വൈദിക സ്ഥാനാർത്ഥികളും, കുറെ കഴിയുമ്പോൾ മേൽപട്ടസ്ഥാനികളാകാം എന്നു മോഹിക്കുന്നവരും എല്ലാം ഇത്തരം ശസ്ത്രക്രിയാ വിദഗ്ദ്ധന്മാർക്ക് സ്തുതിപാടാനും വിച്ഛേദന സാമഗ്രികൾ സമയത്ത് എടുത്തുകൊടുക്കാനും പരിശീലിക്കപ്പെടുന്നു എന്നും കേൾക്കുന്നു.

100 വർഷത്തിനു ശേഷം ഇന്ത്യയിൽ ഒരു ക്രിസ്തീയ സഭ ഉണ്ടായിരിക്കുമോ, ഉണ്ടെങ്കിൽ അത് എന്തു തരം സഭ ആയിരിക്കും എന്നു കൂടി ചിന്തിക്കാനുള്ള വിവേകം നമുക്ക് ഉണ്ടായാൽ നന്ന്. ആധുനിക വൈദ്യശാസ്ത്രത്തിൽ പോലും ശരീരം പുറമെ മുറിക്കുന്ന ശസ്ത്രക്രിയ (invasive surgery) കഴിയുമെങ്കിൽ നടത്തരുത്, തൊലി പോലും മുറിക്കാത്ത Non invasive ആയ ശസ്ത്രക്രിയയാണ് അഭികാമ്യം എന്ന് ചിന്തിച്ചു തുടങ്ങിയിരിക്കുന്നു. അതിന്റെ കാരണം മനുഷ്യശരീരം ഒരു യന്ത്രമല്ല, സങ്കീർണ്ണമായ ഒരു ജൈവപ്രതിഭാസമാണ് എന്ന തിരിച്ചറിവാണ്. ശരീരത്തിന്റെ ഏതെങ്കിലും ഭാഗം വെറുതെ മുറിച്ചു കളഞ്ഞാൽ അതിന്റെ അഖണ്ഡതയ്ക്കും ജൈവഭദ്രതയ്ക്കും ദോഷമുണ്ടാകും എന്ന് വൈദ്യശാസ്ത്രം കണ്ടെത്തിയിരിക്കുന്നു.

വാസ്തവത്തിൽ പൗലോസ് ശ്ലീഹാ മുതൽ ക്രിസ്തീയ സഭാപിതാക്കന്മാരുടെ അതിപുരാതനമായ ഒരു ഉൾക്കാഴ്ച കൂടിയാണ് ഇത്. സഭ എന്നത് യേശുക്രിസ്തുവിന്റെ ശരീരമാണ്. അതിൽ ഭിന്നത ഉണ്ടാക്കുന്നവൻ അത്മായനാണെങ്കിലും മേൽപട്ടക്കാരനാണെങ്കിലും കടുത്ത ശിക്ഷയ്ക്കു യോഗ്യനാണ് എന്ന ചിന്തയായിരുന്നു നല്ല സഭാഗുരുക്കന്മാരെ നയിച്ചിരുന്നത്. അതുകൊണ്ട് ഭൗതികമായ ശരീരത്തെ നാം മുറിക്കുന്നതിൽ എത്രയോ ഭയങ്കരമാണ് നമ്മുടെ ആത്മീയ ശരീരത്തെ ഛിന്നഭിന്നമാക്കുകയും ഒരിക്കലും തീരാത്ത വേദനയും വിദ്വേഷവും വൈരാഗ്യവും പാവപ്പെട്ട മനുഷ്യരിൽ ഉണ്ടാക്കുകയും ചെയ്യുന്നത് എന്ന് നാം തിരിച്ചറിയണം. "കോടതിയിലേക്കു പോകുമ്പോൾ വഴിയിൽ വച്ചു തന്നെ പ്രതിയോഗിയുമായി അനുരഞ്ജനപ്പെട്ടുകൊള്ളണം" എന്ന കർത്തൃകല്പന അനുസരിക്കാൻ പാകത്തിൽ ലഭിച്ച സുവർണ്ണാവസരങ്ങളൊക്കെ നഷ്ടപ്പെടുത്തിയാൽ പിന്നെ അവശേഷിക്കുന്നത് ഇത്തരം വെട്ടിമുറിക്കലാണ് എന്ന് 'ദുഃഖത്തോടും സങ്കടത്തോടും' കൂടി നമുക്ക് ഓർക്കാം.

പറക്കോട് പള്ളിയിൽ വികാരിയും അംഗവുമായിരുന്ന വല്യത്ത് ഫീലിപ്പോസ് കത്തനാരുടെ പുത്രി മറിയം ഫിലിപ്പ് എന്റെ സഹധർമ്മിണിയായ കാലം മുതൽ (1980) തോമസ് സാറിനെയും അമ്പിയിൽ കുടുംബാംഗങ്ങളേയും അറിയാനും സ്നേഹിക്കാനും ഇടയായിട്ടുണ്ടെന്നുള്ളത് എന്നെ ഏറെ സന്തോഷിപ്പിക്കുന്നു. ആദരണീയനായ എ. കെ. തോമസ് സാറിന് വാർദ്ധക്യസഹജമായ ബലഹീനതകൾ ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ പ്രാർത്ഥനയിലും ചിന്തയിലും സ്നേഹത്തിന്റെയും സമാധാനത്തിന്റെയും പ്രകാശരേണുക്കൾ തിളങ്ങുന്നുണ്ട് എന്ന് നമുക്ക് വിചാരിക്കാം. അദ്ദേഹത്തോടൊപ്പം ചില രംഗങ്ങളിൽ പ്രവർത്തിക്കാൻ ലഭിച്ച അവസരങ്ങളെ ഓർത്ത് ദൈവത്തെ മഹത്വപ്പെടുത്തുകയും അദ്ദേഹത്തിന് ആരോഗ്യവും ശ്രേയസ്സും ആശംസിക്കുകയും ചെയ്യുന്നു.

# സൗമ്യൻ, സുന്ദരൻ, സംതൃപ്തൻ


## ഫാ. ഡോ. ജേക്കബ് കുര്യൻ

### (മുൻ പ്രിൻസിപ്പൽ,
### ഓർത്തഡോക്സ് സെമിനാരി കോട്ടയം)


ആദരണീയനായ എ. കെ. തോമസ് സാർ ആക്ഷരികമായി ആയുസ്സിന്റെ അസുലഭ സൗന്ദര്യത്തെ ആസ്വദിക്കുന്ന തീർത്ഥാടകനായി തന്റെ ജീവിത യാത്ര തുടർന്നുകൊണ്ടിരിക്കുന്നതിൽ ദൈവത്തെ സ്തുതിക്കുന്നു. പ്രകാശം പരത്തിയ ജീവിതങ്ങൾ എന്നും ചരിത്രവിഹായസ്സിൽ നക്ഷത്രങ്ങളായി പരിണമിക്കും.

എ. കെ. തോമസ് സാർ സഭാജീവിതത്തിലും സർക്കാർ സർവീസിലെ ഉന്നതസ്ഥാനങ്ങളിലും സാമൂഹ്യക്ഷേമ പരിപാടികളിലും വ്യക്തിമുദ്ര പതിപ്പിച്ചത്, സൗമ്യനും, സുന്ദരനും, സംതൃപ്തനും ആയിട്ടാണ്. അധികാരത്തിന്റെ ഗർവ്വ് ഏശാത്ത സൗമ്യതയും, ബാഹ്യവും ആന്തരീകവുമായ വ്യക്തിത്വ സൗന്ദര്യവും പരാതിക്കും പരിഭവത്തിനും ഇടംകൊടുക്കാത്ത ആത്മസംതൃപ്തിയും ഒത്തിണങ്ങിയപ്പോൾ ആയതിന്റെ ആൾരൂപമാരുടേത് എന്ന ചോദ്യത്തിന് അമ്പിയിൽ എ. കെ. തോമസ് സാർ എന്ന് നിസ്സംശയം പറയാം.

മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി സെക്രട്ടറി ആയിരിക്കുമ്പോൾ സഭയുടെ ആഫീസ് ഭരണത്തിൽ കാട്ടിയ സൂക്ഷ്മതയും സുതാര്യതയും മാത്രമല്ല, സഭാവേദികളിൽ എപ്പിസ്കോപ്പസിയെയും അത്മായ പങ്കാളിത്തത്തെയും സമന്വയിപ്പിക്കുന്ന "ഓർത്തഡോക്സ്" ശൈലിയുടെ സമഗ്രതയും എന്നും എ. കെ. തോമസ് സാറിന്റെ ദർശനത്തിലും സമീപനത്തിലും വ്യക്തമായിരുന്നു. പ്രസ്തുത ശൈലിയുടെ മാന്യത കണ്ടുപരിചയിച്ചവർക്ക്, പിന്നീട് കാണേണ്ടി വരുന്ന ചില "കോപ്രായങ്ങളും", ഉള്ളിൽ അമർത്തി അടക്കി വെയ്ക്കുവാനേ സാധിക്കൂ എന്നതാണ് പരമാർത്ഥം.

വിശുദ്ധ വേദപുസ്തകത്തിൽ അപ്പോസ്തോല പ്രവൃത്തികളിൽ എ. കെ. തോമസ് സാറിനെ അനുസ്മരിപ്പിക്കുന്ന ഒരു വ്യക്തിത്വമുണ്ട്, ബർന്നബാസ്.

അപ്പോ. പ്രവൃ. 11-ാം അദ്ധ്യായം 24-ാം വാക്യത്തിൽ, ആദിമസഭയുടെ ആദർശപുരുഷനും, ത്യാഗധനനും സഭാശുശ്രൂഷകനുമായ ബർന്നബാസിനെക്കുറിച്ച് നാലു കാര്യങ്ങൾ പറയുന്നു:

1. നല്ല മനുഷ്യനായിരുന്നു.
2. പരിശുദ്ധാത്മാവിൽ നിറഞ്ഞവനായിരുന്നു.
3. വിശ്വാസധീരനായിരുന്നു.
4. അനേകം ആളുകളെ കർത്താവിനോട് ചേർത്തു നിർത്തിയവനായിരുന്നു.

എ. കെ. തോമസ് സാറിന്റെയും ജീവിതസന്ദേശം ഈ നാലു കാര്യങ്ങളിലാണെന്നാണ് എന്റെ വിശ്വാസവും അനുഭവവും.

# പ്രതിബദ്ധതയോടെയുള്ള സഭാസേവനം

## ഫാ. ഡോ. എം. ഒ. ജോൺ

സ്വന്ത നേട്ടങ്ങളിൽ കണ്ണുവെയ്ക്കാതെ പ്രതിബദ്ധതയോടെ സഭാസേവനം നിർവ്വഹിച്ച മലങ്കര അസോസിയേഷൻ സെക്രട്ടറിയായിരുന്നു ശ്രീ. എ. കെ. തോമസ് സാർ.

മലങ്കരസഭയുടെ മാനേജിംഗ് കമ്മിറ്റി അംഗമായും അസോസിയേഷൻ സെക്രട്ടറിയായും പ്രവർത്തിച്ചിട്ടുള്ള എ. കെ. തോമസ് സാറിനെയാണ് ഞാൻ അറിയുന്നത്. പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയോടു ചേർന്ന് വളരെ കൃത്യനിഷ്ഠയോടെ സഭയുടെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ ആളാണ് എ. കെ. തോമസ് സാർ. പി.എസ്.സി. മെമ്പറായും അതിനു മുമ്പും പിമ്പുമുള്ള അദ്ദേഹത്തിന്റെ ഔദ്യോഗിക പ്രവർത്തനപരിചയം സഭയുടെ കേന്ദ്ര ഓഫീസിന്റെ പ്രവർത്തനങ്ങളെ ചിട്ടയോടെ മുമ്പോട്ടുകൊണ്ടുപോകുവാൻ സഹായിച്ചിട്ടുണ്ട്. സഭാഓഫീസ് പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുവാനും ക്രമപ്പെടുത്തുവാനും അദ്ദേഹത്തിന് കഴിവുണ്ടായിരുന്നു. അസോസിയേഷൻ സെക്രട്ടറിയായിരിക്കുമ്പോൾ പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയോട് പൂർണ്ണമായും വിശ്വസ്തതയോടെ ചേർന്നുനിന്നിരുന്ന ഒരാളായിരുന്നു അദ്ദേഹം എന്ന് എല്ലാവർക്കും അറിയാം. അദ്ദേഹത്തിന്റെ പ്രവർത്തനവിജയവും അതായിരുന്നു. മലങ്കരസഭയിലെ 1934-ലെ ഭരണഘടനാ രൂപവൽക്കരണവേളയിൽ മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഒരു സെക്രട്ടറി ഉണ്ടായിരിക്കണമെന്നും ആ സെക്രട്ടറി മലങ്കര അസോസിയേഷൻ സെക്രട്ടറിയുമായിരിക്കണം എന്ന നിലയിലായിരുന്നു ഒരു സമയത്ത് ആലോചനകൾ നടന്നത്.

അതായത് മലങ്കരമെത്രാപ്പോലീത്തായുമൊന്നിച്ച് പൂർണ്ണമായും യോജിച്ച് സഹകരിച്ച് പ്രവർത്തിച്ചുപോകുന്ന ആളായിരിക്കണം സെക്രട്ടറി എന്ന ധാരണ പൊതുവെ ഉണ്ടായിരുന്നു. ആ ആശയത്തെ പൂർണ്ണമായും ഉൾക്കൊണ്ട് പ്രവർത്തിച്ചിരുന്ന ഒരു സെക്രട്ടറിയായിട്ടാണ് എനിക്ക് എ. കെ. തോമസ് സാറിനെ അറിയാവുന്നത്. അതിന്റെയർത്ഥം അദ്ദേഹത്തിന് അദ്ദേ

ഹത്തിന്റേതായ അഭിപ്രായങ്ങളും നിലപാടുകളും ഇല്ലായിരുന്നു എന്നല്ല. അവയെല്ലാം വളരെ വ്യക്തമായുണ്ടായിരുന്നു. അത് സഭയുടെ പൊതുതാൽപര്യത്തിന് അനുയോജ്യമായിരുന്നു. അത് ബാവാതിരുമേനിയുടെ അഭിപ്രായവുമായി ചേർന്നുപോകാത്തതായിരുന്നില്ല. അവർ തമ്മിൽ ഒരു ഐക്യം ഉണ്ടായിരുന്നു. അത് സഭയുടെ കേന്ദ്രഭരണ സംവിധാനത്തിന്റെ സുഗമമായ നടത്തിപ്പിന് സഹായകരവുമായിരുന്നു. സമുദായകേസ് മൂലം അസോസിയേഷൻ യോഗം കൂടുന്നതിന് കാലതാമസം ഉണ്ടായ ഒരു സാഹചര്യത്തിൽ തുടർച്ചയായി 9 വർഷങ്ങൾ സെക്രട്ടറിസ്ഥാനത്ത് തുടരുന്നതിന് അദ്ദേഹത്തിന് സാധിച്ചു. അത് ഭരണസംവിധാനത്തെ ഒട്ടും ബാധിക്കാത്ത രീതിയിൽ കൈകാര്യം ചെയ്യുവാൻ അദ്ദേഹത്തിന് സാധിച്ചു. സഭാ വർക്കിംഗ് കമ്മിറ്റിയുടെ ആലോചനയോടും സുന്നഹദോസിന്റെയും സഭാ മാനേജിംഗ് കമ്മിറ്റിയുടെയും തീരുമാനങ്ങളോടും കൂടി നൂതനമായ പല പദ്ധതികളും സഭാതലത്തിൽ ആവിഷ്ക്കരിച്ച് പ്രവർത്തിപഥത്തിൽ കൊണ്ടുവരുവാൻ അദ്ദേഹത്തിന് സാധിച്ചു. പല നൂതന പദ്ധതികളും അദ്ദേഹം സഭാ ബജറ്റിലൂടെ അവതരിപ്പിച്ചു. അതിലെല്ലാം പ്രവർത്തിപരിചയമുള്ള ഒരു നല്ല ഭരണകർത്താവിന്റെ വീക്ഷണവും ആവിഷ്ക്കരണവും മികവും കാണുവാൻ സാധിക്കും.

അദ്ദേഹം അസോസിയേഷൻ സെക്രട്ടറിയായിരിക്കുമ്പോഴാണ് സഭയുടെ വിവാഹസഹായപദ്ധതി ആവിഷ്ക്കരിക്കുന്നത്. സാമ്പത്തികക്ലേശമനുഭവിക്കുന്ന കുടുംബങ്ങളിൽ നിന്നു വിവാഹിതരാകുന്ന ദമ്പതികൾക്ക് വിവാഹ ചിലവിനും അവരുടെ തുടർന്നുള്ള ജീവിതത്തിനും വേണ്ടുന്ന കൈത്താങ്ങുകൾ നൽകത്തക്കരീതിയിലാണ് ആ പദ്ധതി ആവിഷ്ക്കരിച്ചതും തുടർച്ചയായി 8-10 വർഷങ്ങളിലെ സഭാബജറ്റിൽ അതിനുവേണ്ട തുക വകകൊള്ളിച്ചതും. 1994-ൽ നടത്തിയ സമൂഹവിവാഹത്തിന്റെ പ്രയോജനം അമ്പതോളം നവദമ്പതികൾക്ക് ലഭിച്ചു. പരുമല ആശുപത്രിയുടെ പ്രവർത്തനങ്ങൾക്ക് പുതുജീവൻ പകർന്നു പുരോഗമനപാതയിൽ മുന്നേറുവാൻ വേണ്ട കാര്യങ്ങൾ ഉത്തമബോധ്യത്തോടെ അദ്ദേഹം ചെയ്തു. അക്കാലത്ത് ഇപ്പോഴത്തെപോലെ സഭാവരുമാനം ഉണ്ടായിരുന്ന സമയമല്ല. ഉള്ള വരുമാനങ്ങൾ കൊണ്ട് നൂതന പദ്ധതികൾ ആവിഷ്ക്കരിച്ച് സഭയുടെ യശ്ശസ് ഉയർത്തുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. മിക്കവാറും എല്ലാ ദിവസവും സ്വന്ത ഭവനത്തിൽ നിന്ന് ബസ്സിൽ യാത്ര ചെയ്തിട്ടാണ് അദ്ദേഹം ദേവലോകം അരമനയിൽ എത്തിക്കൊണ്ടിരുന്നത്. പിന്നീടാണ് സെക്രട്ടറിക്ക് യാത്രചെയ്യുവാൻ സഭയിൽ നിന്ന് വാഹനം ഒക്കെ ഉണ്ടാകുന്നത്.

മാനേജിംഗ് കമ്മിറ്റിയോഗങ്ങൾ ചിട്ടയായി നടത്തുവാനും മാനേജിംഗ് കമ്മിറ്റിയിൽ അംഗങ്ങൾ ഉന്നയിക്കുന്ന ചോദ്യങ്ങൾക്ക് വ്യക്തമായ മറുപടി നൽകുവാനും എ. കെ. തോമസ് സാർ ശ്രദ്ധിച്ചിരുന്നുവെന്ന് വ്യക്തമായി

പറയാം. അദ്ദേഹം അസോസിയേഷൻ സെക്രട്ടറി ആയിരുന്നപ്പോൾ മനോരമയിലെ കെ. എം. മാത്യു, പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര, ഫാ. മത്തായി നൂറനാൽ തുടങ്ങി ഒരു നല്ല സംഘം അത്മായ-വൈദിക നേതാക്കന്മാർ സഭയുടെ നേതൃത്വനിരയിലുണ്ടായിരുന്നു. അവരെയെല്ലാം ഒന്നിച്ചു നിർത്തി സഭാപ്രവർത്തനങ്ങളിൽ പങ്കാളികളാക്കി മുമ്പോട്ടുകൊണ്ടുപോകുവാൻ അദ്ദേഹത്തിന് സാധിച്ചു.

രാഷ്ട്രീയവും സാമൂഹ്യവുമായ പൊതുമേഖലകളിലും മലങ്കരസഭയുടെ ശബ്ദം ശ്രദ്ധിക്കപ്പെട്ടിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. എല്ലാ മേഖലകളിലും സഭയ്ക്ക് ഒരു നല്ല സുഹൃത്ബന്ധം ഉണ്ടായിരുന്ന ഒരു കാലഘട്ടമായിരുന്നു അത്.

പൊതുവെ പറയുമ്പോൾ ഒരു നല്ല കാലഘട്ടത്തിൽ മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ച് അദ്ദേഹം വിരമിച്ചു. അദ്ദേഹത്തിന് ആയുരാരോഗ്യങ്ങൾ നേരുന്നു.

# ആത്മീയ നവോത്ഥാനത്തിന്റെ പ്രബോധകൻ


## ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്കോപ്പാ
(സഭാ വർക്കിംഗ് കമ്മിറ്റിയംഗം)


വിവിധ വേദികളിൽ ശ്രീ. എ. കെ. തോമസ് സാറിന്റെ അനേകം പ്രഭാഷണങ്ങൾ ഞാൻ കേട്ടിട്ടുണ്ട്. സമൂഹത്തിലുണ്ടായിരിക്കേണ്ട ശിക്ഷണവും, അച്ചടക്കവും, ആദ്ധ്യാത്മിക നവോത്ഥാനം, ശ്രേഷ്ഠമായ കുടുംബബന്ധങ്ങളുടെ പ്രാധാന്യം എന്നിവ എടുത്തു പറഞ്ഞിരുന്നു. ശാന്തമായി ഒഴുകുന്ന ഒരു നദിപോലെയാണ് ആ പ്രസംഗങ്ങൾ. വാക്കുകൾ വളരെ സൂക്ഷിച്ചു മാത്രം ഉപയോഗിക്കും. മാന്യവും കുലീനവുമായ പദവിന്യാസം. ശ്രോതാക്കളുടെ ഹൃദയത്തെ സ്പർശിക്കുന്ന ഉത്തമ സാരോപദേശങ്ങൾ.

അദ്ദേഹത്തിന്റെ സാന്നിധ്യം തന്നെ ഒരു സുവിശേഷമായിരുന്നു. കേരളത്തിന്റെ ഭരണസിരാകേന്ദ്രങ്ങളിലെ സമുന്നതനായ അധികാരി. പഞ്ചായത്ത് ഡയറക്ടർ, പി.എസ്.സി. അംഗം തുടങ്ങിയ സ്ഥാനങ്ങൾ, തലസ്ഥാനനഗരിയിലെ പൊതുവേദികളിലെ സൗമ്യസാന്നിധ്യം. അഹങ്കാരത്തിന്റെ സ്പർശം ഒട്ടുമില്ലാത്ത വാക്കുകൾ. പക്ഷേ വിജ്ഞാനത്തിന്റെയും അനുഭവസമ്പത്തിന്റെയും ആധികാരികത ഉണ്ടായിരുന്നു ആ പ്രബോധനങ്ങൾക്ക്. ഉദ്യോഗസ്ഥ വൃന്ദങ്ങളിലെ മാലാഖാസാന്നിധ്യമായിരുന്നു അദ്ദേഹം. ദൈവഭയം, സഭാസ്നേഹം, കരുണ, ദീനാനുകമ്പ ഇവയുടെ സന്ദേശവാഹകൻ.

ഓർമ്മയിൽ നിന്ന് അദ്ദേഹത്തിന്റെ ഏതാനും സാരോപദേശങ്ങൾ കുറിക്കട്ടെ. ആരാധനയും കൂദാശാകർമ്മങ്ങളും പവിത്രമായി കരുതണം. പ്രകൃതിയുമായി പൊരുത്തപ്പെട്ടു ജീവിക്കണം. പാരിസ്ഥിതിക ആദ്ധ്യാത്മികതയെപ്പറ്റി അവബോധമുണ്ടാകണം. അനുരഞ്ജനമാർഗ്ഗം തേടണം. സ്വയം തെറ്റുകൾ തിരുത്തി രൂപാന്തരപ്പെടണം. പരിസരങ്ങളെയും രൂപാന്തരപ്പെടുത്തിക്കൊണ്ടിരിക്കണം. ജ്ഞാനം അർത്ഥവത്താകുന്നത് ഭക്തിയിലൂടെയും വിവേകത്തിലൂടെയുമാണ്. നമ്മുടെ കുടുംബങ്ങൾ ആരാധനാലയങ്ങൾ ആകണം. കുടുംബങ്ങളുടെ കെട്ടുറപ്പിൽ നിന്നാണ് രാഷ്ട്രത്തിന്റെ ശക്തിയും പുഷ്ടിയും ഉണ്ടാകുന്നത്.

സഭയുടെ ശക്തീകരണമാകണം ആദ്ധ്യാത്മിക സംഘടനകളുടെ ലക്ഷ്യം. നാം ദൈവത്തിന്റെ കാര്യവിചാരകന്മാരാണെന്നു മറക്കരുത്. യുവാക്കൾ സഭയുടെ ആരാധനാ കൂട്ടായ്മകളിലും തിരുബലിയിലും അർത്ഥവത്തായ പങ്കാളിത്തം വഹിക്കണം. ആത്മശിക്ഷണം, നിരന്തരമായ പ്രാർത്ഥന, സൽക്കർമ്മങ്ങൾ ഇവയാണ് യുവാക്കളെ മഹത്വമുള്ളവരാക്കുന്നത്. സ്വയം പ്രശംസ, പൊങ്ങച്ചം, ഫാഷൻഭ്രമം, അനുകരണഭ്രമം, ഉൽക്കണ്ഠ, നിരാശ, വികൃതമായ സുഖഭോഗങ്ങൾ ഇവ അകറ്റാൻ ദൈവബോധവും പ്രാർത്ഥനാജീവിതവും സഹായിക്കും. പാരസ്പര്യവും സഹജീവനവുമാണ് നമ്മെ ഉത്തമ പൗരന്മാരാക്കുന്നത്. പ്രതിസന്ധികളിൽ തളരാതെ മുന്നേറാൻ പ്രാർത്ഥന സഹായിക്കും.

എ. കെ. തോമസ് സാറിന്റെ മാതൃഭവനമായ തേവലക്കര വൈദ്യൻ കുടുംബത്തിലെ ചടങ്ങുകൾക്ക് സജീവ സാന്നിധ്യമായിട്ടാണ് എന്റെ ബാല്യകാലത്തെ അദ്ദേഹത്തെപ്പറ്റിയുള്ള സ്മരണകൾ. എന്റെ പിതൃഭവനത്തിന്റെ തൊട്ടയൽവക്കത്താണ് അദ്ദേഹത്തിന്റെ ഉറ്റബന്ധുക്കളുടെ വീടുകൾ. കുടുംബാംഗങ്ങളെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കരുതലും വാത്സല്യവും മറക്കാനാവില്ല.

തിരുവനന്തപുരത്തെ അദ്ദേഹത്തിന്റെ ഭവനത്തിൽ ഞാൻ പോയിട്ടുണ്ട്. മാവേലിക്കരയിലെ ഒരു പൊതു ചടങ്ങിലേക്ക് ആർച്ചുബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസിനെ ക്ഷണിക്കാൻ അദ്ദേഹത്തോടൊപ്പം തിരുവനന്തപുരത്തെ അരമനയിൽ പോയതും ബനഡിക്ട് തിരുമേനി വളരെ ആദരപൂർവ്വം സംസാരിച്ചതും എന്റെ സ്മരണയിലുണ്ട്. അദ്ദേഹവും കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയും തമ്മിലുണ്ടായിരുന്ന ഊഷ്മള സ്നേഹബന്ധത്തിന് ഞാൻ നിരന്തരം സാക്ഷിയായിട്ടുണ്ട്.

കൊല്ലം ഭദ്രാസനത്തിലെ ആദ്ധ്യാത്മിക സംഘടനകളുടെ മീറ്റിംഗുകൾക്ക് അദ്ദേഹം സ്ഥിരം ക്ഷണിതാവായിരുന്നു. സഭാ സെക്രട്ടറിയായി മാത്യൂസ് ദ്വിതീയൻ ബാവാ അദ്ദേഹത്തെ കണ്ടെത്തിയതിനു പിന്നിൽ വിശ്വസ്തതയുടെയും സഭാസ്നേഹത്തിന്റെയും മായാത്ത മുദ്രകളുണ്ട്. ശ്രീ. എ. കെ. തോമസ് സാർ ഉറ്റബന്ധുക്കളുടെ അകാലത്തിലുള്ള വേർപാടുകൾക്ക് മൂകസാക്ഷിയായി. അചഞ്ചലമായ ദൈവാശ്രയവും പ്രാർത്ഥനയുംകൊണ്ട് പ്രതിസന്ധികളെ അദ്ദേഹം നേരിട്ടു. സമാധാനപരമായ വിശ്രമജീവിതവും സർവ്വശക്തന്റെ കാവലും കരുതലും നേരുന്നു.

# ത്യാഗത്തിന്റെ പാദമുദ്ര

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലങ്കര ഓർത്തഡോക്സ് സഭയിൽ അസോസിയേഷൻ സെക്രട്ടറിയായി ധീരനേതൃത്വം നൽകിയ മഹത് വ്യക്തിത്വമാണ് പറക്കോട് അമ്പിയിൽ എ. കെ. തോമസ്. വിവിധങ്ങളായ നൂതന പദ്ധതികൾ ആവിഷ്കരിച്ച് സഭയുടെ സമഗ്രമായ വികസനത്തിന് മാർഗ്ഗം പകർന്ന എ. കെ. തോമസ് 1994 ജൂൺ 30-നാണ് അസോസിയേഷൻ സെക്രട്ടറിയാകുന്നത്. 2002 ആഗസ്റ്റ് 9 വരെ സ്തുത്യർഹമായി സഭാശുശ്രൂഷയിൽ ജാഗ്രത പുലർത്തി. 1994 മെയ് 26-ന് പരുമലയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മാനേജിംഗ് കമ്മിറ്റി അംഗമായി പഞ്ചായത്ത് ഡയറക്ടറായിരുന്ന എ. കെ. തോമസിനെ നോമിനേറ്റ് ചെയ്തിരുന്നു.

രണ്ടാം സമുദായ കേസിന്റെ വിധി 1995 ജൂൺ 20-ന് വന്ന പശ്ചാത്തലത്തിലും 2001 നവംബർ 28-ലെ സുപ്രീംകോടതി ഉത്തരവ് അനുസരിച്ചും സുപ്രീംകോടതി നിയമിച്ച നിരീക്ഷകൻ ജസ്റ്റീസ് വി. എസ്. മളീമഠിന്റെ അംഗീകാരത്തോടും കൂടി 2002 മാർച്ച് 20-ന് നടത്തിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന് മുഖ്യ നേതൃത്വം നൽകിയത് അസോസിയേഷൻ സെക്രട്ടറിയായ എ. കെ. തോമസാണ്. അദ്ദേഹം സെക്രട്ടറി സ്ഥാനം വഹിച്ച 1994 മുതൽ 2002 വരെയുള്ള കാലഘട്ടം സമുദായകേസിന്റെയും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടത്തിപ്പിന്റെയും പുതിയ ഒരു അദ്ധ്യായം ആരംഭിച്ചു. *മലങ്കര അസോസിയേഷൻ യോഗം 2002 മാർച്ച് 20-ന് പരുമലയിൽ കാര്യക്ഷമമായും, സ്വതന്ത്രവും നീതിപൂർവ്വകവുമായ വിധവും വിളിച്ചു ചേർത്തു എന്നാണ്* ജസ്റ്റീസ് വി. എസ്. മളീമഠ് സുപ്രീംകോടതിക്ക് റിപ്പോർട്ട് ചെയ്തത്.

മലങ്കര മെത്രാപ്പോലീത്താ ആര് എന്ന് തീരുമാനിക്കാനായി നടത്തിയ രഹസ്യ വോട്ടെടുപ്പിൽ പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഒൻപതിനെതിരെ 3464-ന്റെ തകർപ്പൻ ഭൂരിപക്ഷത്തോടെ തീരുമാനിക്കപ്പെട്ടു. വി. എസ്. മളീമഠ് എഴുതി:

*'തീരുമാനം സ്വതന്ത്രവും നീതിപൂർവ്വകവുമായിരുന്നു. (തെരഞ്ഞെടുപ്പു) ഫലം ശരിയായിരുന്നു. ഫലം പ്രഖ്യാപിക്കുന്നതിനു മുമ്പായി ഞാൻ അത് സ്വീകരിക്കുകയും ചെയ്തു'* (മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ: ചരിത്രം, രേഖകൾ, ഡെറിൻ രാജു, 2021:612).

ആധുനിക മലങ്കരസഭാ ചരിത്രത്തിലെ സുപ്രധാന സമ്മേളനമായിരുന്നു പരുമല സെമിനാരിയിൽ കൂടിയ 2002-ലെ മലങ്കര അസോസിയേഷൻ യോഗം. ഇതിന്റെ വിജയകരമായ നടത്തിപ്പിന് സൂത്രധാരത്വം വഹിച്ചത് അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസായിരുന്നു. പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ഉത്തമ വിശ്വസ്ഥൻ എന്ന നിലയിൽ കർമ്മപദ്ധതികൾ നീതിപൂർവ്വവും സുതാര്യമായും നിർവ്വഹിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

സഭാകേസിൽ 1995-ലെ സുപ്രീംകോടതി വിധിയെ തുടർന്ന് അഞ്ചു വർഷ കാലാവധിയുള്ള മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും നിലവിൽ വന്നത് 2006-ലെ ഭരണഘടനാ ഭേദഗതിയോടു കൂടിയാണ്. അതിന് മുമ്പ് കൂട്ടുട്രസ്റ്റിമാർക്ക് കാലാവധി ഉണ്ടായിരുന്നില്ല. എ. കെ. തോമസ് അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ (1994-2002) നടത്തിയ ധീരമായ ഇടപെടലും നടത്തിപ്പുമാണ് ഈ രംഗത്ത് സമഗ്രമായ മാറ്റങ്ങൾക്കിടയാക്കിയത്.

അമ്പിയിൽ എ. കെ. തോമസിന്റെ സഭാദർശനങ്ങൾ തിരിച്ചറിയുവാനുള്ള സുപ്രധാന മാർഗ്ഗരേഖയാണ് അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ നടത്തിയ *ബഡ്ജറ്റ് പ്രസംഗങ്ങൾ*. സഭയുടെ സാമ്പത്തിക രേഖകളുടെ സമഗ്ര സ്വഭാവവും കർമ്മപദ്ധതികളും തിരിച്ചറിയുവാൻ ബഡ്ജറ്റ് പ്രസംഗങ്ങൾ സഹായിക്കും. സഭയുടെ വിവിധ ഷെഡ്യൂളിൽപെട്ട സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെ കണക്കുകൾ ഇതിൽ ഉൾച്ചേർത്തിട്ടുണ്ട്.

സഭയിലെ പ്രധാന ചെലവുകളെക്കുറിച്ച് 2021 മെയ് 17-ലെ ബഡ്ജറ്റ് പ്രസംഗത്തിൽ എ. കെ. തോമസ് രേഖപ്പെടുത്തുന്നുണ്ട്: *'സഭയുടെ അനിവാര്യമായ ചെലവുകൾ, വൈദിക ശമ്പള സബ്സിഡി, അവികസിത പള്ളികൾക്കുള്ള സാമ്പത്തിക സഹായം, കാതോലിക്കേറ്റ് ഓഫീസ്, കാതോലിക്കേറ്റ് അരമന ചെലവുകൾ മെത്രാസനങ്ങൾക്കുള്ള വിഹിതം, ഗ്രാന്റുകൾ എന്നിവയാണ് പ്രധാന ചെലവുകൾ'* (പേജ് 3-4). ഇവയെല്ലാം കൃത്യമായി നീതിപൂർവ്വം വിനിമയം ചെയ്യുവാൻ എ. കെ. തോമസ് ശ്രദ്ധിച്ചിരുന്നു.

അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ എ. കെ. തോമസ് ഏഴ് ബഡ്ജറ്റ് പ്രസംഗങ്ങൾ നടത്തിയിട്ടുണ്ട്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ പ്രഥമ ബജറ്റ് (1995-96) അവതരിപ്പിക്കുന്നത് 1995 ഏപ്രിൽ 27-നാണ്. തുടർന്ന് 2002 മെയ് 17 വരെ സാമ്പ

ത്തിക രേഖയായ ബഡ്ജറ്റ് പ്രസംഗങ്ങൾ ഹൃദ്യമായി അവതരിപ്പിച്ചു. എ. കെ. തോമസ് 1995–ൽ 22 കോടിയുടെ ബജറ്റ് അവതരിപ്പിച്ചു. 2001–ൽ 58 കോടിയുടെ ബജറ്റാണ് അദ്ദേഹം അവതരിപ്പിച്ചത്.

മലങ്കരസഭയുടെ സാമ്പത്തിക രേഖ എ, ബി, സി, ഡി വിഭാഗങ്ങളായി ബഡ്ജറ്റിൽ തരംതിരിച്ചിരിക്കുന്നു. ഇതിൽ മാനേജിംഗ് കമ്മിറ്റിക്ക് നേരിട്ട് ഉത്തരവാദിത്വവും നിയന്ത്രണവും ഉള്ളത് എ ഷെഡ്യൂളിൽപ്പെട്ടവ മാത്ര മാണ്. ബഡ്ജറ്റിന്റെ ഘടനയിൽ മാനേജിംഗ് കമ്മിറ്റിയുടെ നിയന്ത്രണത്തി ലുള്ള 15 സ്ഥാപനങ്ങളും ബി യിൽ എപ്പിസ്കോപ്പൻ സുന്നഹദോസിന്റെ നേരിട്ടുള്ള ഭരണത്തിലുള്ള 65 സ്ഥാപനങ്ങളും ഡി യിൽ സഭയുടെ നിയ ന്ത്രണത്തിലുള്ള 10 സ്ഥാപനങ്ങളും സി യിൽ മെത്രാസന പൊതുയോഗം പാസ്സാക്കുന്ന 20 മെത്രാസനങ്ങളുടെ കണക്കും ഉൾക്കൊള്ളുന്നു.

എ. കെ. തോമസിന്റെ പ്രഥമ ബജറ്റിൽ 40 ലക്ഷം രൂപയാണ് കാതോ ലിക്കാ ദിനപ്പിരിവായി ബജറ്റ് ചെയ്തത്. എന്നാൽ 'ഒരു കോടി രൂപാ ഈ ഇനത്തിൽ ശേഖരിക്കുവാൻ കഴിയണമെന്ന് എ. കെ. തോമസ് 1995–ൽ നിർദ്ദേ ശിക്കുന്നു' (പേജ് 5). 1992 മുതൽ ആരംഭിച്ച നാചറൽ കലാമറ്റി ഫണ്ട്, 1993–ൽ ആരംഭിച്ച ഭവനസഹായ പദ്ധതി, 1993–ൽ ആരംഭിച്ച സമൂഹ വിവാഹ പദ്ധതി, മാനവ വികസന പ്രവർത്തനങ്ങൾ, മിഷൻ പ്രവർത്തന ങ്ങൾ എന്നിവ എ. കെ. തോമസ് തുടർപദ്ധതിയായി വിഭാവനം ചെയ്തി രുന്നു.

1997–ലെ ബജറ്റ് പ്രസംഗത്തിൽ 1996–ലെ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ എ. കെ. തോമസ് "... സുപ്രീംകോടതിവിധിയുടെ വെളി ച്ചത്തിൽ സഭാകേസുകൾ എല്ലാം അവസാനിച്ച്, ഒന്നായ ഒരു സഭയുടെ ചിരകാലസ്വപ്നം സാക്ഷാത്കരിക്കാൻ സംഗതിയാകട്ടെ' എന്ന് ആഹ്വാനം ചെയ്യുന്നു. എന്നാൽ 2000 മെയ് 12–ന് അവതരിപ്പിച്ച ബജറ്റ് പ്രസംഗത്തിൽ; സഭാ സമാധാനത്തിനുള്ള ആലോചനകളും ശ്രമവും നടപ്പുവർഷവും തുട ർന്നുകൊണ്ടിരുന്നു. ഇക്കാര്യത്തിൽ കുറെ പുരോഗതി ഉണ്ടായി എങ്കിലും വിജയത്തിലെത്താൻ സാധിക്കാതിരിക്കുന്നു എന്നുള്ള ദുഃഖസത്യം നില നിൽക്കുകയാണ് (പേജ് 3).

മലങ്കരസഭയിലെ വ്യവഹാര പരമ്പരയ്ക്ക് ഒരു തിരശ്ശീല വീഴുമെന്ന് ഏവരും കരുതിയിരുന്നു എന്ന് എ. കെ. തോമസിന്റെ 2001 മെയ് 17–ലെ പ്രസംഗത്തിൽ പറയുന്നു. എന്നാൽ അപ്രതീക്ഷിതമായി ഉണ്ടായ തടസ്സ ങ്ങൾ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടത്തിപ്പിലും ഉണ്ടായി. എ. കെ. തോമസ് പറഞ്ഞു: *'സത്യം ജയിക്കും എന്നും ദൈവ കൃപ നമ്മേ തളരാതെ തുടർന്നും നടത്തുമെന്നും നമുക്ക് പൂർണ്ണമായും വിശ്വസിക്കാം'* (പേജ് 3).

എ. കെ. തോമസ് 2001-ൽ സഭാകേസിൽ 'സത്യം ജയിക്കും' എന്ന് സ്വപ്നം കണ്ടത് 2017 ജൂലൈ 3-ന് യാഥാർത്ഥ്യമായി.

അസോസിയേഷൻ സെക്രട്ടറിയായി എ. കെ. തോമസ് പ്രവർത്തിച്ച കാലഘട്ടത്തിൽ ബഡ്ജറ്റ് പ്രസംഗത്തിലൂടെ അവതരിപ്പിച്ച നൂതന പദ്ധതികൾ താഴെപ്പറയുന്നവയാണ്:

കാതോലിക്കേറ്റ് സ്റ്റഡി സെന്റർ കോട്ടയം (1995–1999), കാതോലിക്കേറ്റ് അരമന കവാടത്തിന് ആർച്ച് (1995), 1996 വൈദിക വർഷമായി പ്രഖ്യാപനം (1995), ഭിലായിൽ ഒരു പെറ്റി സെമിനാരി (1995), വൈദിക ക്ഷേമത്തിനായി ഒരു കോടി രൂപാ സമാഹരിക്കുക (1996. 20 ലക്ഷം രൂപ ശേഖരിച്ചു), 1992-ൽ ആരംഭിച്ച തിരുവനന്തപുരം സിവിൽ സർവ്വീസ് അക്കാഡമിക്ക് പുതിയ ക്രമീകരണം (1996), ദിവ്യബോധനം പഠനം പാസ്സായവരുടെ സേവനം സഭയിൽ ഉപയോഗിക്കണം (1997), കലഹണ്ടിയിൽ 40 ഏക്കർ സ്ഥലം സമ്പാദിച്ച് ബാലഭവൻ, ആശുപത്രി... (1996), കാതോലിക്കാ ദിന പിരിവ് ടാർജറ്റിൽ കവിഞ്ഞു കിട്ടുന്നത് ശമ്പളപരിഷ്കരണത്തിനായി നൽകണം (1997), വൈദിക ശമ്പളം പരിഷ്ക്കരണം (1998), മലങ്കരസഭ കുഷാൽ നഗറിൽ 1998-ൽ വാങ്ങിയ 50 ഏക്കർ സ്ഥലം വിൽക്കാനുള്ള നടപടി (1998), കോട്ടയത്ത്, പബ്ലിക് സ്കൂൾ ആരംഭിക്കണം (1998. ദേവലോകം മാർ ബസേലിയോസ് പബ്ലിക് സ്കൂൾ 2001 മുതൽ പ്രവർത്തനം ആരംഭിച്ചു), പഴയ സെമിനാരിയിൽ സ്മൃതി സമുച്ചയ നിർമ്മാണം (1998), പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ജന്മശതാഭിഷേകത്തോടു അനുബന്ധിച്ച് 15,000 രൂപ വീതം 34 വിവാഹങ്ങൾക്ക് ധനസഹായം, മാനവ ശാക്തീകരണ വിഭാഗം ആരംഭിച്ചു (1999), പരുമല പള്ളിയുടെ പുനർനിർമ്മാണം (1999), ഒറീസാ സൈക്ലോൺ റിലീഫ് ഫണ്ടും, കട്ടക്ക് ഗ്രാമം ദത്തെടുക്കലും 40 വീടുകളുടെ നിർമ്മാണവും (2000), പുതുക്കി പണിത പരുമല പള്ളിയുടെ കൂദാശ (2000 ഒക്ടോബർ 27, 28), പീരുമേട് എൻജിനീയറിംഗ് കോളജ് (2001. 2001 സെപ്റ്റംബറിൽ ക്ലാസ് ആരംഭിച്ചു), ആർദ്ര സോഷ്യൽ സർവ്വീസ് സൊസൈറ്റി രജിസ്റ്റർ ചെയ്തു പ്രവർത്തനം (2001) എന്നിവ എ. കെ. തോമസിന്റെ കർമ്മപന്ഥാവിലെ പാദമുദ്രകളാണ്.

**ഉപസംഹാരം**

മലങ്കരസഭയിൽ ആത്മീയ നവോത്ഥാനത്തെക്കുറിച്ചും, അത്മായ വേദശാസ്ത്രപദ്ധതിയായ ദിവ്യബോധനത്തെക്കുറിച്ചും എല്ലാ ബഡ്ജറ്റ് പ്രസംഗത്തിലും അദ്ദേഹം എഴുതിയിരുന്നു. ആദ്യമായി സഭാഡയറക്ടറി പ്രസിദ്ധീകരിക്കുന്നതിനും ശ്രദ്ധിച്ചു. മലങ്കര ഓർത്തഡോക്സ് സഭയുടെ നിരവധി മേഖലകളിൽ വികസനപദ്ധതികൾ ആവിഷ്കരിക്കുവാനും വിദ്യാഭ്യാസ സാമൂഹിക രംഗത്ത് മുന്നേറ്റം സൃഷ്ടിക്കുവാനും കഴിഞ്ഞു. മലങ്കര

സഭയ്ക്കായി നടത്തിയ ത്യാഗത്തിന്റെ പാദമുദ്രയാണ് ആ ജീവിതം.

സഭയോടുള്ള പ്രതിബദ്ധതയും സഭാപിതാക്കന്മാരോടു പുലർത്തിയ ഭക്തിയും സംശുദ്ധമായ ജീവിതക്രമവും എ. കെ. തോമസിനെ വ്യത്യസ്ത നാക്കി. കേരളത്തിലെ വിവിധ ജില്ലകളിൽ സംസ്ഥാന പഞ്ചായത്ത് ഡയറ ക്ടറായി ചെയ്ത സേവനവും അനുഭവപരിചയവും സഭാശുശ്രൂഷകൾക്ക് പ്രകാശവേഗത പകർന്നു. ഹൃദയപൂർവ്വം ആദരവുകൾ.

# പ്രതാപശാലിയായ യുഗപുരുഷൻ

## പി. ജി. കുര്യൻ കോർ എപ്പിസ്കോപ്പാ പ്ലാങ്കാലായിൽ

തൊണ്ണൂറ്റിനാല് വർഷം പിന്നിട്ട് ശതാബ്ദിയിലേയ്ക്കു നടന്നു നീങ്ങുന്ന പ്രതാപശാലിയായ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് അവറുകൾക്ക് ആയുർ ആരോഗ്യ മംഗളാശംസകളും പ്രാർത്ഥനകളും അർപ്പിക്കുന്നു. ദൈവം നടത്തിയ വിധങ്ങളെ ഓർത്തു ദൈവത്തെ സ്തുതിക്കാം.

വിവിധങ്ങളായ നിലയിൽ അദ്ദേഹത്തെ കാണുവാനും മനസ്സിലാക്കുവാനും കഴിഞ്ഞിട്ടുണ്ട്. വിസ്തരഭയത്താൽ അതിൽ ചിലതു മാത്രം ഇവിടെ കുറിക്കുന്നു. 1980–81 കാലയളവിൽ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനി (പിന്നീട് പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) അടൂരിൽ ഒരു ഉന്നത വിദ്യാഭ്യാസ സ്ഥാപനം സഭയുടേതായി ഉണ്ടാകണം എന്ന് ആഗ്രഹിച്ച് പ്രവർത്തിച്ച അവസരം. അടൂർ, കിളിവയൽ ഭാഗത്ത് കള്ളോട്ടു കുടുംബത്തിൽപ്പെട്ട സഹോദരങ്ങളുടെ 20 ഏക്കർ ഭൂമി ചെന്നു കണ്ടു. നടന്നും, കാറിലും, ജീപ്പിലുമായി കുന്നിൻമുകളിൽ എത്തിയ തിരുമേനി ആദ്യമേ അന്വേഷിച്ചത് വഴിസൗകര്യത്തെക്കുറിച്ച് ആയിരുന്നു. അന്ന് പഞ്ചായത്ത് ഡയറക്ടറായിരുന്ന എ. കെ. തോമസ് അവറുകൾ അഭിവന്ദ്യ തിരുമേനിയുടെ ആവശ്യപ്രകാരം റോഡിന് ആവശ്യമായ അനുവാദം കൊടുത്തു നവീകരിച്ച് സഞ്ചാരം സുഗമമാക്കിയത് സന്തോഷത്തോടും നന്ദിയോടും സ്മരിക്കുന്നു. സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടിയും പ്രദേശത്തിന്റെ ഉയർച്ചയ്ക്കുവേണ്ടിയും അദ്ദേഹം ചെയ്ത പ്രവർത്തികൾ ശ്ലാഘനീയമാണ്.

പി.എസ്.സി. അംഗമായി പ്രവർത്തിക്കുന്ന കാലഘട്ടം വളരെ സന്തോഷത്തോടെ ഓർക്കുന്നു. പലരും തനിക്കുള്ളവരേയും മറ്റും തിരുകികയറ്റുവാൻ പല മാർഗ്ഗങ്ങൾ അന്വേഷിക്കുകയും ആരായുകയും ചെയ്യുമ്പോൾ ആ വിധത്തിലുള്ള കാര്യങ്ങളിൽ ഒന്നും ഇടപെടാതെ തന്റെ കരങ്ങൾ ശുദ്ധമായിരിക്കണം എന്ന ദൃഢനിശ്ചയത്തോടുകൂടി, ചുമതലക്കാർ തന്നെ ഏല്പിച്ച ഉത്തരവാദിത്വവും സ്ഥാനവും കൃത്യനിഷ്ഠയോടും കളങ്കരഹിതമായും ചെയ്യുവാൻ അദ്ദേഹത്തിനു സാധിച്ചത് അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യവും ദൈവകൃപയുമാണെന്നുള്ളതിന് രണ്ടു പക്ഷമില്ല. തന്റെ ഉത്തരവാദിത്വങ്ങൾ സത്യസന്ധമായും നിറപടിയായും നിർവഹിച്ച ഒരു ഉദ്യോഗ

സ്ഥൻ. ആർക്കുംതന്നെ പഴിപറയുവാനോ, പഴികേൾക്കുവാനോ ഇടം കൊടുക്കാതിരുന്ന കർമ്മനിരതൻ എന്നീ നിലകളിൽ അദ്ദേഹം ശോഭിച്ചു.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായി ദീർഘകാലം സേവനമനുഷ്ഠിച്ച കാലഘട്ടത്തിൽ പരിശുദ്ധ ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയോടു ചേർന്നു നിന്ന് പ്രവർത്തിച്ചു. ഈ കാലഘട്ടത്തെ പരിശുദ്ധ സഭയുടെ സുവർണ കാലഘട്ടം എന്നു വിശേഷിപ്പിക്കാവുന്നതാണ്. തിരുവനന്തപുരം ഭദ്രാസനത്തെ പ്രതിനിധീകരിച്ച് എനിക്കും സഭയുടെ മാനേജിംഗ് കമ്മിറ്റിയിലും വർക്കിംഗ് കമ്മിറ്റിയിലും സംബന്ധിക്കുവാനും എളിയ അഭിപ്രായങ്ങൾ പറയുവാനും ലഭിച്ച അവസരങ്ങൾ ഓർക്കുന്നു. സ്മര്യപുരുഷന്റെ പ്രവർത്തന സമയത്താണ്, ഭദ്രാസന പുനർ വിഭജനത്തേക്കുറിച്ച് ആലോചനകൾ നടക്കുന്നത്. അൻപത് ഇടവകകൾ ചേർന്ന ഒരു ഭദ്രാസനം എന്ന ചിന്ത ഉടലെടുക്കുന്നത്. വർക്കിംഗ് കമ്മിറ്റിയിൽ ഉടലെടുത്ത ഈ ആശയം താമസംവിനാ അടൂർ നിവാസികളെ അറിയിയ്ക്കുന്നതും വേണ്ട പ്രോത്സാഹനം കൊടുക്കുന്നതും ശ്രീ. എ. കെ. തോമസ് സാറാണെന്നുള്ളത് നന്ദിയോടെ സ്മരിക്കപ്പെടേണ്ടതാണ്. ആഗോള സഭയായ മലങ്കര ഓർത്തഡോക്സ് സഭയിൽ അടൂരിനുള്ള സ്ഥാനവും മഹിമയും നിലനിർത്തുവാൻ അദ്ദേഹത്തിന്റെ ചിന്തകൾക്ക് കഴിഞ്ഞു. അദ്ദേഹത്തിന്റെ പ്രവർത്തന കാലഘട്ടത്തിലാണ് അടൂർ-കടമ്പനാട് ഭദ്രാസനത്തിന്റെ രൂപരേഖകൾ തയ്യാറാക്കിയത്. പിന്നീട് അത് പ്രവർത്തിപഥത്തിൽ എത്തിച്ചേർന്നു. അടൂർ-കടമ്പനാട് ഭദ്രാസന രൂപീകരണത്തിൽ അനേക കഷ്ടപ്പാടുകളും ബദ്ധപ്പാടുകളും ഉണ്ടായിട്ടുള്ളത് ഓർക്കുന്നു. എ. കെ. തോമസ് സാറിന്റെയും എഞ്ചിനിയർ തോമസ് മാത്യു (മങ്ങാട്) സാറിന്റെയും പ്രവർത്തനങ്ങൾ വിലമതിക്കാൻ ആകാത്തവയാണ്.

അടൂർ സെന്റ് സിറിൾസ് കോളജിന്റെ ഗവേണിംഗ് ബോഡി അംഗമായും സെക്രട്ടറിയായും പ്രവർത്തിക്കുന്നതിനുള്ള നിയോഗവും അദ്ദേഹത്തിൽ വന്നുചേർന്നു. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയോടും കാലാകാലങ്ങളിൽ മാനേജരന്മാരായി വന്ന എല്ലാ വന്ദ്യ തിരുമേനിമാരോടും ചേർന്നു നിന്നു പ്രവർത്തിക്കുവാൻ അദ്ദേഹത്തിനു സാധിച്ചത് സന്തോഷം തന്നെ.

2005-2008-ലാണ് പറക്കോട് വലിയപള്ളിയിൽ ശുശ്രൂഷിക്കുവാനുള്ള അവസരം എനിക്ക് ലഭിക്കുന്നത്. തന്റെ ഔദ്യോഗിക പദവിയുടെ അഹങ്കാരമോ, അധികാരമോ, കുടുംബശ്രേഷ്ഠതയോ, സമ്പത്തോ, അഹങ്കരിക്കാൻ അദ്ദേഹത്തിന്റെ വിനയവും, വിവേകവും അനുവദിച്ചില്ല. എല്ലാവരിലും ഒരുവനെപ്പോലെ ദേവാലയത്തിൽ വരുകയും സഹധർമ്മിണി ഉണ്ടായിരുന്നിടത്തോളം കാലം രണ്ടുപേരും കൂടിയാണ് ദേവാലയത്തിൽ വന്നുകൊണ്ടിരു

ന്നത്. തമ്മിൽ അല്പം ആരോഗ്യക്കുറവുള്ള സഹധർമ്മിണിയെ ചേർത്തു പിടിച്ച് ആവശ്യമെങ്കിൽ കൈ കൊടുത്തു നടക്കാൻ സഹായിച്ച് ദേവാലയത്തിൽ എത്തുന്നത് ഏവർക്കും മാതൃകയായിരുന്നു. വൈദികരെ ആദരിക്കുകയും ബഹുമാനിക്കുകയും എന്നുള്ളത് അദ്ദേഹത്തിന്റെ സ്വഭാവത്തിന്റെ ശ്രേഷ്ഠതയാണ്. പ്രായത്തിൽ കുറഞ്ഞ എന്നെ ഇത്രമാത്രം ബഹുമാനിക്കേണ്ടതുണ്ടോ എന്ന് ഞാൻ എന്നോടു തന്നെ ചോദിച്ചിട്ടുണ്ട്. മാതാപിതാക്കളെ സ്നേഹിക്കുകയും ബഹുമാനിക്കുകയും പൂർവീകരെ ഓർക്കുകയും ചെയ്യുന്ന ഒരു പരിചയവും പതിവും അദ്ദേഹത്തിനുണ്ടായിരുന്നു. ഔദ്യോഗിക കാര്യനിർവ്വഹണത്തിനു എവിടെയായിരുന്നാലും, പിതാവിന്റെ ഓർമ്മ ദിവസം കുടുംബത്തിൽ വരുകയും വി. കുർബ്ബാന അർപ്പിക്കുകയും ഭവനത്തിൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തുവന്നു.

ജീവിതപങ്കാളിയുടെയും മകന്റേയും വേർപാട് അദ്ദേഹത്തിനു അഭിമുഖീകരിക്കേണ്ടി വന്നെങ്കിലും ധൈര്യത്തോടും പ്രത്യാശയോടും കൂടി അവയെ കാണുവാൻ സർവ്വശക്തൻ അദ്ദേഹത്തിന് ശക്തിയും കൃപയും നൽകി അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

മാതൃകാപരമായ ജീവിതം നയിച്ച്, ദൈവം ചെയ്തുകൊടുത്ത നന്മകളെ ഓർത്തു ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ടിരിക്കുന്ന സ്മര്യപുരുഷന് എല്ലാവിധ നന്മകളും സർവ്വേശ്വരൻ ചൊരിഞ്ഞുകൊടുക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

“ഭയപ്പെടേണ്ടാ, ഞാൻ നിന്നോടു കൂടെയുണ്ട്, ഭ്രമിച്ചു നോക്കേണ്ട ഞാൻ നിന്റെ ദൈവമാകുന്നു. ... ഞാൻ നിന്നെ ശക്തീകരിക്കും എന്റെ വലതു കൈകൊണ്ട് ഞാൻ നിന്നെ താങ്ങിക്കൊള്ളും’ എന്ന ദൈവവചനം തുടർ ജീവിതത്തിൽ ശക്തിയും കൃപയും നൽകുമാറാകട്ടെ. ഇങ്ങനെ ഒരു ഉദ്യമനത്തിനു മുതിർന്ന ഡോ. വർഗീസ് പേരയിൽ സാറിന്റെ മഹാമനസ്കതയെ അഭിനന്ദിക്കുന്നു.

# പ. ഏഞ്ചൽ ബാവായുടെ ഇഷ്ടപുത്രൻ

## ഫാ. മാത്യൂസ് കെ. പി. പ്ലാവിളയിൽ

(മെത്രാസന സെക്രട്ടറി)

പറക്കോട് അമ്പിയിൽ കുടുംബത്തിൽ പിറന്ന് സമൂഹത്തിന്റെ ഉന്നത സ്ഥാനത്ത് എത്തിച്ചേർന്ന പ്രിയപ്പെട്ട തോമസ് സാർ, താൻ വ്യക്തിമുദ്ര പതിപ്പിച്ച എല്ലായിടത്തും അനുഗ്രഹത്തോടെ പ്രവർത്തിച്ച കർമ്മയോഗിയാണ്. വ്യക്തിത്വംകൊണ്ടും ആകാരംകൊണ്ടും കുലീനത വിളിച്ചോതുന്ന വ്യക്തിപ്രഭ. പി.എസ്.സി. യുടെ ഉന്നതസ്ഥാനത്ത് എത്തി അനേകർക്ക് ജോലി എന്ന സ്വപ്നം യാഥാർത്ഥ്യമാക്കിയ വ്യക്തി. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എന്നും അഭിമാനിക്കത്തക്കവിധത്തിൽ അസ്സോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ തന്നിൽ അർപ്പിച്ച കർത്തവ്യം ഭംഗിയായി നിർവ്വഹിച്ചു. സഭയുടെ വിശ്വാസത്തോടും ആരാധനയോടും തീക്ഷ്ണതയുള്ള വ്യക്തിയാണ്. സഹജീവികളോട് സഹവർത്തിത്വം പ്രകടിപ്പിച്ച വ്യക്തി. നിലപാടുകളിൽ ഉറച്ചുനിന്ന് തന്റെ പ്രവർത്തനത്തെ ശക്തീകരിച്ചതിന് പിന്നിൽ തീർച്ചയായും പ്രാർത്ഥനാശക്തിയുണ്ടായിരുന്നു. പ്രതികൂലങ്ങളായ പ്രശ്നങ്ങൾ ഉണ്ടായപ്പോഴും അനുകൂലനായ യേശു കൂടെയുണ്ടെന്ന ഉത്തമ വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു.

പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ ഇഷ്ടപുത്രൻ. പരിശുദ്ധ പിതാവ് എന്ത് കൽപ്പിച്ചാലും അത് അനുസരിച്ചിരുന്നു. കാരണം പരിശുദ്ധ സഭയോടും, പിതാക്കന്മാരോടും ബാല്യകാലം മുതൽ തനിക്ക് അടുപ്പം ഉണ്ടായിരുന്നു. പിന്നീട് അത് കൂടുതൽ ശക്തീകരിക്കാൻ സാധിച്ചു.

23-ാം സങ്കീർത്തനത്തിൽ ഇങ്ങനെ നാം വായിക്കുന്നു: "കൂരിരുൾ താഴ്വരയിൽ കൂടി നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല. നീ എന്നോടുകൂടെ ഇരിക്കുന്നുവല്ലോ." അതെ. ദൈവിക സ്പർശനവും, ദൈവിക സാന്ത്വനവും ഏറെ ലഭിച്ച വ്യക്തിത്വമാണ് പ്രിയപ്പെട്ട എ. കെ. തോമസ് സാർ.

ദൈവകരുതലിന്റെ ദിനങ്ങൾ ഇനിയും സാറിന് ഉണ്ടാകട്ടെയെന്ന് ആത്മാർത്ഥതയോടെ പ്രാർത്ഥിക്കുന്നു. തുടർജീവിതം സന്തോഷകരവും ആനന്ദപൂർണ്ണവും ആകട്ടെയെന്ന് പ്രത്യാശിക്കുന്നു. സാറിന് എല്ലാവിധമായ ആശംസകളും നേർന്നുകൊണ്ട് നിർത്തുന്നു.

# നിഷ്കളങ്കതയുടെയും നീതിയുടെയും പ്രതീകം

## ഫാ. അലക്സാണ്ടർ ഏബ്രഹാം

മലങ്കര ഓർത്തഡോക്സ് സഭയിലെ ശ്രദ്ധേയ വ്യക്തിത്വങ്ങളിൽ ഒരാളാണ് എ. കെ. തോമസ് സാർ. നഥാനിയേലിനെക്കുറിച്ച് ക്രിസ്തു പറഞ്ഞ വാക്കുകൾ - "സാക്ഷാൽ യിസ്രായേല്യൻ, ഇവനിൽ കപടമില്ല" (യോഹന്നാൻ 1:47) അദ്ദേഹത്തിന് പൂർണ്ണമായും യോജിക്കുന്നതാണ്. നിഷ്കളങ്കത, നീതിബോധം, സഭാസ്നേഹം എന്നീ ഗുണങ്ങൾ അദ്ദേഹത്തെ മറ്റുള്ളവരിൽ നിന്ന് വേറിട്ടു നിർത്തുന്നു.

### സഭാ പ്രവർത്തനങ്ങളിലെ നേതൃത്വം

1990-കളിൽ മലങ്കര ഓർത്തഡോക്സ് സഭാ അസോസിയേഷൻ സെക്രട്ടറിയായി പ്രവർത്തിച്ച അദ്ദേഹം, സഭയ്ക്കുവേണ്ടി നിസ്വാർത്ഥമായ സേവനമാണ് നൽകിയത്. സഭാ കാര്യങ്ങളിൽ അദ്ദേഹം കാണിച്ച നിഷ്കർഷയും കൃത്യനിഷ്ഠയും എടുത്തുപറയേണ്ടതാണ്. ഓരോ യോഗത്തിന്റെയും മിനിറ്റ്സ് സ്വന്തം കൈപ്പടയിൽ എഴുതി സൂക്ഷിച്ചിരുന്നത് അദ്ദേഹത്തിന്റെ ചിട്ടയായ പ്രവർത്തനശൈലിയുടെ ഉത്തമ ഉദാഹരണമാണ്. അദ്ദേഹത്തിന്റെ കൈപ്പട അച്ചടിച്ചതുപോലെ വ്യക്തവും മനോഹരവുമായിരുന്നു. അത് അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലെ സൂക്ഷ്മതയെയും ചിട്ടയെയും പ്രതിഫലിപ്പിച്ചു. യോഗനടപടികൾ കൃത്യമായി രേഖപ്പെടുത്തുന്നതിലൂടെ സഭാ കാര്യങ്ങളിൽ സുതാര്യത ഉറപ്പുവരുത്താൻ അദ്ദേഹത്തിന് കഴിഞ്ഞു.

### വ്യക്തിപരമായ ബന്ധങ്ങളും സഭാ സ്നേഹവും

എ. കെ. തോമസ് സാറുമായി എനിക്ക് വ്യക്തിപരമായ അടുപ്പമുണ്ട്. അദ്ദേഹത്തിന്റെ ഭാര്യാഗൃഹവുമായുള്ള ബന്ധവും ഭാര്യാസഹോദരങ്ങളുമായുള്ള ആത്മബന്ധവും ഇതിന് കാരണമായി. തിരുവല്ല ബഥനി അരമനയോട് അടുത്ത് അദ്ദേഹത്തിന്റെ സഹോദരി ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ സൂസി മാത്തുള്ള താമസിക്കുന്നു. പരുമല കൗൺസിലിലും അസോസിയേഷനിലും വർക്കിംഗ് കമ്മിറ്റിയിലും അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാൻ

എനിക്ക് അവസരം ലഭിച്ചു. ഈ ബന്ധങ്ങൾ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ വിവിധ വശങ്ങൾ അടുത്തറിയാൻ സഹായിച്ചു. അദ്ദേഹത്തിന്റെ കുടുംബബന്ധങ്ങൾ ഊഷ്മളമായിരുന്നു. അത് അദ്ദേഹത്തിന്റെ സ്നേഹമസൃണമായ സ്വഭാവത്തെ വെളിവാക്കുന്നു.

### സാധാരണക്കാരനായ ഭരണാധികാരി

സർക്കാർതലങ്ങളിൽ ഉന്നത സ്ഥാനങ്ങൾ വഹിച്ചിരുന്നെങ്കിലും, അദ്ദേഹം എപ്പോഴും സാധാരണക്കാരനായി ജീവിച്ചു. മിതത്വം പാലിച്ച ജീവിതശൈലിയും പണം കൈകാര്യം ചെയ്യുന്നതിലെ സൂക്ഷ്മതയും അദ്ദേഹത്തിന്റെ പ്രത്യേകതകളാണ്. യാത്രകൾക്ക് ബസ് ഉപയോഗിച്ചിരുന്നത് ഇതിന് ഉദാഹരണമാണ്. പദവിയുടെ അഹങ്കാരമില്ലാതെ സാധാരണക്കാരനായി ജീവിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഇത് അദ്ദേഹത്തിന്റെ വിനയത്തെയും ലളിതമായ ജീവിതശൈലിയെയും എടുത്തു കാണിക്കുന്നു. സാമ്പത്തിക കാര്യങ്ങളിൽ അദ്ദേഹം കാണിച്ച സൂക്ഷ്മത സഭയുടെ പണം ദുർവിനിയോഗം ചെയ്യാതെ ശരിയായ രീതിയിൽ ഉപയോഗിക്കാൻ അദ്ദേഹത്തെ സഹായിച്ചു.

### സഭാ വിശ്വാസവും വിനയവും

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായോടും സഭയിലെ മറ്റ് അഭിവന്ദ്യരായ പിതാക്കന്മാരോടും അദ്ദേഹം വലിയ വിധേയത്വവും സ്നേഹവും ബഹുമാനവും പുലർത്തി. എല്ലാവരെയും കേൾക്കാനും സ്വീകരിക്കാനും അദ്ദേഹം തയ്യാറായിരുന്നു. സഭാ ജീവിതത്തിൽ വളരെ ശ്രദ്ധാലുവായിരുന്ന അദ്ദേഹം, നോമ്പും നമസ്കാരങ്ങളും കൃത്യമായി അനുഷ്ഠിച്ചിരുന്നു. എ. കെ. തോമസ് സാറിന്റെ ജീവിതം ഒരു മാതൃകയാണ്. അദ്ദേഹം എല്ലാവർക്കും പ്രിയപ്പെട്ടവനാണ്.

അദ്ദേഹത്തിന് ദൈവം ആരോഗ്യത്തോടെയുള്ള ഒരു ദീർഘായുസ്സ് നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതം വരുംതലമുറയ്ക്ക് പ്രചോദനമാകട്ടെ.

# നറുമണമുള്ള ഓർമ്മകൾ

## ഫാ. പ്രൊഫ. ജോർജ് വർഗീസ്

### (മുൻ മാനേജിംഗ് കമ്മിറ്റിഅംഗം)

ധന്യമായ ഒരു ആയുഷ്കാലത്തിന്റെ തൊണ്ണൂറ്റഞ്ചു സംവത്സരങ്ങൾ പിന്നിട്ട് ശതാബ്ദിയിലേക്ക് അടുക്കുന്ന പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് സാറുമായുള്ള ബന്ധത്തിന്റെ ഒരു അനുഭവ അനുസ്മരണം എഴുതുകയെന്നത് ഏറ്റം സന്തോഷകരമായ ഒരു കൃത്യനിർവഹണം തന്നെയാണ്. 1981 മുതലാണ് ശ്രീ. എ. കെ. തോമസ് സാറുമായി കൂടുതലായി അടുത്തിടപഴകുവാൻ എനിയ്ക്കിടയാകുന്നത്. നാലു വർഷത്തെ സെമിനാരി അഭ്യസനം കഴിഞ്ഞ് അഭി. മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ (പിന്നീട് പ. മാത്യൂസ് ദ്വിതീയൻ ബാവാ) സെക്രട്ടറിയായി ശുശ്രൂഷിക്കുമ്പോൾ മുതൽ ഭദ്രാസനത്തിന്റെയും ചില ദേവാലയങ്ങളുടെയും ഭരണപരമായ കാര്യങ്ങളിൽ വിദഗ്ദ്ധാഭിപ്രായം ആവശ്യമായി വരുമ്പോൾ അഭി. തിരുമേനി അന്വേഷിക്കുന്ന വ്യക്തികളിൽ ഒരാളായിരുന്നു ബഹു. എ. കെ. തോമസ് സാർ. എന്നാൽ അങ്ങനെയുള്ള കണ്ടുമുട്ടലുകൾ ഞങ്ങൾ തമ്മിൽ ഒരു വ്യക്തിബന്ധത്തിലേക്കു നയിച്ചിരുന്നില്ല. അദ്ദേഹം മലങ്കരസഭാ അസോസിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട കാലഘട്ടം മുതലാണ് സാറുമായി എനിക്കു കൂടുതൽ ആത്മബന്ധം ഉണ്ടായിത്തുടങ്ങിയത്. എന്നാൽ 2007–12 കാലത്ത് സാറിനോടൊപ്പം, മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയിൽ അവിഭക്ത കൊല്ലം ഭദ്രാസനത്തിൽ നിന്നുള്ള ഒരു പ്രതിനിധിയായി തെരഞ്ഞെടുക്കപ്പെട്ടതോടെ, സാറുമായി കൂടുതൽ ആശയവിനിമയം ഉണ്ടാക്കുവാനും സഭാകാര്യങ്ങളെക്കുറിച്ചുള്ള concerns and apprehensions പങ്കുവയ്ക്കുവാനും മുഖാന്തിരമായി. സഭാ മാനേജിംഗ് കമ്മിറ്റിയുടെ മിക്ക യോഗങ്ങളിലും സാറിനോടൊപ്പം, സാറിന്റെ വാഹനത്തിൽ ആയിരുന്നു പ്രൊഫ. ജോസ് വി. കോശി സാറും ഞാനും പോയി പങ്കെടുത്തിരുന്നത്.

ഞങ്ങളുടെ ഒരുമിച്ചുള്ള യാത്രകൾ – കോട്ടയം വരെയും തിരികെയും – ആത്മബന്ധത്തിന്റെ വളർച്ചയ്ക്കുള്ള മുഖാന്തിരങ്ങളായാണു പരിണമിച്ചിട്ടുള്ളത്. ഞങ്ങളിരുവരും – ജോസ് സാറും ഞാനും – സാറിനെ ഒരു പിതാവിന്റെയോ ഗുരുവിന്റെയോ സ്ഥാനത്തും സാറു ഞങ്ങളെ മക്കളുടെ

സ്ഥാനത്തും വാത്സല്യത്തോടെയും കണ്ടിരുന്നുവെന്നതാണു വസ്തുത. കേരള സർക്കാർ സർവീസിൽ സമുന്നതമായ ഒരു സ്ഥാനത്ത്, പഞ്ചായത്ത് ഡയറക്ടറായി വളരെ കാര്യക്ഷമതയോടെ സേവനം അനുഷ്ഠിച്ച് വിരമിച്ച യാളായിരുന്നെങ്കിലും (പിന്നീട് പി.എസ്.സി. മെമ്പറായും) സാറിന് പദ വിയുടെ പത്രാസോ അധികാരത്തിന്റെ അഹന്തയോ ലവലേശം ഉണ്ടായി രുന്നില്ല.

സഭയിലെ പിതാക്കന്മാരോട് ആദരവും വിശ്വസ്ഥതയും പുലർത്തുമ്പോൾ തന്നെ തന്റെ നിലപാട് ഉറക്കെപ്പറയുന്നതിനും ആയതിന്റെ സാംഗത്യം കാര്യ കാരണസഹിതം ചൂണ്ടിക്കാട്ടുന്നതിനും സാർ അന്നെന്നപോലെ ഇന്നും ബദ്ധശ്രദ്ധനാണ്. അതുകൊണ്ടുതന്നെ പ. മാത്യൂസ് ദ്വിതീയൻ ബാവാ, ഭദ്രാ സനത്തിലെയും സഭയിലെയും വിവിധ സ്ഥാനങ്ങളിലും ഉത്തരവാദിത്വമുള്ള സമിതികളിലും ‘yours obediently’ ഓതി ഓച്ഛാനിച്ചു നിൽക്കുന്ന സ്തുതി പാഠകരെയോ ബന്ധപ്പെട്ട രംഗങ്ങളിൽ പുലബന്ധം പോലും ഇല്ലാത്ത ഏറാൻമൂളികളെയോ അല്ല, സാറിനെപ്പോലെ ആത്മാഭിമാനവും നിഷ്പക്ഷ നിലപാടുകളും ഉള്ള ആദരണീയരായവരെ ഉൾപ്പെടുത്തുന്നതിൽ എന്നും ശ്രദ്ധിച്ചിരുന്നുവെന്നുള്ളതും ഇത്തരുണത്തിൽ സ്മരണീയമത്രെ.

ഓരോ സമിതിയോഗത്തിനും വരുന്നതിനു മുമ്പേ അജണ്ടായിലുള്ളതും ചർച്ചയിൽ വരാവുന്നതുമായ വിഷയങ്ങളെക്കുറിച്ചു നന്നായി അപഗ്രഥനം ചെയ്തു പഠിച്ചിട്ടു മാത്രമേ വരികയുള്ളു എന്നത് സാറിന്റെ ഒരു ചിട്ടയും നിഷ്ഠയും ആണ്. ഒരുപക്ഷേ “ചിട്ടപ്പടി” ഒരു “നേർച്ച”യെന്ന മാനേജിംഗ് കമ്മിറ്റിയിലും ഭദ്രാസന കൗൺസിലുകളിലും വന്നു സംബന്ധിച്ച് ‘കാപ്പിയും ഊണും’ കഴിച്ചു പോകുന്ന ‘സമാദരണീയ’രായവരുടെ മുമ്പിൽ എ. കെ. തോമസ് സാർ എന്നും വ്യത്യസ്തനായിരുന്നു.

# ആരാധനയിൽ തീക്ഷ്ണതയുള്ള വ്യക്തിത്വം


## ഫാ. ജെറിൻ ജോൺ

**(വികാരി, പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് വലിയപള്ളി, വൈസ് പ്രിൻസിപ്പൽ, തപോവൻ പബ്ലിക് സ്കൂൾ & ജൂനിയർ കോളേജ്, അടൂർ)**


ഏറെ സ്നേഹത്തോടും ബഹുമാന ആദരവുകളോടും ഞാൻ കാണുന്ന ഒരു വ്യക്തിത്വമാണ് ബഹുമാന്യനായ എ. കെ. തോമസ് സാർ. എന്റെ പിതാവ് ശ്രീ. എൻ. വൈ. ജോൺ ആണ് ബഹുമാന്യനായ ശ്രീ. എ. കെ. തോമസ് സാറിനെ എനിക്ക് പരിചയപ്പെടുത്തുന്നത്. അടൂർ സെന്റ് സിറിൽസ് കോളേജിൽ എന്റെ പിതാവ് ജോലി ചെയ്തിരുന്ന കാലഘട്ടത്തിൽ കോളേജിൽ വച്ചാണ് പരിചയപ്പെടുന്നത്. അന്നുമുതൽ ഇന്നുവരെയും സ്നേഹം കാത്തുസൂക്ഷിക്കുവാൻ കഴിയുന്നു എന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

പിന്നീടങ്ങോട്ട് പല സന്ദർഭങ്ങളിലായി സാറിൽ നിന്നും സ്നേഹവാത്സല്യങ്ങൾ സ്വീകരിക്കുവാൻ തക്കവണ്ണം ഇടയായിട്ടുണ്ട്. പറക്കോട് വലിയപള്ളി വികാരിയായി ശുശ്രൂഷ നിർവഹിക്കുവാനായി ചെന്നപ്പോൾ മുതലാണ് അല്പം കൂടി അടുത്ത് ഇടപെടുവാൻ ആയിട്ട് കഴിഞ്ഞിട്ടുള്ളത്. എന്നെ ആകർഷിച്ച ഒരു കാര്യം ഈ പ്രായത്തിലും ദേവാലയത്തിൽ വരുവാൻ തക്കവണ്ണം കാണിക്കുന്ന തീക്ഷ്ണതയാണ്. തന്റെ മക്കളോടോ സഹായികളോടോ ഒപ്പം ആരാധനാ കാര്യങ്ങൾ മുടങ്ങാതെ തന്റെ ആരോഗ്യത്തിന്റെ ബലഹീനതകളെ ഒക്കെ മാറ്റിവെച്ച് കടന്നുവരുന്നത് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്.

മലങ്കര സഭയുടെ അസോസിയേഷൻ സെക്രട്ടറി എന്ന നിലയിലും തന്റെ ഔദ്യോഗ ജീവിതത്തിലും അനുഗ്രഹമായി തന്നെ ഏൽപ്പിച്ച കർത്തവ്യങ്ങൾ നിർവഹിക്കുവാൻ കഴിഞ്ഞു എന്ന് നമുക്കെല്ലാവർക്കും അറിയാം.

ദൈവിക കാര്യങ്ങൾ ഉള്ള തീക്ഷ്ണതയും, ആരാധനാ കാര്യങ്ങൾ കടന്നുവരുവാൻ ഉള്ള മനസ്സും ആയിരിക്കാം ഇത്രമാത്രം അനുഗ്രഹപ്രദ

മായി താൻ ഏറ്റെടുത്ത കർത്തവ്യങ്ങൾ പൂർത്തീകരിക്കുവാൻ ആയിട്ട് ഇട യാക്കി തീർത്തത്.

ദേവാലശുശ്രൂഷയിലെ ഭവന സന്ദർശനതിനായി ആ ഭവനത്തിലേക്ക് എത്തിച്ചേരുമ്പോൾ ഒരു മകന് കൊടുക്കേണ്ട വാത്സല്യം പോലെ അദ്ദേഹ ത്തിന്റെ സ്നേഹ ആദരവുകൾ ഏറ്റുവാങ്ങുവാൻ ആയിട്ട് കഴിഞ്ഞിട്ടുണ്ട്.

സഭാപരമായ കാര്യങ്ങൾ വളരെ നിശ്ചയദാർഢ്യത്തോടെ ഇപ്പോഴും സംസാരിക്കുന്നത് കേൾക്കുമ്പോൾ അത്ഭുതം തോന്നിയിട്ടുണ്ട്. ഈ നിശ്ചയ ദാർഢ്യം കൂടിയാണ് സഭാപരമായ കാര്യങ്ങളിൽ അദ്ദേഹത്തെ അഗ്രഗണ്യ നാക്കിയത്.

ഭവനത്തിൽ ചെല്ലുമ്പോഴൊക്കെ ചെറുപുഞ്ചിരിയോടെയുള്ള അദ്ദേഹ ത്തിന്റെ സ്വീകരണവും, പൗരോഹിത്യത്തിന് കൊടുക്കേണ്ട ആദരവുകൾ നൽകിയും അഭിവന്ദ്യ പിതാക്കന്മാരെയും പുരോഹിതരെയും സ്വീകരിക്കു വാൻ ഇന്നും അദ്ദേഹം ശ്രമിക്കുന്നുണ്ട് എന്നുള്ളത് എടുത്തു പറയേണ്ട ഒന്ന് തന്നെയാണ്.

കാറ്റും കോളും നിറഞ്ഞ അന്തരീക്ഷത്തിൽ സഭാ നൗകയെ അനുഗ്രഹ മായി മുന്നോട്ടു നയിക്കുവാൻ പരിശുദ്ധ പിതാക്കന്മാരുടെ ഒപ്പം അദ്ദേഹം ചേർന്നു പ്രവർത്തിച്ചു. അദ്ദേഹം ഏറ്റവും കൂടുതൽ ചേർന്ന് പ്രവർത്തിച്ച പരിശുദ്ധ മാത്യുസ് ദ്വിതീയൻ ബാവയുടെ അനുഗ്രഹങ്ങൾ ഏറെ അദ്ദേഹ ത്തിന് ലഭിച്ചിട്ടുണ്ട് എന്ന് മനസ്സിലാക്കുന്നു.

പറക്കോട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയപള്ളിക്കും അദ്ദേഹത്തെ വിസ്മരിക്കുവാൻ ആയിട്ട് കഴിയുകയില്ല. ദേവാലയത്തിന്റെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങൾക്കും അദ്ദേഹ ത്തിന്റെ നിസ്വാർത്ഥമാകുന്ന സേവനം ലഭിച്ചിട്ടുണ്ട്. ഇന്നും ആ സ്നേഹം ദേവാലയത്തോട് അദ്ദേഹം കാത്തുസൂക്ഷിക്കുന്നുണ്ട്.

പറക്കോട് പ്രദേശത്തെ വിവിധ ആത്മീയ, സാംസ്കാരിക സംഘടനക ളിലും അദ്ദേഹത്തിന്റെ സജീവ സാന്നിധ്യം ഏറെ ശ്രദ്ധേയമായിരുന്നു എന്നാണ് മനസ്സിലാക്കുവാൻ കഴിഞ്ഞിട്ടുള്ളത്.

അദ്ദേഹത്തിന്റെ നിസ്വാർത്ഥമാകുന്ന സേവനവും പ്രാർത്ഥനാ ജീവിത ശൈലിയും ഒക്കെയാണ് അദ്ദേഹത്തിന്റെ കുടുംബം ഉന്നതമാകുന്ന നില യിൽ സേവനങ്ങൾ നിർവഹിക്കുവാൻ പ്രാപ്തമാക്കിയിട്ടുള്ളത്.

എപ്പോൾ കണ്ടാലും ദേവാലയത്തിന്റെ ആത്മീക, ഭൗതിക കാര്യങ്ങളെ പ്പറ്റി അറിയുവാനും ഉത്തമമായ നിർദ്ദേശങ്ങൾ നൽകുവാനും അദ്ദേഹം ശ്രദ്ധിച്ചിട്ടുള്ളത് നന്ദിയോടു കൂടി ഓർക്കുകയാണ്.

ആരാധനയുടെ തീക്ഷ്ണതയിൽ മാത്രമല്ല നിസ്വാർത്ഥമാകുന്ന സ്നേഹ ബന്ധത്തിനും അദ്ദേഹം ഉത്തമ ഉദാഹരണമാണ്. ആരാധനയിൽ സംബ ന്ധിക്കുന്ന ലഭിക്കുന്ന അതുല്യമാകുന്ന കൃപ ആയിരിക്കാം അദ്ദേഹത്തിന്റെ നിസ്വാർത്ഥമാകുന്ന സ്നേഹവും നൽകുവാൻ ആയിട്ട് പ്രാപ്തമാക്കിയിട്ടു ള്ളത്.

പറക്കോട് പ്രദേശത്തിന് ഇനിയും അദ്ദേഹത്തിന് അനുഗ്രഹമായ സേവ നങ്ങൾ നൽകുവാൻ തക്കവണ്ണം കഴിയട്ടെ എന്ന് പ്രാർത്ഥിക്കുകയാണ്. ജ്ഞാനത്തോടും വിവേകത്തോടും കൂടിയുള്ള അദ്ദേഹത്തിന്റെ സംസാര ശൈലിയും പെരുമാറ്റവും ആരെയും ആകർഷിക്കുകയും,നല്ല അനുഭവങ്ങൾ നൽകുകയും ചെയ്യുന്നു.

ഇപ്രകാരം അദ്ദേഹത്തെ പറ്റി എഴുതുവാൻ തക്കവണ്ണം ഒരു വേദിയൊരു ക്കിയ ബഹുമാന്യനായ ഡോ. വർഗീസ് പേരയിൽ സാർ വളരെയേറെ പ്രശംസ അർഹിക്കുന്നു.

ഇപ്രകാരമുള്ള വ്യക്തിത്വങ്ങളുടെ സൽകർമ്മങ്ങൾ ലോകത്തിന് കൊടു ക്കുവാൻ തക്കവണ്ണം ഈ ഗ്രന്ഥം ഉതകുമാറാകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

# സമുദായ സേവനത്തിന്റെ പൊലിയാവിളക്ക്

## ഫാ. തോമസ് വർഗ്ഗീസ് ചാവടിയിൽ

94 വയസ് പിന്നിടുന്ന അടൂർ പറക്കോട് അമ്പിയിൽ എ. കെ. തോമസ് സാറിന് എല്ലാവിധമായ മംഗളാശംസകളും നേരുന്നു. സമൂഹത്തിന്റെ നാനാ തുറകളിൽ ഒരു പുരുഷായുസുകൊണ്ട് ചെയ്തു തീർക്കാവുന്ന നന്മയും സേവനവും സമൂഹത്തിനുവേണ്ടി ചെയ്ത് ഇപ്പോൾ വിശ്രമിക്കുന്ന എ. കെ. തോമസ് സാർ മലങ്കരസഭയുടെ അത്മായ നേതൃത്വത്തിന്റെ കറ കളഞ്ഞ വിശ്വസ്തതയുടെ പ്രതീകമാണ്. പ്രത്യേകിച്ച് മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനും സ്വയംഭരണത്തിനും വേണ്ടി നിലനിന്നവരും, ഒരു തദ്ദേശീയ സഭയുടെ നട്ടല്ലായി തീർന്ന സഭാഭരണഘടനയുടെ രൂപകല്പനയിൽ അഹോരാത്രം പ്രയത്നിച്ചവരുമായ അത്മായ പ്രവർത്തകരുടെ പങ്ക് വളരെ അധികം ഓർക്കുകയും ആദരിക്കുകയും ചെയ്യേണ്ടതായ ഒരു ദശാസന്ധിയിൽ മലങ്കര ഓർത്തഡോക്സ് സഭ എത്തിച്ചേർന്നിരിക്കുന്നു. അതുകൊണ്ടു തന്നെ ഈ കാലഘട്ടത്തിൽ ഉത്തമ സഭാനേതൃത്വം വഹിച്ച അത്മായ പ്രമുഖനായ എ. കെ. തോമസ് സാറിന്റെ സഭാ സേവന സന്നദ്ധത സവിസ്തരം ചർച്ച ചെയ്യപ്പെടുവാൻ തക്ക പശ്ചാത്തലമാണ് ഒരുങ്ങിയിരിക്കുന്നത്.

### കറപുരളാത്ത സമുദായ സ്നേഹി

അദ്ദേഹത്തിന്റെ ജീവിതരേഖ, ഒരു അത്മായ നേതാവിന്റെ തിരക്കുപിടിച്ച ഔദ്യോഗിക ജീവിതത്തിനിടയിൽ എങ്ങനെയാണ് സഭാസേവനം കാര്യക്ഷമമായി മുന്നോട്ടു കൊണ്ടുപോയത് എന്നതിനുള്ള സാക്ഷ്യമാണ്. സത്യത്തിൽ എ. കെ. തോമസ് സാർ വിദ്വേഷമില്ലാത്ത വാക്കും കാഴ്ച്ചപ്പാടും കൈമുതലാക്കിയ അത്മായ പ്രമുഖൻ ആണ്. സമൂഹത്തിന്റെ സാമുദായിക സാംസ്ക്കാരിക വൈവിധ്യങ്ങളെ ആദരിക്കുകയും അംഗീകരിക്കയും ചെയ്യുന്ന ഒരു അത്മായ നേതൃത്വം നമുക്കുണ്ടായിരുന്നു എന്നതിന്റെ നിദർശനമാണ്. പരസ്പരം എതിർ അഭിപ്രായങ്ങൾ ഉള്ളപ്പോൾ തന്നെ പരസ്പരം ഗോഗ്വാ വിളികൾ നടത്താതെ തങ്ങളുടെ വേദികളൊക്കെ സംവാദത്തിനും സഭയുടെ ഭാവിയെ കരുതി ദൈവത്തിലാശ്രയിച്ചുള്ള കൂട്ടായ നിലപാടുകൾ

എടുക്കുന്നതിനും അത് നടപ്പാക്കുവാനും അക്ഷീണം പ്രയത്നിച്ചവരായിരുന്നു. താൻപോരിമയും വെല്ലുവിളികളും നടത്താതെ സൂക്ഷ്മതയോടുകൂടെ പക്വതയാർന്ന തലത്തിൽ സഭാകാര്യങ്ങൾ അവർ കൈകാര്യം ചെയ്തു എന്നത് സഭയുടെ ഇന്നു കാണുന്നവിധമുള്ള നിലനില്പിന്റെ അടിസ്ഥാനമിടുവാൻ കാരണമായി.

## മികവുറ്റ ഒരു പ്രൊഫഷണൽ

ശാസ്താംകോട്ട ബസേലിയോസ് മാത്യൂസ് രണ്ടാമൻ എൻജിനിയറിംഗ് കോളജിന്റെ തുടക്കം മുതൽ ഗവേണിംഗ് ബോർഡ് അംഗമായിരുന്നു. അദ്ധ്യാപക അനദ്ധ്യാപക നിയമനങ്ങളുടെ ഇന്റർവ്യൂ, കോളജിന്റെ വികസനോന്മുഖ പ്രവർത്തനങ്ങൾ, കാലാനുസൃതമായി വരുത്തേണ്ട പരിഷ്കാരങ്ങൾ എന്നിവയെക്കുറിച്ച് വ്യക്തമായ ധാരണ ഉണ്ടായിരുന്ന വ്യക്തിയാണ്. കോളജിന്റെ NAAC, NBA അക്രഡിറ്റേഷനുകളുടെ അനിവാര്യതയെ കുറിച്ച് മറ്റാരേക്കാളും ബോധ്യമുണ്ടായിരുന്നു; അതിലുപരി ക്രിയാത്മകമായ നിർദ്ദേശങ്ങൾ നല്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. അതുപോലെ MTMM ഹോസ്പിറ്റലിന്റെ ഗവേണിംഗ് ബോർഡ് അംഗമായി പ്രവർത്തിച്ചിട്ടുണ്ട്. ഈ അവസരങ്ങളിലെല്ലാം അദ്ദേഹത്തിൽ കണ്ട ശ്രേഷ്ഠമായ ഒരു സ്വഭാവ സവിശേഷത, അദ്ദേഹം മുമ്പ് പങ്കെടുത്ത എല്ലാ മീറ്റിംഗുകളിലും ലഭിച്ച മുഴുവൻ മിനിറ്റ്സുകളും ഡോക്യുമെന്റുകളും പഠിച്ച് അവയുടെ ഒരു ഫയലുമായിട്ടാണ് മീറ്റിംഗിൽ സംബന്ധിക്കുന്നത്. ഇത് തികഞ്ഞ ഒരു പ്രൊഫഷണലിന്റെ മഹത്തായ ശൈലിയായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്.

## സ്നേഹ സ്പർശം

എപ്പോൾ കാണുമ്പോഴും പിതൃതുല്യമായ സ്നേഹം പ്രകടിപ്പിക്കുന്നതിൽ ഒരു ലോഭവും എ. കെ. തോമസ് സാർ കാണിക്കില്ലായിരുന്നു. അധികം വാചാലമല്ലാത്ത സംസാരവും ഉപാധികളില്ലാതെ സ്നേഹിക്കുവാനും കരുതുവാനുമുള്ള അദ്ദേഹത്തിന്റെ ഹൃദയവിശാലതയും പ്രത്യേകം ഓർക്കപ്പെടേണ്ടതാണ്. പരുക്കൻ ഭാവത്തിലുള്ള അദ്ദേഹത്തിന്റെ സ്നേഹസ്പർശവും, ആദരവും ബഹുമാനവും നിറഞ്ഞ പെരുമാറ്റവും ഇന്ന് അന്ന്യം നിന്നു പോയ സുകൃതങ്ങളാണ്. രണ്ടു വ്യക്തികളോടുള്ള അദ്ദേഹത്തിന്റെ സ്നേഹബന്ധം എനിക്ക് നേരിട്ട് സാക്ഷിക്കുവാൻ ആകും. കൊല്ലം ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത സഖറിയാ മാർ അന്തോണിയോസ് തിരുമേനിമായുള്ള ബന്ധം ബന്ധുത്വത്തിനപ്പുറം ഗാഢമായ സൗഹൃദത്തിന്റെയും തലങ്ങൾക്ക് ഉപരിയാണ്. അതുപോലെ എന്റെ പിതാവ് ചാവടിയിൽ സി. ജി. ഗീവർഗ്ഗീസ് മുതലാളി അച്ചനോടും അദ്ദേഹത്തിന് ആഴമായ ആത്മബന്ധം ഉണ്ടായിരുന്നു. അവിടെ എല്ലാം പരുക്കനാണെന്നു തോന്നിപ്പിക്കുന്ന അദ്ദേഹത്തിന്റെ ജീവസുറ്റതും, സൗഹാർദ്ദപരവും അതിലുപരി പ്രശ്നങ്ങ

ളുടെ നടുവിലും ചിരി നിറഞ്ഞതും ചിന്തോദ്ദീപകവുമായ തലത്തിലുള്ള പരസ്പര സംഭാഷണങ്ങളും കാണാൻ സാധിച്ചു.

കൂടാതെ എ. കെ. തോമസ് സാറിന്റെ പ്രിയ പത്നി ചിന്നമ്മ കൊച്ചമ്മ വളഞ്ഞവട്ടം ചെമ്പുമാലി കുടുംബാംഗമായ, ആലപ്പുഴയിൽ ചുങ്കത്തച്ചായൻ എന്നു വിളിക്കപ്പെടുന്ന ശ്രീമാൻ തോമസ് വർഗ്ഗീസിന്റെ മകൾ ആണ്. ആ കാലഘട്ടത്തിൽ എന്റെ മാതൃപിതാവായ കൊറ്റാത്തുവിള അച്ചൻ, ഏകദേശം ജീവപര്യന്തം, ആലപ്പുഴ പള്ളിയിലെ വികാരിയും ആയിരുന്നു. തീർച്ചയായും അവരെല്ലാം ആലപ്പുഴ പള്ളിയുടെ നിർമ്മാണത്തിൽ അച്ചനപ്പച്ചനോടു ചേർന്ന് പ്രവർത്തിച്ചവരാണ്. എന്തായാലും എന്റെ മാതാവ് ശോശാമ്മയും (ഗ്ലോറിയാ) എ. കെ. തോമസ് സാറിന്റെ ഭാര്യ ചിന്നമ്മ കൊച്ചമ്മയും തമ്മിൽ പുലർത്തിയിരുന്ന സംഭാഷണങ്ങളിൽ ആലപ്പുഴയിലെ സ്കൂൾ ജീവിതവും അവിടുത്തെ അദ്ധ്യാപകരുടെ നിലവാരവും സാഹിത്യ അഭിരുചിയുമൊക്കെ പങ്കുവെക്കുന്നത് ഞാൻ ബാല്യം മുതലെ ശ്രദ്ധിച്ചിട്ടുണ്ട്.

**സംക്ഷേപം**

വളരെ വ്യക്തിപരമായ അടുപ്പത്തിനപ്പുറം കാതലായ ചില സഭാ സാമുദായിക ജീവിത ദർശനങ്ങൾ മുന്നോട്ടു വെയ്ക്കുന്ന ഒരു ശാന്തമായ ആത്മീയ മാതൃക എ. കെ. തോമസ് സാർ തന്റെ ജീവിതത്തിലൂടെ മുന്നോട്ടു വെയ്ക്കുന്നു. പ്രത്യേകിച്ച് സമുദായ പ്രവർത്തനത്തിൽ ഏർപ്പെടുന്നവർക്ക് ലഭിക്കുന്നത് പൂമാലകൾ മാത്രമല്ല തിക്തമായ ചില കഠിന അനുഭവങ്ങളുടെ തലം കൂടി ഉണ്ട്. അവിടെ ഒന്നും പരിഭവമില്ലാതെ പകത വെടിയാതെ എങ്ങനെ പ്രവർത്തിക്കണം എന്നതിന്റെ ലളിതമാതൃകയാണ് അദ്ദേഹം. ഉള്ളതിനെ കുറിച്ച് അഹംഭാവം ഇല്ലാതെ ലഭിക്കാത്തതിനെ കുറിച്ച് പരാതിപ്പെടാതെ ദൈവത്തിലാശ്രയിച്ച അത്മായ പ്രമുഖനാണ് എ. കെ. തോമസ് സാർ. അവരുടെ ദൈവാശ്രയം ഒന്നു കൊണ്ടാണ് അവരുടെ കാലത്തുണ്ടായ സമുദായത്തിന്റെ നിർണ്ണായക വെല്ലുവിളികളെ അതിജീവിക്കാനായത്. അതുപോലെ ഔദ്യോഗിക ജീവിതത്തിന്റെ അനുഭവ സമ്പത്ത് കർത്താവിന്റെ ശരീരമായ സഭയുടെ ശ്രേയസിനും ദൈവമഹത്വത്തിനും പ്രയോജനപ്പെടുത്തുവാൻ അദ്ദേഹത്തിനായി. ഒരു വാക്കുകൊണ്ടുപോലും സഭയുടെ ഗാത്രത്തിന് ഒരു കോട്ടവും തട്ടരുതെന്നും എനിക്ക് എന്തു ലഭിച്ചു എന്നതിലുപരി എനിക്ക് സഭയ്ക്കുവേണ്ടി എന്തു ചെയ്യാൻ കഴിയുമെന്ന ആത്മീയ ദർശനം ആഴത്തിൽ സ്വായത്തമാക്കിയ ഒരു തലമുറയുടെ പ്രതിനിധിയായിരുന്നു എ. കെ. തോമസ് സാർ. വാക്കുകൾക്ക് അധികമായ ദൈവകൃപ അദ്ദേഹത്തിനും കുടുംബത്തിനും അനുഗ്രഹ സ്തംഭമായി വഴി നടത്തട്ടെ.

# “വിശ്വസ്ത ദാസൻ”

## ഫാ. രാജൻ മാത്യു, പറക്കോട്

എന്റെ ചെറിയ പ്രായം മുതൽ കാണുന്ന ഒരു വ്യക്തിയാണ് അമ്പിയിൽ തോമാച്ചായൻ എന്ന് വിളിക്കുന്ന ശ്രീ. എ. കെ. തോമസ് സാർ. അധികം ആരോടും സംസാരിക്കാത്ത പ്രകൃതം ആയിരുന്നു സാറിന്റേത്. ഞങ്ങളുടെ മാതൃഇടവകയായ പറക്കോട് വലിയപള്ളിയിലെ എല്ലാ കാര്യങ്ങളിലും ഒരു പ്രസംഗകനായിരുന്നു തോമസ് സാർ. ജോലി സംബന്ധമായി കൂടുതൽ സമയവും തിരുവനന്തപുരത്ത് ആയതിനാൽ വല്ലപ്പോഴും മാത്രമാണ് പള്ളി യിൽ ആരാധനയിൽ സംബന്ധിച്ചിരുന്നത്. എന്നാൽ പറക്കോട് പ്രഭാത് ഗ്രൗണ്ടിൽ നടക്കുന്ന കൺവൻഷനിലും, ആദ്ധ്യാത്മിക സംഘടനാ വാർഷി കത്തിലും സ്ഥിരസാന്നിദ്ധ്യം ആയിരുന്നു.

എ. കെ. തോമസ് സാറിനെക്കുറിച്ച് ചിന്തിക്കുമ്പോൾ, എന്റെ മനസ്സിൽ ഉയർന്നുവരുന്ന ഒരു വേദഭാഗം, വി. മത്തായിയുടെ സുവിശേഷത്തിൽ കർ ത്താവ് താലന്തുകൾ വർദ്ധിപ്പിച്ച ദാസന്മാരെക്കുറിച്ച് പറയുന്ന സാക്ഷ്യമാണ്. “നല്ലവനും, വിശ്വസ്തനുമായ ദാസനേ” (മത്തായി 25:21).

സമർപ്പണ മനോഭാവവും, ഏൽപ്പിക്കപ്പെട്ട നിയോഗങ്ങളോടുള്ള വിശ്വ സ്തതയും, നീതിബോധവും മുഖമുദ്രയാക്കി പ്രവർത്തിച്ച സാറിന് ഉന്നത മായ പല പദവികളും ഏറ്റെടുക്കുവാൻ ദൈവം ഇടയാക്കി. കേരളാ പഞ്ചാ യത്ത് ഡയറക്ടർ, പി.എസ്.സി. മെമ്പർ, സംസ്ഥാന ജീവനക്കാരുടെ ശമ്പള പരിഷ്ക്കരണ കമ്മീഷൻ അംഗം, മലങ്കര ഓർത്തഡോക്സ് സഭയുടെ അസ്സോസിയേഷൻ സെക്രട്ടറി, അടൂർ സെന്റ് സിറിൾസ് കോളജ് ഗവേ ണിംഗ് ബോർഡ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിക്കാൻ സാധിച്ചു. കേരളത്തിന്റെ മുൻ മുഖ്യമന്ത്രിമാരായ ശ്രീ. കെ. കരുണാകരൻ, ശ്രീ. ഉമ്മൻചാണ്ടി, പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ എന്നിവരുടെ മനസ്സിൽ ഇടംകണ്ടെത്താൻ സാധിച്ചത്, മേൽപറഞ്ഞ സ്ഥാനങ്ങൾ വഹിക്കുവാൻ സാറിന് ഇടയായി.

അദ്ദേഹത്തിന്റെ മാതാപിതാക്കൾ ദൈവഭക്തരും, സഭയോടും, പിതാ ക്കന്മാരോടും ഭക്തിയും, കൂറും പുലർത്തി വന്നവരുമായിരുന്നു. തോമസ് സാറിലും ആ മൂല്യങ്ങൾ ദർശിക്കുവാൻ സാധിക്കും. അദ്ദേഹം പ്രവർത്തിച്ച

മേഖലകളിലൊക്കെ മുഖപക്ഷം കൂടാതെയും, സത്യസന്ധമായും സുതാര്യമായും കാര്യങ്ങൾ ചെയ്യുവാൻ ശ്രമിച്ചിരുന്നു. പലരും പൊതുരംഗങ്ങളിൽ ശോഭിക്കുമെങ്കിലും കുടുംബജീവിതത്തിൽ പരാജയപ്പെടുന്നത് നാം കണ്ടിട്ടുണ്ട്. എന്നാൽ സാറിന്റെ കുടുംബജീവിതവും മറ്റുള്ളവർക്ക് മാതൃകയാണ്. ജീവിതപങ്കാളിയോട് തികഞ്ഞ വിശ്വസ്തതയും സ്നേഹവും പുലർത്തി വന്നതോടൊപ്പം മക്കളെ ദൈവഭയത്തിൽ വളർത്തുവാനും അവർക്ക് ഉന്നത വിദ്യാഭ്യാസം കൊടുക്കുന്നതിലും സാറ് ശ്രദ്ധിച്ചിരുന്നു. ജീവിതപങ്കാളിയുടെയും, ഇളയ മകന്റേയും വേർപാട് സാറിനെ വളരെ അധികം വേദനിപ്പിക്കുന്നുണ്ട്.

ജീവിതത്തിന്റെ സായാഹ്നത്തിൽ എത്തിയിരിക്കുന്ന തോമസ് സാറിനെ ഗോത്രപിതാക്കന്മാരേപ്പോലെ നല്ല അന്ത്യത്തിന് കർത്താവ് യോഗ്യനാക്കിതീർക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നതോടൊപ്പം, അദ്ദേഹത്തിന്റെ സുതാര്യമായ ജീവിതശൈലിയും, സത്യസന്ധമായ വാക്കുകളും, പ്രവർത്തനത്തിലെ നീതിനിഷ്ഠയും, മറ്റുള്ളവർക്ക് അനുകരണീയമായ മാതൃകയാണ്.

എ. കെ. തോമസ് സാറിനെ കുറിച്ച് ഇങ്ങനെ ഒരു പുസ്തകം എഴുതുവാൻ ഡോ. വർഗ്ഗീസ് പേരയിൽ സാർ എടുക്കുന്ന ഉദ്യമത്തിന് എല്ലാ പിന്തുണയും, ആശംസകളും നേർന്നുകൊള്ളുന്നു.

# എ. കെ. തോമസെന്ന സുന്ദരപുരുഷൻ

## ഫാ. ബിജു പി. തോമസ്

എന്റെ ജീവിതയാത്രയിൽ അനേകം മനുഷ്യരെ കണ്ടുമുട്ടിയിട്ടുണ്ട്. ഓരോരുത്തരും വിവിധ കാരണങ്ങളാൽ വ്യത്യസ്തത പുലർത്തുന്നവരാണ്. ചിലത് ശ്രേഷ്ടം എന്നാൽ ചിലത് അധമം എന്നു കരുതുവാൻ കഴിയാത്ത പ്രത്യേകതകൾ അവർ സൂക്ഷിക്കുന്നു. അതിനാൽ തന്നെ അവരെല്ലാം അതുല്യരാണ്.

എ. കെ. തോമസ് എന്ന വ്യക്തിയെ കാണുന്നത് വൈദികപഠനത്തിന്റെ ഭാഗമായി കോട്ടയം പഴയസെമിനാരിയിൽ പഠിച്ചിരുന്ന കാലത്താണ്. അക്കാലത്തു സഭാ മാനേജിംഗ് കമ്മിറ്റികൾ കൂടിയിരുന്നത് പഴയസെമിനാരിയുടെ നാലുകെട്ടിൽ കെട്ടിടത്തിന്റെ മൂന്നാം നിലയിലെ ഹോളിലാണ്. സമുദായ നേതാക്കന്മാരെല്ലാം വർഷത്തിൽ ഒന്നോ രണ്ടോ തവണ കൂടുന്ന മാനേജിംഗ് കമ്മിറ്റി യോഗത്തിൽ പങ്കെടുക്കുവാനായിട്ടെത്തും. സെമിനാരി വിദ്യാർത്ഥികളായ ഞങ്ങൾക്ക് (1991-95) സഭയിലെ മെത്രാപ്പോലീത്തന്മാരെയെല്ലാം, സമുദായ പ്രമാണികളോടൊപ്പം കാണുവാൻ ലഭിക്കുന്ന സന്ദർഭമാണ്. പ. ബസേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ ബാവായാണ് കാതോലിക്കാ.

അങ്ങനെയാണ് പരിശുദ്ധ ബാവാ തിരുമേനിയുടെ നിശബ്ദ നിഴലായി നടന്നുനീങ്ങുന്ന ശ്രീ. എ. കെ. തോമസിനെ ആദ്യമായി കാണുന്നത്. ബാവാ തിരുമേനിയാണോ അതോ ശ്രീ. എ. കെ. തോമസാണോ കൂടുതൽ സുന്ദരൻ എന്നതായിരുന്നു കാഴ്ചക്കാരിൽ സൃഷ്ടിച്ചിരുന്ന സംശയം. എന്നെപ്പോലെ അനേകരെ ആകർഷിച്ച വ്യക്തിത്വത്തിനുടമയായിരുന്നു ശ്രീ. എ. കെ. തോമസെന്ന സഭാ അസ്സോസിയേഷൻ സെക്രട്ടറിയായും, മാനേജിംഗ് കമ്മിറ്റി അംഗമായും പ്രവർത്തിച്ചിരുന്ന സഭാസ്നേഹി. അതിശ്രേഷ്ഠമായ ജീവിതത്തിനുടമയാണ് ശ്രീ. എ. കെ. തോമസ്. മൂന്നു ശ്രദ്ധേയമായ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലെ പ്രത്യേകത എടുത്തുകാട്ടുവാൻ ആഗ്രഹിക്കുകയാണ്.

## 1. A composed person

അനിർവ്വചനീയമായ ശാന്തതയും സ്വയനിയന്ത്രണവും പാലിക്കുന്ന രചിത ജീവിതത്തിനുടമയാണ് സ്ഥിതപ്രജ്ഞനായ ശ്രീ. എ. കെ. തോമസ്. അതീവ സമ്മർദ്ദവും വെല്ലുവിളികളും നിറഞ്ഞ സർക്കാർ, സഭാ ചുമതല കൾ നിർവ്വഹിക്കുമ്പോൾ അചഞ്ചലനായി ചുമതലകൾ നിർവ്വഹിച്ച അതുല്യ പ്രതിഭയാണ്. ഉയർന്ന ആത്മീയതയും മാനസികനിലയുമുള്ളവർക്കു മാത്രമേ ഇപ്രകാരം വൈകാരികതയെ കൃത്യമായി നിയന്ത്രിച്ചു നിലനിൽക്കു വാൻ സാധിക്കുകയുള്ളു. ഇത്തരക്കാർ ആശ്രയിക്കുവാൻ ഉത്തമരാണ്. പ. മാത്യൂസ് ദ്വിതീയൻ ബാവാ ഏറ്റവും കൂടുതൽ തന്റെ സഭാകാര്യങ്ങൾ നിർവ്വ ഹിക്കുവാൻ വിശ്വസിച്ച് ഏൽപ്പിച്ചിരുന്ന ഒരു വ്യക്തി ശ്രീ. എ. കെ. തോമ സായിരുന്നു. ഒരിക്കലും അദ്ദേഹം വികാരത്താൽ തിളയ്ക്കുന്നതു കണ്ടി ട്ടില്ല. വികാരത്തെക്കാൾ വിചാരത്തിനു മുൻതൂക്കം നൽകിയിരുന്നു. പ്രകടി പ്പിക്കുവാനുള്ള ആശയങ്ങൾ വളരെ വ്യക്തമായും കൃത്യമായും പറയേണ്ട സമയത്തും സ്ഥലത്തും പറയും. എങ്ങനെയും കാര്യങ്ങൾ നടത്തിയെടു ക്കുവാനായി കുറുക്കുവഴികളും കുതന്ത്രങ്ങളും കൂടെ കൂട്ടിയിരുന്നില്ല. വളരെ മാന്യമായിരുന്നു ജീവിതത്തിന്റെ സമസ്ത മേഖലകളും. ഒപ്പം സംശുദ്ധവും.

## 2. A dedicated church man

സഭയെ സ്വയത്തെക്കാൾ കൂടുതൽ സ്നേഹിച്ച സഭാസ്നേഹിയാണ് ശ്രീ. എ. കെ. തോമസ്. തനിക്കുണ്ടായിരുന്ന അധികാരങ്ങളും സ്വാധീന ങ്ങളും അല്പംപോലും സ്വജനപക്ഷപാതവും അഴിമതിയും കൂടാതെ സഭ യുടെ വളർച്ചയ്ക്കും ഉയർച്ചയ്ക്കുമായി പ്രവർത്തിച്ചു. സർക്കാരിലെ ഉന്നത സ്ഥാനങ്ങളിൽ നിന്നും വിരമിച്ചതിനു ശേഷമാണ് സഭാസെക്രട്ടറി സ്ഥാന ത്തേക്കു വരുന്നത്. നല്ല അച്ചടക്കവും കൃത്യതയുമുള്ള സർക്കാർ സേവന അനുഭവജ്ഞാനം സഭാതലത്തിൽ നന്നായി ഉപയോഗിക്കുവാൻ അദ്ദേഹ ത്തിനു കഴിഞ്ഞു. മാത്യൂസ് ദ്വിതീയൻ ബാവായ്ക്കുവേണ്ടി ആവശ്യം വന്നാൽ മരിക്കുന്നതിനുള്ള ആത്മാർത്ഥ സ്നേഹം പുലർത്തിയിരുന്നു. സഭ യുടെ പ്രധാന പരിപാടികളിലെല്ലാം സ്ഥാനത്തു നിന്നു മാറിയിട്ടും അദ്ദേഹം പങ്കെടുത്തിരുന്നു. സഭാസേവനത്തിനു സഭാവക സ്വത്തുക്കൾ ഉപയോഗി ക്കാതെ സ്വയം പണം ചെലവഴിച്ചു സഭാസേവനം നിർവ്വഹിച്ച സമുദായ സ്നേഹികളിലെ ഒരുപക്ഷേ അവസാന കണ്ണിയാകാം ശ്രീ. എ. കെ. തോമസ്.

## 3. A true Christian

എല്ലാറ്റിലും ഉപരിയായി അദ്ദേഹം ഒരു പ്രാക്ടീസിംഗ് ക്രിസ്ത്യൻ ആയി രുന്നു. ആത്മീയത പഠിക്കുവാനും പ്രസംഗിക്കുന്നതിനുമുള്ളതല്ല. മറിച്ച് ജീവി ക്കുന്നതിനുള്ളതാണ്. അദ്ദേഹം ദേവാലയ ആരാധനയിൽ സ്ഥിരമായി പങ്കെ

ടുത്തിരുന്നു. സഭയുടെ പ്രധാന പെരുന്നാൾ സ്ഥലങ്ങളിലെല്ലാം സ്ഥാനമില്ലാത്തപ്പോഴും എത്തുമായിരുന്നു. ചിലർ സ്ഥാനത്തിരിക്കുമ്പോൾ വലിയ ബഹളവും വിപ്ലവവും നടത്തും. പ്രശസ്തിയും സ്ഥാനവും ലഭിക്കുവാൻ എന്തു 'കോപ്രായവും' കാട്ടും. ചുമതലയിൽ നിന്നു മാറുന്നതോടെ സഭാ ജീവിതം പര്യവസാനിപ്പിക്കും, വിമർശകരാകും. എ. കെ. തോമസ് സാർ വ്യത്യസ്തനായിരുന്നു. ആരോടും കഴിവതും ശബ്ദം ഉയർത്തിയും കയർത്തു സംസാരിക്കുകയുമില്ലായിരുന്നു. ദൈവസന്നിധിയിൽ അർപ്പിക്കുവാൻ കരുതുന്ന സുന്ദര പുഷ്പം പോലെ നിർമ്മലവും സുന്ദരവുമായ ജീവിതമായി സ്വജീവിതത്തെ പരിപാലിക്കുന്നു. ചുരുക്കത്തിൽ അതിസുന്ദരമായ ജീവിതത്തിനുടമ. അർത്ഥവത്തായ 94 വർഷം, ഇനിയും ദൈവം ആരോഗ്യമുള്ള ദീർഘായുസ്സു നൽകട്ടെ.

# ഋജുരേഖയിലെ സഹയാത്രികൻ

## ഫാ. വി. തോമസ്, പട്ടാഴി

'ഋജുരേഖകളിലൂടെ സവാരി ചെയ്യുന്ന ലളിത സമവാക്യം ആണ് ജീവിതം എന്ന് ആരും കരുതുന്നില്ല.' ഒരു ധ്യാനഗുരുവിന്റെ വരിയാണ്. മനുഷ്യജീവിതം ഋജുവും ലഘുവുമായ ജീവിത സമവാക്യങ്ങൾ മാത്രമല്ല ഭിന്നസംഖ്യകളും വിഷമവൃത്തങ്ങളും കൂടി ചേർന്നുവരുന്നതാണ്. അവയെല്ലാം സമചിത്തതയോടും ദൈവാശ്രയത്തോടും കൂടെ നിർദ്ധാരണം ചെയ്യാൻ ശ്രമിക്കുന്നതിലൂടെയാണ് ജീവിതം വിജയത്തിൽ എത്തുന്നത്. അങ്ങനെ ഒരു സഫല ജീവിതത്തിന്റെ 94 വർഷങ്ങൾ പിന്നിട്ടിരിക്കുന്നു ആദരണീയനായ ശ്രീ. എ. കെ. തോമസ് സർ. അനുമോദനങ്ങൾ.

ഔദ്യോഗിക ജീവിതത്തിലും സാമൂഹിക-സഭാ പ്രവർത്തന സരണികളിലും വ്യക്തിമുദ്ര പതിപ്പിച്ച അദ്ദേഹത്തിന്റെ പ്രവർത്തനശൈലി പ്രതിബദ്ധതയുടേത് ആയിരുന്നു. സംസ്ഥാന ഗവണ്മെന്റിൽ പ്രമുഖമായ പല പദവികളും വഹിച്ചിരുന്ന അദ്ദേഹം 1985 മുതൽ 91 വരെ കേരള പബ്ലിക് സർവീസ് കമ്മീഷൻ അംഗമായിരുന്നാണ് ഔദ്യോഗിക ജീവിതത്തിൽ നിന്ന് വിരമിച്ചത്. മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി സ്തുത്യർഹമായ നിലയിൽ അദ്ദേഹം പ്രവർത്തിച്ചു.

അവിഭക്ത കൊല്ലം ഭദ്രാസനത്തിൽ രണ്ട് കാര്യങ്ങളിൽ ഞങ്ങൾക്ക് ഒരുമിച്ച് പ്രവർത്തിക്കാൻ അവസരം ഉണ്ടായിട്ടുണ്ട്. പൗരസ്ത്യതാരം മാസികയിലും, ഭദ്രാസനത്തിന്റെ നൂറ്റിയിരുപത്തിയഞ്ചാം വാർഷിക ആഘോഷത്തിലും. അതിൽ ആദ്യത്തേത് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണമായി പരിശുദ്ധ ബസ്സേലിയോസ് മാത്യൂസ് ദ്വിതിയൻ ബാവാ തുടങ്ങിവച്ച പൗരസ്ത്യ താരം മാസികയുടെ പ്രവർത്തനമായിരുന്നു. അദ്ദേഹം എഡിറ്റോറിയൽ ബോർഡ് അംഗമായിരിക്കുമ്പോളാണ് ഞാനും ബോർഡിൽ അംഗമായത്. പ്രായോഗികമായ പല നിർദ്ദേശങ്ങളും മുന്നോട്ടു വയ്ക്കുക മാത്രമല്ല അത് പ്രാവർത്തികമാക്കുന്നതിനുള്ള സഹായം നൽകുന്നതിനും അദ്ദേഹം ശ്രദ്ധിക്കുമായിരുന്നു. പിൽക്കാലത്ത് ഞാൻ മാസികയുടെ പ്രിന്റർ ആൻഡ് പബ്ലിഷർ ആയപ്പോഴേക്കും അദ്ദേഹം ബോർഡിൽ നിന്ന് മാറുകയും ഭദ്രാസന വിഭജനത്തെ തുടർന്ന് ഒന്നിച്ച് പ്രവർത്തിക്കുന്നതിനുള്ള സാഹചര്യം

നഷ്ടമാവുകയും ചെയ്തു. എങ്കിലും മാസികയ്ക്ക് അദ്ദേഹം നൽകിയിട്ടുള്ള കരുതലും സ്നേഹവും അവിസ്മരണീയമാണ്.

ഭദ്രാസന വിഭജനത്തെ തുടർന്ന് അദ്ദേഹം അടൂർ ഭദ്രാസനത്തിന്റെ ഭാഗമായപ്പോൾ ഒരിക്കൽ എന്നെ വിളിച്ചുപറഞ്ഞു: 'അച്ചാ എനിക്ക് പൗരസ്ത്യ താരം മാസിക അയക്കാതിരിക്കരുത്. ഞാൻ അതിന്റെ ആയുഷ്കാല വരിക്കാരൻ ആണ്. സമയമാകുമ്പോൾ പറഞ്ഞാൽ മതി ഞാൻ അത് പുതുക്കികൊള്ളാം. ഒരു കാരണവശാലും എനിക്ക് അയക്കാതിരിക്കരുത്, ഞാനും അതിന്റെ ഭാഗമാണ്.'

ഏതെങ്കിലും ഒരു മാസം മാസിക എന്തെങ്കിലും കാരണവശാൽ കിട്ടാതിരുന്നിട്ടുണ്ടെങ്കിൽ വിളിച്ച് അന്വേഷിക്കുമായിരുന്നു. അദ്ദേഹത്തിന്റെ ജീവിത പങ്കാളിയുടെ മരണശേഷം എല്ലാ വർഷവും ഓർമ്മയ്ക്ക് മാസികയിൽ ഫോട്ടോ പ്രസിദ്ധീകരിക്കുന്നതിനും (അദ്ദേഹത്തിന്റെ മാതാപിതാക്കളുടെ ചിത്രങ്ങളും ചേർത്ത്) അതിന്റെ പേയ്മെന്റ് വീഴ്ച്ച കൂടാതെ എത്തിക്കുന്നതിനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. പിന്നീട് മാവേലിക്കരയിൽ താമസിച്ചിരുന്ന അദ്ദേഹത്തിന്റെ മകൻ ഡോ. തോമസ് വർഗ്ഗീസിന്റെ പേരിലും ഒരു ആയുഷ്കാല വരിസംഖ്യ അദ്ദേഹം നൽകിയിരുന്നു. ഡോ. തോമസ് വർഗ്ഗീസ് പിന്നീട് മാസികയിലെ സ്ഥിരം എഴുത്തുകാരനായി. മാസികയിൽ ആരോഗ്യ പംക്തി അദ്ദേഹം കൈകാര്യം ചെയ്തിരുന്നു. അത് പ്രിയപ്പെട്ട തോമസ് സാറിനു വളരെ അഭിമാനകരവും സന്തോഷകരവുമായിരുന്നു. അതേക്കുറിച്ച് മിക്കവാറും അദ്ദേഹം സംസാരിക്കുകയും ചെയ്തിരുന്നു. ഡോക്ടറുടെ ആകസ്മിക വേർപാടിന്റെ തീവ്ര നൊമ്പരം ആ പിതൃഹൃദയത്തിൽ നിന്നു വായിച്ചെടുക്കാൻ കഴിഞ്ഞിട്ടുണ്ട്.

ഞങ്ങൾക്ക് ഒരുമിച്ച് പ്രവർത്തിക്കാൻ കഴിഞ്ഞ മറ്റൊരു സംരംഭം ആയിരുന്നു കൊല്ലം ഭദ്രാസന രൂപീകരണത്തിന്റെ നൂറ്റിയിരുപത്തിയഞ്ചാം വാർഷിക ആഘോഷം (2002). അന്ന് ഭദ്രാസന സെക്രട്ടറിയായിരുന്ന വന്ദ്യ സി. ജോൺ പണിക്കർ അച്ചൻ (ഇപ്പോൾ കോർഎപ്പിസ്കോപ്പാ) ജനറൽ കൺവീനറും എ. കെ. തോമസ് സർ ജോയിന്റ് ജനറൽ കൺവീനറും ആയിരുന്നു. അതിനോട് അനുബന്ധിച്ച് പ്രസിദ്ധീകരിച്ച സ്മരണികയുടെ ചീഫ് എഡിറ്റർ ഞാനായിരുന്നു. ബഹുമാനപ്പെട്ട എ. കെ. തോമസ് സർ എഡിറ്റോറിയൽ ബോർഡ് അംഗവുമായിരുന്നു. വാങ്ങിപ്പോയ ശ്രീ. എ. സി. അലക്സാണ്ടർ മുതലാളിയായിരുന്നു കൺവീനർ. സാമ്പത്തിക സമാഹരണത്തിനും സ്പോൺസേഴ്സിനെ കണ്ടെത്തുന്നതിനും, ലേഖനങ്ങൾ സമാഹരിക്കുന്നതിനും സർ ഏറെ സഹായിച്ചിട്ടുള്ളത് നന്ദിയോടെ ഓർക്കുന്നു. പ. പരുമല തിരുമേനിയെ കുറിച്ച് അദ്ദേഹം പ്രൗഢമായ ഒരു ലേഖനവും സ്മരണികയിൽ എഴുതിയിട്ടുണ്ട്. പിതാക്കന്മാരോടു ചേർന്നു നിന്ന് സഭയുടെ കൊമ്പുയ

ർത്താൻ പോരുന്ന പ്രവർത്തനങ്ങളിലുള്ള അദ്ദേഹത്തിന്റെ താൽപര്യവും പ്രതിബദ്ധതയും ചുമതലാബോധവും ഏറെ പ്രശംസനീയമാണ്. പ്രിയപ്പെട്ട എ. കെ. തോമസ് സാറിന്റെ സ്തുത്യർഹമായ എല്ലാ ശുശ്രൂഷകൾക്കുമായി ദൈവത്തെ മഹത്വപ്പെടുത്തുന്നു. അദ്ദേഹത്തിന്റെ ശിഷ്ടായുസ്സ് ഏറ്റവും അനുഗ്രഹകരവും സമാധാനപൂർണ്ണവും ആയിരിപ്പാൻ ദൈവം ഇടയാക്കട്ടെ. ആയുരാരോഗ്യസൗഖ്യങ്ങളും സന്തോഷങ്ങളും ഹൃദയപൂർവ്വം നേരുന്നു.

# സഫലമീ ജീവിതം

## ഫാ. ജോയിക്കുട്ടി വർഗ്ഗീസ്

സുദൃഢമായ ബന്ധങ്ങളിലാണ് മനുഷ്യജീവിതത്തിന്റെ അടിസ്ഥാനവും അന്തസത്തയും നിലനിൽക്കുന്നത്. ബന്ധങ്ങളിൽ ഊഷ്മളമായത് സ്നേഹമാണെന്ന് നിസംശയം പറയാം. പ്രിയങ്കരനായ എ. കെ. തോമസ് സാറിന്റെ നിസ്സീമമായ സംരംഭങ്ങൾക്കും സംഭാവനകൾക്കും പിന്നിലുള്ളത് സ്നേഹബന്ധങ്ങൾ ഊട്ടിഉറപ്പിക്കാനുള്ള അദ്ദേഹത്തിന്റെ അദമ്യമായ കഴിവാണ്. ആത്മബന്ധങ്ങൾ വിഘ്നംവരാതെ പരിരക്ഷിക്കുക എന്നത് അനുഗ്രഹദായകമാണ്. ബന്ധങ്ങൾ സ്വന്തം മേന്മയ്ക്കായി ഉപയോഗിക്കാതെ അപരന്റെ നന്മയ്ക്കായി വിനിയോഗിക്കുമ്പോൾ അവ പാവനമാകും. അത്തരം നന്മയുടെ പ്രതീകമാണ് എ. കെ. തോമസ് സാർ!

സർവ്വേശ്വരന്റെ പവിത്രപാണികളാൽ സംരക്ഷിക്കപ്പെടുന്നു എന്ന നിറഞ്ഞ വിശ്വാസവും, ആ സ്വർഗീയ സാന്നിദ്ധ്യത്തെ സംബന്ധിച്ച് തികഞ്ഞ ബോധവും അദ്ദേഹത്തിനുണ്ട്. മണ്ണിൽ വെച്ചു തന്നെ വിണ്ണിന്റെ വെൺമയിലും വിശുദ്ധിയിലും വിളങ്ങി നിന്ന മലങ്കരയുടെ സൂര്യതേജസ്സ് പരിശുദ്ധ ബസേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുമായുള്ള ബന്ധം, അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക ജീവിതത്തിനും, സാമൂഹ്യ പ്രതിബദ്ധതയിൽ അധിഷ്ഠിധമായ ഒരു പ്രവർത്തന മേഖല വ്യാപ്തപ്പെടുത്തുന്നതിനും പ്രചോദനാത്മകമായിട്ടുണ്ട്. പബ്ലിക് സർവ്വീസ് കമ്മീഷന്റെ ഉന്നതതലങ്ങളിൽ സേവനമനുഷ്ഠിച്ചപ്പോഴും, സഭാ സെക്രട്ടറി എന്ന പരമോന്നത പദവിയിൽ സ്തുത്യർഹമായ പ്രവർത്തനം കാഴ്ച വെച്ചപ്പോഴും പ: ബാവാ തിരുമേനിയുടെ മുന്നിൽ വിനയാന്വിതനായി നിൽക്കുന്ന സാറിന്റെ രൂപം മനോമുകരത്തിൽ ഇന്നും ഒളിമങ്ങാതെ നിൽക്കുന്നു. സഭാസംബന്ധമായും, ഭവന നിർമ്മാണ പദ്ധതി പോലെയുള്ള ജീവകാരുണ്യ പ്രവർത്തനങ്ങളിൽ അധിഷ്ഠിതമായ കാര്യങ്ങളിലും, പ. ബാവാതിരുമേനി, എ. കെ. തോമസ് സാറിന്റെ അഭിപ്രായങ്ങൾ ആരാഞ്ഞ് അതിനനുസരിച്ച് പ്രവർത്തിക്കുവാൻ നിർദ്ദേശവും നൽകും.

ബഹു. ഡോ. വർഗ്ഗീസ് പേരയിൽ സാർ, ഭവന നിർമ്മാണ പ്രവർത്തന പദ്ധതിയിൽ ഭാഗഭാക്കായി സാറിനോടൊപ്പം പ്രവർത്തിച്ചിട്ടുണ്ട്.

ജോൺ എഫ്. കെന്നഡിയുടെ 'പ്രൊഫൈൽ ഓഫ് കറേജ്' എന്ന ഗ്രന്ഥത്തിൽ, തന്നിൽ സ്വാധീനം ചെലുത്തിയ ഏതാനും പൊതു പ്രവർത്തകരെ അനുസ്മരിക്കുന്നുണ്ട്. തന്റെ സാമുഹ്യരംഗത്ത് തനതായ സംഭാവനകൾ നൽകിയവരാണവർ. വ്യക്തിപരമായി എന്നിൽ സ്വാധീനം ചെലുത്തിയ ഒരു വ്യക്തിത്വമാണ് എ. കെ. തോമസ് സാർ! പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായി സേവനമനുഷ്ഠിച്ച 1994-99 കാലയളവിലാണ് ഞാൻ അദ്ദേഹത്തെ അടുത്തു പരിചയപ്പെടുന്നത്. അന്ന് അദ്ദേഹം സഭാ സെക്രട്ടറിയായി, ദേവലോകം അരമന കേന്ദ്രീകരിച്ച് പ്രവർത്തിച്ച സമയമാണ്. കാപട്യത്തിന്റെ സ്പർശമില്ലാതെ സർവ്വരോടും ഇടപെടുന്ന വ്യക്തിത്വം, കർമാർജിത സൽക്രിയ സമ്പത്തുകൊണ്ട് ആദ്ധ്യാത്മിക, സഭാ, സാമൂഹികതലങ്ങളിൽ തിളങ്ങിനിന്ന അദ്ദേഹത്തിന്റെ സ്വഭാവ വൈശിഷ്ട്യവും, സ്നേഹവും സഹകരണവും എന്നെ വളരെയേറെ ആകർഷിച്ചിട്ടുണ്ട്.

ക്രിസ്തുവിന്റെ പ്രബോധനങ്ങളുടെ സാരസംഗ്രഹമായ ഗിരിപ്രഭാഷണത്തിൽ, ദൈവാനുഗ്രഹത്തിന് ഒരു വ്യക്തിയെ അർഹനാക്കുന്ന സത്ഗുണങ്ങൾ എടുത്തു പറയുന്നു. അവയിൽ സുപ്രധാനമായ സൗമ്യത, ഹൃദയശുദ്ധി, കരുണാമയത്വം, നീതിബോധം, സമുഹത്തോടുള്ള പ്രതിബദ്ധത എന്നിവയാണ്. എ. കെ. തോമസ് സാറിൽ, മനുഷ്യനെ ഭാഗ്യവാനാക്കുന്ന പ്രസ്തുത വിശേഷ ഗുണങ്ങൾ സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നു.

ഈശ്വരാനുഗ്രഹം കഴിഞ്ഞാൽ, ജീവിതത്തിന്റെ അടിസ്ഥാനം ശുഷ്കാന്തിയോടും, ആത്മാർത്ഥതയോടുമുള്ള പ്രവർത്തനമാണ്. ഏറ്റെടുക്കുന്ന ഏതു ചുമതലയും നിസ്വാർത്ഥ ഭാവത്തോടെ നിർവഹിക്കുകയും അവ വിജയകരമാക്കാൻ അക്ഷീണം യത്നിക്കുകയും ചെയ്ത കർമശാലിയാണദ്ദേഹം!

ജീവകാരുണ്യ പ്രവർത്തനങ്ങൾ ദൈവത്തെയും മനുഷ്യരെയും സ്നേഹിക്കുന്നതിനുള്ള ഉപാധിയാണ്. ഹൃദയംകൊണ്ട് അപരനെ ചേർത്തു പിടിക്കുന്ന നിമിഷം! സാമൂഹിക പ്രതിബദ്ധതയോടെ പ്രവർത്തിക്കുവാൻ സഭയ്ക്കു ലഭിച്ച അവസരം ഒന്നുംതന്നെ പാഴാക്കാതെ പ്രവർത്തനസരണികളിൽ വർത്തിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്. കൊട്ടിഘോഷമില്ലാതെ, പരസ്യങ്ങളില്ലാതെ, പൊതുസമൂഹത്തിൽ കഷ്ടപ്പെടുന്നവർക്കു കൈതാങ്ങലാകാൻ നൂതനങ്ങളായ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കി.

ജീവിച്ച കാലയളവല്ല പ്രത്യുത ജീവിതമാണ് ഒരു വ്യക്തിയെ ജനഹൃദയങ്ങളിൽ ആരാദ്ധ്യനാക്കുന്നത്. താൻ ജീവിച്ചിരുന്ന കാലഘട്ടത്തിൽ സമൂഹത്തിന് എന്തൊക്കെ നന്മകൾ ചെയ്യാൻ കഴിഞ്ഞു എന്നതാണ് പ്രസക്തമായ ചോദ്യം. അക്കാര്യത്തിൽ അഭിമാനാർഹമായ നേട്ടം കൈവരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇടിച്ചു കയറുന്ന പ്രകൃതക്കാരനല്ല അദ്ദേഹം! 'പിൻവാങ്ങി കാത്തു നിൽക്കുന്നവരും സേവനം നൽകുന്നവരാണ്' എന്ന്

പ്രശസ്ത ആംഗലേയ കവി ജോൺ മിൽട്ടൺ അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ പ്രവർത്തനശൈലിയുടെ പ്രമാണ വാക്യമായി മിൽട്ടന്റെ ഈ വാക്യം രേഖപ്പെടുത്തുന്നത് ഉചിതമാണെന്നു ഞാൻ കരുതുന്നു. ആയിരം പൂർണ്ണ ചന്ദ്രന്മാരെ ദർശിച്ച്, തൊണ്ണൂറ്റിനാലു വയസ്സ് പിന്നിടുന്ന അദ്ദേഹത്തിന് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു.

# മാതൃകാ പുരുഷൻ

## തെന്നല ബാലകൃഷ്ണപിള്ള

(എക്സ് എം.പി.; മുൻ കെ.പി.സി.സി. പ്രസിഡണ്ട്)

മുൻ പഞ്ചായത്ത് ഡയറക്ടറും പി.എസ്.സി. അംഗവുമായിരുന്ന അടൂർ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസിനെ കുറിച്ച് ഒരു പുസ്തകം രചിക്കുന്നതായി അറിഞ്ഞതിൽ സന്തോഷം. ഞാൻ അടൂരിൽ അസംബ്ലി ഇലക്ഷനു മത്സരിക്കുമ്പോൾ നിയമസഭാ റിട്ടേണിംഗ് ഓഫീസർ അദ്ദേഹം ആയിരുന്നു. നിഷ്പക്ഷമായി തെരഞ്ഞെടുപ്പ് നടത്തിയ വ്യക്തിയാണ് അദ്ദേഹം. അന്നു മുതൽ ഇന്നുവരെ ഞങ്ങൾ തമ്മിലുള്ള സൗഹൃദബന്ധം തുടരുകയാണ്. പിൽക്കാലത്ത് അദ്ദേഹം സഭാ സെക്രട്ടറി ആയപ്പോഴും ഞങ്ങൾ തമ്മിൽ പല മീറ്റിംഗുകളിലും ഒരുമിച്ച് പങ്കെടുത്തിട്ടുണ്ട്. അദ്ദേഹം ഒരു സമുദായത്തിന്റെ സെക്രട്ടറി ആയിരുന്നെങ്കിലും മതേതരത്വം ഉയർത്തി പ്പിടിക്കുന്ന കാര്യത്തിൽ മാതൃകയായിരുന്നു. സ്ഥാനമാന മഹിമ നോക്കാതെ എല്ലാ വ്യക്തികളോടും ഒരുപോലെ പെരുമാറുന്ന ശ്രീ. എ. കെ. തോമസിന്റെ പെരുമാറ്റം പൊതുപ്രവർത്തകർക്ക് ഒരു മാതൃകയാണ്.

അടൂർ പഞ്ചായത്തിന്റെ വികസന കാര്യത്തിൽ പഞ്ചായത്ത് ഡയറക്ടർ ആയിരുന്ന കാലഘട്ടത്തിൽ അദ്ദേഹം വലിയ ശ്രദ്ധ പുലർത്തിയിരുന്നു. ചില സർക്കാർ ഉദ്യോഗസ്ഥർ കാണിക്കുന്ന അലംഭാവ മനോഭാവം അദ്ദേഹം ഒരി ക്കലും പ്രകടിപ്പിക്കാറില്ലായിരുന്നു. ഏതെങ്കിലുംതരത്തിൽ ആരെയെങ്കിലും സഹായിക്കുവാൻ സാധിക്കുമെങ്കിൽ നിയമത്തിന്റെ പരിധിക്കുള്ളിൽ നിന്ന് അത് ചെയ്യുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. എം.എൽ.എ. എന്നുള്ള നിലയിൽ പല ഔദ്യോഗിക കാര്യങ്ങളിലും അദ്ദേഹം എന്നെ സഹായിച്ചിട്ടുണ്ട്.

94 വയസ്സ് കഴിഞ്ഞിരിക്കുന്ന അദ്ദേഹത്തിന് എല്ലാ ആയുസ്സ് ആരോഗ്യ ങ്ങളും നേരുന്നു.

# സാത്വികനായ മുതിർന്ന പൗരൻ

## തിരുവഞ്ചൂർ രാധാകൃഷ്ണൻ

ശ്രീ. എ. കെ. തോമസ് സാറുമായുള്ള പതിറ്റാണ്ടുകളായുള്ള ബന്ധം ഒരിക്കലും മറക്കാൻ കഴിയാത്ത ഒന്നാണ്. ശ്രീ. എ. കെ. തോമസ് സാർ സാത്വികനായ ഉന്നത സാംസ്കാരിക നിലവാരമുള്ള വ്യക്തിയാണ്. അദ്ദേഹം അടൂർ ആകമാനവും മധ്യതിരുവിതാംകൂറിൽ പൊതുവെയും ആദരിക്കപ്പെടുന്ന വ്യക്തിയാണ്. പക്വതയാർജിച്ച വ്യക്തിയെന്ന നിലയിലും നീതിബോധമുള്ള മുതിർന്ന പൗരൻ എന്ന നിലയിലും പൊതുകാര്യ പ്രസക്തനാണ് ശ്രീ തോമസ് സാർ.

അടൂർ ഗവ. ഹൈസ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസം കഴിഞ്ഞ് ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ നിന്ന് പ്രീഡിഗ്രിയും തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്നും ബി.എസ്.സി. ബിരുദവും, തൃശ്നാപ്പള്ളിയിൽ നിന്ന് പോസ്റ്റ് ഗ്രാജുവേറ്റ് ബിരുദവും അദ്ദേഹം നേടി. 1955–ൽ പഞ്ചായത്ത് ഇൻസ്പെക്ടർ ആയി ആരംഭിച്ച് അദ്ദേഹം 30 വർഷത്തെ സേവനത്തിനുശേഷം പഞ്ചായത്ത് ഡയറക്ടറായി വിരമിച്ചു. ആറ് വർഷം പി.എസ്.സി. അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. ഓർത്തഡോക്സ് സഭാ സെക്രട്ടറി, മാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിലെല്ലാം ശ്രീ. എ. കെ. തോമസ് സാറിന്റെ സേവനം പ്രശംസനീയമാണ്.

പക്വതയാർന്ന വ്യക്തി എന്ന നിലയിലും നീതിബോധമുള്ള മുതിർന്ന പൗരൻ എന്ന നിലയിലും പൊതുകാര്യ പ്രസക്തനായ ശ്രീ തോമസ് സാർ പൊതുസ്വീകാര്യനാണ്. തികച്ചും സാത്വികനായ തോമസ് സാർ ജനങ്ങളുടെ ഹൃദയം കവർന്ന ഹൃദ്യമായ പെരുമാറ്റമുള്ള വ്യക്തിയാണ്. പൊതുമണ്ഡലത്തിൽ ശ്രീ തോമസ് സാറിന്റെ അഭിപ്രായം അവസാനത്തെ വാക്കായിട്ടാണ് ജനങ്ങൾ കണ്ടിട്ടുള്ളത്.

1991–ലെ പൊതു തെരഞ്ഞെടുപ്പിൽ ഞാൻ അദ്ദേഹവും കുടുംബാംഗങ്ങളുമായും കൂടുതൽ അടുത്ത് ഇടപെട്ടിട്ടുണ്ട്. പക്വതയാർന്ന ശ്രീ തോമസ് സാറിന്റെ ഹൃദയം തുറന്ന പിന്തുണ 1991–ലെ തെരഞ്ഞെടുപ്പിൽ എനിക്ക് വളരെ സഹായകരമായി. എന്റെ വിജയത്തിന് വഴിതെളിച്ചതിലെ ഒരു പ്രധാന ഘടകം അദ്ദേഹമായിരുന്നു എന്ന് ഞാൻ ഓർക്കുന്നു.

സങ്കീർണ്ണ പ്രശ്നങ്ങളിൽ സ്വതസിദ്ധമായ ശാന്തതയോടെ അദ്ദേഹം നൽകിയ ഉപദേശം എനിക്ക് എന്നും വിലപ്പെട്ടതായിരുന്നു. അടൂരിൽ എം.എൽ.എ. യായും മന്ത്രിയായും പ്രവർത്തിച്ച സന്ദർഭങ്ങളിലെല്ലാം ശ്രീ തോമസ് സാർ എനിക്ക് വിലപ്പെട്ട ഗൈഡ് ആയിരുന്നു എന്നതാണ് വസ്തുത. പതിറ്റാണ്ടുകൾ കഴിഞ്ഞിട്ടും ആത്മബന്ധത്തിന് മാറ്റ് കൂടിയിട്ടേയുള്ളു. ഇന്നും ഞാൻ അത് തുടർന്നു പോകുന്നു. ഒരിക്കലും മറക്കാൻ കഴിയാത്ത വ്യക്തിബന്ധത്തിന്റെ നേർരേഖയാണ് ശ്രീ തോമസ് സാർ.

# സത്യസന്ധതയുടെ നേർസാക്ഷ്യം


## ഡോ. സിറിയക് തോമസ്

(മുൻ വൈസ് ചാൻസിലർ,
മഹാത്മാഗാന്ധി സർവ്വകലാശാല)


ഒരു കാലഘട്ടത്തിൽ സർക്കാർ സർവ്വീസിലും സഭാരംഗത്തും ഒന്നു പോലെ ശോഭിച്ച ഒരു നേതാവായിരുന്നു ശ്രീ. എ. കെ. തോമസ് സാർ. ഏഴംകുളത്തും അടൂരും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ തോമസ് സാർ പിന്നീട് കോളജ് പഠനത്തിനായി ചങ്ങനാശ്ശേരി എസ്.ബി. യിലും തിരുവനന്തപുരത്തും ചേരുകയാണുണ്ടായത്. പി.ജി. പഠിച്ചത് തൃശ്ശിനാപ്പള്ളിയിലായിരുന്നു. 1954-ൽ സർക്കാർ സർവ്വീസിൽ താലൂക്ക് സ്റ്റാറ്റിസ്റ്റിക്കൽ ഓഫീസറായി. അടുത്ത വർഷം പഞ്ചായത്ത് ഇൻസ്പെക്ടറായി. 30 വർഷങ്ങൾക്കുശേഷം അദ്ദേഹം പഞ്ചായത്തു ഡയറക്ടറായി. സർവ്വീസിൽ നിന്നും വിരമിച്ചപ്പോൾ സംസ്ഥാന പബ്ലിക് സർവ്വീസ് കമ്മീഷൻ അംഗമായി. പിന്നീട് 6 വർഷം കൂടി ഉദ്യോഗതലപ്പത്ത് തുടർന്നു. ഉദ്യോഗകാലത്ത് ജനപ്രീതി നേടിയ ഒരു സർക്കാരുദ്യോഗസ്ഥനെന്ന പേരെടുത്ത തോമസ് സാർ പി.എസ്.സി. അംഗമെന്ന നിലയിൽ നിഷ്പക്ഷനും സത്യസന്ധനുമെന്നും യശ്ശസ്സ് നേടി. ഓർത്തഡോക്സ് സഭയുടെ സമുദായ സേവനരംഗങ്ങളിൽ എന്നും സജീവ സാന്നിധ്യമായിരുന്ന എ. കെ. തോമസ് സാർ ദീർഘകാലം സഭാ മാനേജിംഗ് കമ്മിറ്റിയിലും അംഗമായിരുന്നല്ലോ. 1994 മുതൽ 2002 വരെ എട്ടു വർഷത്തോളമാണ് എ. കെ. തോമസ് സാർ സഭാസെക്രട്ടറി എന്ന നിലയിൽ വിശ്വാസി സമൂഹത്തിനു സമുജ്ജ്വലമായ നേതൃത്വം നൽകിയത്. മാത്യൂസ് പ്രഥമൻ ബാവായുടെയും മാത്യൂസ് ദ്വിതീയൻ ബാവായുടെയും വാത്സല്യവും വിശ്വാസവുമാർജ്ജിച്ചുവെന്നതിനപ്പുറം തോമസ് സാർ രണ്ടു ബാവാ തിരുമേനിമാരുടേയും മനസ്സാക്ഷി സൂക്ഷിപ്പുകാരനുമായി അറിയപ്പെട്ടുവെന്നതാണ് ശരി. അത്ര നീതിനിഷ്ഠവും സത്യനിഷ്ഠവുമായിരുന്നു തോമസ് സാറിന്റെ ജീവിതം. എന്നും സൗമ്യനും ശാന്തനുമായ ഒരു നേതാവായിരുന്നു അദ്ദേഹം. ആരോടും വഴക്കും വാഗ്വാദവുമില്ല. എന്നാൽ എന്നും എ. കെ. തോമസ് സാറിനു കൃത്യമായ നിലപാടുകളുണ്ടായിരുന്നു. എ. കെ. തോമസ് സാറിന്റെ നിലപാടുകളെല്ലാം എന്നും തത്വാധിഷ്ഠിതവും സുതാര്യവുമായിരുന്നുവെന്നതാണ് ശ്രദ്ധേയമായ കാര്യം. വാക്കു പറ

ഞ്ഞാൽ വാക്ക്. പിന്നീടതിനു മാറ്റമില്ല എന്നതായിരുന്നു രീതിയും ശൈലിയും. വലിയ നക്ഷത്രങ്ങളൊന്നും സാറിനു അറിഞ്ഞുകൂടായിരുന്നു വെന്നതായിരുന്നു സത്യം. നേർവാക്കും നേർവഴിയുമായിരുന്നു എ. കെ. തോമസ് സാറിന്റെ മാനിഫെസ്റ്റോ എന്നും പറയാം. വളരെ ലളിതമായിരുന്നു സാറിന്റെ ജീവിതക്രമവും വസ്ത്രധാരണശൈലിയും പോലും. മാന്യത വിട്ട വാക്കോ പെരുമാറ്റമോ ഇല്ല. നിൽപ്പിലും നടപ്പിലും പോലും ആദരവുളവാക്കുന്ന ഒരു പ്രൗഢി പ്രതിഫലിച്ചിരുന്നുവെന്നതാണ് ഒരു യാഥാർത്ഥ്യം.

ജീവിതത്തിന്റെ നന്മ ആയുസ്സിൽ പ്രതിഫലിക്കുമെന്നു പറയുന്നതിലും സത്യമുണ്ടെന്നു സാക്ഷ്യപ്പെടുത്തുന്ന ഒരു ജീവിതമാണ് എ. കെ. തോമസ് സാറിന്റേതെന്നതിൽ ആർക്കും തർക്കമുണ്ടാവുകയില്ല. അത്തരമൊരു നന്മ മരവും പുണ്യമരവുമായി നമുക്കിടയിൽ ഇന്നും തിളക്കമോടെ ജീവിക്കുന്ന പത്തരമാറ്റിന്റെ നേതൃസാന്നിധ്യമാണ് എ. കെ. തോമസ് സാർ എന്നു പറയുവാൻ സാറിനെ അറിയുന്ന ആർക്കും രണ്ടാമതൊന്നു ആലോചിക്കേണ്ടതുമില്ല. ആയുഷ്മാൻ ഭവ!

# ഗുരുതുല്യൻ

## ചിറ്റയം ഗോപകുമാർ

(ഡപ്യൂട്ടി സ്പീക്കർ, കേരള നിയമസഭ)

എനിക്ക് കഴിഞ്ഞ 14 വർഷമായി വ്യക്തിപരമായി ഏറെ അടുപ്പമുള്ള എ. കെ. തോമസ് സാർ അടൂരിന്റെ സാംസ്കാരിക ചരിത്രത്തിൽ നിറഞ്ഞു നിൽക്കുന്ന വ്യക്തിത്വത്തിന് ഉടമയാണ്.

സർക്കാർ സർവീസിൽ നിന്നും പഞ്ചായത്ത് ഡയറക്ടറായി പെൻഷൻ പറ്റിയ അദ്ദേഹം പിന്നീട് പി.എസ്.സി. അംഗമായി സേവനമനുഷ്ഠിച്ചു. അടൂരിന്റെ സാമൂഹിക-സാംസ്കാരിക രംഗത്ത് സജീവമായി എല്ലാ രംഗങ്ങളിലും തന്റെ സാന്നിധ്യം ഉറപ്പിച്ചു മുന്നോട്ടുപോയി അടൂരിലെ എല്ലാ വിഭാഗം മനുഷ്യരുടെയും ഹൃദയത്തിൽ ഇടംനേടിയ ശ്രീ. എ. കെ. തോമസ് സാർ നമ്മൾക്ക് എന്നും അഭിമാനമാണ്.

ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറി, മാനേജിംഗ് കമ്മിറ്റി അംഗം എന്നീ നിലകളിൽ സഭയ്ക്ക് എന്നും മുതൽക്കൂട്ടായ ഒരാളായിരുന്നു അദ്ദേഹം. സഭയുടെ വിവിധ രംഗങ്ങളിൽ അദ്ദേഹത്തിന്റെ പ്രവർത്തനം ഏറ്റവും മെച്ചപ്പെട്ടതായിരുന്നു. ഗുരുതുല്യനായ അദ്ദേഹം നന്മയുടെയും സ്നേഹത്തിന്റെയും പ്രതീകമാണ്. അദ്ദേഹത്തിന്റെ ജീവചരിത്രം വിവരിക്കുന്ന പുസ്തകം നമ്മൾക്കെല്ലാം ഒരു പുതിയ അനുഭവമായിരിക്കും എന്ന് പ്രതീക്ഷിക്കുന്നു. അടൂരിന്റെ ചരിത്രത്തിൽ മറ്റൊരു അദ്ധ്യായമാകുകയാണ് ശ്രീ. എ. കെ. തോമസ് സാറിന്റെ ചരിത്രം. ഈ പുസ്തകത്തിന് എന്റെ എല്ലാ ആശംസകളും നേരുന്നു.

# എ. കെ. തോമസ്: കർമ്മധീരൻ

## ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്.

(റിട്ട. ഡയറക്ടർ ജനറൽ ഓഫ് പോലീസ്, കേരളം)

പറക്കോട് അമ്പിയിൽ എ. കെ. തോമസ്, പല രംഗങ്ങളിൽ പ്രശോഭിച്ച ഒരു വ്യക്തിയാണ്. അതിലെ ചില കർമ്മമേഖലകളിൽ, അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാൻ കഴിഞ്ഞു എന്നും ഞാൻ ഓർക്കുന്നു. ഞാൻ ഐ.പി.എസ്. കിട്ടി കേരളത്തിൽ വരുമ്പോൾ അദ്ദേഹം കേരളത്തിന്റെ പഞ്ചായത്ത് ഡയറക്ടർ. ഞാൻ തലശ്ശേരി എ.എസ്.പി. ആയിരിക്കേ അറളം ഫാമും കരിക്കോട്ടക്കരി പോലീസ് സ്റ്റേഷൻ നിർമ്മിതിയിലും പഞ്ചായത്തിന്റെ സഹായം വേണമായിരുന്നു. അതും എ. കെ. തോമസ് ഇടപെട്ട് ശരിയാക്കി തന്നത് ഞാൻ നന്ദിയോടെ ഓർക്കുന്നു.

അദ്ദേഹം പി.എസ്.സി. മെമ്പർ ആയിരിക്കേ, പോലീസിന് 7000 വേക്കൻസികൾ ഉണ്ടായി. അതും റിക്രൂട്ട്മെന്റ് ചെയ്യാൻ പി.എസ്.സി. യുടെ സഹായം വേണമായിരുന്നു. 1987 കോട്ടയം എസ്.പി. ആയപ്പോൾ, 1989-ൽ കണ്ണൂർ എസ്.പി. ആയിരുന്നപ്പോഴും എല്ലാ വേക്കൻസികളും ഫിൽഅപ്പ് ചെയ്യാൻ പി.എസ്.സി. വഴി ശ്രമിക്കുമ്പോൾ എ. കെ. തോമസ് മെമ്പർ എന്ന നിലയ്ക്ക് എല്ലാ സഹായവും ചെയ്തതും നന്ദിയോടെ സ്മരിക്കുന്നു.

അദ്ദേഹം ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയായിരുന്നപ്പോൾ ഓർത്തഡോക്സ് സഭയുടെ നിരവധി പ്രോഗ്രാമുകൾക്ക് എന്നെ വിശിഷ്ടാതിഥിയായി കൊണ്ടുപോയിരുന്നു. മാക്കാംകുന്ന് കൺവൻഷനും, പറക്കോട് പള്ളിയിലും ഉൾപ്പെടെ നിരവധി മീറ്റിംഗുകളിൽ പോയി. ഓർത്തഡോക്സ് സഭയുടെ സിവിൽ സർവ്വീസ് അക്കാഡമി തിരുവനന്തപുരം MGOCSM സ്റ്റുഡന്റ് സെന്ററിൽ നടക്കുന്നുണ്ടായിരുന്നു. കൊച്ചുകോശി ഐ.എ.എസ്. ആയിരുന്നു അത് ആരംഭിച്ചത്. ഞാൻ അവിടെ സ്ഥിരം ക്ലാസ് എടുക്കുമായിരുന്നു. എ. കെ. തോമസ് ആ സ്ഥാപനത്തെ മോഡേണൈസ് ചെയ്തു. അതിൽ എന്റെ സേവനം കൂടി ഉപയോഗിച്ചു. ആർദ്ര സൊസൈറ്റി പ്രവർത്തനത്തിലും ഞാൻ സഹായിച്ചു.

വൈ.എം.സി.എ. യുടെ പ്രവർത്തനത്തിൽ എ. കെ. തോമസ് വളരെ

ഭംഗിയായി പ്രവർത്തിച്ചു. പലപ്പോഴും എന്നെ വിളിക്കുകയും ഞാൻ ആ പ്രവർത്തനത്തിൽ പങ്കെടുക്കുകയും ചെയ്യും. അഴിമതിയുടെ കറ പുരളാത്ത ഒരു ഉദ്യോഗസ്ഥനായിരുന്നു. എല്ലാവർക്കും നല്ല ബഹുമാനവും മതിപ്പും ഉണ്ടായിരുന്നു. സഭാചരിത്ര ചർച്ചയിൽ ഞങ്ങൾ രണ്ടു വശത്തായിരുന്നു. പരസ്പര ബഹുമാനത്തോടെ ആ ചർച്ചയിൽ പങ്കെടുത്തിരുന്നു. അദ്ദേഹം 80 വയസ്സിൽ "അശീതി" കണ്ടു. 84 വയസ്സിൽ 1000 പൂർണ്ണചന്ദ്രന്മാരെ കണ്ടു. 90 വയസ്സിൽ നവതിയും കണ്ടു. സന്തോഷവും സമാധാനവും ഉള്ള അദ്ദേഹത്തിന് ഈശ്വരൻ എല്ലാ അനുഗ്രഹങ്ങളും നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# മറക്കാനാവാത്ത വ്യക്തിത്വം

## ജോർജ് മത്തായി നൂറനാൽ

ബി.എ. പാസ്സായശേഷം ഞാൻ ബത്തേരിയിൽ പ്രാക്ടീസ് തുടങ്ങിയ കാലം. ഒരു ദിവസം രാവിലെ തന്നെ എന്റെ പിതാവ് ഫാ. മത്തായി നൂറനാലിനെ കാണുവാൻ അപ്രതീക്ഷിതമായി ഒരാൾ വന്നു. പിന്നീട് അദ്ദേഹത്തെ വളരെ ബഹുമാനത്തോടും സ്നേഹത്തോടും കൂടി പരിചയപ്പെടുത്തി. കേരള പഞ്ചായത്ത് ഡയറക്ടറാണ്. എ. കെ. തോമസ് സാർ ചിരിച്ചുകൊണ്ടും എന്നാൽ കാര്യമാത്രപ്രസക്തമായി പ്രശ്നങ്ങൾ അവലോകനം ചെയ്തു കൊണ്ടും അവർ തമ്മിൽ ആശയവിനിമയം നടത്തുന്നത് കൗതുകത്തോടെ ഞാൻ നോക്കിക്കണ്ടു. പ്രഭാത ഭക്ഷണത്തിനിടയിൽ എന്നോട് എന്റെ പ്രാക്ടീസുമായി ബന്ധപ്പെട്ട കാര്യങ്ങളും ആരാഞ്ഞു. പഞ്ചായത്തുമായി ബന്ധപ്പെട്ട എന്തെങ്കിലും ചെയ്യുവാൻ സാധിക്കുമോ എന്ന് നോക്കട്ടെ എന്നും അദ്ദേഹം പറഞ്ഞു. പ്രാക്ടീസ് തുടങ്ങിയ കാലമാണ്. ഏതു ജോലിയും ഏറ്റെടുക്കുവാൻ തയ്യാറുള്ള മനസ്സും. അതുകൊണ്ട് തന്നെ അദ്ദേഹത്തിന്റെ സ്നേഹമസൃണമായ പെരുമാറ്റം എന്നെ വല്ലാതെ ആകർഷിച്ചു. ഈയൊരു രീതിയാണ് പിന്നീട് അദ്ദേഹത്തെ കൂടുതൽ അടുത്തറിയാനും, ബഹുമാനിക്കുവാനും സ്നേഹിക്കുവാനും എന്നെ പ്രേരിപ്പിച്ച ഘടകം.

1985 മുതൽ 1991 വരെ കേരള പി.എസ്.സി. അംഗമായി പ്രവർത്തിച്ചിരുന്നപ്പോൾ ബത്തേരിയിലും, കോഴിക്കോട്ടും വച്ച് പല അവസരങ്ങളിലും അദ്ദേഹത്തെ കണ്ടിട്ടുണ്ട്. കേരള ഗവണ്മെന്റിന്റെ നെയിംബോർഡ് വച്ച കാറും, സ്ഥാനത്തിന്റെ ഔന്നത്യവും ഒന്നും അദ്ദേഹത്തിന്റെ ഇടപെടലുകളെ സ്വാധീനിച്ചിരുന്നില്ല. ഏതെങ്കിലും ഒരു കാര്യത്തിൽ ഒരഭിപ്രായം തേടണമെങ്കിൽ കൃത്യവും, വ്യക്തവുമായി കാര്യകാരണസഹിതം അദ്ദേഹം രേഖപ്പെടുത്തുമായിരുന്നു. 1980-കളിൽ വടക്കൻ മേഖലയിൽ സഭാപ്രശ്നം രൂക്ഷമായി നിലനിൽക്കുന്നു. വയനാട്ടിലെ ഒരു പള്ളിയിൽ നിന്നും ഒരു നിർദ്ദേശം വന്നു. നമുക്ക് സമാധാനപരമായി രണ്ടായി നിന്ന് ഒന്നായി പ്രവർത്തിച്ചു കൂടേ. ആ നിർദ്ദേശം എന്റെ പിതാവിന് സ്വീകാര്യമായിരുന്നു. എന്നാൽ അതുമായി മുന്നോട്ടുപോകുന്നതിന് പച്ചക്കൊടി കാണിക്കുന്നതിനു മുമ്പ് എന്റെ പിതാവ് പലരുമായും ബന്ധപ്പെട്ടു. അതിൽ പ്രധാനപ്പെട്ട ഒരാൾ എ. കെ. തോമസ്

സാർ ആയിരുന്നു. അതിന് ഒരു പ്രത്യേക കാരണം കൂടിയുണ്ട്. അദ്ദേഹം അടൂർ സ്വദേശിയാണ്. സഭയുടെ ഭൂപടപ്രകാരം തെക്കൻ ഭാഗത്താണ്. അവിടെ താരതമ്യേന സഭാപ്രശ്നമില്ല. വൈദിക ട്രസ്റ്റിയായി സഭയുടെ ഉന്നത സ്ഥാനത്തിരിക്കുന്ന ഒരാൾ ഒത്തുതീർപ്പിലൂടെ രണ്ടു സഭകളായി തിരിയുവാൻ നേതൃത്വം കൊടുത്താൽ സഭാവിശ്വാസികൾ അതിനെ എങ്ങനെ നോക്കിക്കാണും. സർക്കാർതലത്തിൽ പ്രവർത്തിച്ചു പരിചയമുള്ള ഒരാൾക്ക് അതിനുത്തരം നൽകുവാൻ കഴിയും. എ. കെ. തോമസ് സാർ നിരാശപ്പെടുത്തിയില്ല എന്നു മാത്രമല്ല, സധൈര്യം മുന്നോട്ട് പോകുവാനും ഒരു നല്ല മാതൃക സൃഷ്ടിക്കുവാനും നിർദ്ദേശിച്ചു. പിന്നീട് മലബാർ ഭദ്രാസനത്തിൽ നടന്നത് ചരിത്രനിയോഗമായിരുന്നു. പ്രശ്നബാധിതരായിരുന്ന എല്ലാ ദേവാലയങ്ങളിലും ചർച്ചകൾ നടന്നു. അന്യോന്യം സ്നേഹത്തോടെ പിരിഞ്ഞു. ഇന്നും പരസ്പര ബഹുമാനത്തോടെ ഒന്നിച്ച് സമൂഹത്തിൽ നില കൊള്ളുന്നു.

1994-ൽ എ. കെ. തോമസ് സാർ സഭാ സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ടു. 2002-ലെ പരുമല അസോസിയേഷൻ വരെ അദ്ദേഹം തുടർന്നു. ബഹു. സുപ്രീം കോടതിയുടെ നിർദ്ദേശപ്രകാരം വിളിച്ചുകൂട്ടിയ ഈ മലങ്കര അസോസിയേഷനിൽ സഭ ഒന്നാകുന്നതിനുള്ള എല്ലാ ഉദ്യമങ്ങളിലും സഭാ സെക്രട്ടറി എന്ന നിലയിൽ എ. കെ. തോമസ് സാർ മുന്നിൽ തന്നെ ഉണ്ടായിരുന്നു. അക്കാര്യത്തിൽ തന്നെക്കൊണ്ട് പറ്റുന്ന എല്ലാ കാര്യങ്ങളും ചെയ്യുന്നതിൽ അദ്ദേഹം മുൻപന്തിയിലുണ്ടായിരുന്നു. 1994-ൽ സഭാസെക്രട്ടറിയായ എ. കെ. തോമസ് സാറിന് പ്രവർത്തിക്കുവാൻ കഴിഞ്ഞത് സഭയുടെ എന്നെത്തെയും അസൂയാവഹമായ ഒരു നേതൃത്വനിരയോടൊപ്പമാണ്. വൈദിക ട്രസ്റ്റി ഫാ. മത്തായി നൂറനാൽ, അത്മായ ട്രസ്റ്റി ശ്രീ. പി. സി. ഏബ്രഹാം, വർക്കിംഗ് കമ്മിറ്റി അംഗങ്ങളായി വെണ്ടറപ്പള്ളി അച്ചൻ, ശ്രീ. കെ. എം. മാത്യു, ശ്രീ. ജഗൻ ഫീലിപ്പോസ്, ശ്രീ. എം. റ്റി. പോൾ, മലങ്കരസഭയുടെ എയ്ഞ്ചൽ ബാവായായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദ്വിതീയൻ കാതോലിക്കാ ബാവായുടെ നേതൃത്വം. സഭയുടെ വടക്ക് തെക്ക് മേഖലകളുടെ ശക്തമായ പ്രാതിനിധ്യം. സഭാ പ്രതിസന്ധിക്ക് ശാശ്വത പരിഹാരം കാണുന്നതിനുവേണ്ടിയുള്ള ഇടപെടലുകൾ ഏറ്റവും ഫലപ്രദമായി നടന്ന കാലം. മലബാറിൽ നിന്നുമുള്ള മാനേജിംഗ് കമ്മിറ്റി അംഗമായി അന്ന് ഞാനുമുണ്ടായിരുന്നു. യാതൊരു വിവേചനവും കൂടാതെ മറ്റ് താൽപര്യങ്ങൾ ഒന്നും തന്നെയില്ലാതെ, സഭയുടെ ഉന്നമനം മാത്രം ലക്ഷ്യം വച്ചുകൊണ്ട് പരിശുദ്ധ ബാവാ തിരുമേനിയോടൊപ്പം നിന്നുകൊണ്ട് ആധ്യാത്മത്തോടെ, തുറന്ന മനസ്സോടെ പ്രവർത്തിച്ച തോമസ് സാറിനെ മറക്കാനാവില്ല. 94 വർഷങ്ങൾ പിന്നിട്ട എ. കെ. തോമസ് സാറിന് എല്ലാ ആശംസകളും നേരുന്നു.

# സഭാ നേതൃസ്ഥാനത്ത് എന്റെ പിൻഗാമി

## പോൾ മത്തായി

പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് കേരള സർക്കാരിൽ ഉയർന്ന ഉദ്യോഗങ്ങൾ വഹിച്ച വ്യക്തിയാണ്. പഞ്ചായത്ത് ഡയറക്ടർ, പി.എസ്.സി. അംഗം തുടങ്ങിയ പദവികൾ അദ്ദേഹം വഹിച്ചു. നീതിയുക്തമായി, യാതൊരു പ്രലോഭനങ്ങൾക്കും വഴിപ്പെടാതെ എല്ലാവരുടെയും ബഹുമാനം ആർജ്ജിച്ചുകൊണ്ടാണ് ഈ പദവികൾ അദ്ദേഹം വഹിച്ചത്.

മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായി എന്റെ പിൻഗാമിയായി അദ്ദേഹം പ്രവർത്തിച്ചു. പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രത്യേക താല്പര്യം ഇക്കാര്യത്തിൽ ഉണ്ടായി. ഞാൻ വീണ്ടും മത്സരിക്കാതെ ഈ പദവിയ്ക്കായി അദ്ദേഹത്തിന് അവസരം കൊടുക്കണമെന്ന് സമർദ്ദമുണ്ടായതും സ്മരിക്കുന്നു.

സഭാ സെക്രട്ടറി ആകുന്നതിനു മുമ്പ് കൊല്ലം ഭദ്രാസനത്തിൽ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ (പിന്നീട് മാത്യൂസ് രണ്ടാമൻ കാതോലിക്കാ) വലംകൈ ആയി പ്രവർത്തിച്ച് പള്ളികളുടെ ബഹുമുഖമായ അഭിവൃദ്ധിക്കുവേണ്ടിയും ആദ്ധ്യാത്മിക സംഘടനകളുടെ ഉൽക്കർഷത്തിനുവേണ്ടിയും അദ്ദേഹം വലിയ സംഭാവനകൾ നല്കിയിട്ടുള്ളത് അനുസ്മരിക്കേണ്ടതുണ്ട്.

സഭാ സെക്രട്ടറിയായി യാതൊരുതരത്തിലും സ്വന്തമായി സാമ്പത്തിക നേട്ടങ്ങളുണ്ടാക്കുകയോ, പക്ഷം ചേരുകയോ ചെയ്തിരുന്നില്ല. പദവിയുടെ മാന്യത അദ്ദേഹം കാത്തുസൂക്ഷിച്ചു. തനിക്കു പറയാനുള്ള കാര്യങ്ങൾ ആരേയും മുറിപ്പെടുത്താതെയും സഭാഗാത്രത്തിന് കോട്ടംവരാതെയും അദ്ദേഹം പറഞ്ഞിരുന്നു.

പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ ഉൾപ്പെടെയുള്ള സഭാപിതാക്കന്മാരോട് പൂർണ്ണായ ഭക്തിയും വിധേയത്വവും അദ്ദേഹം പുലർത്തി. സഭാ സ്ഥാപനങ്ങളുടെ അഭ്യുന്നതിക്കുവേണ്ടി തനിക്ക് സർക്കാരിലുണ്ടായിരുന്ന സ്നേഹബന്ധങ്ങൾ ഉപയോഗപ്പെടുത്തിയിരുന്നു.

മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകത്തോടും ക്രിസ്തീയ മൂല്യങ്ങളോടും സഭാ ഭരണഘടനയുടെ ചട്ടക്കൂടിനോടും സഭയുടെ വിശ്വാസപരവും ആദ്ധ്യാത്മികവും സാംസ്ക്കാരികവുമായ പശ്ചാത്തലത്തോടും എന്നും അദ്ദേഹം വിശ്വസ്ഥതയും നീതിയും പുലർത്തിയിരുന്നു.

തെക്കും വടക്കുമുള്ള സഭാംഗങ്ങളുടെ ക്ഷേമത്തിനായി പിതാക്കന്മാരുടെ തണലിൽ നിന്നുകൊണ്ട് വിപുലമായ യാത്രകൾ ചെയ്തുകൊണ്ട് അദ്ദേഹം തന്നാലാവുന്നത് പ്രവർത്തിച്ചിട്ടുണ്ട്. സഭയ്ക്കുവേണ്ടി നിർവ്വഹിച്ച നിസ്വാർത്ഥ സേവനങ്ങൾക്കായി സഭ അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു.

മിതഭാഷിയും, സുസ്മേരവദനനും, കാര്യപ്രാപ്തിയുള്ള സംഘാടകനും, പക്വതയുള്ള നയതന്ത്രജ്ഞനുമായിരുന്ന ശ്രീ. എ. കെ. തോമസിന് ആയുരാരോഗ്യ സൗഖ്യം നേരുന്നു. ശാരീരിക ക്ഷീണത്തിൽ കഴിയുന്ന അദ്ദേഹത്തിന് സ്വസ്ഥമായ വാർദ്ധക്യവും മനഃസമാധാനവും ദൈവികാനുഗ്രഹങ്ങളും ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

അദ്ദേഹത്തിന്റെ സേവനങ്ങളെ അനുസ്മരിച്ചുകൊണ്ട് പ്രസിദ്ധീകരിക്കുന്ന സ്മരണികാഗ്രന്ഥത്തിനും അതിന്റെ അണിയറ പ്രവർത്തകർക്കും ആശംസകൾ നേരുന്നു.

# ഒരു മാതൃകാ പുരുഷൻ

## ജേക്കബ് ബെഞ്ചമിൻ കോശി

(റിട്ട് ചീഫ് ജസ്റ്റിസ് പാറ്റ്ന ഹൈക്കോടതി &
മുൻ കേരള മനുഷ്യാവകാശ കമ്മീഷൻ അംഗം)

ദൈവം അനുഗ്രഹിച്ച് ദീർഘായുസ് നൽകിയ ശ്രീ. എ. കെ. തോമസ് സർ എല്ലാവർക്കും മാതൃകയാകേണ്ട ഒരു വ്യക്തിത്വമാണ്. തികഞ്ഞ ദൈവാനുഗ്രഹവും നിരന്തര പ്രാർത്ഥനയും ശീലമാക്കിയ അദ്ദേഹം തന്റെ ആയുസിന്റെ ഒരു നിമിഷംപോലും വെറുതെ കളഞ്ഞിരുന്നില്ല. സമൂഹത്തിനും സഭയ്ക്കുംവേണ്ടി നിസ്വാർത്ഥമായി സേവനം അനുഷ്ഠിച്ചിരുന്ന ഒരു മഹാവ്യക്തിത്വമായിരുന്നു അദ്ദേഹം.

എന്നെ ന്യായാധിപനായി തിരഞ്ഞെടുത്തു എന്ന പത്രവാർത്ത വന്നപ്പോൾ മുൻപരിചയമില്ലാത്ത രണ്ടു പേർ എന്നെ വിളിച്ചു. അവർ രണ്ടുപേരും എന്നെ വിളിച്ചത് ഞാൻ മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗമാണ് എന്ന് അറിഞ്ഞ സന്തോഷത്തിലാണ്. അതിൽ ഒന്ന് ശ്രീ. എ. കെ. തോമസും മറ്റൊന്ന് സഭാ ട്രസ്റ്റി മുത്തൂറ്റ് ശ്രീ. എം. ജി. ജോർജും ആണ്. ഇത് ഇവരുടെ സഭയോടുള്ള സ്നേഹവും സഭാംഗങ്ങൾ മുന്നോട്ടുവരണമെന്നുള്ള ആഗ്രഹവുംകൊണ്ടാണ്. അതിനുശേഷം പലപ്പോഴും പല സഭാവേദികളിലും ഞങ്ങൾ നേരിട്ടു കാണുകയും എനിക്ക് പല ഉപദേശങ്ങൾ നൽകുകയും ചെയ്തിട്ടുള്ളത് ഞാൻ സന്തോഷപൂർവ്വം ഓർക്കുന്നു.

പി.എസ്.സി. അംഗമായിരുന്നപ്പോൾ അഴിമതിയുടെ കറപുരളാതെ നിഷ്പക്ഷമായി തന്റെ കർത്തവ്യം നിർവഹിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞത് അഭിനന്ദനാർഹമാണ്. പഞ്ചായത്ത് ഡയറക്ടർ എന്നുള്ള രീതിയിൽ നീതിയോടെ പ്രവർത്തിക്കാൻ അദ്ദേഹത്തിന് സാധിച്ചു. മലങ്കര ഓർത്തഡോക്സ് സിറിയൻ സഭാ സെക്രട്ടറി ആയി സഭാംഗങ്ങളുടെ അഭിപ്രായങ്ങൾ സുന്നഹദോസിൽ എത്തിക്കാനും സഭയെക്കുറിച്ച് പൊതുവിൽ ഒരു മതിപ്പുണ്ടാകുവാനും അദ്ദേഹത്തിനു സാധിച്ചു. ധന്യമായ അദ്ദേഹത്തിന്റെ ജീവചരിത്രം വരുംതലമുറയ്ക്ക് ഒരു പ്രചോദനമാകട്ടെ എന്ന് ആശംസിക്കുന്നു.

# സൗമ്യൻ, യോഗ്യൻ, നയകോവിദൻ...

## അഡ്വ. ബിജു ഉമ്മൻ

ശ്രീ. എ. കെ. തോമസ് സാറിനെപ്പറ്റി ഏറ്റവും ചുരുങ്ങിയ വാക്കുകളിൽ വർണ്ണിക്കാൻ പറഞ്ഞാൽ ഞാൻ ആ വിവരണം കേവലം നാലു വാക്കുകളിൽ ഒതുക്കും: Humble, Simple, Able, Noble. ചെമ്മനം ചാക്കോയുടെ കവിതയിലെ ഒരു വരി കടമെടുത്താൽ വാക്കുകൾ മൂന്നായി ചുരുങ്ങും. *...സൗമ്യൻ, യോഗ്യൻ, നയകോവിദൻ...* തീർച്ചയായും ശ്രീ. എ. കെ. തോമസ് ഈ വിശേഷണത്തിന് അർഹനാണ്.

കേരള സംസ്ഥാന പഞ്ചായത്ത് ഡയറക്ടറായി റിട്ടയർ ചെയ്തശേഷം പബ്ലിക്ക് സർവീസ് കമ്മീഷൻ അംഗം, ശമ്പള പരിഷ്ക്കരണ കമ്മീഷൻ അംഗം എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുള്ള അദ്ദേഹത്തിന്റെ ഔദ്യോഗിക ജീവിതത്തിലൊരിടത്തും കറ പുരണ്ടിട്ടില്ല. അദ്ദേഹത്തിന്റെ വസ്ത്രം പോലെതന്നെ അത് എല്ലായ്പ്പോഴും ശുദ്ധവും ശുഭ്രവുമായിരുന്നു.

ജീവിതത്തിന്റെ സമസ്ത മേഖലകളിലും ലാളിത്യം പുലർത്തുന്ന വ്യക്തിയാണ് തോമസ് സാർ. അതേപോലെ തന്നെ അടിമുടി സത്യസന്ധനും. അതിനേക്കാൾ ഉപരി, മാതൃകാപരമായ ഒരു കുടുംബജീവിതമാണ് അദ്ദേഹം നയിച്ചിരുന്നത്. എവിടെയും നിഴൽപോലെ അദ്ദേഹത്തിന്റെ സഹധർമ്മിണി കൂടെയുണ്ടാകും. ആ മഹതിയില്ലാതെ അദ്ദേഹത്തിനൊരു ജീവിതമില്ലായിരുന്നു എന്നു പറഞ്ഞാലും അതിശയോക്തിയില്ല.

ഇതിനേക്കാളൊക്കെ ഉപരി, ശ്രദ്ധേയമായ വസ്തുത അദ്ദേഹത്തിന്റെ അടിയുറച്ച ദൈവാശ്രയത്വമാണ്. സുഖത്തിലും ദുഃഖത്തിലും അദ്ദേഹം തന്റെ ദൈവത്തെ മുറുകെപ്പിടിക്കുന്നു. വിജയങ്ങളിൽ അമിതാഹ്ലാദവും പ്രതിസന്ധികളിൽ നിരാശയും കൂടാതെ അദ്ദേഹത്തെ മുമ്പോട്ടു നയിക്കുന്നത് ഈ ദൈവ സംസർഗ്ഗമാണ്.

1994 മുതൽ 2002 വരെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായി അദ്ദേഹം സേവനമനുഷ്ഠിച്ചു. ഇടവഴിക്കൽ ഇം. എം. ഫീലിപ്പോസ്, പടിഞ്ഞാറെക്കര പി. സി. ഏബ്രഹാം, എറികാട്ട് ഇ. ജെ. ജോസഫ് മുതലായ മഹാരഥന്മാരുടെ പിൻഗാമിയായി ആണ് അദ്ദേഹം ആ

സ്ഥാനത്ത് എത്തുന്നത്. സൗമ്യവും കാര്യക്ഷമവുമായ പ്രവർത്തികളിലൂടെ അദ്ദേഹം ആ സ്ഥാനത്തിനു സർവ്വഥാ യോഗ്യനാണെന്നു തെളിയിച്ചു.

അദ്ദേഹം അസോസിയേഷൻ സെക്രട്ടറി ആയിരിക്കുന്ന കാലത്താണ് ഞാൻ മാനേജിംഗ് കമ്മിറ്റി അംഗമാകുന്നത്. അക്കാലത്താണ് അദ്ദേഹത്തെ അടുത്തറിയാൻ അവസരം ലഭിച്ചത്. അന്ന് അസോസിയേഷൻ സെക്രട്ടറിക്ക് ഔദ്യോഗിക വാഹനമൊന്നുമില്ല. യാത്രപ്പടിയുമില്ല. അടൂരിൽ നിന്നും കെ.എസ്.ആർ.റ്റി.സി. ബസിൽ കയറി - മിക്കവാറും നിന്ന് - കോട്ടയത്തെത്തി ദേവലോകത്തിനുള്ള ബസിൽ കയറിയോ അല്ലെങ്കിൽ ഓട്ടോറിക്ഷാ പിടിച്ചോ മിക്ക ദിവസവും ദേവലോകത്തെത്തും. ഇപ്പോൾ ദേവലോകത്തെ എം.ഒ.സി. ബുക്സ്റ്റാൾ പ്രവർത്തിക്കുന്ന, അന്ന് പലർ പങ്കുവെച്ചിരുന്ന, കുടുസുമുറിയിലെ തന്റെ കസേരയിൽ ഇരുന്ന് കൃത്യനിഷ്ഠയോടെ തന്റെ ചുമതലകൾ നിർവഹിക്കും. പരാതികളോ പരിഭവങ്ങളോ ഇല്ല. അധികം സംസാരവും ഇല്ല.

മാനേജിംഗ് കമ്മിറ്റിയോഗങ്ങളിലും അദ്ദേഹത്തിന്റെ നയപരമായ നിലപാടുകൾ ശ്രദ്ധേയമായിരുന്നു. മാനേജിംഗ് കമ്മിറ്റിയിൽ ശക്തമായ വാദപ്രതിവാദങ്ങൾ നടന്നിരുന്ന അക്കാലത്ത് യാതൊരുവിധത്തിലും പ്രകോപിതനാകാതെയാണ് അദ്ദേഹം വിമർശനങ്ങളെ നേരിട്ടത്. തികഞ്ഞ പ്രതിപക്ഷ ബഹുമാനം അദ്ദേഹത്തിനുണ്ടായിരുന്നു. രൂക്ഷ വിമർശനം ഉയർത്തുന്നവർ പോലും ചൂണ്ടിക്കാട്ടുന്ന നല്ല അംശങ്ങളെ അംഗീകരിക്കാനും സ്വാംശീകരിക്കാനും അദ്ദേഹം തയാറായിരുന്നു. അതുകൊണ്ടുതന്നെ അംഗങ്ങളാരും അദ്ദേഹത്തിന്റെ സ്ഥായിയായ ശത്രുക്കളായി മാറിയില്ല. അദ്ദേഹത്തിന്റെ ആത്മാർത്ഥതയെ ചോദ്യം ചെയ്തുമില്ല.

പൗരോഹിത്യത്തോടും പ. സഭയോടും വി. കൂദാശകളോടും അഗാധമായ ബഹുമാനം എ. കെ. തോമസ് സാറിനുണ്ടായിരുന്നു. ഒരുദാഹരണം മാത്രം ചൂണ്ടിക്കാണിക്കട്ടെ. പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഒരു ശനിയാഴ്ച വൈകുന്നേരം സഭാപരമായ ഒരു അടിയന്തിര വിഷയവുമായി ബന്ധപ്പെട്ട് അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് സാറിനെയും മാനേജിംഗ് കമ്മിറ്റി അംഗമായ എന്നെയും ദേവലോകത്തേയ്ക്ക് വിളിപ്പിച്ചു. ചർച്ചകൾ തീർന്നപ്പോൾ രാത്രി 10 മണി. എ. കെ. തോമസ് സാറും ഞാനും പ. ബാവാ തിരുമേനിയുടെ പ്രിൻസിപ്പൽ സെക്രട്ടറി സാം കുട്ടമ്പേരൂർ അച്ചനും മാത്രം ശേഷിച്ചു. ആർക്കും വണ്ടിയില്ല.

അവസാനം കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ വകയായിരുന്നതും അപ്പോൾ ദേവലോകത്ത് കിടന്നിരുന്നതുമായ പഴയ അംബാസിഡർ കാർ ഉപയോഗിച്ചു തിരിച്ചുപോകാൻ പ. ബാവാ നിർദ്ദേശിച്ചു. ഞാൻ ഡ്രൈവറായി ഞങ്ങൾ മൂന്നുപേരും യാത്രയായി. ചെങ്ങന്നൂർ

ട്രാൻസ്പോർട്ട് സ്റ്റാന്റിനു മുമ്പിലെത്തിയപ്പോൾ കാർ നിർത്താൻ തോമസ് സാർ ആവശ്യപ്പെട്ടു. നിർത്തിയപ്പോൾ പറഞ്ഞു. "ഞാൻ ഇവിടെ ഇറങ്ങുകയാണ്. ഇവിടുന്ന് ബസിൽ പൊയ്ക്കോളാം. ഇപ്പോൾ മണി പതിനൊന്ന്. അച്ചന് നാളെ വി. കുർബാന ഉണ്ട്. ഇനിയും താമസിച്ചാൽ അച്ചനു ബുദ്ധിമുട്ടാകും. അച്ചനെ വീട്ടിൽ വിട്ടിട്ട് ബിജു വീട്ടിൽ പൊക്കോ." എത്ര നിർബന്ധിച്ചിട്ടും തുടർന്ന് കാറിൽ യാത്ര ചെയ്യാൻ അദ്ദേഹം വിസമ്മതിച്ചു. തന്റെ ബുദ്ധിമുട്ടിനേക്കാൾ പിറ്റേന്നു വി. കുർബാന ചൊല്ലേണ്ട അച്ചന്റെ സൗകര്യമാണ് തോമസ് സാർ കണക്കിലെടുത്തത്. അച്ചനും ഞാനും ചെറുപ്പക്കാരും തോമസ് സാർ വാർദ്ധക്യത്തിലേയ്ക്കു കടന്ന വ്യക്തിയുമാണെന്നു കൂടി ചിന്തിക്കണം.

ഒരു കാര്യം ഉറപ്പാണ്. *ഇതാ കപടമില്ലാത്ത സാക്ഷാൽ ഇസ്രായേല്യൻ...* എന്നു ഈ തലമുറയിൽ സത്യസന്ധമായി വിശേഷിപ്പിക്കാൻ പറ്റുന്ന അത്യപൂർവം വ്യക്തികളിലൊരാളാണ് ശ്രീ. എ. കെ. തോമസ് എന്ന് നിസംശയം പറയാം. ഏറെപ്പറയാനുണ്ടെങ്കിലും ചുരുക്കുകയാണ്. മിതഭാഷിയായ എ. കെ. തോമസ് സാറിനെപ്പറ്റി പറയുന്നതും മിതഭാഷണം ആയിരിക്കണമല്ലോ?

# 'സഭാപത്രിക'യുടെ പിന്നിൽ

## ഡോ. ജോസ് പാറക്കടവിൽ

മലങ്കരസഭയുടെ സൂര്യതേജസ്സ് എന്നു വിശേഷിപ്പിക്കപ്പെടുന്ന പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ പല നിലകളിലാണ് അങ്ങനെയൊരു വിശേഷണത്തിന് അർഹത നേടിയത്. നൂതനങ്ങളായ ആശയങ്ങൾ കണ്ടെത്തുവാൻ കഴിയുന്ന സ്വപ്നദർശിത്വവും സ്വപ്നങ്ങളെ സാക്ഷാത്കരിക്കുവാനുള്ള കർമ്മകുശലതയും ആ വന്ദ്യ പിതാവിന്റെ അസാധാരണത്വങ്ങളിലൊന്നായിരുന്നു.

മലങ്കരസഭയുടെ വിവിധ തലങ്ങളിലുണ്ടാകുന്ന ദൈനംദിന വൃത്താന്തങ്ങളെ വിശ്വാസികളിൽ എത്തിക്കുവാൻ ഉപാധി എന്ന നിലയിൽ ഒരു വൃത്താന്ത പത്രിക ആരംഭിക്കുവാനുള്ള ബാവായുടെ ആഗ്രഹം എത്രയും വേഗം സഫലീകരിക്കുവാനാണ്, പി.ആർ.ഒ. ചുമതല ഏറ്റെടുത്ത എന്നോട് ബാവാ ആവശ്യപ്പെട്ടത്.

പുതിയ ഒരു പ്രസിദ്ധീകരണത്തിനുള്ള കേന്ദ്രസർക്കാരിന്റെയും തപാൽ വകുപ്പിന്റെയും ലൈസൻസുകളും രജിസ്ട്രേഷനും സമ്പാദിക്കുക ശ്രമകരവും കാലതാമസം വേണ്ടിവരുന്നതുമായ ഒരു ദൗത്യം ആണെങ്കിലും ദൈവകൃപയാൽ അധികം വൈകാതെ രജിസ്ട്രേഷൻ നടപടികൾ പൂർത്തിയാക്കി സഭാപത്രിക എന്ന പേരിലുള്ള വൃത്താന്ത പത്രം പ്രസിദ്ധീകരിച്ചു തുടങ്ങുകയും ചെയ്തു.

അലക്സാണ്ടർ കാരയ്ക്കൽ സാറായിരുന്നു ആ സമയത്ത് അസോസിയേഷൻ സെക്രട്ടറി. തൊട്ടുമുമ്പ് സെക്രട്ടറി ആയിരുന്ന എ. കെ. തോമസ് സാർ വർക്കിംഗ് കമ്മിറ്റിയിലും മറ്റ് കമ്മിറ്റികളിലും അംഗമായിരുന്നതിനാൽ ആദ്ദേഹത്തിന്റെ സാന്നിധ്യം മിക്കപ്പോഴും ദേവലോകത്ത് ഉണ്ടായിരുന്നു.

സഭാപത്രികയുടെ തുടക്കം മുതൽ എ. കെ. തോമസ് സാർ അതിന്റെ പ്രവർത്തനങ്ങളിൽ സജീവ പങ്കാളിത്തം പുലർത്തിയിരുന്നു. സ്വാഭാവികമായും സാർ അതിന്റെ പത്രാധിപസമിതിയിൽ അംഗമായിത്തീർന്നു. മറ്റു പലരും പത്രാധിപസമിതിയിലും ഉപദേശകസമിതിയിലും ഉണ്ടായിരുന്നെങ്കിലും സഭാപത്രികയെ സ്വന്തം സംരംഭം എന്ന നിലയിൽ കരുതുകയും

സഹായിക്കുകയും ചെയ്ത മറ്റൊരാളുമില്ല എന്ന വസ്തുത മറക്കാനാവില്ല.

സഭാപത്രിക രണ്ടാഴ്ചയിൽ ഒരിക്കൽ പ്രസിദ്ധീകരിക്കുന്ന പത്രം ആയിരുന്നതിനാൽ അതിന്റേതായ സാമ്പത്തിക ബുദ്ധിമുട്ടുകളും ജോലിത്തിരക്കുകളും ഉണ്ടായിരുന്നു. ഒരു ലക്കം പുറത്തിറക്കുമ്പോൾ തന്നെ അടുത്ത ലക്കം തയ്യാറാക്കി തുടങ്ങണം എന്ന അവസ്ഥയാണ്. വളരെ പെട്ടെന്ന് തന്നെ ധാരാളം വരിക്കാരെ ലഭിച്ചത് വലിയൊരു പ്രോത്സാഹനമായി. അത്മായരുടെ അഭിപ്രായങ്ങൾക്കും രചനകൾക്കും പ്രാധാന്യം കല്പിച്ചിരുന്നതിനാൽ അത്മായ പക്ഷത്തുനിന്ന് പത്രികയ്ക്ക് നല്ല സ്വീകരണം ലഭിച്ചു.

എങ്കിലും വരിസംഖ്യ കൊണ്ടു മാത്രം ഒരു പ്രസിദ്ധീകരണത്തിനും സാമ്പത്തിക ബാധ്യതകൾ നിറവേറ്റാനാവുകയില്ല എന്ന യാഥാർത്ഥ്യം പത്രിക നടത്തുന്നവരെ അലട്ടിക്കൊണ്ടിരുന്നു. ഈ സാഹചര്യത്തിൽ എ. കെ. തോമസ് സാർ പരസ്യങ്ങൾ സമ്പാദിച്ചു തന്നു പത്രികയെ നിലനിർത്തുവാൻ ശ്രമിച്ചിരുന്നു. എന്നു മാത്രമല്ല, പത്രികയുടെ വരവുചെലവുകൾ കൃത്യമായി നിരീക്ഷിച്ചും പഠിച്ചും ആവശ്യമായ നിർദ്ദേശങ്ങൾ നൽകിയും പത്രികയുടെ നിലനിൽപ്പിന് തുണയായി നിലകൊള്ളുകയും ചെയ്തു.

വാർദ്ധക്യത്തിന്റെ പരിമിതികളെ വകവയ്ക്കാതെ ദീർഘദൂരം സഞ്ചരിച്ചും സമയം ചെലവഴിച്ചും സഭാപത്രിക ഒരു ലക്കം പോലും മുടങ്ങാതെ നടത്തിക്കൊണ്ടുപോകുവാൻ എ. കെ. തോമസ് സാർ ശ്രമിച്ചപ്പോൾ പ്രകടമായത് കറ കലരാത്ത ആത്മാർത്ഥവും സത്യസന്ധവുമായ സഭാസ്നേഹമാണ്. ഒരു സാഹചര്യത്തിലും തറവാടിത്തം കൈവിടാത്ത തോമസ് സാറിന്റെ പ്രവർത്തനരീതികൾ കൂടെ പ്രവർത്തിച്ചവർക്ക് മാതൃകയുമായി.

ചില സാങ്കേതികപ്രശ്നങ്ങൾ നിമിത്തം സഭാപത്രികയുടെ പ്രസിദ്ധീകരണം നിലച്ചുപോയി. എങ്കിലും മധുരോദാരമായ സ്മരണകൾ നിലനിൽക്കുന്നു. പത്രിക എന്നും നിലനിൽക്കണമെന്നാഗ്രഹിച്ച കാരയ്ക്കൽ സാർ ഔദ്യോഗിക കാലാവധി കഴിഞ്ഞ് പിരിഞ്ഞുപോയത് പത്രിക മുടങ്ങുന്നതിന് ഒരു കാരണമാണ്. സാർ ഇപ്പോൾ നമ്മോടൊപ്പമില്ല. എ. കെ. തോമസ് സാറിന്റെ ജീവിതകാലത്തു തന്നെ സാർ പത്രികയ്ക്കു നൽകിയ പരിഗണനകളെ സ്മരിക്കുവാൻ ഇങ്ങനെ അവസരമുണ്ടായത് ഭാഗ്യമായി കരുതുന്നു.

# എന്റെ ഓർമ്മകളിലെ
# എ. കെ. തോമസ് സാർ


## പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട്

(റിട്ട. പ്രിൻസിപ്പൽ, ബസേലിയസ് കോളജ്, കോട്ടയം)


ഹെക്ടർ ഗാർസ്യയും ഫ്രാൻസെസ്ക് മിറാലെസും ചേർന്നെഴുതിയ അതി പ്രശസ്തമായ 'ഇക്കിഗായ്' എന്ന പുസ്തകം ഞാൻ അടുത്ത കാലത്താണ് വായിച്ചത്. ജപ്പാനിലെ ഒക്കിനാവ പ്രവിശ്യയിൽ ജീവിക്കുന്നവരിൽ ഏറെയും ദീർഘായുഷ്മാൻമാരായി സന്തോഷത്തോടെ കഴിയുന്നതിന്റെ പിന്നിലെ രഹസ്യമാണ് ഗ്രന്ഥത്തിൽ വിശദീകരിക്കുന്നത്. നൂറു വയസ്സും അതിലേ റെയും ആയിട്ടും തങ്ങൾക്ക് താല്പര്യമുള്ള മേഖലകളിൽ (ഉദാ. പൂന്തോട്ട പരിപാലനം, കളികൾ, കൂട്ടുകാരോടൊത്തുള്ള ആഘോഷങ്ങൾ) ആനന്ദ ത്തോടെ ഏർപ്പെടുന്ന ഇവരുടെ ജീവിതങ്ങളിലെ അഭിരുചികളെയാണ് ഗ്രന്ഥകാരന്മാർ ഇക്കിഗായ് (ikigai) എന്ന് വിളിക്കുന്നത്. ചിട്ടയായ ജീവിത മാണ് ബഹു. എ. കെ. തോമസ് സാറിന്റെ 'ഇക്കിഗായ്' എന്നാണ് എന്റെ വിലയിരുത്തൽ. സങ്കീർത്തനക്കാരൻ സൂചിപ്പിച്ചിട്ടുള്ള പരമാവധി പ്രായ മൊക്കെ പിന്നിട്ട് 95-ലേക്ക് നടന്നടുക്കുന്ന പ്രിയപ്പെട്ട തോമസ് സാറിന് ഒക്കി നാവയിലെ ദീർഘായുഷ്മാൻമാരെപ്പോലെ ജന്മശതാബ്ദി ആഘോഷിക്കാൻ ഇടവരണെ എന്നാണ് ഈയുള്ളവന്റെ പ്രാർത്ഥന.

തൊണ്ണൂറുകളുടെ തുടക്കത്തിൽ ആണ് ഞാൻ എ. കെ. തോമസ് സാറിനെ ആദ്യമായി പരിചയപ്പെടുന്നത്. അക്കാലത്ത് ഞാൻ കോട്ടയം ബസേലിയോസ് കോളജിലെ ഒരു ജൂണിയർ അദ്ധ്യാപകനായിരുന്നു. എന്റെ അനുജൻ തൃശ്ശൂർ ഗവർമെൻറ് എഞ്ചിനിയറിംഗ് കോളജിൽ നിന്ന് ഡിസ്റ്റിം ഗ്ഷനോടെ ബി.ടെക്. പാസ്സായി നിൽക്കുന്നു. അവൻ ജലസേചന വകുപ്പിൽ അസിസ്റ്റന്റ് എഞ്ചിനിയർ തസ്തികയിലേക്ക് അപേക്ഷ നൽകിയിരുന്നു. ജോലി കിട്ടാൻ സഹായിക്കണമെന്ന് ഞാൻ പരിശുദ്ധ മാത്യുസ് ദ്വിതീയൻ ബാവായോട് (അന്ന് ശ്രേഷ്ഠ നിയുക്ത കാതോലിക്ക) അപേക്ഷിച്ചു. തിരു മേനി എനിക്ക് ഒരു കത്ത് നൽകി, അതുമായി പി.എസ്സ്.സി. അംഗമായിരുന്ന എ. കെ. തോമസ് സാറിനെ കാണാൻ നിർദ്ദേശിച്ചു. പിറ്റേന്ന് ദേവലോകത്ത് വച്ചുതന്നെ അദ്ദേഹത്തെ കണ്ട് കത്തു കൊടുത്തു. 'സാറിന്റെ അനുജന്

നല്ല മെറിറ്റ് ഉണ്ടല്ലോ. സ്വാഭാവികമായും കിട്ടും. ഞാൻ ശ്രദ്ധിച്ചുകൊള്ളാം' എന്നു പറഞ്ഞ് അദ്ദേഹം ധൈര്യം തന്നു. ആ ജോലി അവന് കിട്ടുകയും ചെയ്തു. നന്ദി പറയാൻ ഞാൻ വീണ്ടും കണ്ടപ്പോൾ 'അതിന് ഞാൻ ഒന്നും ചെയ്തിട്ടില്ലല്ലോ' എന്നായിരുന്ന അദ്ദേഹം പ്രതിവചിച്ചത്. ജോലി ലഭിച്ച തിന്റെ ക്രെഡിറ്റ് ഒന്നും അദ്ദേഹം തെല്ലും ആഗ്രഹിച്ചില്ല.

തുടർന്നുവന്ന നാളുകളിൽ അദ്ദേഹം മലങ്കര അസോസിയേഷൻ സെക്ര ട്ടറിയായി പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായ്ക്ക് ബലം നൽകി സഭയ്ക്കു വേണ്ടി അത്യധ്വാനം ചെയ്തു. അക്കാലങ്ങളിൽ ഞാൻ സഭാസമിതികളിൽ ഒന്നും അംഗമായിരുന്നില്ല. തന്മൂലം അദ്ദേഹവുമായി ഇടപഴകാൻ അവസര ങ്ങൾ അധികം ഉണ്ടായിരുന്നില്ല. സഭാ കേസ്സുകളുടെ ഭാഗമായി പല കല്പന കളും ഇംഗ്ലീഷിലേക്ക് മൊഴിമാറ്റം ചെയ്യാൻ എന്നെ ദേവലോകത്തു നിന്ന് ഏല്പിക്കുമായിരുന്നു. അവയൊക്കെ തിരികെ ഏല്പിക്കുവാൻ ചെല്ലുമ്പോൾ ബഹു. തോമസ് സാർ ചില നിർദ്ദേശങ്ങൾ ഒക്കെ പൊതുവായി പറയും എന്നതിനപ്പുറത്തേക്ക് അക്കാലത്ത് അദ്ദേഹവുമായി ഏറെ വ്യക്തിബന്ധം ഉണ്ടായിരുന്നില്ല.

2001-ൽ ഞാൻ പാമ്പാടി കെ. ജി. കോളേജിന്റെ പ്രിൻസിപ്പലായി നിയമി തനായി. ആ നിലയിൽ മലങ്കരസഭാ കോളജുകളുടെ കേന്ദ്ര ഭരണസമിതി യിൽ ബഹു. എ. കെ. തോമസ് സാറിനോടൊപ്പം അക്കാലം മുതൽ പ്രവർ ത്തിക്കാൻ എനിക്ക് അവസരം ലഭിച്ചു. 2002-ൽ ഞാൻ ആദ്യമായി മാനേ ജിംഗ് കമ്മിറ്റി അംഗമായി തെരഞ്ഞെടുക്കപ്പെട്ടു. അതിനുശേഷം സഭയുടെ വിവിധ കമ്മിറ്റികളിൽ അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചു. 2002-ൽ ബസേലിയസ് കോളജ് മുൻ പ്രിൻസിപ്പലും കണ്ണൂർ സർവ്വകലാശാ ലയുടെ മുൻ പ്രോ-വൈസ് ചാൻസലറുമായിരുന്ന ഡോ. അലക്സാണ്ടർ കാരയ്ക്കൽ ബഹു. എ. കെ. തോമസ് സാറിന്റെ പിൻഗാമിയായി പുതിയ മലങ്കര അസോസിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. കാര യ്ക്കൽ സാറിന് എന്നോടുണ്ടായിരുന്ന സവിശേഷമായ സ്നേഹവാത്സല്യ ങ്ങൾ മൂലം ദേവലോകത്ത് പല ഉത്തരവാദിത്വങ്ങളും നിർവ്വഹിക്കുവാൻ ഞാൻ നിയോഗിതനായി. 2007-ൽ വീണ്ടും മാനേജിംഗ് കമ്മിറ്റിയിലേക്ക് ഞാൻ തെരഞ്ഞെടുക്കപ്പെട്ടതും, 2008-ൽ ബസേലിയസ് കോളജ് പ്രിൻസിപ്പ ലായി നിയോഗിതനായതും എ. കെ. തോമസ് സാറിനോട് ഒത്തൊരുമിച്ച് പ്രവർത്തിക്കാൻ കൂടുതൽ അവസരങ്ങൾ ഒരുക്കി. 2017-ൽ തികച്ചും അപ്ര തീക്ഷിതമായി പരിശുദ്ധ പൗലൗസ് ദ്വിതീയൻ ബാവാ എന്നെ സഭയുടെ വർക്കിംഗ് കമ്മിറ്റി അംഗമായി നാമനിർദ്ദേശം ചെയ്തു. തുടർന്നുവന്ന വർ ഷങ്ങളിൽ സഭയുടെ പ്രധാന സമ്മേളനങ്ങളും പരിപാടികളും സംഘടിപ്പിക്ക പ്പെടുമ്പോൾ സഭയുടെ മുൻ ഭാരവാഹികളെ ക്ഷണിക്കാനും, അവർക്ക് ഇരി പ്പിടങ്ങൾ ക്രമീകരിക്കാനുമൊക്കെ ഇപ്പോഴത്തെ അസോസിയേഷൻ

സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നെയാണ് ഏല്പിച്ചിരുന്നത്. ആ അവസരങ്ങളിലൊക്കെ എ. കെ. തോമസ് സാറിനെ സ്വീകരിക്കാനും ബന്ധം പുതുക്കാനുമൊക്കെ കഴിഞ്ഞു. റൂൾ കമ്മിറ്റി, വിവാഹ സഹായ സമിതി, ഭവന നിർമ്മാണ സഹായ സമിതി തുടങ്ങിയവയിലൊക്കെ അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാനും സാധിച്ചു. പത്തനാപുരം, പുനലൂർ ഭാഗങ്ങളിലേക്ക് യാത്ര ചെയ്യുമ്പോൾ ഒന്നു രണ്ടു പ്രാവശ്യം അടൂർ പറക്കോടുള്ള അദ്ദേഹത്തിന്റെ വസതിയിൽ എത്തി സ്നേഹാദരങ്ങൾ അറിയിക്കാനും അവസരമുണ്ടായിട്ടുണ്ട്.

എല്ലാത്തിനും അദ്ദേഹത്തിന് ഒരു അടുക്കും ചിട്ടയുമുണ്ട്. ഏത് മീറ്റിംഗിന് വന്നാലും കയ്യിൽ ഒരു ഫയൽ കാണും. മുൻയോഗ മിനിട്ട്സുകൾ, നോട്ടീസ് കല്പനകൾ, ബജറ്റിന്റെയും തെരട്ടിന്റെയുമൊക്കെ കോപ്പികൾ തുടങ്ങി ആ മീറ്റിംഗിൽ ചർച്ച ചെയ്യാനിടയുള്ള മിക്ക രേഖകളും അദ്ദേഹത്തിന്റെ ഫയലിൽ ഉണ്ടാകും. ആദ്യമൊക്കെ വെറും കയ്യോടെ മീറ്റിംഗുകൾക്ക് ചെന്നിരുന്ന ഞങ്ങൾ പലർക്കും ഇത് ഒരു 'നല്ല പാഠം' ആയിരുന്നു. പഞ്ചായത്ത് വകുപ്പ് ഡയറക്ടറായിരുന്ന അദ്ദേഹത്തിന് സർക്കാർ സേവന കാലയളവിൽ ലഭിച്ച പരിശീലനത്തിന്റെ ഗുണങ്ങൾ അനുകരണീയങ്ങളാണ്. ഒരു മീറ്റിംഗിൽ അഥവാ ചടങ്ങിൽ പങ്കെടുക്കാൻ കഴിയുന്നില്ലെങ്കിൽ മുൻകൂർ കത്ത്/ ഫോൺ മുഖാന്തിരം അറിയിച്ചിരിക്കും. എന്റെ രണ്ടു മക്കളുടെ വിവാഹങ്ങൾക്കും അദ്ദേഹം പങ്കെടുത്തില്ല. പക്ഷേ വധൂവരന്മാർക്ക് അനുഗ്രഹങ്ങൾ നേർന്ന് കത്തുകൾ യഥാവിധി അയച്ചിരുന്നു. മൊബൈൽ ഫോണുകൾ ഏറെ പ്രചാരത്തിൽ ആയിക്കഴിഞ്ഞും ഇടയ്ക്കിടെ ലാൻഡ് ലൈനിൽ അദ്ദേഹത്തിന്റെ വിളി എത്തുമായിരുന്നു.

എനിക്ക് ഏറ്റവും പ്രിയപ്പെട്ട ബൈബിൾ വാക്യങ്ങളിൽ ഒന്നാണ് വി. മത്തായി 5:5. 'സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ, അവർ ഭൂമിയെ അവകാശമാക്കും.' എ. കെ. തോമസ് സാറിന്റെ സൗമ്യത ഒരു അനുകരണീയ മാതൃകയാണ്. അഭിപ്രായ വ്യത്യാസങ്ങൾ തുറന്നുപറയും. പക്ഷേ അത് തികഞ്ഞ സൗമ്യതയോടും മാന്യതയോടും ആയിരിക്കും. ക്രൈസ്തവ മൂല്യങ്ങളിലും സഭയോടുള്ള പ്രതിബദ്ധതയിലും പിതാക്കന്മാരോടുള്ള ഭക്തിയിലുമൊക്കെ അസ്തിവാരമിട്ട ജീവിതമാണല്ലോ അദ്ദേഹത്തിന്റേത്. ആ ജീവിതനദി ഇനിയും ഏറെ ദൂരം അനർഗ്ഗളമായി ഒഴുകട്ടെ എന്ന് നമുക്ക് സർവ്വശക്തനോട് പ്രാർത്ഥിക്കാം.

# തിളക്കമാർന്ന വ്യക്തിത്വം

## അഡ്വ. തോമസ് ഫിലിപ്പ്, ചെങ്ങന്നൂർ
## (കേരള പി.എസ്.സി. മുൻ അംഗം)

ഒട്ടേറെ ചുമതലകളും പദവികളും ലഭിക്കുകയും അതെല്ലാം സത്യസന്ധമായും നീതിയോടും ആത്മാർത്ഥതയോടും നിർവഹിച്ച ഒരു വ്യക്തിയാണ് ശ്രീ. എ. കെ. തോമസ് സാർ. മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായി സാറിനെ ഏകകണ്ഠമായി തെരഞ്ഞെടുത്ത് നിയമിതനായ കാലഘട്ടത്തിൽ ഞാൻ സഭയിൽ മാനേജിംഗ് കമ്മിറ്റിയംഗമായി അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കാൻ ഇടയായിട്ടുണ്ട്. മലങ്കരസഭയുടെ നിർണ്ണായകമായ മുഹൂർത്തങ്ങൾക്ക് അദ്ദേഹം സാക്ഷിയായിട്ടുണ്ട്. സഭയുടെ മാനേജിംഗ് കമ്മിറ്റിയിൽ 1989 ഡിസംബർ മുതൽ 2002 വരെയുള്ള കാലഘട്ടത്തിൽ ഞാൻ ഉണ്ടായിരുന്നപ്പോൾ ശ്രീമാന്മാരായ പോൾ മത്തായി (മാവേലിക്കര), എം. റ്റി. പോൾ (കൊച്ചി), എ. കെ. തോമസ് സാർ (അടൂർ) എന്നിവരായിരുന്നു സെക്രട്ടറിമാർ. കർമ്മനിരതരായിരുന്ന ഇവരൊക്കെ സഭയോട് പരിപൂർണ്ണ വിശ്വസ്തത പുലർത്തിയവരാണ്. ഒരിക്കൽ ലഭിച്ച സ്ഥാനങ്ങൾ വീണ്ടും വീണ്ടും തുടരണമെന്നുള്ള ആഗ്രഹവും ശ്രമവും ഇവരാരും പ്രകടിപ്പിച്ചിരുന്നില്ല എന്നത് ഒരു നല്ല മാതൃകയായി തോന്നിയിട്ടുണ്ട്. കിട്ടിയ സ്ഥാനങ്ങൾ സ്വന്തം സ്ഥാപിത താല്പര്യങ്ങൾക്ക് ഉപയോഗിക്കാതെ മറ്റ് കഴിവുള്ളവർ എനിക്കുശേഷം വരട്ടെ എന്ന് കരുതിയവരാണ് അവർ.

എ. കെ. തോമസ് സാർ തനിക്കു ശരി എന്നു തോന്നുന്ന കാര്യങ്ങൾ തുറന്നു പറയും. ഇഷ്ടങ്ങൾ ശ്രദ്ധിക്കാറേയില്ല. ഉള്ളിൽ ഒന്നു മറച്ചുവച്ച് പറയുന്ന സ്വഭാവം അദ്ദേഹത്തിനില്ല. സഭയുടെ സ്കൂളുകളുടെ, അതായത് കോർപ്പറേറ്റ് സ്കൂളുകളുടെ ഗവേണിംഗ് ബോർഡിലും അദ്ദേഹത്തോടൊപ്പം ഞാനും ഉണ്ടായിരുന്നു. കേരള സർക്കാരിൽ ഉന്നത ഉദ്യോഗസ്ഥനും കേരള പി.എസ്.സി. യിൽ അംഗമായിരുന്ന (1985–1991) അദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾ അദ്ധ്യാപകരെയും മറ്റും തെരഞ്ഞെടുക്കുന്നതിലും അവരുടെ പ്രമോഷൻ, സ്ഥലംമാറ്റം എന്നീ കാര്യങ്ങളിൽ വിലപ്പെട്ടതും ഇവയൊക്കെ ക്രമപ്പെടുത്തുന്നതിൽ ഒരു മാനദണ്ഡം ഉണ്ടാക്കുന്നതിന് സഹായിച്ചിരുന്നു. പി.എസ്.സി. അഥവാ പബ്ലിക് സർവ്വീസ് കമ്മീഷൻ സർക്കാർ ഉദ്യോഗസ്ഥ

രുടെ സെലക്ഷൻ, അവരുടെ പ്രമോഷൻ, അച്ചടക്കം മുതലായ കാര്യങ്ങൾ നിർവഹിക്കുന്ന ഒരു ഭരണഘടനാ സ്ഥാപനമാണല്ലോ. അതിലെ അദ്ദേഹത്തിന്റെ പരിചയം സഭയ്ക്ക് പ്രയോജനപ്പെടുത്തുവാൻ കഴിഞ്ഞു.

സഭയുടെ സ്വത്തുക്കളും പണവും ദുർവ്യയം ഉണ്ടാകാതിരിക്കാൻ അദ്ദേഹം കാവൽക്കാരനെപ്പോലെ ശ്രദ്ധിച്ചിരുന്നു. കമ്മിറ്റി മീറ്റിംഗിൽ പങ്കെടുത്ത് അദ്ദേഹത്തോടൊപ്പം ബസിൽ വീട്ടിലേക്ക് ഞങ്ങൾ ഒരുമിച്ച് പോകാറുണ്ടായിരുന്നു എന്നത് ഓർക്കുന്നു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായോടുള്ള അദ്ദേഹത്തിന്റെ വിധേയത്വവും ഭക്തിയും തന്റെ നിലപാടുകൾ വ്യക്തമായി പറയുന്നതിനും അവതരിപ്പിക്കുന്നതിനും തടസ്സമായിരുന്നില്ല.

മലങ്കരസഭയിൽ ഉണ്ടായിരുന്ന ഭിന്നിപ്പും കലഹങ്ങളും ഒഴിവാക്കുന്നതിന് അദ്ദേഹം എപ്പോഴും ശ്രമിച്ചിരുന്നു. അദ്ദേഹത്തോടൊപ്പം മലങ്കരസഭാ സമാധാന സമിതിയിൽ പ്രവർത്തിക്കുവാൻ എനിക്കും അവസരം ലഭിച്ചിരുന്നു. സഭയുടെ പുരോഗതിക്ക് തടസ്സമായിരിക്കുന്ന വ്യവഹാരങ്ങളും ദുർചെലവുകളും ഒഴിവാക്കുവാനും സഭയിൽ യോജിപ്പും സമാധാനവും ഉണ്ടാകുവാനും അദ്ദേഹം എപ്പോഴും ആഗ്രഹിക്കുന്നു.

കർശനക്കാരനായ ഒരു സർക്കാർ ഉദ്യോഗസ്ഥൻ, സത്യസന്ധവും നീതിപൂർവ്വവുമായി പ്രവർത്തിച്ച കേരള പി.എസ്.സി. അംഗം, സഭയെ പ്രതിസന്ധിഘട്ടത്തിൽ നയിച്ച സെക്രട്ടറി എന്നീ നിലയിൽ തന്റെ ഉത്തരവാദിത്വങ്ങൾ നിർവഹിച്ച എ. കെ. തോമസ് സാർ ഈ രംഗങ്ങളിൽ പ്രവർത്തിക്കുന്ന എല്ലാവർക്കും മാതൃക തന്നെ. അദ്ദേഹത്തിന് ആദരവും ആയുർ ആരോഗ്യവും ഞാൻ നേരുന്നു.

# സഫലമീ ജീവിതം

## ജോസഫ് എം. പുതുശ്ശേരി

സൗമ്യവും ശാന്ത ഗംഭീരവുമായ പ്രകൃതവും മുഖഭാവവും. മുഖത്ത് വിരിയുന്ന നേരിയ പുഞ്ചിരി. സ്നേഹമസ്രുണമായ പെരുമാറ്റം. അതിൽ പ്രകടനപരതയുടെ ഭാവവാഹാദികൾ ലവലേശമില്ല. ആകെക്കൂടെ കുലീനത ചൂഴ്ന്നു നിൽക്കുന്ന വ്യക്തിത്വം. എ. കെ. തോമസ് സാറിനെ ഓർക്കുമ്പോൾ മനസ്സിൽ തെളിയുന്ന ചിത്രമിതാണ്.

ആരെയും ആകർഷിക്കാൻ പോന്ന ആകാര സവിശേഷത. ഔദ്യോഗിക ജീവിതത്തിലും അതിനുശേഷവും ശ്രദ്ധേയമായ പദവികൾ അലങ്കരിക്കുമ്പോഴും അതിന്റെ പത്രാസോ ഭാവപ്രകടനങ്ങളോ അശേഷം തൊട്ടുതീണ്ടാത്ത വിനിയാന്വിതമായ വ്യക്തിത്വം. വ്യക്തിജീവിതത്തിലും പൊതുജീവിതത്തിലും പുലർത്തിയ വിശുദ്ധിയും മാന്യതയും. ദൈവഭയവും വിശ്വാസ ജീവിതവും ചിട്ടപ്പെടുത്തിയ സ്വഭാവ സവിശേഷതകളാവാം ഇവയൊക്കെ.

അതുകൊണ്ടുതന്നെയാണ് ഇരുന്ന പദവികളിലൊക്കെ സത്യസന്ധമായും ആത്മാർത്ഥമായും സമർപ്പണം ചെയ്തു വർത്തിച്ച എ. കെ. തോമസ് സാർ അവിടെയൊക്കെ, തന്നെ അടയാളപ്പെടുത്തിക്കൊണ്ട് കടന്നുപോകുന്നത് നമുക്ക് കാണാനായത്. അപൂർവമായി സംഭവിക്കുന്ന കാര്യമാണിത്. പ്രത്യേകിച്ചു വർത്തമാനകാല പശ്ചാത്തലത്തിൽ. തൻപ്രമാണിത്തമോ സ്വാർത്ഥമോഹങ്ങളോ ഇല്ലാതെ നിയോഗ ലക്ഷ്യത്തോടു നൂറു ശതമാനം കൂറു പുലർത്തി തന്റെ കർമ്മകാണ്ഡത്തെ ശ്രേയസ്കരമാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു.

ഞാൻ വിദ്യാർത്ഥിയായിരുന്ന ചെറു പ്രായത്തിൽ തന്നെ അദ്ദേഹത്തെ പരിചയപ്പെടാനുള്ള ഭാഗ്യമുണ്ടായി. യശഃശരീരനായ ആർ. ബാലകൃഷ്ണപിള്ള സാറുമായുള്ള ബന്ധത്തിലാണ് ഞാൻ അദ്ദേഹത്തെ പരിചയപ്പെടുന്നത്. ബാലകൃഷ്ണപിള്ള സാറിന്റെ വിശ്വസ്ത സുഹൃത്തുക്കളിൽ ഒരാളായിരുന്നു അദ്ദേഹം. പല സന്ദർഭങ്ങളിലായുള്ള കൂടിക്കാഴ്ചകളിലൂടെ ആ അടുപ്പത്തിന്റെ ഹൃദ്യത വളർന്നു വികസിച്ചു. അതിനിടയിൽ എ. കെ. തോമസ് സാർ പഞ്ചായത്ത് ഡയറക്ടറായും പി.എസ്.സി. മെമ്പറായുമൊക്കെ

ഔദ്യോഗിക പദവികളുടെ ഔന്നത്യങ്ങളിലേക്ക് ചുവടുവച്ചു കഴിഞ്ഞിരുന്നു. ഈ പദവികളുടെ വലിപ്പവും മഹത്വവും വലുതാണെന്നിരിക്കേ, ഒരു പോറൽ പോലും വീഴാതെ അത് കാത്തുസൂക്ഷിക്കുമ്പോഴും പെരുമാറ്റത്തിൽ, ഇടപെടലിൽ പണ്ടു കണ്ട തോമസ് സാറിന്റെ രൂപഭാവങ്ങളിൽ ഒരു മാറ്റവുമുണ്ടായില്ല. കുലീനതയുടെ സ്ഥായീഭാവത്തിന്റെ പൊരുൾ.

ഔദ്യോഗിക ജീവിതത്തിൽ നിന്ന് വിശ്രമിച്ചതിനുശേഷമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി അദ്ദേഹം അവരോധിതനാകുന്നത്. കാലം ചെയ്ത പരിശുദ്ധ മാർത്തോമാ മാത്യൂസ് ദ്വീതീയൻ കാതോലിക്കാബാവാ തിരുമേനിയുമായി ഏറെക്കാലമായുള്ള അടുത്ത ബന്ധം ഇതിന് ഒരു കാരണമായേക്കാം. എന്നാൽ ഇത്തരമൊരു സ്ഥാനത്തേക്കു ഇതിനേക്കാൾ യോഗ്യനായ മറ്റേതൊരാളെയാണ് തിരഞ്ഞെടുക്കാൻ കഴിയുക. പദവിയുടെ വിശുദ്ധിക്കും സ്ഥാനത്തിന്റെ മഹത്വത്തിനും മേലങ്കി ചാർത്തുന്ന ആൾതന്നെ ആ കസേരയിൽ എത്തപ്പെട്ടു എന്നു നിസ്സംശയം നമുക്ക് പറയാനാവും. വഹിക്കുന്ന ആളിന്റെ മഹത്വംകൊണ്ട് പദവി ശോഭിപ്പിക്കപ്പെടുന്ന അവസ്ഥ. അവിടെയും സ്തുത്യർഹമായി ആ ചുമതല നിർവഹിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. തൊപ്പിയിൽ ഒരു പൊൻതൂവൽ കൂടി ചാർത്തിക്കൊണ്ടാണ് ആ സ്ഥാനവും അദ്ദേഹം ഒഴിഞ്ഞത്. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങൾക്കും താല്പര്യങ്ങൾക്കുമപ്പുറത്ത് സഭാ താല്പര്യവും പൊതുതാല്പര്യവും ഉയർത്തിപ്പിടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. സ്ഥാനമാനങ്ങൾ വ്യക്തിഗത നേട്ടങ്ങൾ വെട്ടിപ്പിടിക്കാനും പദവികൾ ഉറപ്പിക്കാനുമുള്ള ഉപാധിയായും കുറുക്കുവഴിയായും പിന്നീട് വന്ന സ്ഥാനികളിൽ ചിലരെങ്കിലും ദുരുപയോഗപ്പെടുത്തുന്ന ദുരവസ്ഥ കാണുമ്പോഴാണ് എ. കെ. തോമസ് സാറിനെപ്പോലെ ആ സ്ഥാനശ്രേണിയിലെ മഹത്തുക്കളുടെ ഗരിമയും പെരുമയും നമുക്ക് കൂടുതൽ ബോധ്യപ്പെടുക.

94-ന്റെ നിറവിൽ എത്തി നിൽക്കുന്ന തോമസ് സാറിനോടുള്ള ആദരമായി അദ്ദേഹത്തിന്റെ ജീവിതം അടയാളപ്പെടുത്തുന്ന ഒരു പുസ്തകം പ്രസിദ്ധീകരിക്കുന്നുവെന്നതു അദ്ദേഹത്തിനു സമർപ്പിക്കാൻ കഴിയുന്ന ഏറ്റവും നല്ല കാണിക്കയാണ്. മാതൃകകൾ ചൂണ്ടിക്കാണിക്കാനില്ലാത്ത വർത്തമാനകാല പരിപ്രേക്ഷ്യത്തിൽ കർമ്മകുശലതകൊണ്ടും സമർപ്പണംകൊണ്ടും ഇങ്ങനെയുമാവാം എന്ന വ്യത്യസ്തതയുടെ പാത വെട്ടിത്തെളിച്ചു അവിടെ വിജയസ്മിതത്തോടെ ചുവടുകൾ ഉറപ്പിച്ച മാതൃകാ മനുഷ്യനുള്ള ഉപഹാരമാവുമിത്. ഒപ്പം ധർമ്മപഥസഞ്ചലനം ആഗ്രഹിക്കുന്നവർക്കുള്ള പ്രേരണയും ഊർജ്ജസ്രോതസ്സും.

മനുഷ്യജീവിതങ്ങൾ വിലയിരുത്തപ്പെടുന്നതു ജീവിതകാലം എങ്ങനെ വിനിയോഗിച്ചു എന്നതിനെ അടിസ്ഥാനപ്പെടുത്തിയാണ്. പണമോ അതുണ്ടാ

ക്കുന്ന പെരുമ്പറയോ ഒന്നുമല്ലാ അതിന്റെ മാനദണ്ഡം. ഈ അടിസ്ഥാന വീക്ഷണത്തിൽ എ. കെ. തോമസ് സാറിനെ വിലയിരുത്തുമ്പോൾ ആർക്കും ഉറപ്പിച്ചു പറയാനാവും – 'സഫലമീ ജീവിതം.'

# കറ പുരളാത്ത ലളിത ജീവിതത്തിന്റെ ഉടമ

## പ്രൊഫ. ഡി. കെ. ജോൺ

അടൂർ പറക്കോട് പ്രശസ്ത കുടുംബമായ അമ്പിയിൽ ശ്രീ. കോശി കൊച്ചുകോശി – ശോശാമ്മ ദമ്പതികളുടെ 5 മക്കളിൽ ഏക മകനായി 1930 നവംബർ 13–ന് കൊച്ചുകുഞ്ഞ് എന്ന് ഓമനപേരിൽ എ. കെ. തോമസ് ജനിച്ചു. ബാല്യത്തിൽ തന്നെ ദൈവാശ്രയമുള്ള മകനായി പറക്കോട് സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഇടവകാംഗങ്ങളായ മാതാപിതാക്കളുടെ ശിക്ഷണത്തിൽ വളർന്നു.

പ്രൈമറി വിദ്യാഭ്യാസം ഏഴംകുളം ഗവൺമെന്റ് എൽ.പി.എസിലും ഹൈസ്കൂൾ വിദ്യാഭ്യാസം അടൂർ ഗവൺമെന്റ് ഹൈസ്കൂളിലും പൂർത്തിയാക്കി. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കിട്ടിയ 1947–ൽ ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ ഇന്റർമീഡിയറ്റ് കഴിഞ്ഞ് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ ബി.എസ്.സി. മാത്സ് ഉന്നത വിജയം കരസ്ഥമാക്കി തൃശനാപ്പള്ളി സെന്റ് ജോസഫ് കോളജിൽ നിന്നും എം. എ. മാത്സ്–സ്റ്റാറ്റിസ്റ്റിക്സ് ബിരുദാനന്തര ബിരുദം നേടി. പാസായ ഉടൻ തന്നെ കൊല്ലത്ത് സ്റ്റാറ്റിസ്റ്റിക്കൽ ആഫീസറായി നിയമനം ലഭിച്ചു. 10–05–1955–ൽ പി.എസ്.സി. സെലക്ഷനിലൂടെ പഞ്ചായത്ത് ഇൻസ്പെക്ടറായി ജോലിയിൽ പ്രവേശിച്ചു. 13 വർഷക്കാലം പഞ്ചായത്ത് ജോയിന്റ് ഡയറക്ടറായും തുടർന്ന് 5 വർഷം കേരള സംസ്ഥാന പഞ്ചായത്ത് ഡയറക്ടറായും സേവനം അനുഷ്ഠിച്ചു.

പഞ്ചായത്ത് ഡയറക്ടറായി തുടരുമ്പോൾ അന്നത്തെ കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ വാത്സല്യ ആത്മീയ മകനായ കൊച്ചുകുഞ്ഞിനെ (എ. കെ. തോമസ്) പി.എസ്.സി. അംഗമാക്കാൻ അന്നത്തെ മുഖ്യമന്ത്രി ബഹു. ശ്രീ. കെ. കരുണാകരനോട് ആവശ്യപ്പെട്ടു. മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരനും പഞ്ചായത്ത് ഡയറക്ടറായ എ. കെ. തോമസിനോട് താല്പര്യമുള്ളതുകൊണ്ട് പി.എസ്.സി. അംഗമായി നിയമിച്ചു.

പഞ്ചായത്ത് ഡയറക്ടറായിരിക്കുമ്പോൾ ഇദ്ദേഹത്തെ കേരള സംസ്ഥാന

പഞ്ചായത്ത് ഇലക്ഷൻ സ്പെക്ഷ്യൽ ആഫീസറായി സർക്കാർ നിയമിച്ചു. 945 പഞ്ചായത്തിലും ഒറ്റ ദിവസം കൊണ്ട് ഇലക്ഷൻ നടത്തി ചരിത്രം സൃഷ്ടിച്ച വ്യക്തിയാണ് ശ്രീ. എ. കെ. തോമസ്. ബഹു. അവുക്കാദർകുട്ടി നഹ തദ്ദേശ സ്വയംഭരണ വകുപ്പ് മന്ത്രിയായിരിക്കുമ്പോൾ ഗുഡ് സർവ്വീസ് എൻട്രി നൽകി ആദരിച്ചു.

പഞ്ചായത്ത് ഡയറക്ടറായിരിക്കുമ്പോൾ കേരളത്തിലെ പിന്നോക്ക പഞ്ചായത്തുകളുടെ വികസനത്തിന് പ്രത്യേക ഫണ്ട് അനുവദിച്ച് സഹായിച്ചത് നിരവധി പ്രശംസ ഏറ്റുവാങ്ങിയത് എടുത്തുപറയേണ്ടതാണ്. 1981-ൽ അടൂർ സെന്റ് സിറിൽസ് കോളജ് സ്ഥാപിതമായപ്പോൾ കോളജ് റോഡിന്റെ നവീകരണത്തിന് കൂറിലോസ് തിരുമേനിയുടെ (മാത്യൂസ് ദ്വിതീയൻ ബാവാ) ആവശ്യപ്രകാരം ഏറത്ത് പഞ്ചായത്ത് പ്രസിഡന്റായിരുന്ന ശ്രീ. നമ്പൂരേത്ത് ഭാസ്ക്കരൻപിള്ളയുടെ അപേക്ഷപ്രകാരം ഒരു ലക്ഷം രൂപാ അനുവദിച്ചു റോഡ് വീതി കൂട്ടി നവീകരിച്ചത് പ്രത്യേകം അഭിനന്ദനാർഹമാണ്.

ശ്രീ. ഉമ്മൻ ചാണ്ടി മുഖ്യമന്ത്രിയായ കാലത്ത് ഇദ്ദേഹത്തെ കേരളത്തിലെ ശമ്പള പരിഷ്ക്കരണ കമ്മിറ്റി അംഗമായി നിയമിച്ചു. ഏത് ഗവൺമെന്റ് വന്നാലും എ. കെ. തോമസ് സാർ അവരുടെയെല്ലാം പ്രിയങ്കരനായിരുന്നു.

സർക്കാർ ജീവിതത്തിനിടയിലും സഭയുടെ കാര്യങ്ങളിൽ പ്രത്യേകം താൽപര്യമുള്ളവനായിരുന്നു. പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ കാലത്തും, പരിശുദ്ധ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ കാലത്തും സർക്കാരും സഭയുമായിട്ടുള്ള ബന്ധത്തിന്റെ ഇടനിലക്കാരനായി പ്രവർത്തിച്ചത് പ്രത്യേകം എടുത്തുപറയേണ്ടതാണ്.

പി.എസ്.സി. അംഗമായി വിരമിച്ച ശ്രീ. എ. കെ. തോമസ് സാറിനെ പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ കാലഘട്ടത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി നിയമിച്ചത് സഭയുമായുള്ള ആഴമായ ബന്ധത്തിന്റെ മകുടോദാഹരണമാണ്. എല്ലാ സഭാപിതാക്കന്മാരോടും സ്നേഹവും ബഹുമാനവും പുലർത്തിയ വ്യക്തിയാണ് ശ്രീ. എ. കെ. തോമസ്.

സഭാ സെക്രട്ടറിയായിരിക്കുമ്പോൾ പറക്കോട് വീട്ടിൽ നിന്നും കാറിൽ അടൂർ കണ്ണംകോട് പള്ളിയിൽ വന്ന് കാർ അവിടെ പാർക്ക് ചെയ്ത് കെ. എസ്.ആർ.റ്റി.സി. ബസ്സിൽ ആയിരുന്നു എല്ലാ ദിവസവും കോട്ടയത്ത് ദേവലോകം ആഫീസിൽ പോയിരുന്നത്. ലളിത ജീവിതം നയിച്ചു എന്നതിന് വേറെ തെളിവിന്റെ ആവശ്യമില്ല.

ഇതോടൊപ്പം അടൂർ കോളജിന്റെ ഗവേണിംഗ് ബോർഡ് സെക്രട്ടറിയായി കോളജിന്റെ തുടക്കകാലം മുതൽ സേവനമനുഷ്ഠിച്ചു. മാത്യൂസ് മാർ കൂറി

ലോസ് തിരുമേനി മാനേജരായ കാലത്താണ് ഗവേണിംഗ് ബോർഡ് സെക്രട്ടറിയാകുന്നത്. തുടർന്ന് മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി, സഖറിയാ മാർ അന്തോണിയോസ് തിരുമേനി, ഇപ്പോഴത്തെ മാനേജരായ ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനി എന്നിവരോടൊപ്പം സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനിയുടെ പ്രത്യേക താൽപര്യപ്രകാരം സാറിന്റെ അനാരോഗ്യം നിമിത്തം ബോർഡ് മെമ്പർമാരും അഭിവന്ദ്യ തിരുമേനിയും സാറിന്റെ ഭവനത്തിൽ എത്തി പൊന്നാടയണിയിച്ച് ആദരിക്കുകയുണ്ടായി. വെരി. റവ. അലക്സ് കുരുമ്പിൽ കോർഎപ്പിസ്കോപ്പാ പ്രിൻസിപ്പാൾ ആയ കാലം മുതൽ സെക്രട്ടറിയാണ്. ഞാൻ പ്രിൻസിപ്പാൾ ആയിരുന്നപ്പോഴും ഞങ്ങളുടെ ആത്മബന്ധം മറക്കാൻ കഴിയുന്നതല്ല. കോളജിലെ 10 പ്രിൻസിപ്പാൾമാരുടെ കാലത്ത് സെക്രട്ടറിയായി പ്രതിഫലം കൂടാതെ സേവനം അനുഷ്ഠിച്ചതും പ്രത്യേകം എടുത്തു പറയേണ്ടതാണ്. കൈവച്ച മേഖലകളിലെല്ലാം തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ചയാളാണ് ശ്രീ. എ. കെ. തോമസ്.

### കുടുംബ ചരിത്രം

എ. കെ. തോമസ് സാറിന്റെ ഭാര്യ എലിയാമ്മ തോമസ് (കുടുംബം- വളഞ്ഞവട്ടം ചെമ്പുമാലിൽ) നിരവധി ഗവൺമെന്റ് ഹൈസ്കൂളുകളിൽ അദ്ധ്യാപികയായി സേവനം അനുഷ്ഠിച്ച വിനയാന്വിത വ്യക്തിത്വത്തിന്റെ ഉടമ. തിരുവനന്തപുരം പേട്ട ഗവ. എച്ച്.എസിൽ ഹെഡ്മിസ്ട്രസ് ആയിരുന്നു. തിരുവനന്തപുരം, പരീക്ഷാ ഭവൻ പ്രൊജക്ട് കോ-ഓർഡിനേറ്ററായി വിരമിച്ചു. 2015-ൽ തന്റെ എല്ലാമായിരുന്ന പ്രിയതമയുടെ വേർപാട് എ. കെ. തോമസ് സാറിന്റെ ജീവിതത്തെ അക്ഷരാർത്ഥത്തിൽ തളർത്തിക്കളഞ്ഞു.

എ. കെ. തോമസ് സാറിന് നാല് സഹോദരിമാരായിരുന്നു.

1. കുഞ്ഞൂഞ്ഞമ്മ - പിറവന്തൂർ പണ്ടാലയിൽ കുരികേശു കിര്യാൻ വിവാഹം കഴിച്ചു. അഭിവന്ദ്യ സഖറിയാ മാർ അന്തോണിയോസ് തിരുമേനിയുടെ കുടുംബം. 2. ഗ്രേസിക്കുട്ടി - കായംകുളം തെക്കേ മങ്കുഴി നിലക്കൽ വൈന്തമംഗലത്തു പ്രഭാത് മാത്തുക്കുട്ടി വിവാഹം കഴിച്ചു.

3. എലിസബത്ത് കോശി - മുളക്കുഴ കടക്കലേത്ത് ജോൺ ഏബ്രഹാം വിവാഹം കഴിച്ചു. 4. സൂസി മാത്തുള്ള - തിരുവല്ല ഇലഞ്ഞിമൂട്ടിൽ കണ്ടത്തിൽ മാത്തുള്ള വിവാഹം കഴിച്ചു.

### മക്കൾ

മൂന്ന് പേർ. രണ്ട് ആൺ മക്കളും ഒരു മകളും. മൂന്നു പേരും ഡോക്ടർമാർ.

1. ഡോ. തോമസ് കോശി. ലുധിയാന സി.എം.സി. യിൽ എം.ബി.ബി.എസ്. ഡിപ്ലോമ ഇൻ അനസ്തേഷ്യ, എം.ഡി. കുറച്ചുനാൾ നൈജീരിയാ

യിൽ സേവനം തുടർന്ന് തൃശ്ശൂർ ജൂബിലി ഹോസ്പിറ്റലിൽ സേവനം ചെയ്തു. ഭാര്യ - അനിത അലക്സ് കോശി, ബി.എസ്.സി. സുവോളജി യു.എ. യിൽ മെഡിക്കൽ കോഡിംഗ് ആഫീസറായി ജോലി ചെയ്തു. രണ്ട് മക്കൾ.

2. ഡോ. തോമസ് വർഗ്ഗീസ് എം.ബി.ബി.എസ്., ഡി.സി.എച്ച്, ഡി.പി. എച്ച്, കഴിഞ്ഞ് തിരുവനന്തപുരം, തൃശ്ശൂർ, കോഴിക്കോട് എന്നിവിടങ്ങളിൽ കോർപ്പറേഷൻ ഹെൽത്ത് ആഫീസറായി സേവനം അനുഷ്ഠിച്ചു. ഹെൽത്ത് അർബൻ അഫയേഴ്സ് ജോയിന്റ് ഡയറക്ടറായും സേവനം അനുഷ്ഠിച്ചു. ലേഖകനായ എന്റെ വാത്സല്യ ഗുരുവായ പ്രൊഫ. സി. എൻ. മാത്യു സാറിന്റെ മകൾ സൂസ്സൻ മാത്യു, M.Sc. B.Ed, ആണ് ഭാര്യ. സഭയുടെ വിവിധ സ്ഥാപനങ്ങളിൽ സേവനം അനുഷ്ഠിച്ച് തഴക്കര M.S.S Teachers Training Institute-ൽ പ്രിൻസിപ്പലായി വിരമിച്ചു. മക്കൾ 2 പേർ. ഡോ. തോമസ് വർഗ്ഗീസ്. 2022 സെപ്റ്റംബർ 4-നു ഹൃദയാഘാതത്തെ തുടർന്ന് പെട്ടെന്നുണ്ടായ വേർപാട് എ. കെ. തോമസ് സാറിന് താങ്ങാവുന്നതിലും അപ്പുറമായിരുന്നു. അചഞ്ചലമായ ദൈവവിശ്വാസം സാറിനെ തളർത്തിയില്ല.

3. ഡോ. സൂസ്സൻ തോമസ്. M.S Opthalmology. തിരുവനന്തപുരം ഗവൺമെന്റ് കണ്ണാശുപത്രിയിൽ പ്രൊഫസർ ആയി വിരമിച്ചു. ഇപ്പോൾ Azeezia മെഡിക്കൽ കോളജ് ആശുപത്രിയിൽ പ്രൊഫസർ.

ഭർത്താവ് - ഡോ. ഏബ്രഹാം ഫിലിപ്പ് MD ദീർഘനാൾ ഗവൺമെന്റ് ഹോസ്പിറ്റലുകളിൽ സേവനം അനുഷ്ഠിച്ചു. തുടർന്ന് ദോഹയിൽ കുറേനാൾ ജോലി ചെയ്ത് ഇപ്പോൾ തിരുവനന്തപുരം എസ്.പി. ഫോർട്ട് ഹോസ്പിറ്റലിൽ ചീഫ് ഫിസിഷ്യനായി ജോലി ചെയ്യുന്നു. മക്കൾ 2.

95-ാം വയസ്സിലേക്ക് പ്രവേശിച്ച എ. കെ. തോമസ് സാർ തികഞ്ഞ ഭക്തനാണ്. ഇപ്പോഴും എല്ലാ കാര്യങ്ങളിലും നല്ല ഓർമ്മ. നല്ല വായനാശീലം. വീട്ടിൽ എപ്പോൾ ചെന്നാലും സഭയുടേയും കോളജിന്റേയും കാര്യങ്ങൾ ആരായും. എന്റെ ജീവിതത്തിൽ ഏറെ കാര്യങ്ങൾ സാറിൽ നിന്നും എനിക്ക് ആർജിക്കുവാൻ കഴിഞ്ഞതും പ്രത്യേകം നന്ദിയോടെ സ്മരിക്കുന്നു. മക്കളുടേയും മുരുമക്കളുടേയും പിതാവിനോടുള്ള പരിചരണമാണ് സാർ ഈ പ്രായത്തിലും ആരോഗ്യവാനായിരിക്കുന്നതെന്ന് പ്രത്യേകം സ്മരണീയമാണ്.

സഭാ മാനേജിംഗ് കമ്മിറ്റി അംഗമെന്ന നിലയിലും, അടൂർ കോളജ് ഗവേണിംഗ് ബോർഡ് അംഗമെന്ന നിലയിലും സഭയുടേയും, കോളജിന്റേയും എല്ലാ ആദരവുകളും ബഹു. എ. കെ. തോമസ് സാറിന് സമർപ്പിക്കുന്നു.

ഇപ്രകാരം ഒരു പുസ്തകം തയ്യാറാക്കാൻ മുൻകൈയെടുത്ത ഡോ. വർഗ്ഗീസ് പേരയിലിനെ പ്രത്യേകം അഭിനന്ദിക്കുന്നു.

# വിദ്യാസമ്പന്നൻ,
# തികഞ്ഞ സഭാസ്നേഹി

## തോമസ് കുതിരവട്ടം

(മുൻ എം.പി.)

### ദൈവവിശ്വാസിയായ സഭാസ്നേഹി

എ. കെ. തോമസ് സാർ തികഞ്ഞ ദൈവവിശ്വാസിയായിരുന്നു. അതിലുപരി ഒരു സഭാസ്നേഹിയുമായിരുന്നു. നമ്മുടെ സഭയോടും സമുദായ അംഗങ്ങളോടും മാത്രമല്ല ഈ സമൂഹത്തോടും ഇതര മതസ്ഥരോടും ഉത്തരവാദിത്വം ഉണ്ടെന്ന് വിശ്വസിച്ചിരുന്ന ഒരു വലിയ വ്യക്തിത്വം ആയിരുന്നു അദ്ദേഹം. പല കാലഘട്ടത്തിലും സഭയുടെയും സഭാനേതൃത്വത്തിന്റെയും സഭാവിശ്വാസികളുടെയും നിലപാടുകളിലും തീരുമാനങ്ങളിലും സാറിന് കടുത്ത വിയോജിപ്പുണ്ടായിരുന്നുവെങ്കിലും സൗമ്യനായി നേതൃത്വത്തെ അനുസരിച്ച് അവ തിരുത്താൻ ശ്രമിച്ചിരുന്നത് തന്നെ സാറിന്റെ മഹത്വം വെളിവാക്കുന്നു. തനിക്ക് ശേഷം പ്രളയം എന്ന് അദ്ദേഹം ഒരിക്കലും കരുതിയില്ല. സഭ ഏൽപ്പിച്ച ഉത്തരവാദിത്വങ്ങൾ പൂർത്തിയാക്കാൻ ചിട്ടയായും അച്ചടക്കത്തോടെയും പ്രവർത്തിച്ചു. സഭ ആവശ്യപ്പെട്ടപ്പോൾ സഭാ സെക്രട്ടറി സ്ഥാനത്തേക്ക് വന്നതും സഭയുടെ സ്ഥാപനങ്ങളിൽ ദിശാബോധത്തോടെയും ദീർഘവീക്ഷണത്തോടെയും പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പാക്കിയതും അടുത്തുനിന്ന് കണ്ട് മനസ്സിലാക്കാൻ എനിക്ക് സാധിച്ചു. ഏറ്റവും ഒടുവിൽ സഭയ്ക്ക് കേന്ദ്രീകൃതമായി ഒരു ജീവകാരുണ്യ പ്രസ്ഥാനമുണ്ടാകണമെന്ന് തീരുമാനം വന്ന് 'ആർദ്ര' രൂപീകരിച്ചപ്പോഴും മുൻനിരയിൽ എ. കെ. തോമസ് സാറിന്റെ നേതൃത്വമുണ്ടായിരുന്നു.

### ജനസേവന തൽപരനായ സർക്കാരുദ്യോഗസ്ഥൻ

സ്റ്റാറ്റിസ്റ്റിക്കൽ ഓഫീസറായി ഔദ്യോഗിക ജീവിതം ആരംഭിച്ച സാറുമായി നീണ്ടകാലത്തെ അനൗദ്യോഗിക സൗഹൃദവും ബന്ധവുമാണുണ്ടായിരുന്നത്. അദ്ദേഹം ഒരിക്കലും കാർക്കശ്യത്തോടെയും പകയോടെയും തന്റെ മുന്നിൽ വന്ന ഒരാളോടും പെരുമാറിയിട്ടില്ല. പഞ്ചായത്തീരാജ്

നടപ്പിലാക്കുന്നതിന് മുമ്പുള്ള കാലമാണ് സാറിന്റെ ഔദ്യോഗിക കാലഘട്ട മെങ്കിലും പഞ്ചായത്തീരാജ് നയരൂപീകരണത്തിൽ നിർണ്ണായക പങ്ക് വഹി ക്കാനായി എന്നത് അഭിമാനകരമാണ്. സൗമ്യനായ ഒരു ഉദ്യോഗസ്ഥൻ, കർ ത്തവ്യത്തിൽ ഒരു വീഴ്ചയും വരുത്താത്തയാൾ, ഔദ്യോഗികരംഗത്തും സാറിന്റെ വേറിട്ട വ്യക്തിമുദ്ര നമുക്ക് കാണാൻ കഴിയും.

## വ്യക്തിബന്ധങ്ങളിലെ ഊഷ്മളത

ജീവിതത്തിന്റെ വലിയ ഒരു കാലഘട്ടം രാഷ്ട്രീയ പ്രവർത്തകനായിരുന്ന എനിക്ക് എ. കെ. തോമസ് സാറിനോട് എന്നും ആരാധന കലർന്ന ആദര വുണ്ടായിരുന്നു. വിദ്യാർത്ഥി കാലം മുതൽ മുഴുവൻ സമയ രാഷ്ട്രീയ പ്രവർ ത്തകനായിരുന്നതുകൊണ്ട് തന്നെ സാറുമായി അടുത്ത വ്യക്തിബന്ധം ഉണ്ടായിട്ടുണ്ട്. എന്റെ സഹോദരൻ ചെറിയാൻ കുതിരവട്ടം (തമ്പി) ദീർഘ കാലം പഞ്ചായത്ത് അംഗവും പ്രസിഡന്റുമായിരുന്നതിനാൽ പ്രത്യേകിച്ച് തിരുവൻവണ്ടൂർ പഞ്ചായത്തുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ സാറിന്റെ പ്രത്യേകമായ ഉപദേശങ്ങളും സഹായങ്ങളും ലഭിച്ചത് നന്ദിപൂർവ്വം സ്മരി ക്കട്ടെ. രാഷ്ട്രീയത്തിന് അതീതമായ ബന്ധമാണ് ഞങ്ങൾക്കിടയിലുണ്ടായി രുന്നത്. പി.എസ്സ്.സി. അംഗമായിരുന്നപ്പോഴും സാറിന്റെ സഹായം നിരവധി തവണ ലഭിച്ചിട്ടുണ്ട്. ഞങ്ങൾ തമ്മിലുള്ള ആത്മബന്ധത്തെ എങ്ങനെ വിവരി ക്കണം എന്നതിൽ എനിക്ക് വ്യക്തതയില്ല. ആദ്യഘട്ടത്തിൽ എന്റെ സഭയിൽ പ്പെട്ട വിദ്യാസമ്പന്നനായ ഒരാൾ എന്നുള്ള നിലയിൽ വിദ്യാഭ്യാസത്തിന്റെ വിലയറിഞ്ഞുള്ള ആദരം. ഔദ്യോഗിക കാലയളവിൽ കൂടുതൽ ദൃഢമായി. പി.എസ്സ്.സി. അംഗമായപ്പോൾ ആ ബന്ധം കൂടുതൽ ഊഷ്മളമായി. സഭാ സെക്രട്ടറിയും, മാനേജിംഗ് കമ്മിറ്റി അംഗവുമായി സഭയ്ക്കുവേണ്ടി പ്രവർ ത്തിച്ചപ്പോൾ ബന്ധം കൂടുതൽ ശക്തമായി. ആർദ്രയുടെ രൂപീകരണ ത്തോടെ ആ ബന്ധത്തിന്റെ ഇഴയടുപ്പം കൂടി. പലപ്പോഴും അടൂരിൽ നിന്ന് അദ്ദേഹം കല്ലിശ്ശേരിയിലെ എന്റെ വീട്ടിലെത്തുകയും തുടർന്ന് ഞങ്ങൾ ഒരു മിച്ച് കോട്ടയത്ത് ദേവലോകത്തേക്കും തിരിച്ചും യാത്ര ചെയ്യുകയും ചെയ്തി രുന്നു. ആരോടും മുഷിയാതെ, സൗമ്യമായി സംസാരിക്കുന്ന, വിനയാന്വിത നായ, മിതഭാഷിയായ ഒരാളാണ് എ. കെ. തോമസ് സാർ. ഇതൊക്കെ എഴുതി യപ്പോഴും ഞാൻ ചിന്തിക്കുകയായിരുന്നു, മുകളിൽ പറഞ്ഞതിൽ ഏതാണ് ഞാനും സാറുമായുള്ള വ്യക്തിബന്ധത്തെ ഏറ്റവും മികച്ചതായി വരച്ചുകാട്ടു ന്നത് എന്ന്. “എന്റെ സഭയെ സ്നേഹിച്ച, ദൈവവിശ്വാസിയായ, വിദ്യാ സമ്പന്നനായ, മിതഭാഷിയും വിവേകശാലിയുമായ ഒരു നല്ല ശമരിയാക്കാരൻ – അതാണ് ഞാൻ മനസ്സിലാക്കിയ ശ്രീ. എ. കെ. തോമസ് സാർ.”

# ധന്യമായ കർമ്മജീവിതം

## പ്രൊഫ. ടൈറ്റസ് വർക്കി

(സ്ഥാപക പ്രിൻസിപ്പൽ,
കെ.ജി. കോളജ്, പാമ്പാടി)

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാചരിത്രത്തിൽ, പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലഘട്ടം, ക്രിസ്തുസ്നേഹം പകർന്നു നൽകുന്ന ദൗത്യനിർവഹണത്തിനായിരുന്നു പ്രാമുഖ്യം നൽകിയിരുന്നത്. തന്നെപ്പോലെതന്നെ തന്റെ അയൽക്കാരനെയും സ്നേഹിക്കുവാൻ പറഞ്ഞ ക്രിസ്തുവചനം സഭയിലൂടെ പ്രാവർത്തികമാക്കുവാൻ അദ്ദേഹം ആഴത്തിൽ പരിശ്രമിച്ചു. സഭയുടെ സാമൂഹ്യ കാഴ്ചപ്പാടുകളിൽ കാതലായ മാറ്റങ്ങൾ വരുത്തുവാൻ ആഗ്രഹിച്ച്, സഭാ സെക്രട്ടറിയേറ്റ് കെട്ടുറപ്പുള്ളതാക്കി മാറ്റുവാൻ കേരള സർക്കാരിൽ പഞ്ചായത്ത് ഡയറക്ടറായും പി.എസ്.സി. അംഗമായും പ്രവർത്തിച്ച അടൂർ അമ്പിയിൽ ശ്രീ. എ. കെ. തോമസിനെ സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി തെരഞ്ഞെടുത്ത് ചുമതല നൽകിയത് ആ കടമ നിർവഹണത്തിനു സഹായകമായി.

ഡോ. എ. പി. ജെ. അബ്ദുൾ കലാമിന്റെ *അഗ്നിചിറകുകൾ* എന്ന കൃതിയിൽ പറയുന്നതുപോലെ ഒരു സുന്ദര ഗ്രഹത്തിൽ ദൈവം സൃഷ്ടിച്ച ഓരോ വ്യക്തിക്കും ഓരോ ചുമതലകൾ ഏല്പിച്ചു നൽകിയിട്ടുണ്ട്. ആ കർത്തവ്യം ശ്രീ. എ. കെ. തോമസ് വിശ്വസ്തതയോടെ നിർവ്വഹിച്ചിരുന്നു.

1968 മുതൽ സഭയുടെ മാനേജിംഗ് കമ്മിറ്റിയിലും മറ്റും പ്രവർത്തിക്കുവാൻ സഭ നൽകിയ അവസരങ്ങളെ നന്ദിയോടെ സ്മരിക്കുന്നു. പാമ്പാടി കുറിയാക്കോസ് ഗ്രീഗോറിയോസ് കോളജിന്റെ സ്ഥാപക പ്രിൻസിപ്പലായി 18 വർഷം സേവനം നടത്തിയിരുന്ന കാലത്തും ശ്രീ. എ. കെ. തോമസുമായി അടുത്ത് ഇടപെടുവാൻ അനേകം അവസരങ്ങൾ ലഭിച്ചിരുന്നു.

1999–ൽ അദ്ധ്യാപകവൃത്തിയിൽ നിന്ന് റിട്ടയർ ചെയ്ത് വീട്ടിൽ വിശ്രമിക്കുമ്പോൾ ഒരു ദിവസം പ. മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി എന്നെ ഫോണിൽ വിളിച്ച് ദേവലോകത്ത് എത്താൻ ആവശ്യപ്പെട്ടു. ഞാൻ ചെന്നപ്പോൾ അദ്ദേഹത്തിന്റെ ഒരു സ്വപ്നപദ്ധതിയെക്കുറിച്ച് സവിസ്തരം

എന്നോട് സംസാരിക്കുകയും ആ പദ്ധതിയുടെ ചുമതല ഏല്പിക്കുകയും ചെയ്തു. സഭയിലെ ദേവാലയങ്ങളുടെയും ജനങ്ങളുടെയും സഹകരണത്തിൽ ഒരു സൊസൈറ്റി രൂപീകരിക്കുവാനും അതിലൂടെ നാനാജാതിമതസ്ഥരായ സാധുജനങ്ങളെ സഹായിക്കുവാനും പദ്ധതികൾ ആവിഷ്കരിച്ച് നടപടിയിൽ വരുത്തുവാനും നിർദ്ദേശിച്ചു.

ശ്രീ. എ. കെ. തോമസിനൊപ്പം ശ്രീ. ജിജി തോംസൺ, ശ്രീ. പി. എച്ച്. കുര്യൻ, ശ്രീ. സാജൻ പീറ്റർ തുടങ്ങിയ ഐ.എ.എസുകാരും ചേർന്ന് ഒരു ഭരണഘടനയും, പദ്ധതിയും 'ആർദ്ര' ചാരിറ്റബിൾ സൊസൈറ്റി എന്ന പേരും നൽകി കാതോലിക്കേറ്റ് അരമനയിൽ ഓഫീസും ആരംഭിച്ചു. ആർദ്രയുടെ സ്ഥാപക പ്രസിഡന്റായി ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയേയും സ്ഥാപക സെക്രട്ടറിയായി എന്നേയും ചുമതലയേൽപ്പിച്ചു. 1999–2003 കാലഘട്ടത്തിൽ ആർദ്രയുടെ പ്രവർത്തനത്തിൽ ശ്രീ. എ. കെ. തോമസിന്റെ പങ്ക് ആ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് ഏറെ സഹായമായിരുന്നു എന്ന് നന്ദിയോടെ സ്മരിക്കുന്നു.

2004 മുതൽ കുറെ വർഷക്കാലം എറണാകുളത്ത് ഏറ്റെടുത്ത ഔദ്യോഗിക ചുമതലകൾ അവസാനിപ്പിച്ച് ഞാൻ കോട്ടയത്തെത്തിയ സമയത്താണ്, സഭാ ട്രസ്റ്റിമാരെയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളെയും തെരഞ്ഞെടുക്കുവാൻ, അസോസിയേഷൻ യോഗം കൂടുവാൻ നടപടികൾ ആരംഭിക്കുന്നത്. മലങ്കരസഭയുടെ വളർച്ചയ്ക്ക് ആക്കം കൂട്ടുന്നതിനും മുരടിപ്പും വഴക്കുകളും അവസാനിപ്പിച്ച് ശാശ്വത സമാധാനം കൈവരിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് പല ഭാഗത്തുനിന്നും പല ആശയങ്ങളും വന്നതിന്റെ വെളിച്ചത്തിൽ പല ആലോചനായോഗങ്ങളിലൂടെ ഉരുത്തിരിഞ്ഞു വന്നതാണ് "മലങ്കര നവോത്ഥാനം" എന്ന ജനകീയ മുന്നേറ്റം.

വൈദിക–അത്മായ ട്രസ്റ്റികളിലേക്ക് പുതുമുഖങ്ങളെ കണ്ടെത്താൻ തീവ്രശ്രമത്തിനൊടുവിൽ വന്ദ്യ ഫാ. ഡോ. എം. ഒ. ജോണച്ചനെയും, ശ്രീ. ജോർജ് പോളിനെയും ആ സ്ഥാനങ്ങളിലേക്ക് നാമനിർദ്ദേശം ചെയ്യുന്നതിന് തീരുമാനമായി. വിവിധ ഭദ്രാസനങ്ങളിൽ നടന്ന സമ്മേളനങ്ങളിൽ ശ്രീ. എ. കെ. തോമസിന്റെ സാന്നിദ്ധ്യവും നേതൃത്വവും വലിയ ചലനങ്ങൾ സൃഷ്ടിക്കുവാൻ സഹായകമായി. പല പ്രാവശ്യം അടൂരുള്ള അമ്പിയിൽ വീട്ടിൽ സന്ദർശിക്കുന്നതിനും അദ്ദേഹത്തോടൊപ്പം പല കാര്യങ്ങൾ ആലോചിച്ച് തീരുമാനങ്ങൾ കൈക്കൊള്ളുന്നതിനും ഇടയായിട്ടുണ്ട്.

തോമസ് സാറിന്റെ സേവനകാലഘട്ടം, അദ്ദേഹം പിതൃതുല്യമായി കണ്ടിരുന്ന മാത്യൂസ് ദ്വിതീയൻ കാതോലിക്കായോടൊപ്പം ആയിരുന്നു എന്നതും, തന്റെ സർക്കാർ ഔദ്യോഗിക ഭരണപരിചയം സഭാഭരണരംഗത്തും സാമൂഹ്യ ബന്ധങ്ങളിലും പ്രാവർത്തികമാക്കുവാൻ കഴിഞ്ഞു എന്നുള്ളതും

അദ്ദേഹത്തിന് ലഭിച്ച ദൈവകൃപയായി കാണുന്നു. അദ്ദേഹത്തിന്റെ ഇതുവരെയുള്ള ധന്യജീവിതം, ജനഹൃദയങ്ങളിലേക്ക് പകരുവാൻ ഒരു ജീവചരിത്രഗ്രന്ഥം പ്രസിദ്ധീകരിക്കാൻ മുന്നിട്ടിറങ്ങിയ ഡോ. വർഗീസ് പേരയിലിനും സഹപ്രവർത്തകർക്കും നന്മകൾ നേരുന്നതിനൊപ്പം എന്റെ ജ്യേഷ്ഠസഹോദര സ്ഥാനിയായ ശ്രീ. എ. കെ. തോമസ് സാറിന് മംഗളങ്ങൾ ആശംസിക്കുന്നു.

# ഓർമ്മകളിൽ ഒരു പ്രകാശ ഗോപുരം

## അഡ്വ. ജോസഫ് ജോൺ കായംകുളം

എ. കെ. തോമസ് സാറിനെ കുറിച്ച് ഒരു ഓർമ്മക്കുറിപ്പ് തയ്യാറാക്കുമ്പോൾ മനസ്സ് നിറയെ കുലീനത്വത്തിന്റേയും, കരുതലിന്റേയും, സ്നേഹത്തിന്റെയും ഉന്നതമായ വ്യക്തിശ്രേഷ്ഠതകളുടെയും, ലാളിത്യത്തിന്റെയും, വിനയത്തിന്റേയും ഒരു ആൾരൂപം മനസ്സിൽ നിറഞ്ഞൊഴുകുകയാണ്. എല്ലാ അർത്ഥത്തിലും ഒരു നല്ല മനുഷ്യന്റെ ജീവിച്ചിരിക്കുന്ന ദീപ്തമായ മുഖം.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു ഉത്തമപുത്രൻ, മാനേജിംഗ് കമ്മിറ്റി അംഗം, സഭാ സെക്രട്ടറി എന്നീ നിലകളിൽ മലങ്കര സഭയുടെ സൂര്യതേജസ്സായിരുന്ന കാലം ചെയ്ത പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ വിശ്വസ്തനായി പ്രവർത്തിച്ച എ. കെ. തോമസ് സാറിന്റെ സ്വഭാവ നൈർമ്മല്യം ഞങ്ങൾക്കെല്ലാം എന്നും പ്രചോദനമായിരുന്നു. മലങ്കരസഭയുടെ കെട്ടുറപ്പിനെ കുറിച്ചും ഐക്യത്തിനെക്കുറിച്ചും ഒക്കെ വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്ന എ. കെ. തോമസ് സാറിന്, ഈ കാര്യങ്ങളിൽ സാറിന്റെ പല സ്വപ്നങ്ങളും പൂവണിയാതെ പോയതിന്റെ നിസ്സഹായത ഹൃദയവേദനയോടെ പങ്കുവെച്ച പല സന്ദർഭങ്ങളും എന്നെ ഏറെ ചിന്തിപ്പിച്ചിട്ടുണ്ട്. ജീവിത സായാഹ്നത്തിലും പൂർണ്ണ സമാധാനം കൈവരിക്കാത്ത സഭ ഒരു ദുഃഖമായി സാറിന്റെ മനസ്സിൽ ഉണ്ടാകും എന്ന് ഞാൻ കരുതുന്നു. കാരണം സഭാ ഗാത്രത്തെ സാർ അത്രമാത്രം സ്നേഹിച്ചിരുന്നു.

ഏറെ പ്രശസ്തമായ പറക്കോട് അമ്പിയിൽ കുടുംബത്തിൽ ജനിക്കാൻ ഭാഗ്യം സിദ്ധിച്ച സാർ ഔദ്യോഗികതലത്തിൽ പഞ്ചായത്ത് ഡയറക്ടർ വരെയുള്ള യാത്രയിലും തുടർന്ന് പി.എസ്.സി. മെമ്പർ പദവിയിലുമെല്ലാം മൂല്യാധിഷ്ഠിത നിലപാടുകളുടെ രാജകുമാരനായി സേവനം അനുഷ്ഠിച്ചു എന്നത് ഒരു അപൂർവ്വ ട്രാക്ക് റിക്കാർഡാണ്. സാറിന് ഇക്കാര്യത്തിൽ അഭിമാനിക്കാം. ഔദ്യോഗിക ജീവിതയാത്രയിൽ നോവുമാത്മാക്കളോട് ഇത്രയും കരുതലും കരുണയും നൽകിയ ഉദ്യോഗസ്ഥർ അപൂർവ്വമാണ്.

കായംകുളവുമായും കാദീശാപള്ളിയുമായും ഒക്കെ പല തലങ്ങളിൽ ഏറ്റം അടുത്ത ബന്ധം പുലർത്തിയിരുന്ന തോമസ് സാറിന്റെ ഗ്രഹാതുര

ചിന്തകളിൽ എന്നും കായംകുളം ഉണ്ടായിരിക്കും എന്നതിൽ ഞാനും അഭിമാനിക്കുന്നു. ജി. ജോൺ വക്കീലിന്റെ മകനെന്ന നിലയിൽ എനിക്ക് പ്രത്യേക സ്നേഹവാത്സല്യങ്ങൾ പകർന്നു നൽകിയ തോമസ് സാറിന് നിറഞ്ഞ മനസ്സോടും കൃതജ്ഞതാനിർഭരമായ ഓർമ്മകളോടും ഞാൻ ശിഷ്ട ജീവിതം സമാധാനപൂർണ്ണവും സന്തോഷം നിറഞ്ഞതും പ്രകാശമാർന്നതുമായി തീരട്ടെയെന്ന് ഹൃദയപൂർവ്വം ആശംസിക്കുന്നു.

# നന്മ നിറഞ്ഞ മനുഷ്യസ്നേഹി, തീക്ഷ്ണതയുള്ള സഭാസ്നേഹി

## അഡ്വ. വർഗീസ് പി. തോമസ്

എ. കെ. തോമസ് എന്ന വ്യക്തിയുമായി ഞാൻ ആദ്യമായി ഇടപെടുന്നത്, പരുമല ഹോസ്പിറ്റലിന്റെ ഗവേണിംഗ് ബോഡിയിൽ 1990 കാലഘട്ടത്തിൽ ഒരുമിച്ചു പ്രവർത്തിച്ചപ്പോഴാണ്. ആ ഗവേണിംഗ് ബോഡിയിൽ ലേഖകൻ ഏകദേശം പത്തു വർഷം ഉണ്ടായിരുന്നു. അന്ന് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അന്ന് നിയുക്ത കാതോലിക്കാ ആയിരുന്ന പ. ദിദിമോസ് ബാവാ, ഭാഗ്യസ്മരണാർഹനായ ഒസ്താത്തിയോസ് തിരുമേനി, ജഗൻ ഫീലിപ്പോസ് എന്നിവർ ആ ബോർഡിലെ അംഗങ്ങൾ ആയിരുന്നു. അന്ന് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, എന്നെ 'കൊച്ചുവക്കീൽ' എന്നു വിളിച്ചു തുടങ്ങിയ കാലം മുതൽ എ. കെ. തോമസ് സാറും എന്നെ കൊച്ചുവക്കീൽ എന്നു വിളിച്ചു വാത്സല്യവും സ്നേഹവും പകർന്നു തന്നു. ഇന്നു കാണുന്ന ഹോസ്പിറ്റലിന്റെ വളർച്ചയ്ക്ക് ദൈവം ശില പാകിയതിന്, എ. കെ. തോമസ് സാറിന്റെ ആശയവും ആശീർവാദവും അന്നേ ഉണ്ടായിരുന്നു എന്നതു ഒരു സത്യമാണ്. വളരെ തീക്ഷ്ണമായ ദീർഘദർശനവും വീക്ഷണവും സഭയുടെ സ്ഥാപനങ്ങളെപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്നു എന്ന ഒരു പ്രത്യേകത അദ്ദേഹത്തിൽ ഞാൻ ദർശിച്ചിരുന്നു. ഒരു പക്ഷേ ഗവണ്മെന്റിൽ ഉന്നതസ്ഥാനങ്ങൾ വഹിച്ചിരുന്നതിന്റെ അനന്തരഫലമായിട്ടാണ് ഞാൻ അതിനെ കാണുന്നത്.

സഭയുടെ ചരിത്രത്തിലെ നിർണ്ണായക സംഭവമായിരുന്നു 1995-ലെ സുപ്രീംകോടതി വിധി. അതിനു മുമ്പു കലുഷിതമായിരുന്ന അന്തരീക്ഷത്തിൽ കീഴ്ക്കോടതികളിലും ഹൈക്കോടതിയിലും സുപ്രീംകോടതിയിലും നടന്ന കേസുകളുടെ നടത്തിപ്പുകളും പൊതുവായി സഭയെ പിടിച്ചു കുലുക്കിയിരുന്നു.

അതിലേറ്റവും മാനസിക പീഡകൾ ഏറ്റ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ കൂടെ ധൈര്യവും ശക്തിയും പകർന്ന പ്രധാന വ്യക്തികളാണ് ജസ്റ്റീസ് ജോൺ മാത്യു, മാത്തുക്കുട്ടിച്ചായൻ (മനോരമ), പി. സി.

ഏബ്രഹാം, എ. കെ. തോമസ് എന്നിവർ. ജസ്റ്റീസ് വി. എസ്. മളീമഠിനെ സുപ്രീംകോടതി സഭാകേസിൽ നിരീക്ഷകനായി നിയമിച്ചപ്പോൾ, സഭയുടെ പ്രതിനിധിയായി അദ്ദേഹത്തെ സഹായിക്കുന്നതിന് ബലഹീനനായ എന്റെ പേരു ജസ്റ്റീസ് ജോൺ മാത്യു സാർ നിർദ്ദേശിച്ചപ്പോൾ എ. കെ. തോമസ് സാറും മനോരമ മാത്തുക്കുട്ടിച്ചായനും ഒരു എതിർപ്പും പ്രകടിപ്പിക്കാതെ അംഗീകരിച്ചു.

ജസ്റ്റീസ് മളീമഠിന്റെ നിർദ്ദേശങ്ങൾ എനിക്കു ലഭിച്ചാലുടൻ എ. കെ. തോമസ് സാറിനെ അറിയിച്ചാലുടൻ വേണ്ട റിക്കാർഡുകൾ ഉടൻതന്നെ മളീമഠിനരികിൽ എത്തിച്ചിരുന്നതു എ. കെ. തോമസ് സാറിന്റെ സമയോചിതമായ ഇടപെടൽ മൂലമായിരുന്നു. കാർക്കശ്യക്കാരനായിരുന്ന ജസ്റ്റീസ് മളീമഠിന്റെ നിർദ്ദേശങ്ങളും തീരുമാനങ്ങളും അപ്പഴപ്പോൾ ഒട്ടും താമസിക്കാതെ നടപ്പിലാക്കുന്നതിനു സഭാസെക്രട്ടറി എന്ന നിലയിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു.

മലങ്കര അസോസിയേഷനിലേക്കു വരേണ്ടിയ പള്ളികളെ സംബന്ധിച്ചും പ്രതിനിധികളെ സംബന്ധിച്ചും ട്രൈബ്യൂണലിനു മുമ്പാകെ ബഞ്ചു ക്ലർക്കിന്റെ പണി ഞാൻ ചെയ്തപ്പോൾ, ഈ പണിയും സഭാചരിത്രത്തിൽ തങ്കലിപികളിൽ എഴുതപ്പെടുമെന്നു സ്നേഹപൂർവ്വം അഭിപ്രായപ്പെട്ടതു, മലങ്കര മെത്രാപ്പോലീത്തായെ ജസ്റ്റീസ് സ്റ്റേജിൽ വച്ചു പ്രഖ്യാപനം നടത്തിയപ്പോൾ അന്വർത്ഥമായതും ഞാൻ ഇപ്പോഴും സ്മരിക്കുന്നു.

നന്മ നിറഞ്ഞ ഹൃദയമുള്ള തോമസ് സാറിന്റെ കൂടെ പല സ്ഥാനങ്ങളിൽ പ്രവർത്തിക്കുവാൻ ഇടയായതു ഭാഗ്യമായി കരുതുന്നു. അദ്ദേഹത്തിന് എല്ലാ നന്മകളും നേരുന്നു.

# അർപ്പണബോധവും സത്യസന്ധതയും മുഖമുദ്ര

## പി. ജി. ജോൺ കായംകുളം

പറക്കോട് അമ്പിയിൽ ബഹുമാനപ്പെട്ട എ. കെ. തോമസ് സാർ 95-ാം വയസ്സിലേക്ക് പ്രവേശിച്ചിരിക്കുന്ന ഈ അവസരത്തിൽ അദ്ദേഹത്തിന്റെ സഭാ പ്രവർത്തനങ്ങളെയും ഔദ്യോഗിക ജീവിതത്തെയും അനുസ്മരിച്ച് ഒരു ഗ്രന്ഥം അവതരിപ്പിക്കുന്നതിന് താല്പര്യപ്പെടുന്ന ശ്രീമാൻ വർഗീസ് പേരയിൽ അവർകളെ അനുമോദിക്കുന്നു.

ബഹുമാനപ്പെട്ട തോമസ് സാർ എന്റെ ഉപ്പാപ്പന്റെ ഭാര്യാസഹോദരനാണ്. ഉപ്പാപ്പന്റെയും സാറിന്റെയും വിവാഹങ്ങൾ ഏകദേശം ഒരേ കാലയളവിലായിരുന്നു; വിവാഹശേഷം മങ്കുഴിയിൽ സഹോദരിയുടെ ഭവനത്തിൽ വന്നിരുന്ന അവസരങ്ങളിൽ സാറിനെ കാണാൻ സാധിച്ചിരുന്നു. പിന്നീടും ക്രമേണ സാറിനെ സംബന്ധിച്ച് കൂടുതലായി അറിയുവാനും മനസ്സിലാക്കുവാനും സാധിച്ചു.

സാറിന്റെ ഔദ്യോഗിക മേഖലയിൽ തികഞ്ഞ അർപ്പണബോധത്തോടെയും സത്യസന്ധമായും പ്രവർത്തിച്ചിരുന്നുവെന്ന് അറിയാൻ കഴിഞ്ഞു.

അദ്ദേഹം മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രവർത്തനങ്ങളിൽ ആത്മാർത്ഥമായി സഹകരിച്ചു.

പ്രത്യേകിച്ച് സഭാസെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിരുന്ന കാലത്ത് വിവിധ കാര്യങ്ങൾക്കായി രാപകൽ വ്യത്യാസമില്ലാതെ ആത്മാർത്ഥമായി പ്രവർത്തിച്ചു. സഭയേയും സഭാനേതൃസ്ഥാനീയരേയും വളരെയധികം സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്നു.

ഇപ്പോൾ എല്ലാ പ്രവർത്തനങ്ങളിൽ നിന്നും ഒഴിഞ്ഞ് ഭവനത്തിൽ വിശ്രമിക്കുന്ന സാറിനു ആരോഗ്യവും സന്തോഷവും ദീർഘായുസ്സും നൽകി അനുഗ്രഹിക്കുവാൻ പ്രാർത്ഥിച്ചുകൊണ്ട് ഈ എളിയ ഓർമ്മക്കുറിപ്പ് നിർത്തുന്നു.

# ആത്മാർത്ഥമായ പ്രവർത്തനം

## ടി. എം. യോഹന്നാൻ

(റിട്ട. ഡപ്യൂട്ടി കളക്ടർ)

കഴിഞ്ഞ 40 വർഷത്തിലേറെയായി ബഹു. എ. കെ. തോമസ് സാറിനെ എനിക്ക് അറിയാം. 2002–2007 കാലയളവിൽ മലങ്കരസഭാ മാനേജിംഗ് കമ്മിറ്റി അംഗം ആയിയിരിക്കുമ്പോഴും തുടർന്ന് ശാസ്താംകോട്ട MTMMM ആശുപത്രി കാര്യങ്ങളിലും സാറിനോടു ചേർന്ന് പ്രവർത്തിക്കുന്നതിന് ഭാഗ്യ വശാൽ അവസരം ലഭിച്ചിട്ടുണ്ട്. നന്നായി പഠിച്ചതിന് ശേഷമേ ഓരോ സംഗ തിയിലും നിർദ്ദേശമോ അഭിപ്രായമോ വച്ചിരുന്നുള്ളൂ. വേണ്ടത്ര അവഗാഹ മില്ലാത്ത സംഗതികളിൽ അതുമായി അറിവുള്ളവരിൽ നിന്നും വിശദമായി പഠിച്ച് മനസ്സിലാക്കുന്നത്തിന് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പെരുമാറ്റത്തിലും സംസാരത്തിലും വളരെയധികം മാന്യത പുലർത്തുന്ന വ്യക്തിയാണ്. മറ്റുള്ള വരുടെ അഭിപ്രായങ്ങളെയും നിർദ്ദേശങ്ങളെയും മാനിച്ചിരുന്നു. പ്രവർത്തന ങ്ങൾക്ക് ആത്മാർത്ഥത ഉണ്ടായിരുന്നു. തന്റെ സഹായം ആവശ്യപ്പെടുന്ന വർക്ക് അതു ചെയ്യുന്നതിന് മടി കാണിച്ചിരുന്നില്ല. ഒരു മകനോടോ ഇളയ സഹോദരനോടോ എന്നവണ്ണം എന്നെ സ്നേഹിച്ചിരുന്നു എന്ന് സവിനയം ഞാൻ സ്മരിക്കുന്നു. സാറിന്റെ മകനെ എനിക്ക് നേരിട്ടു അറിയില്ല; സഹധർമിണിയുടെ ആതിഥ്യമര്യാദയും ഡോക്ടർ ആയ മകളുടെ വിനയാന്വി തമായ പെരുമാറ്റവും പ്രത്യേകം ഓർക്കുന്നു. നവതിയാഘോഷങ്ങൾ കഴി ഞ്ഞിരിക്കുന്ന ആദരണീയനായ സാറിന്റെ ശിഷ്ടായുസ്സ് മംഗളമാകട്ടെയെന്നു പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

# അപൂർവ്വ വ്യക്തിത്വത്തിന്റെ ഉടമ


## പ്രൊഫ. ജോസ് വി കോശി

(മുൻ സഭാ മാനേജിംഗ് കമ്മിറ്റി അംഗം)


ദൈവത്തെ ഭയവും മനുഷ്യനെ ശങ്കയുമുള്ള വ്യക്തിയാണ് പറക്കോട് അമ്പിയിൽ എ. കെ. തോമസ് സാർ. ഏറ്റെടുക്കുന്ന ഉത്തരവാദിത്തങ്ങൾ നൂറു ശതമാനം ആത്മാർത്ഥതയോടെ നിർവഹിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അദ്ദേഹവുമായുള്ള ദീർഘകാലത്തെ അടുപ്പവും സ്നേഹവും ഒരു പാട് പാഠങ്ങൾ പഠിക്കുവാൻ എന്നെ സഹായിച്ചു. സ്ഥാനമാനങ്ങൾ വെട്ടിപ്പിടിക്കുകയും ഏറ്റെടുക്കുന്ന കാര്യങ്ങൾ ഉത്തരവാദിത്തമില്ലാതെ നിർവഹിക്കുകയും ചെയ്യുന്ന ആൾക്കാരുടെ എണ്ണം വർദ്ധിച്ചുവരുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. അവിടെ വ്യത്യസ്തനായ ഒരു മനുഷ്യനെയാണ് നാം ദർശിക്കുന്നത്. 2007 മുതൽ 2017 വരെ സഭയുടെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി അംഗമായി പ്രവർത്തിക്കുവാൻ എനിക്ക് അവസരം ലഭിച്ചു. അതിൽ ആദ്യത്തെ അഞ്ചു വർഷവും ഞാൻ മാനേജിംഗ് കമ്മിറ്റി യോഗങ്ങളിൽ പങ്കെടുക്കുന്നതിനുവേണ്ടി കോട്ടയത്തേക്ക് പോയിരുന്നത് എ. കെ. തോമസ് സാറിന്റെ കാറിലായിരുന്നു. പലപ്പോഴും ഈ യാത്രയിൽ അടൂർ ആനന്ദപ്പള്ളി പ്രൊഫ. ജോർജ് വർഗ്ഗീസച്ചനും ഞങ്ങളോടൊപ്പം ഉണ്ടാകുമായിരുന്നു. ആ യാത്രകളിലാണ് കൂടുതൽ മനസ്സിലാക്കുവാനും അടുത്ത് ഇടപഴകുവാനും അവസരം ലഭിച്ചത്. വിശിഷ്ട വ്യക്തിത്വമുള്ള ഉത്തമനായ ഒരു മനുഷ്യനാണ് അദ്ദേഹം. സ്ഥാനങ്ങൾ തേടിപ്പോകുന്നതിനപ്പുറം സ്ഥാനങ്ങൾ അദ്ദേഹത്തെ തേടി എത്തുകയായിരുന്നു. പഞ്ചായത്ത് ഡിപ്പാർട്ട്മെന്റിലെ ഒരു ഉദ്യോഗസ്ഥനായി പ്രവേശിച്ച അദ്ദേഹം കഠിന പരിശ്രമത്തിലൂടെയും ആത്മാർത്ഥ പ്രവർത്തനത്തിലൂടെയും പടിപടിയായി ഉയർന്ന് പഞ്ചായത്ത് ഡയറക്ടർ എന്ന ഉന്നത പദവിയിൽ വരെ എത്തിയത് അദ്ദേഹത്തിന്റെ പ്രവർത്തന മികവിന്റെ അംഗീകാരം എന്ന നിലയിലാണ്. പി.എസ്.സി. അംഗമായി ഗവൺമെന്റ് അദ്ദേഹത്തെ നിയമിച്ചു. പിന്നീട് ശമ്പള പരിഷ്കരണ കമ്മിറ്റി അംഗമായും അദ്ദേഹം സേവനമനുഷ്ഠിച്ചു.

കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന മാത്യൂസ് മാർ കൂറിലോസ് തിരുമേനി സഭാംഗങ്ങളായ വിവിധ വ്യക്തികളെ കണ്ടെത്തി സഭ

യുടെ വളർച്ചയ്ക്ക് ഉപയോഗിക്കുന്ന പതിവുണ്ടായിരുന്നു. എ. കെ. തോമസ് എന്ന കൊച്ചു കുഞ്ഞിനെ അദ്ദേഹം അന്നത്തെ കൊല്ലം ഭദ്രാസനത്തിന്റെ പ്രധാനപ്പെട്ട പല സമിതികളിലും അടൂർ സെന്റ് സിറിൽസ് കോളജിലെ ഗവേണിംഗ് ബോർഡ് സെക്രട്ടറി ഉൾപ്പെടെ പല സമിതികളിലും ഉൾപ്പെടുത്തി. കൂറിലോസ് തിരുമേനി പിന്നീട് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷനായി തിരഞ്ഞെടുക്കപ്പെട്ടപ്പോൾ സഭയുടെ അസോസിയേഷൻ സെക്രട്ടറിയായി എ. കെ. തോമസ് സാർ സേവനമനുഷ്ഠിച്ചു. സഭയുടെ വർക്കിംഗ് കമ്മിറ്റി അംഗം, ആർദ്രാ ചാരിറ്റബിൾ ട്രസ്റ്റ് തുടങ്ങി അദ്ദേഹം സഭയുടെ ഒട്ടനവധി സമിതികളിൽ പ്രവർത്തിച്ചു.

അദ്ദേഹത്തിൽ ദർശിക്കുന്ന ഏറ്റവും പ്രധാനപ്പെട്ട സവിശേഷതകൾ താഴെപ്പറയുന്നവയാണ്:

### 1. തികഞ്ഞ സഭാവിശ്വാസി

സഭയോട് അചഞ്ചലമായ കൂറും വിധേയത്വവും അദ്ദേഹം പുലർത്തിയിരുന്നു. സഭാപിതാക്കന്മാരെയും വൈദികരെയും ബഹുമാനത്തോടെയാണ് അദ്ദേഹം കണ്ടിരുന്നത്. സഭയുടെ ആത്മീയ വളർച്ചയെക്കുറിച്ച് വ്യക്തമായ കാഴ്ചപ്പാട് അദ്ദേഹത്തിന് ഉണ്ടായിരുന്നു. ആഘോഷങ്ങൾക്കപ്പുറം ആത്മികമായി വളരുന്ന ഇടവകകളും സഭയുമാണ് അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരുന്നത്. പറക്കോട് പ്രഭാത് ഗ്രൗണ്ടിലെ കൺവെൻഷൻ, അടൂർ സെന്റർ ഓർത്തഡോക്സ് കൺവെൻഷൻ എന്നിവയുടെ വളർച്ചയ്ക്ക് അദ്ദേഹം നിസ്വാർത്ഥമായ പങ്കു വഹിച്ചിട്ടുണ്ട്.

### 2. ലളിത ജീവിതം

സമ്പത്തും സ്ഥാനമാനങ്ങളും ധാരാളം ഉണ്ടായിരുന്നെങ്കിലും ആർഭാടത്തിന് പിറകേ ഒരിക്കലും അദ്ദേഹം പോയിരുന്നില്ല. മലങ്കരസഭയുടെ അസോസിയേഷൻ സെക്രട്ടറിയായിരുന്ന കാലത്ത് അദ്ദേഹം സ്വന്തം വാഹനത്തിൽ പറക്കോട് നിന്ന് അടൂരെത്തി കണ്ണങ്കോട് പള്ളിയിൽ വാഹനം പാർക്ക് ചെയ്തിട്ട് കോട്ടയത്തേക്ക് ബസ്സിൽ സഞ്ചരിച്ചു പോകുന്ന കാഴ്ച എന്നെപ്പോലെ പലരുടെയും മനസ്സിൽ ഇന്നും പച്ചയായി നിൽപ്പുണ്ട്. സഭയുടെ ഔദ്യോഗിക വാഹനംപോലും അത്യാവശ്യത്തിന് മാത്രം അല്ലാതെ അദ്ദേഹം ഉപയോഗിച്ചിരുന്നില്ല.

### 3. ഉത്തമ കുടുംബനാഥൻ

വലിയ തിരക്കുകൾക്കിടയിലും നല്ല ഒരു കുടുംബനാഥനായി പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. പ്രത്യേകിച്ച് ഉത്തമനായ ഒരു ഭർത്താവായി അദ്ദേഹം ശോഭിച്ചിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ രോഗാവസ്ഥയിൽ

കൂടി കടന്നുപോകുമ്പോൾ സഭയുടെ പല മീറ്റിംഗുകളിലും അദ്ദേഹം പങ്കെടുത്തിരുന്നത് ഭാര്യയുമായി ഒന്നിച്ച് യാത്ര ചെയ്താണ്. പലപ്പോഴും പോകുന്ന വഴിയിൽ ഏറ്റവും അടുത്ത ബന്ധുവീട്ടിൽ ആക്കി വൈകിട്ട് തിരിച്ചുവന്ന് വിളിച്ചുകൊണ്ടുപോകുന്ന പതിവ് എനിക്ക് കാണുവാൻ കഴിഞ്ഞിട്ടുണ്ട്. വീട്ടിൽ ഒറ്റപ്പെട്ടു പോകരുതെന്ന് നിർബന്ധം ഉള്ളതുകൊണ്ട് ഒന്നുകിൽ സമീപത്തുള്ള സ്ഥലങ്ങൾ ആണെങ്കിൽ കൂടെ കൊണ്ടുപോവുകയും വിദൂര സ്ഥലങ്ങൾ ആണെങ്കിൽ ഏറ്റവും അടുത്ത ബന്ധുഭവനങ്ങൾ ഇടത്താവളങ്ങളായി ഉപയോഗിക്കുകയും ചെയ്യും. ആലപ്പുഴ, കുമ്പനാട്, മാവേലിക്കര ഉൾപ്പെടെ അദ്ദേഹത്തിന്റെ യാത്ര ഈ ലക്ഷ്യത്തോടെയായിരുന്നു. ഇതിന് സാക്ഷ്യം വഹിക്കുവാൻ പലപ്പോഴും എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്.

### 4. ആദർശശുദ്ധി

പൊയ്മുഖങ്ങൾ ഉള്ള ഒരു വ്യക്തിയല്ല, മറിച്ച് പച്ചയായ ഒരു മനുഷ്യനായിരുന്നു അദ്ദേഹം. സത്യത്തിനും നീതിക്കും വേണ്ടി നിലകൊള്ളുന്ന ഒരു മനസ്സായിരുന്നു അദ്ദേഹത്തിന്റേത്. പൊതുപ്രവർത്തകർക്കുള്ള നയതന്ത്രം അദ്ദേഹം ശീലിച്ചിരുന്നില്ല. പക്ഷേ അടുപ്പമുള്ള വ്യക്തികളോട് 100% ആത്മാർത്ഥത അദ്ദേഹം പുലർത്തിയിരുന്നു.

### 5. ആഴത്തിലുള്ള പഠനം

താൻ ഏറ്റെടുക്കുന്ന ഏത് ചുമതലകളും വളരെ പഠിച്ച് അദ്ദേഹം കൈകാര്യം ചെയ്തിരുന്നു. സഭയുടെ ഭരണഘടന ഉൾപ്പെടെ ഏത് കാര്യങ്ങളും അദ്ദേഹം നന്നായി പഠിച്ചു മാത്രമേ കൈകാര്യം ചെയ്തിരുന്നുള്ളു. സഭയുമായി ബന്ധപ്പെട്ട ഏത് കാര്യത്തിനും അദ്ദേഹത്തെ സമീപിച്ചാൽ ആധികാരികമായ രേഖകൾ ലഭിക്കുമായിരുന്നു. ഭരണഘടനയും മറ്റു രേഖകളും അദ്ദേഹം വളരെ ഭദ്രമായി സൂക്ഷിച്ചിരുന്നു. അടൂർ സെന്റ് സിറിൽസ് കോളജിലെ ഗവേണിംഗ് ബോർഡ് സെക്രട്ടറിയായി അദ്ദേഹം ദീർഘകാലം പ്രവർത്തിച്ചിട്ടുണ്ട്. കുറച്ച് കാലം അദ്ദേഹത്തോടൊപ്പം കോളജിന്റെ ബർസാറായി പ്രവർത്തിക്കുവാൻ എനിക്ക് സാധിച്ചിട്ടുണ്ട്. അദ്ദേഹം സെക്രട്ടറി എന്നുള്ള നിലയിൽ മിനിറ്റ്സ് എഴുതിയിരുന്നത് സ്വന്തം കൈപ്പടയിൽ ആയിരുന്നു. അദ്ദേഹം എഴുതിയ കമ്മിറ്റി യോഗ നോട്ടീസുകളും റിപ്പോർട്ടുകളും ഇന്നും ഞാൻ സൂക്ഷിച്ചിട്ടുണ്ട്. ഒരിക്കലും മറ്റുള്ളവരെക്കൊണ്ട് എഴുതിക്കുകയോ ടൈപ്പ് ചെയ്യുകയോ ചെയ്യാതെ പൂർണ ഉത്തരവാദിത്വത്തോടെ ഓരോ അക്ഷരങ്ങളും സ്വന്തമായി എഴുതുന്ന അദ്ദേഹത്തെ അദ്ഭുതത്തോടെ മാത്രമേ കാണുവാൻ സാധിക്കുകയുള്ളൂ. അതുപോലെ യോഗങ്ങളിൽ പങ്കെടുക്കുന്നവർക്ക് നോട്ടീസ് അയക്കുക മാത്രമല്ല അവരെ നേരിൽ ഫോണിൽ വിളിക്കുന്ന പതിവും അദ്ദേഹത്തിനുണ്ടായിരുന്നു. വൃക്ഷങ്ങൾ ഫലം കൂടുന്തോറും കൊമ്പുകൾ ചായിക്കും എന്ന് പറയുന്നതുപോലെ സ്ഥാനമാനങ്ങൾ കൂടു

മ്പോഴും ഏറ്റവും എളിയവനായി മാറുവാൻ അദ്ദേഹം പരിശ്രമിച്ചിരുന്നു. അതായിരുന്നു അദ്ദേഹത്തിന്റെ മഹത്വവും. ഇന്നത്തെ സമൂഹത്തിൽ മൂല്യ ങ്ങൾ കുറഞ്ഞു വരികയാണ്. ആദർശങ്ങൾ പ്രസംഗങ്ങളിൽ മാത്രമാണ്. എന്നാൽ പ്രസംഗങ്ങളേക്കാൾ പ്രവർത്തനങ്ങളിൽ വിശ്വസിച്ചിരുന്ന ഒരു അസാധാരണ മനുഷ്യനായിരുന്നു അദ്ദേഹം. അന്യം നിന്നു പോകുന്ന നല്ല ഒരു പഴയ തലമുറയുടെ തലയെടുപ്പുള്ള ഒരു അമരക്കാരൻ എന്ന നിലയിൽ അദ്ദേഹം എന്നും ഓർമ്മിക്കപ്പെടും. സഭയിലും സമൂഹത്തിലും ഒരു ആത്മാ യക്കാരന് എവിടെ വരെ എത്തിച്ചേരുവാൻ സാധിക്കുമോ അതിന്റെ ഉന്നതി യിൽ എത്തിച്ചേരുവാൻ അദ്ദേഹത്തിന് സാധിച്ചിട്ടുണ്ട്. വാർദ്ധക്യസഹജമായ അസുഖങ്ങളിലൂടെയും ബുദ്ധിമുട്ടുകളിലൂടെയും കടന്നുപോകുമ്പോഴും ദൈവം നൽകിയ അവസരങ്ങൾ പരമാവധി ദൈവഇഷ്ടപ്രകാരം പ്രവർത്തി ക്കുവാൻ കഴിഞ്ഞുവെന്ന് അദ്ദേഹത്തിന് അഭിമാനിക്കാം. സഭയുടെ മാത്രമല്ല എന്റെ വ്യക്തിപരമായ ജീവിതത്തിലും ഓരോ അവസരങ്ങളിലും നൽകിയ പ്രോത്സാഹനങ്ങളും പിന്തുണയ്ക്കും ഒരായിരം നന്ദി അർപ്പിക്കുന്നു.

# വിളക്കുമരം

## ഡോ. എബിൻ റ്റി മാത്യൂസ്

(യൂണിവേഴ്സിറ്റി കോളേജ്, തിരുവനന്തപുരം)

പുതിയ കാലഘട്ടം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളികളിൽ ഒന്ന്, ചൂണ്ടിക്കാണിക്കുവാൻ ഒരു മാതൃക, പുസ്തകങ്ങൾക്ക് പുറത്ത് കാണുന്നില്ല എന്നതാണ്. എന്നാൽ ഏറ്റവും കുറഞ്ഞത് കഴിഞ്ഞ അര നൂറ്റാണ്ടെങ്കിലും എന്റെ നാട്ടിൽ നന്മയെയും നീതിയെയും ഉപാസിക്കുന്ന ഏതൊരു വ്യക്തിയുടെയും മുന്നിലെ വിളക്കുമരമാണ് ശ്രീ. എ. കെ. തോമസ് സാർ. സഭ ഒരിക്കലും അദ്ദേഹത്തിന് അധികാരങ്ങൾക്കോ പ്രശസ്തിക്കോ ഉള്ള ഒരു ഉപാധി ആയിരുന്നില്ല. സഭാസേവനം ഒരു നിയോഗമായി കണ്ട് ഏൽപ്പിക്കപ്പെട്ട ഓരോ ഉത്തരവാദിത്വവും അവധാനതയോടെയും നീതിയോടെയും ആണ് നിർവഹിച്ചത്. അതുകൊണ്ട് തന്നെ സ്തുതിപാഠകരിൽ നിന്നും അകലം സൂക്ഷിക്കുവാൻ അദ്ദേഹം എപ്പോഴും ശ്രദ്ധിച്ചു. നിറംപിടിപ്പിച്ച നുണകളും പി.ആർ. വർക്കുകളും അരങ്ങുവാഴുമ്പോൾ അദ്ദേഹത്തിന്റെ ശ്രേഷ്ഠത തിരിച്ചറിയുവാൻ ബുദ്ധിയെക്കാൾ ഉപരി ഉൾക്കാഴ്ചയാണ് ആവശ്യം.

സഭ ഏറ്റവുമധികം പ്രതിസന്ധിയെ നേരിട്ട ഒരു കാലഘട്ടത്തിലാണ് അസോസിയേഷൻ സെക്രട്ടറിയായി അദ്ദേഹം സ്ഥാനമേൽക്കുന്നത്. ഏതൊരു കാര്യത്തെക്കുറിച്ചുമുള്ള അദ്ദേഹത്തിന്റെ ദീർഘവീക്ഷണവും പ്രശ്നങ്ങൾക്ക് ഉള്ള പ്രയോഗിക പരിഹാരങ്ങളും തീർച്ചയായിട്ടും സഭാഭരണം സുഗമമാക്കിയിട്ടുണ്ട്. ഔദ്യോഗിക ജീവിതത്തിലെ സുപ്രധാനമായ സ്ഥാനങ്ങളും, കറപുരളാത്ത വ്യക്തിജീവിതവും അദ്ദേഹത്തെ ഉത്തരവാദിത്വങ്ങൾ ഏറ്റവും ഭംഗിയായി നിർവഹിക്കുവാൻ സഹായിച്ചു. അദ്ദേഹത്തിന് വാക്കും പ്രവൃത്തിയും രണ്ടായിരുന്നില്ല. അതുകൊണ്ടുതന്നെ ഏറെ ശ്രദ്ധയോടെയാണ് അദ്ദേഹം ശ്രവിക്കപ്പെട്ടത്. ജനഹൃദയങ്ങളിൽ അത് നൽകുന്ന വിശ്വാസം വലുതാണ്.

മൂല്യബോധവും ആദർശവും പാകപ്പെടുത്തിയ ജീവിതമാണ് അദ്ദേഹത്തിന്റേത്. ഔദാര്യങ്ങൾക്കും ഉപഹാരങ്ങൾക്കും ഒന്നും സ്വാധീനിക്കാൻ കഴിയാത്ത ഉയരത്തിൽ ജീവിതവിശുദ്ധി കാത്തുസൂക്ഷിക്കുവാൻ അദ്ദേഹം

ശ്രദ്ധിക്കുന്നു എന്നത് എടുത്തു പറയേണ്ട കാര്യമാണ്. അതുകൊണ്ടുതന്നെ കാർക്കശ്യക്കാരനായി പലരും അദ്ദേഹത്തെ വിലയിരുത്താറുണ്ട്. ചിരിച്ചു കൊണ്ട് കബളിപ്പിക്കുന്ന നേതൃനിരയിൽ എ. കെ. തോമസ് സാർ എന്നും ഏകാകിയായിരുന്നു. കാലത്തിന്റെ മാറ്റങ്ങളിൽ ആവശ്യമായവയെ സ്വീകരിക്കുവാനും, സമൂഹത്തിന്റെയും സഭയുടെയും വളർച്ചയ്ക്ക് തടസ്സമായ മാമൂലുകളെ തള്ളിക്കളയുവാനും അദ്ദേഹം നിരന്തരം ആവശ്യപ്പെടുന്നു. അധികാരം നേടുവാനുള്ളതാണെന്നും, അത് കൈമാറ്റം ചെയ്യുന്നത് അബദ്ധമാണെന്നും പറയുന്നവർക്ക് അദ്ദേഹത്തിന്റെ പൊതുജീവിതം ഒരു പാഠപുസ്തകം ആകണം. സഭയുടെ അധികാരകേന്ദ്രങ്ങളിൽ ശക്തനായി തിളങ്ങി നിന്ന സമയത്താണ് യാതൊരു മടിയും കൂടാതെ പുതുതലമുറക്കായി വഴിമാറിയത്. തൊണ്ണൂറ്റിനാലിന്റെ തിളക്കത്തിൽ നിൽക്കുന്ന അദ്ദേഹത്തിന് കൂടുതൽ അനുഗ്രഹങ്ങൾ ഈശ്വരൻ നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. കാരണം നല്ല മനുഷ്യർക്ക് കിട്ടുന്ന അനുഗ്രഹങ്ങൾ ആത്യന്തികമായി സമൂഹത്തിന് മേൽ നന്മകളായി പെയ്തിറങ്ങുവാൻ ഉള്ളതാണ്.

# കർമ്മകുശലനായ ജെന്റിൽമാൻ

## ബിനു സഖറിയാ ദുബായ്

വ്യക്തിത്വം, കർമകുശലത, ദീർഘവീക്ഷണം, ഊർജസ്വലത, നിരീക്ഷണ പാടവം അങ്ങനെ നേതൃത്വത്തെ നിർവചിക്കുവാൻ മലയാളത്തിലെ ചില പദങ്ങൾ തിരഞ്ഞെടുത്തു എ. കെ. തോമസ് സാറിന്റെ ജീവിതവുമായി ചേർത്തുപിടിച്ചാൽ അതിന്റെ അളവുകോലുകൾ എല്ലാ അർത്ഥങ്ങളിലും സമാസമം ചേർന്ന് നിൽക്കുന്ന ഒരു അസാധാരണത്വം നമുക്ക് ദർശിക്കുവാൻ കഴിയും. തന്റെ ഔദോഗിക സാമുദായിക ജീവിത കാലയളവിൽ വിരാജിച്ച മേഖലകളിലെല്ലാം വ്യത്യസ്ത പന്ഥാവുകളിൽ സഞ്ചരിച്ചു അത് ലോക ത്തിനു അദ്ദേഹം കാണിച്ചു കൊടുത്തു. സൗമ്യമായ ഇടപെടലുകളിൽ കൂടി നിലപാടുകൾ വ്യക്തമാക്കി ഉചിതമായ തീരുമാനങ്ങളെടുത്തു നടപ്പിലാക്കി സമൂഹത്തിനു മാതൃകയായി നിലകൊണ്ട വ്യക്തിത്വമാണ് എ. കെ. തോമസ് സാറിന്റേത്. സാറിനെ ദൂരെ നിന്നും വീക്ഷിക്കുന്ന ഒരു വ്യക്തിയെന്ന നില യിൽ എപ്പോഴും പുഞ്ചിരിച്ച മുഖവുമായി ആളുകളെ സ്വീകരിക്കുന്നതും അവരുമായി ഇടപെടുന്ന രീതികളുമൊക്കെ ഒരു ജെന്റിൽമാൻ മാതൃകയാണ് എന്റെ മനസ്സിൽ ഇടംപിടിച്ചിട്ടുള്ളത്.

ആ കാലഘട്ടങ്ങളിൽ ഒരു സാധാരണക്കാരന് അപ്രാപ്യമായ മേഖലകളി ലാണ് ഔദ്യോഗിക രംഗത്ത് അദ്ദേഹം തിളങ്ങിയത്. തദ്ദേശ സയംഭരണ വകുപ്പിൽ പഞ്ചായത്തു ഡയറക്ടർ എന്ന നിലയിൽ, ജനിച്ച നാടിനെയൊക്കെ പരിഗണിക്കുന്ന തീരുമാനങ്ങളെടുക്കാൻ മുൻകൈയെടുത്തിട്ടുണ്ടന്നു അക്കാലയളവിൽ അറിയാൻ സാധിച്ചിട്ടുണ്ട്. അതുപോലെ തന്നെ ഭരണഘ ടനാ സ്ഥാപനമായ പി.എസ്.സി. യിലെ അംഗമായും സ്തുത്യർഹമായി സേവനം നിർവഹിക്കുകയും ഏതെങ്കിലും രീതിയിലുള്ള വിവാദങ്ങളി ലൊന്നും ഒരു പേരുകാരനല്ലായിരുന്നുവെന്നതും പ്രത്യേകം ഓർക്കേണ്ട താണ്. അക്കാലത്തു ഇന്നത്തേതുപോലെ പതിനഞ്ചും ഇരുപതും അംഗങ്ങ ളില്ലായിരുന്നുവെന്നും കേവലം നാലു പേരിൽ ഒരാളായിരുന്നുവെന്നുമാണ് അന്നത്തെ ആ സ്ഥാനത്തിന്റെ മഹിമ.

മലങ്കര ഓർത്തഡോക്സ് സഭയുടെ അസോസിയേഷൻ സെക്രട്ടറിയാ യുള്ള അദ്ദേഹത്തിന്റെ സേവനം എടുത്തു പറയേണ്ട ഒന്നാണ്. ദീർഘകാലം

ഏഞ്ചൽ ബാവാ എന്നറിയപ്പെടുന്ന ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവായോട് ചേർന്നുനിന്ന് വളരെ ശ്ലാഘനീയമായ പ്രവർത്തന മാണ് കാഴ്ചവച്ചത്. സഭയുടെ കലുഷിതമായ കാലഘട്ടത്തിൽ സഭാ നൗകയെ നങ്കൂരമിട്ടു ഉറപ്പിക്കുവാൻ ബാവായോടും സ്ഥാനികളോടും ചേർന്ന് നിന്ന് പ്രവർത്തിച്ച കാലഘട്ടം എന്നും അനുസ്മരിക്കപ്പെടേണ്ടതാണ്. ദിവ സേനയുള്ള അടൂരിൽ നിന്നും കോട്ടയത്തേക്കുള്ള അദ്ദേഹത്തിന്റെ യാത്രക ളൊക്കെ ഇപ്പോഴും ഓർക്കുന്നുണ്ട്. സഭാ സെക്രട്ടറിയായി ചുമതലയേറ്റെ ടുത്ത നാൾ മുതൽ ഊർജസ്വലനായ ഒരു സഭാ സേവകനായുള്ള രൂപാന്ത രമാണ് തോമസ് സാറിൽ കണ്ടത്. കേരളത്തിലും പുറത്തുമുള്ള വിവിധ സമ്മേളനങ്ങളിലും കമ്മിറ്റികളിലും പങ്കെടുക്കാനുള്ള പല യാത്രകളിലും അദ്ദേഹത്തെ കണ്ടുമുട്ടാറുള്ളത് ഇപ്പോഴും ഓർക്കുന്നു. മാത്യൂസ് ദ്വീതിയൻ ബാവായുടെ നിർദേശപ്രകാരം അദ്ദേഹം മുൻകൈയെടുത്തു നടപ്പിലാക്കിയ പല പദ്ധതികളും ഇന്നും സഭയ്ക്ക് ഒരു മുതൽക്കൂട്ടായി നിലനിൽക്കുന്നു എന്നതിൽ അഭിമാനിക്കുന്നു. അങ്ങനെ പേരെടുത്തു പറയേണ്ട ഒന്നാണ് ഭവനദാന പദ്ധതി. വിവിധ സംഘടനകളിലും ഭദ്രാസനങ്ങളിലുള്ള ഭവനദാന പദ്ധതികളെ ഏകോപിപ്പിച്ചു വ്യക്തമായ മാനദണ്ഡങ്ങൾ ഒരുക്കി അനേക ർക്ക് ഉപകാരപ്പെട്ട ഒരു ബൃഹത്തായ പദ്ധതിയായിരുന്നു അത്. അതിന്റെ ഉപഭോക്താക്കൾ ഇന്നും നന്ദിയോടെ സ്മരിക്കുന്ന ഒരു വ്യക്തിത്വമാണ് എ. കെ. തോമസ് സാറിന്റേത്. സമുദായ, ഭാഷ, ദേശ, വ്യത്യാസമില്ലാതെ സമൂ ഹത്തിലെ പാർശ്വവത്കരിക്കപ്പെട്ടവരുടെ ഉന്നമനത്തിനു വേണ്ട സഹായ ങ്ങൾ ചെയ്യുവാൻ ആരംഭിച്ച സഭയുടെ നേതൃത്വത്തിലുള്ള ആർദ്ര ചാരിറ്റ ബിൾ സൊസൈറ്റിയാണ് എടുത്തു പറയേണ്ട മറ്റൊന്ന്. കാലങ്ങൾ കഴി ഞ്ഞിട്ടും ഒരു കെടാവിളക്കായി നിലകൊള്ളുന്ന ആ പ്രസ്ഥാനം അതിന്റെ ദൗത്യവുമായി ഇന്നും സ്തുത്യർഹമായ കർമം നിർവഹിച്ചു മുന്നോട്ടു പോകുന്നു.

തിരിഞ്ഞു നോക്കുമ്പോൾ ഓർമകളുടെ തിരയിളക്കങ്ങൾ ചുണ്ടുകളിൽ മന്ദസ്മിതം വിരിയിക്കുകയാണെങ്കിൽ തീർച്ചയായും അത് വിജയിച്ച ജീവിത ത്തിന്റെ സൂചനയാണ് നൽകുന്നത്. ആ ഓർമ്മകൾ മതിയാകും ഒരു വ്യക്തി യുടെ ശിഷ്ട ജീവിതം മുന്നോട്ടു പോകാൻ. എ. കെ. തോമസ് സാറിന്റെ ജീവിതം ഇതിനൊരു ഉത്തമ ദൃഷ്ടാന്തമാണ്. ആത്മാർത്ഥമായ പ്രവർത്തന ങ്ങളും നിസ്വാർത്ഥ സേവനങ്ങളും എന്നും ദൈവസന്നിധിയിൽ കണക്കിടു ന്നതാണ്. ശിഷ്ടകാലം പൂർണ ആരോഗ്യത്തോടെയും സന്തോഷ സമാ ധാനത്തോടെയായിരിക്കട്ടെയെന്നു ആത്മാർത്ഥമായി ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

# എളിമയുടെ ആൾരൂപം

**ജോൺ കക്കാട്**

(കോ-ഓർഡിനേറ്റിങ് എഡിറ്റർ,
മലയാള മനോരമ, പത്തനംതിട്ട)

ഒരാളെ ചരിത്രം രേഖപ്പെടുത്തുന്നത് പ്രവർത്തിച്ചിരുന്ന ഉന്നത സ്ഥാനങ്ങളുടെ പേരിലല്ല, മറിച്ച് എങ്ങനെ പ്രവർത്തിച്ചു എന്നതിന്റെ പേരിലാണ്. 94 വയസിനിടെ ശ്രീ എ. കെ. തോമസ് പ്രവർത്തിക്കാത്ത മേഖലകളില്ല എന്നു തന്നെ പറയാം. പി.എസ്.സി. അംഗം, പഞ്ചായത്ത് ഡയറക്ടർ, മലങ്കര ഓർത്തഡോക്സ് സഭാ സെക്രട്ടറി എന്നിങ്ങനെ വലിയ സ്ഥാനങ്ങളിൽ പ്രവർത്തിച്ചിരുന്ന അദ്ദേഹത്തെ ശ്രദ്ധേയനാക്കിയത് ആസ്ഥാനങ്ങളുടെ വലിപ്പമല്ല, മറിച്ച് ഏത് ഉന്നതസ്ഥാനത്തിരിക്കുമ്പോഴും എളിമയുടെ ആൾരൂപമായിരുന്നു എന്നതാണ്.

കാണുമ്പോഴുള്ള സ്നേഹമസൃണമായ നിറപുഞ്ചിരി മതി അദ്ദേഹത്തിന്റെ ഔന്നത്യം അറിയാൻ. പ്രവർത്തിച്ച മേഖലകളിലൊക്കെ സ്നേഹത്തിന്റെയും സൗഹൃദത്തിന്റെയും വെളിച്ചം വിതറിയാണ് അദ്ദേഹം ആളുകളുടെ ഹൃദയത്തിൽ കയറിക്കൂടിയത്.

പ്രശസ്തമായ സ്കൂളുകളിലും കോളജുകളിലും ഉന്നത വിജയത്തോടെ പഠനം പൂർത്തിയാക്കി. 1954-ൽ കൊല്ലം താലൂക്ക് സ്റ്റാറ്റിസ്റ്റിക് ഓഫിസറായി സേവനം ആരംഭിച്ചു. 1955 പഞ്ചായത്ത് ഇൻസ്പെക്ടറായി. 30 വർഷങ്ങൾക്ക് ശേഷം പഞ്ചായത്ത് ഡയറക്ടറായി. കടന്നുപോയ വഴിത്താരകളിലെല്ലാം പരാതിയോ പരിഭവമോ അവശേഷിപ്പിക്കാതെയാണ് മുന്നോട്ടുനീങ്ങിയത്.

മലങ്കര സഭയിലെ പ്രഗത്ഭരായ പിതാക്കന്മാരുടെ സ്നേഹമേറ്റു വാങ്ങിയത് അദ്ദേഹത്തിന്റെ എളിമയുടെയും പ്രാഗത്ഭ്യത്തിന്റെയും ഫലമായാണ്. 1995-ൽ ആരംഭിച്ച രണ്ടായിരത്തിൽ പൂർത്തീകരിച്ച പരുമല പള്ളിയുടെ നിർമ്മാണത്തിൽ നേതൃത്വം കൊടുത്തവരിൽ മുൻനിരയിലാണ് അദ്ദേഹം. 2002-ൽ പരുമലയിൽ മലങ്കര അസോസിയേഷൻ വിളിച്ചു ചേർത്തത് അദ്ദേഹത്തെ സഭാചരിത്രത്തിൽ ശ്രദ്ധേയനാക്കി.

ഇനിയുമേറെ സഭയ്ക്കും സമൂഹത്തിനും ചെയ്യാൻ അദ്ദേഹത്തിനു കഴിയും. തുടർ ജീവിതത്തിലും എല്ലാ ആയുരാരോഗ്യ സൗഖ്യവും നേരുന്നു.

# പറക്കോടിന്റെ അഭിമാനം

## തോമസ് മാത്യു

### (പ്രസിഡന്റ്, വൈ.എം.സി.എ. പറക്കോട്)

ശ്രീ. എ. കെ. തോമസ് സാർ പറക്കോടിന്റെ അഭിമാനമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിനുശേഷം കേരളാ ഗ്രാമപഞ്ചായത്ത് ഡിപ്പാർട്ട്മെന്റിൽ ഇൻസ്പെക്ടറായി പ്രവേശിക്കുകയും തുടർന്ന് പഞ്ചായത്ത് ഡയറക്ടറായി വിരമിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സത്യസന്ധമായ ദീർഘവീക്ഷണത്തോടു കൂടിയ പഞ്ചായത്ത് ഡയറക്ടർ എന്ന നിലയിലെ പ്രവർത്തനം കേരള ഗവൺമെന്റിന്റെ ശ്രദ്ധയിൽപെടുകയും അദ്ദേഹത്തിന്റെ മികവ് മനസ്സിലാക്കിയ കേരളാ സർക്കാർ അദ്ദേഹത്തെ പി.എസ്.സി. മെമ്പറായി നിയമിക്കുകയും ചെയ്തു.

പറക്കോട് വൈ.എം.സി.എ. യെ സംബന്ധിച്ചിടത്തോളം അദ്ദേഹം സ്ഥാപക നേതാക്കളിൽ ഒരാളായ അമ്പിയിൽ എ. കെ. കോശിയുടെ പുത്രനാണ്. വൈ.എം.സി.എ. പ്രസിഡന്റ് ആയിട്ടും ഡയറക്ടർ ബോർഡ് മെമ്പറായും ദീർഘകാലം പ്രവർത്തിച്ചിട്ടുണ്ട്. വൈ.എം.സി.എ. യുടെ പ്രെയർ ഹാൾ ടാക്സ് മുക്തമാക്കിയത് അദ്ദേഹത്തിന്റെ ശ്രമഫലമായാണ്.

ഞാൻ പ്രസിഡണ്ടായിരുന്ന കാലയളവിൽ (2013-2014) സർ ജോർജ് വില്യംസ് സെന്റർ പണിയുവാൻ പല തടസ്സങ്ങൾ നേരിട്ട സമയത്ത് അദ്ദേഹത്തിന്റെ ഉപദേശം തേടാറുണ്ടായിരുന്നു. 2014-15 വർഷം പറക്കോട് വൈ.എം.സി.എ. യുടെ പേട്രൺ ആയി അദ്ദേഹത്തെ ഡയറക്ടർ ബോർഡ് തിരഞ്ഞെടുത്തു. ഇന്നും കൈത്താങ്ങായി പറക്കോട് വൈ.എം.സി.എ. യുടെ ഉന്നമനത്തിനുവേണ്ടി അദ്ദേഹം പ്രവർത്തിക്കുന്നു.

അദ്ദേഹത്തിന് എല്ലാ സ്നേഹാദരങ്ങളും അർപ്പിച്ചുകൊണ്ട് നിർത്തുന്നു.

# സൗമ്യ വ്യക്തിത്വം

## ജെക്കോച്ചൻ വട്ടക്കുന്നേൽ

മലങ്കര ഓർത്തഡോക്സ് സഭയുടെ സെക്രട്ടറിയായി സ്തുത്യർഹമായ സേവനം നിർവഹിച്ച ബഹുമാനപ്പെട്ട എ. കെ. തോമസ് സാറിനോട് എനിക്ക് ദീർഘനാളുകളായി വ്യക്തിബന്ധം ഉണ്ട്. സർക്കാരിന്റെ ഒരു പ്രധാന വകുപ്പിൽ ഉയർന്ന തസ്തികയിൽ ആയിരിക്കുകയും തുടർന്ന് പി.എസ്.സി. അംഗമായും മികച്ച പ്രവർത്തനമാണ് കാഴ്ചവച്ചത്. ഔദ്യോഗിക ജീവിതത്തിൽ അങ്ങേയറ്റം അർപ്പണ മനോഭാവവും നീതിബോധവും അദ്ദേഹം പുലർത്തി. സഭയുടെ സെക്രട്ടറിയായി പ്രവർത്തിക്കുന്ന കാലത്ത് അടൂരിൽ നിന്ന് കോട്ടയത്തേക്ക് കോട്ടയത്തു നിന്ന് ദേവലോകം അരമനയിലേക്ക് യാത്ര ചെയ്തത് ബസിലാണ്. ദേവലോകം അരമനയിലേക്കുള്ള യാത്രയിൽ ഞങ്ങൾ കണ്ടുമുട്ടാറുണ്ടായിരുന്നു.

ജ്ഞാനവും വിവേകവും വിശുദ്ധിയും നേടിയെടുത്ത ഒരു വ്യക്തിത്വമായിരുന്നു എ. കെ. തോമസ് സാറിന്റെ. സൗമ്യമായ പെരുമാറ്റത്തിലൂടെ ഏവരുടെയും ഹൃദയത്തിൽ ഇടം നേടി. മുന്തിയ വാഹനങ്ങളിൽ സഞ്ചരിച്ചാൽ അംഗീകാരവും ആരാധനയും ലഭിക്കുമെന്ന് കരുതുന്നവർക്ക് അദ്ദേഹം നൽകുന്ന സന്ദേശം വളരെ വലുതാണ്. "ശാന്തശീലർ ഭാഗ്യവാന്മാർ അവർ ഭൂമിയെ അവകാശമാക്കും" എന്നുള്ള ദൈവവചനം ഇദ്ദേഹത്തിൽ നമുക്ക് ദർശിക്കുവാൻ സാധിക്കും. ബഹുമാനപ്പെട്ട സാറിന് ദൈവം ആയുസ്സും ആരോഗ്യവും നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

# പറക്കോടിന്റെ പ്രശസ്ത പുത്രൻ

## ബിനുരാജ് തെക്കേഭാഗത്ത്

(പ്രസിഡണ്ട്, പത്തനംതിട്ട ജില്ലാ ബാഡ്മിന്റൺ അസോസിയേഷൻ)

ഞാൻ ഏറെ ബഹുമാനിക്കുന്ന വർഗീസ് പേരയിൽ സാറിന്റെ സ്നേഹപൂർവ്വമായ നിർബന്ധമാണ് എ. കെ. തോമസ് സാറിനെ കുറിച്ച് ഇങ്ങനെയൊരു കുറിപ്പിന് കാരണം.

എന്റെ പിതാവിന്റെ ഫസ്റ്റ് കസിനാണ് എ. കെ. തോമസ് സാർ. സഹോദര സഹോദരി മക്കൾ. വല്ലപ്പോഴുമൊരിക്കൽ തിരുവനന്തപുരത്തു നിന്നും 4774 എന്ന നമ്പർ ഉള്ള വെള്ള അംബാസിഡർ കാറിൽ തിടുക്കത്തിൽ എന്റെ കുടുംബവീട്ടിലെത്തി മാവിയെ (എന്റെ ഗ്രാൻഡ് മദർ) കാണാനായി വരുന്ന കാഴ്ചകളാണ് ഞാൻ 'അപ്പച്ചൻ' എന്ന് സ്നേഹപൂർവ്വം വിളിക്കുന്ന തോമസ് സാറിനെ കുറിച്ചുള്ള ആദ്യ ഓർമ്മകൾ. പിന്നീട് എപ്പോഴൊക്കെയോ ആണ് തോമസ് സാറിനെ കുറിച്ചുള്ള വ്യക്തിപരമായ പല കാര്യങ്ങളും ഞാൻ മനസ്സിലാക്കുന്നത്.

ബിരുദാനന്തര ബിരുദ പഠനത്തിനായി തൃശ്ശിനാപള്ളി (Trichy) സെന്റ് ജോസഫ്സ് കോളജിൽ 1950-കളുടെ ആദ്യപാദത്തിൽ പഠിക്കാൻ പോയതും അന്നത്തെ പ്രയാസകരമേറിയ യാത്രകളും പഠനത്തിനുശേഷം തിരികെ വന്ന് കുറച്ചുകാലം പറക്കോട് പി.ജി.എം. ഹൈസ്കൂളിൽ അധ്യാപകനായതുമൊക്കെ നേരിട്ട് പറഞ്ഞിട്ടുണ്ട്.

സ്വത്തുവകകൾ ഏറെ ഉണ്ടായിരുന്ന കുടുംബത്തിലെ ഏക മകൻ എന്ന നിലയിൽ കൃഷിക്കാരനായി മാറാമായിരുന്ന ഒരു സാഹചര്യത്തിൽ നിന്നും പഠനത്തിന്റെ വഴിയിലൂടെ ഉദ്യോഗം സമ്പാദിക്കണമെന്ന് പ്രേരിപ്പിച്ചത് അദ്ദേഹത്തിന്റെ പിതാവ് അമ്പിയിൽ ശ്രീ. എ. കെ കോശി ആയിരുന്നു.

ഇന്നത്തെ പ്രഭാത് ഗ്രൗണ്ടിൽ മുമ്പുണ്ടായിരുന്ന വെളിച്ചെണ്ണ, നെല്ലുകുത്തു മില്ല് തോമസ് സാറിന്റെ പിതാവ് സ്ഥാപിച്ചതായിരുന്നു.

1955-ൽ പറക്കോട്ട് YMCA സ്ഥാപിക്കുന്നതിനുവേണ്ടി 10 സെന്റ് സ്ഥലം പറക്കോടിന്റെ ഹൃദയഭാഗത്ത് വാങ്ങിയതു തോമസ് സാറിന്റെ പിതാവിന്റെ ദീർഘവീക്ഷണത്തിന്റെ ഫലമായിരുന്നു. സംഭാവനയുടെ മേജർ ഷെയറും

അദ്ദേഹത്തിന്റേതായിരുന്നു. എല്ലാ സംഘടനകളുടെയും തുടക്കവും വളർച്ചയും ഇത്തരം ദീർഘദർശിത്വം ഉള്ളവരുടേത് മാത്രമായിരിക്കും. YMCA, നാടിനും പൊതുസമൂഹത്തിന് പ്രത്യേകിച്ചും ഗുണകരമാവുന്ന പ്രവർത്തനങ്ങൾ ആവിഷ്കരിക്കണമെന്നദ്ദേഹം എക്കാലവും ആഗ്രഹിച്ചിരുന്നു.

ഞാൻ പ്രസിഡണ്ട് ആയിരുന്ന കാലയളവിൽ YMCA ക്കു വേണ്ടി പറക്കോട് മാർത്തോമാ പള്ളിയോടു ചേർന്ന് 50 ലക്ഷം രൂപ മുടക്കി 32 സെന്റ് സ്ഥലം വാങ്ങിക്കാൻ ഇടയായതിലെ മുഖ്യപ്രേരകശക്തി എ. കെ. തോമസ് സാറായിരുന്നു. ആദ്യ ഗഡു സംഭാവന എന്ന നിലയിൽ 2 ലക്ഷം രൂപയാണ് അദ്ദേഹം അന്ന് നൽകിയത്. ഇൻഡോർ ബാഡ്മിന്റൺ കോർട്ട് സ്ഥാപിച്ചപ്പോഴും അദ്ദേഹത്തിന്റെ പിന്തുണ വലുതായിരുന്നു. വൈ.എം.സി.എ. പ്രസ്ഥാനത്തിനുണ്ടാകുന്ന എല്ലാ നേട്ടങ്ങളും അദ്ദേഹം തന്റെ വ്യക്തിപരമായ നേട്ടങ്ങളിൽപെടുത്തി സന്തോഷിക്കാറുണ്ട്.

ഓർത്തഡോക്സ് സഭയുടെ കൊല്ലം ഭദ്രാസനാധിപനും പിന്നീട് കാതോലിക്കാ ബാവായും ആയിരുന്ന അഭിവന്ദ്യ കൂറിലോസ് തിരുമേനിയുമായി പറക്കോട് അമ്പിയിൽ കുടുംബത്തിനുള്ള ബന്ധം വളരെയേറെ ദൃഢമായിരുന്നു. തോമസ് സാറിന്റെ പിതാവ് ജീവിച്ചിരുന്നിടത്തോളം കാലം അഭിവന്ദ്യ കൂറിലോസ് തിരുമേനി പറക്കോട് വലിയപള്ളി സന്ദർശിക്കുന്ന കൺവെൻഷൻ ഉൾപ്പെടെയുള്ള ഏത് അവസരത്തിലും ഭക്ഷണം ആ വീട്ടിൽ നിന്നായിരുന്നു. ഒരു പുത്രനിർവിശേഷമായ വാത്സല്യം തോമസ് സാറിനോട് എക്കാലവും കൂറിലോസ് ബാവാ പുലർത്തിയിരുന്നു. കൂറിലോസ് തിരുമേനിയുടെ പ്രിയപ്പെട്ട 'കൊച്ചുകുഞ്ഞ്' ആയിരുന്നു എ. കെ. തോമസ് സാർ എക്കാലവും.

ഉന്നതസ്ഥാനങ്ങൾ അലങ്കരിച്ചിരുന്നപ്പോഴും അഴിമതിയോ സ്വജനപക്ഷപാതമോ അദ്ദേഹത്തിന്റെ കരിയറിനെ തൊട്ടു തീണ്ടിയിരുന്നില്ല. സത്യസന്ധത തോമസ് സാറിന്റെ മുഖമുദ്രയായിരുന്നു. പേരിനും പ്രശസ്തിക്കും വേണ്ടി അദ്ദേഹം ഒരു കാര്യവും ചെയ്തിരുന്നില്ല, ആഗ്രഹിച്ചിരുന്നുമില്ല. തന്റെ ശ്രദ്ധയിൽപെടുത്തുന്ന ആരുടെ ഏതൊരു കാര്യവും തന്റെ പരിമിതികൾക്കും പരിധികൾക്കും ഉള്ളിൽ നിന്നുകൊണ്ട് ഫോളോ അപ്പ് ചെയ്യുന്നതിൽ അദ്ദേഹം തികഞ്ഞ ശ്രദ്ധാലുവായിരുന്നു.

എന്റെ അറിവിൽ തോമസ് സാറിന് ഏറ്റവും ദൃഢമായ ബന്ധമുണ്ടായിരുന്ന രണ്ട് രാഷ്ട്രീയ നേതാക്കൾ ഉമ്മൻചാണ്ടി സാറും ആർ. ബാലകൃഷ്ണപിള്ള സാറും ആയിരുന്നു. നായർ സർവീസ് സൊസൈറ്റിയുടെ (NSS) പ്രസിഡണ്ടായിരുന്ന യശ്ശഃശരീരനായ അഡ്വ. പി. എൻ. നരേന്ദ്രനാഥൻ നായരുമായുള്ള തോമസ് സാറിന്റെ ആത്മബന്ധം വളരെ വലുതായിരുന്നു എന്നത് പലർക്കും അറിയാത്ത ഒന്നാണ്.

PSC അംഗത്വവും സർക്കാർ ജീവനക്കാരുടെയും അധ്യാപകരുടെയും ശമ്പള പരിഷ്കരണത്തിനായി ഉള്ള പേ റിവിഷൻ (pay revision) കമ്മിറ്റി അംഗത്വവും ഓർത്തഡോക്സ് സഭാ സെക്രട്ടറി സ്ഥാനവും തോമസ് സാറിന്റെ ദീർഘ വർഷങ്ങൾ നീണ്ട സത്യസന്ധമായ പ്രവർത്തനത്തിന് കിട്ടിയ അംഗീകാരങ്ങൾ ആയിരുന്നു.

ഔദ്യോഗിക ജീവിതത്തിൽ സ്വന്തം നാടായ പറക്കോടിനു വേണ്ടി അദ്ദേഹം ചെയ്ത വലിയൊരു കാര്യം നടക്കാതെ പോയതിലുള്ള ദുഃഖം ഇപ്പോഴും അദ്ദേഹത്തെ പിന്തുടരുന്നുണ്ടെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. അതിന്റെ ചുരുക്കം ഇതാണ്.

പറക്കോട് കേന്ദ്രമായി ഒരു പഞ്ചായത്ത് രൂപീകരിക്കണം എന്നുള്ളത് ഇന്നാട്ടിലെ പഴയ ആൾക്കാരുടെ സ്വപ്നമായിരുന്നു. അടൂർ പട്ടണത്തെ ആശ്രയിക്കാതെ അനന്തരാമപുരം മാർക്കറ്റ് ഉള്ളടത്തോളം തനത് ഫണ്ട് ഉപയോഗിച്ച് പറക്കോടിന് പഞ്ചായത്ത് ആസ്ഥാനം എന്ന നിലയിൽ കയ്യെത്തിപിടിക്കാമായിരുന്ന നേട്ടങ്ങളെക്കുറിച്ച് അന്ന് പഞ്ചായത്ത് ഡയറക്ടർ ആയിരുന്ന തോമസ് സാറിന് വ്യക്തമായ കാഴ്ചപ്പാട് ഉണ്ടായിരുന്നു. 1980–കളിൽ തദ്ദേശ സ്വയംഭരണ വകുപ്പ് മന്ത്രി ആയിരുന്ന ശ്രീ. വി. ജെ. തങ്കപ്പനുമായുള്ള അടുപ്പം പറക്കോട് ആസ്ഥാനമാക്കി പഞ്ചായത്ത് എന്ന സർക്കാർ ഉത്തരവ് പുറത്തിറക്കാൻ തോമസ് സാറിന് സഹായകരമായി. എന്നാൽ പറക്കോട്ടെ ഇടത് വലതു നേതാക്കൾക്ക് അടൂർ മുനിസിപ്പാലിറ്റി സ്ഥാപിക്കപ്പെട്ടാൽ ലഭിക്കുന്ന ചെയർമാൻ സ്ഥാനവും കൗൺസിലർ സ്ഥാനവും ആയിരുന്നു നോട്ടം. അവർക്കൊപ്പം അന്നത്തെ ഭരണകക്ഷി നേതാക്കളും നിന്നു.

ഇറങ്ങിയ ഉത്തരവ് റദ്ദാക്കപ്പെട്ടതോടെ പറക്കോട് ആസ്ഥാനമാക്കി സർക്കാർ ഉത്തരവിലൂടെ രൂപീകരിക്കപ്പെട്ട പഞ്ചായത്ത് എന്ന നെടുനാളത്തെ സ്വപ്നം എന്നന്നേക്കുമായി അസ്തമിച്ചു. സത്യത്തിൽ പറക്കോട് നിവാസികളെ സംബന്ധിച്ചിടത്തോളം അതൊരു തീരാനഷ്ടമായിരുന്നു. സ്വന്തം നിലയിൽ നേടിയെടുക്കാമായിരുന്ന ഒരുപിടി നേട്ടങ്ങൾ പറക്കോടിന് നഷ്ടപ്പെട്ടു എന്നതായിരുന്നു ആ സംഭവത്തിലെ ഏറ്റവും വലിയ ദുരന്തം. പറക്കോട് കേന്ദ്രമാക്കി ഒരു പഞ്ചായത്ത് നിലവിൽ വരാൻ ഏറ്റവും കൂടുതൽ അധ്വാനിച്ച ഒരാളായിരുന്നു എ. കെ. തോമസ് സാർ എന്നത് പലർക്കും അറിയാത്ത ഒരു കാര്യമാണ്.

എന്റെ ഔദ്യോഗിക ജീവിതത്തിലെ സഞ്ചാരവും നേട്ടങ്ങളും നിരന്തരം അന്വേഷിക്കുകയും ഉപദേശങ്ങൾ നൽകുകയും ചെയ്യുന്ന പ്രിയപ്പെട്ട അപ്പച്ചന് ആയുരാരോഗ്യസൗഖ്യങ്ങൾ നേരുന്നു.

# അടൂരിന്റെ അഭിമാനം

## അഡ്വ. ബിജു വർഗീസ്

അടൂരിൽ നിന്നും മലങ്കര ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിലേക്ക് എത്തിയ വിശിഷ്ട വ്യക്തിത്വമാണ് അടൂർ പറക്കോട് അമ്പിയിൽ ശ്രീ. എ. കെ. തോമസ് സാർ. ഞാൻ ആദ്യമായി അദ്ദേഹത്തെ കാണുന്നത് 1987–ൽ അടൂർ സെന്റ് മേരീസ് ഹൈസ്കൂളിൽ MGOCSM, ഹൈസ്കൂൾ വിദ്യാർത്ഥികൾക്ക് വേണ്ടി നടത്തിയ ക്യാമ്പിലാണ്. ക്യാമ്പിന്റെ ഉദ്ഘാടന സമ്മേളനത്തിൽ മുഖ്യ അതിഥിയായി പങ്കെടുത്തത് അന്ന് PSC മെമ്പർ ആയിരുന്ന എ. കെ. തോമസ് സാർ ആയിരുന്നു. PSC മെമ്പർ ആകുന്നതിന് മുമ്പ് കേരള സംസ്ഥാനത്തെ പഞ്ചായത്ത് ഡയറക്ടർ ആയിരുന്നു അദ്ദേഹം. അടൂർ പഞ്ചായത്തിലെ ഒട്ടേറെ വികസന പ്രവർത്തനങ്ങൾക്ക് പ്രത്യേകിച്ച് പറക്കോട് പ്രദേശത്ത് പഞ്ചായത്തിന്റെ അധീനതയിൽ സ്ഥാപനങ്ങൾ വരുന്നതിന് അദ്ദേഹം മുഖ്യ പങ്കു വഹിച്ചിരുന്നു. ഒരു പഞ്ചായത്തിൽ ഒരു YMCA യൂണിറ്റ് മാത്രമേ അനുവദിക്കാറുണ്ടായിരുന്നൊള്ളു. എന്നാൽ അദ്ദേഹത്തിന്റെയും കൂടി ശ്രമഫലമായി പറക്കോട് യൂണിറ്റ് തുടങ്ങുകയും അതിന് ശക്തമായ നേതൃത്വം കൊടുക്കുകയും ചെയ്തിരുന്ന വ്യക്തിത്വമാണ് ശ്രീ. എ. കെ. തോമസ് സർ. അദ്ദേഹത്തിന്റെ കഴിവും ശക്തമായ നേതൃത്വഗുണവും ഭരണനൈപുണ്യവും മനസ്സിലാക്കിയത് മലങ്കരസഭയിലെ സൂര്യതേജസ് ആയിരുന്ന പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് ദ്വീതിയൻ കാതോലിക്കാ ബാവാ ആയിരുന്നു. മലങ്കരസഭയുടെ മാനേജിംഗ് കമ്മിറ്റിയിലേക്ക് അക്കാലത്ത് പരിശുദ്ധ ബാവാ എ. കെ. തോമസ് സാറിനെ നോമിനേറ്റ് ചെയ്തിരുന്നു. പരിശുദ്ധ ബാവാ തിരുമേനിക്ക് അദ്ദേഹത്തെ സഭാ സെക്രട്ടറി ആക്കുവാൻ താല്പര്യമുണ്ടെന്ന് മനസിലാക്കിയ അന്നത്തെ മനേജിംഗ് കമ്മിറ്റി അംഗങ്ങൾ അദ്ദേഹത്തിന് എതിരെ സ്ഥാനാർത്ഥിയെ നിർത്തിയിരുന്നില്ല എന്ന് അക്കാലത്തെ നേതാക്കൾ പറഞ്ഞു കേട്ടിട്ടുണ്ട്. ശ്രീ. എ. കെ. തോമസ് സർ അക്കാലത്ത് മലങ്കരസഭയുടെ സെക്രട്ടറി, വർക്കിംഗ് കമ്മിറ്റി അംഗം എന്നീ ഉന്നതമായ സ്ഥാനങ്ങൾ വഹിച്ചിരുന്നു. അദ്ദേഹത്തിന് വേണമെങ്കിൽ അക്കാലത്ത് സഭയുടെ വാഹനം ഉപയോഗിക്കാമായിരുന്നു എങ്കിലും അദ്ദേഹം കെ.എസ്.ആർ.ടി.സി. ബസിലും പ്രൈവറ്റ് ബസ്സിലും ആയിരുന്നു

യാത്ര ചെയ്തിരുന്നത്. അദ്ദേഹത്തിന് വേണമെങ്കിൽ കോട്ടയത്ത് താമസിക്കാമായിരുന്നുവെങ്കിലും തന്റെ ഭാര്യയെ വീട്ടിൽ ഒറ്റയ്ക്ക് ആക്കുവാൻ അദ്ദേഹത്തിന് മനസ്സില്ലായിരുന്നു. അത്രമാത്രം ഭാര്യയെ സ്നേഹിച്ചിരുന്ന ഒരു വ്യക്തി കൂടിയായിരുന്നു അദ്ദേഹം. ശ്രീ. ഉമ്മൻചാണ്ടി മുഖ്യമന്ത്രിയായിരുന്ന സമയം എ. കെ. തോമസ് സാറിനെ ശമ്പളപരിഷ്കരണ കമ്മീഷൻ അംഗം ആക്കിയിരുന്നു. എത്ര ഉന്നതസ്ഥാനത്ത് ഇരുന്നാലും വിനയമായി പെരുമാറാനും തന്നെക്കാൾ പ്രായം കുറഞ്ഞവരോട് സ്നേഹത്തോടെ പെരുമാറാനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. അടൂരിൽ നടന്ന MGOCSM ക്യാമ്പിനോട് അനുബന്ധിച്ച് സംഭാവന പിരിക്കുവാനും മറ്റും അദ്ദേഹം മുന്നിട്ടിറങ്ങിയത് ഓർക്കുന്നു. പിന്നീട് സഭയുടെ സ്ഥാനങ്ങളെല്ലാം ഒഴിഞ്ഞപ്പോൾ പോലും എന്താവശ്യത്തിന് വിളിച്ചാലും സമയം കണ്ടെത്തി പങ്കെടുക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. 1995-ലെ സുപ്രീംകോടതി വിധിയും നവീകരിച്ച പരുമല പള്ളിയുടെ കൂദാശാകർമ്മവും കുടാതെ സഭയുടെ ചരിത്രത്തിലെ പല നിർണായക സംഭവങ്ങൾക്കും അദേഹം സഭാ സെക്രട്ടറി ആയിരുന്ന കാലം സാക്ഷ്യം വഹിച്ചിട്ടുണ്ട്. അചഞ്ജലമായ ദൈവവിശ്വാസവും പ്രാർത്ഥനാപൂർണ്ണമായ ജീവിതവും ആണ് ശ്രീ. എ. കെ. തോമസ് സാറിനെ അൽമായ പ്രമുഖൻ ആക്കി തീർത്തതെന്ന് ഞാൻ വിശ്വസിക്കുന്നു.

# പറക്കോട്ടെ പി.എസ്.സി. മെമ്പർ...

## ജോർജ് ജോസ് (ജിജി റോം)

വിഖ്യാതവും, വലിപ്പത്തിൽ കേരളത്തിൽ രണ്ടാം സ്ഥാനം വഹിക്കുന്നതുമായ അനന്തരാമപുരം ചന്ത സ്ഥിതി ചെയ്യുന്ന ചെറിയ സ്ഥലമായ പറക്കോടിനു അഭിമാനമായി, സർക്കാർ സർവീസിൽ ഉയർന്ന സ്ഥാനങ്ങൾ വഹിച്ച ഒരു വ്യക്തിയാണ് പറക്കോട്, അമ്പിയിൽ, ശ്രീ. എ. കെ. തോമസ്. ഞങ്ങളൊക്കെ സ്നേഹപൂർവ്വം 'അമ്പിയിലെ തോമാച്ചായൻ' എന്ന് വിളിക്കുന്ന മുൻ പഞ്ചായത്ത് ഡയറക്ടറും കേരള പബ്ലിക് സർവീസ് കമ്മീഷൻ അംഗവുമായ വ്യക്തി. എന്റെ പിതൃസഹോദരൻ, സഹകരണബാങ്ക് ജില്ലാ മാനേജർ ആയിരുന്ന പടയത്ത് പരേതനായ ഐ. ജോർജിന്റെ സഹപാഠി കൂടിയായ അദ്ദേഹത്തിന്റെ വീടും ഞങ്ങളുടെ വീടും അടൂർ പഞ്ചായത്തിലെ (പിന്നീട് മുനിസിപ്പാലിറ്റി) തൊട്ടടുത്തുള്ള രണ്ട് വാർഡുകളിലായി സ്ഥിതിചെയ്യുന്നു. ഇക്കാരണങ്ങളാൽ തന്നെ ഇരു കുടുംബങ്ങളും തമ്മിൽ വളരെ അടുത്ത സ്നേഹബന്ധം പുലർത്തിയിരുന്നു.

ഭാരതത്തിലെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനായ പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ തിരുക്കരങ്ങളാൽ ശിലാസ്ഥാപനം നടത്തിയതും, മലങ്കരയുടെ ദ്വിതീയ പ്രഖ്യാപിത പരിശുദ്ധൻ, സഭാഭാസുരൻ, പരിശുദ്ധ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് പിതാവിനാൽ കൂദാശ ചെയ്യപ്പെട്ടതുമായ പറക്കോട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ ശ്രീ. എ. കെ. തോമസ്, മലങ്കര സഭയുടെ അസോസിയേഷൻ സെക്രട്ടറി എന്ന നിലയിലും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു. ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ (പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) പ്രത്യേകമായ സ്നേഹവാത്സല്യങ്ങൾ ഇദ്ദേഹത്തിന് ലഭിച്ചിട്ടുണ്ട് എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. പരിശുദ്ധ പിതാവ് സഭയ്ക്കുവേണ്ടി കണ്ടെടുത്തു ഇദ്ദേഹത്തെ ഉപയോഗപ്പെടുത്തി.

പറക്കോട് YMCA യുടെ പുനരുദ്ധാരണ നവീകരണത്തിനും സർവ്വശ്രീ മേലേതിൽ വൈ. തങ്കച്ചൻ, ചരുവിളയിൽ ഇ. ബേബി, പ്ലാവിളയിൽ എം.

ജോർജ്, പടയത്ത് ഐ. ജോസ് (എന്റെ പിതാവ്) ചക്കുവിളയിൽ, വൈ. അച്ചൻകുഞ്ഞ്, പോയ്കമേലെതിൽ പി. എം. തോമസ് തുടങ്ങിയവരൊടൊപ്പം ശ്രീ. എ. കെ. തോമസും മുൻനിര പ്രവർത്തകനായി ഉണ്ടായിരുന്നു. പറക്കോട് YMCA യുടെ പ്രസിഡന്റ് ആയി ദീഘകാലം പ്രവർത്തിച്ചു. 13-ാം വയസിൽ തന്നെ പറക്കോട് YMCA ലൈഫ് മെമ്പർ ആയ എനിക്ക് Uni-Y Secretary, President, South Zone Vice Chairman തുടങ്ങിയ നിലകളിലെ പ്രവർത്തനങ്ങൾക്ക് വേണ്ടതായ കൈത്താങ്ങലുകൾ നൽകിയ അമ്പിയിലെ തോമാച്ചായൻ ഉൾപ്പെടെ ഉള്ളവരെ നന്ദിയോടെ സ്മരിക്കാൻ കൂടി ഈ അവസരം ഞാൻ വിനിയോഗിക്കുന്നു.

പഞ്ചായത്ത് ഡയറക്ടർ, പി.എസ്.സി. മെംബർ തുടങ്ങിയ വലിയ ചുമതലകൾ വഹിച്ച വ്യക്തി എന്ന നിലയിൽ പക്ഷപാതപരമായോ സ്വാർത്ഥ താല്പര്യപരമായോ യാതൊരു കാര്യങ്ങളും ചെയ്തിട്ടില്ല എന്നത് ഇദ്ദേഹത്തിന്റെ മഹത്വം വർധിപ്പിക്കുന്ന കാര്യം തന്നെയാണ്. അലക്കിതേച്ച വെള്ള വസ്ത്രം ധരിച്ച (മിക്കവാറും) തൂവെള്ള മുടി, മീശ എന്നിവയും ഉയരമുള്ള ശരീരവും ആൾക്കൂട്ടത്തിൽപോലും അദ്ദേഹത്തെ വ്യത്യസ്തനാക്കി നിർത്തി. മാന്യവും സ്നേഹനിർഭരവുമായ പെരുമാറ്റം അദ്ദേഹത്തിന്റെ ശൈലി ആയിരുന്നു. പൊതു സമൂഹത്തിൽ അധികം ഉച്ചത്തിലോ ദേഷ്യപ്പെട്ടോ സംസാരിക്കുന്നതായി കണ്ടിട്ടില്ല. ഒരു മാന്യനായ വ്യക്തി എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നതിൽ അതിശയോക്തി ഏതുമില്ല.

സർക്കാർ ഔദ്യോഗിക സ്ഥാനങ്ങളിൽ നിന്നും വിരമിച്ച ശേഷം പൊതു കാര്യങ്ങളിലും സഭാ കാര്യങ്ങളിലുമായി അദ്ദേഹത്തിന്റെ ജീവിതം സമർപ്പിക്കപ്പെട്ടു. വലിയ സ്ഥാനങ്ങൾ വഹിക്കുമ്പോഴും ഒച്ചപ്പാടുകളോ ആരവാരങ്ങളോ ഇല്ലാത്ത ഒരു ജീവിതം നയിച്ച വ്യക്തിയായി അദ്ദേഹത്തെ നിസംശയം അവതരിപ്പിക്കാൻ സാധിക്കും.

# ഞങ്ങളുടെ 'ഒരേ ഒരു അമ്മാച്ചൻ'

## ഷിബു മാത്തുക്കുട്ടി

അമ്മാച്ചന്റെ നാലു സഹോദരികളിൽ രണ്ടാമത്തെ സഹോദരി കുഞ്ഞുമോൾ (ഗ്രേസിക്കുട്ടി) മാത്തുക്കുട്ടിയുടെ മകനാണ് ഞാൻ. അമ്മാച്ചനെക്കുറിച്ചുള്ള ചെറിയ ഓർമ്മകൾ കുറിക്കുന്നു.

എന്റെ മൂന്നു സഹോദരിമാരും, അവരുടെ കുടുംബം, അമ്മാച്ചന്റെ മറ്റു സഹോദരിമാരും, സഹോദരി മക്കൾക്കും ഏറെ ബഹുമാനവും, അഭിമാനവുമുള്ള വ്യക്തിയാണു ശ്രീ. എ. കെ. തോമസ്.

എന്റെ മാതാവും, സഹോദരിമാരും എപ്പോഴും ആകാംക്ഷയോടെ അച്ചാച്ചന്റെ (അമ്മാച്ചനെ അങ്ങനെയാണു വിളിച്ചിരുന്നത്) പദവി മുന്നേറ്റങ്ങളും, പരിപാടികളും, വീക്ഷിച്ചിരുന്നതായും, പത്രമാധ്യമങ്ങളിൽ വരുന്ന വാർത്തകളും മറ്റും വെട്ടിയെടുത്തു സൂക്ഷിക്കുന്നതായും ഞങ്ങളുടെ ചെറുപ്പകാലത്തു കണ്ടിരുന്നു.

എന്റെ പിതാവ് ശ്രീ. കെ. മാത്തുക്കുട്ടി (പ്രഭാത് മാത്തുക്കുട്ടി) മാതാവു കുഞ്ഞുമോളുടേയും അങ്കിൾ (എ. കെ. തോമസ്) ആന്റി (ചിന്നമ്മ) യുടേയും വിവാഹം അടുത്തടുത്ത ദിവസങ്ങളിൽ തലേന്നും പിറ്റേന്നും (1952 ജനുവരി 27, 28) ആണു നടന്നത്. ആ വിവാഹവിശേഷങ്ങൾ അമ്മയും ബന്ധുക്കളും പറയുന്നത് ഓർമ്മയുണ്ട്.

1953–ൽ പ്രഭാത് മാത്തുക്കുട്ടി പറക്കോടു സ്ഥലം മേടിച്ചു കടമുറി കെട്ടിടം പണിയിച്ചു. അവിടെയുള്ള പ്രഭാത് ഗ്രൗണ്ടിൽ ആണു പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ കൺവെൻഷൻ അന്നു മുതൽ ഇന്നുവരെ 72 കൊല്ലമായി നടന്നുവരുന്നത്. അതിൽ എല്ലാ വർഷവും പരിശുദ്ധ ബസേലിയോസു മാത്യൂസ് ദ്വിതീയൻ ബാവായുടെ നിറസാന്നിദ്ധ്യം ഉണ്ടായിരുന്നു (അദ്ദേഹം കാലം ചെയ്യുന്നതു വരെ). കൊല്ലം ഭദ്രാസനാധിപനായിരുന്ന കാലം മുതൽ പ്രഭാത് മാത്തുക്കുട്ടിയും, കൊച്ചുകുഞ്ഞും (ശ്രീ. എ. കെ. തോമസ്) ബഹു. കൂറിലോസ് തിരുമേനിക്കു അത്രമേൽ പ്രിയപ്പെട്ടവർ ആയിരുന്നു. അഭിവന്ദ്യ തിരുമേനിയുടെ സ്നേഹവും, കരുതലും ഉണ്ടായിരുന്നെന്നു ഞങ്ങൾക്കും കാണുവാനും, അനുഭവിക്കുവാനും സാധിച്ചു.

ഞങ്ങളുടെ ചെറുപ്പകാലത്തു അതായതു വിദ്യാഭ്യാസ കാലഘട്ടത്തിൽ അങ്കിളിനെ കുറിച്ചു ഏറ്റവും കൂടുതൽ ഓർക്കുന്നു. ഞങ്ങളെ എല്ലാം കാണുമ്പോൾ അങ്കിൾ ചോദിക്കുമായിരുന്നു, “വിദ്യാർത്ഥി പഠനം എങ്ങനെയുണ്ട്.” വളരെ മിതഭാഷി ആയിരുന്നു, എന്നാൽ അദ്ദേഹത്തിന്റെ സ്നേഹ ഊഷ്മളത ഞങ്ങൾ എല്ലാവരും അനുഭവിച്ചിരുന്നു, കൂടാതെ ഞങ്ങളുടെ എല്ലാം ഒരു മാതൃകാ വ്യക്തി ആയിരുന്നു അമ്മാച്ചൻ. പഞ്ചായത്തു ഡയറക്ടർ, പി.എസ്.സി. മെമ്പർ, ഓർത്തഡോക്സ് സഭാ സെക്രട്ടറി എന്നീ പദവികൾ വഹിച്ചതു ഞങ്ങൾ ഏറെ അഭിമാനത്തോടും, ആദരവോടും കൂടി ഓർക്കുന്നു.

എനിക്കു അങ്കിളിന്റെ വിശ്രമജീവിതത്തിൽ അദ്ദേഹവുമായിട്ടു കൂടുതൽ അടുത്തു ഇടപെടാൻ സാധിച്ചു. കുടുംബാംഗങ്ങളോടു, പ്രത്യേകിച്ചു അമ്മാവി (ചിന്നമ്മ) യോടും മക്കളോടും, സഹോദരിമാരോടുമുള്ള സ്നേഹവും, കരുതലും നേരിട്ടു കാണുവാനും അനുഭവിക്കുവാനും സാധിച്ചു. ഒരു വിഷയം ആഴത്തിൽ പഠിക്കാനുള്ള താല്പര്യവും, ഒരു കാര്യം ഏറ്റെടുത്താൽ, അതിന്റെ അനന്തര നടപടി അന്വേഷിച്ചു പൂർത്തീകരിക്കാനുള്ള വ്യഗ്രത, സഭയോടും, സഭാ മേലദ്ധ്യക്ഷന്മാരോടും ഉള്ള കൂറും, വിശ്വസ്തതയും, ഒക്കെ എടുത്തു പറയത്തക്കതും, അനുകരിക്കേണ്ട സവിശേഷതകളാണ്.

പ്രൊഫ. വർഗ്ഗീസ് പേരയിൽ അദ്ദേഹത്തെപ്പറ്റി ജീവചരിത്രം എഴുതുന്നതിനു തയ്യാറായതിൽ ഞങ്ങൾക്കു എല്ലാവർക്കും സാറിനോടു നന്ദി അറിയിക്കുന്നതിനോടൊപ്പം അമ്മാച്ചനു തുടർന്നും ആരോഗ്യത്തോടെ അനേക വർഷങ്ങൾ കൂടി ജീവിക്കാൻ ദൈവം അനുഗ്രഹം നൽകട്ടേയെന്നു പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

# A. K. Thomas:
# A Multifaceted Personality

## Dr. Abraham Philip

At the outset on behalf of all family members let me express our gratitude to Dr. Varghese perayil for his noble decision to write a biography on our appachan, shri. A. K. Thomas.

As a flash it came to my mind (myself Ar. Abraham philip, his only son, in law), that it's highly inappropriate if I'm not expressing my thoughts, at this juncture.

As eminent luminaries from different walks of life, are expressing their outlook on different facets of the life and personality of shri. A. K. Thomas, as a family member, I'm just putting a bottom line on my feelings about appachan.

The dominant feeling is nothing but my curiosity about shri. A. K. Thomas as a person. Of course he is not a famous person like,a politician, an artist, or a writer. But anyone who enter the orbit of his life, respect him, love him, and remember him lifelong. The majic behind that was always an enigma to me,eversince I have joined him as son in law way back in 1983, first of May. And that puzzle still remains unresolved for me.Because respect usually goes with power and positions, love often confined, and remembrance is tapering to an idiom.Then how come he is able to gather all together.

His selfless service and dedication to the orthodox church as its sabha secretary, for two terms, as member of governing board of churches various institutions, long term close and sincere association with,all metropolitans and his holiness the catholicose,and all administrators of church,were all part of his soul.He never took it as a job.

Prior to his retirement he served the society as an untainted government officer,going to the rank of director of panchayat, and later as a member of public service commission.

As a member of his family, let me vouch the fact that he has abundantly bestowed affection, love and sincerity to all the family members, much beyond the concept of nuclear family.

Something which demand a special mention is how he took atmost care of his better half,especially after a major heart attack she had about 12 years prior to her demise.I have listened to many metropolitans and others on many occasions specifically mentioning that aspect. Where ever he goes she was with him,and during meetings she sits in the church and pray.

As a conclusion, myself with all family members pray that lord will keep him in reasonable health, for the rest of his life.

# My Appachan

## Dr. Susan Thomas

It's a fact that for most daughters, father is their dominant idol of life,their hero,guide and mentor,especially in their formative period of life.Me too feel that I'm the luckiest person under the sun,to have such a lovely person as my father.

He was the beacon that guided me to acquire the principles of life like honesty, sincerity, integrity, and setting goals of life, although my whole family, including my grand parents helped me to grow in faith as a good christian. Also I have to highlight my mothers role in grooming me to a genuine, responsible female role in the family and society.

All along his career I have seen my father moving decisively to help the poor and deserving people. I still remember the sparkle of gratitude in the eyes of a poor elderly man when my father helped him to get a permanent post of librarian, from his daily wages post.It may be just one among the many such incidences,which he never revealed.

My father always beleived that quality of life is different from richness and materialistic gain.

He was always the corner stone in holding our family together in love and faith. It was a great lesson of my childhood to see how appachan equally cared for all our relatives, much beyond a nuclear concept.

Here I'm reminded of the opening line of leo tolstoy's,anna karenina. It reads,

Happy families are all alike;

Every unhappy family is unhappy in it's own way.

Something which always lightup my mind is the way appachan cared

for his partner in life,always and especially after my mother got a major heart attack about 12 years prior to her demise.

I am thankful to god almighty for giving me the oppertunity to be near to my father,and share love and affection with him in the blessed eve of his life.

Let me express my hearty thanks to dr.Varghese perayil sir,paul manalil sir & the publishers Peedikayil Book House, Parumala for their great effort of collecting data and writing a biography of my father shri a.K .Thomas, especially when he has turned 94 on 13/november.

# My appachen:
# A pillar of my life and family

## Dr Thomas Koshy

I thank God for being born as the eldest son of A K Thomas , my Appachen.

When I think of him I see him as a pillar of my life and family.

He has such a genuine personality . Always sincere in his work and took every effort to do it wholeheartedly.

He was an open book for us in the matters of faith , integrity and sincerity. He set an example for us to lead a simple life , at the same time to set goals and achieve those goals with hard work and perseverance

He showed us how to love family by giving good care for ammachi and our dear ones . He always extended his hands to help others and was never proud of anything and was not at all corrupt in any matters . He was so dedicated to church and sabha matters.

He used every bit of his life for something good. My prayer is Let God almighty bless him and lead him every moment of his life.

I am reminded of the verse " No one lights a lamp and then puts it under a basket. Instead,a lamp is placed on a stand where it gives light to everyone in the house. In the same way let your good deeds shine out for all to see, so that everyone will praise your Heavenly Father".

Mathew 5:15-16

# Glimpses of Blessing

**Shilpa Mariam Varghese**

(Daughter of Late Dr. Thomas Varghese,
Grand Daughter of A. K. Thomas)

My father, the late Dr. Thomas Varghese, second son of Shri. A.K. Thomas, held his father in the highest esteem, deeply admiring his character and infallible commitment to church and community. Appachan's strong work ethic and professionalism, which were admired by his colleagues and superiors, changed the course of many lives and institutions. This profoundly influenced my father's decision to pursue a career in the administrative services, from which he eventually retired as the Joint Director of Urban Health Affairs. Throughout my father's life and career, my grandfather served as a guiding force, offering invaluable advice during important junctures.

In his later years, my father was blessed to spent time with his father and he cherished those moments. They became inseparable companions, frequently attending church, Sabha, and Y.M.C.A. meetings, as well as senior citizens' programs. It was a heartwarming sight for the family to witness them together, often deep in conversation about politics and personal ideologies. My father also took great joy in assisting with the spectacular programs organized by various groups during my grandfather's ninetieth birthday celebration. I am certain that my dad would have wished for more time with his beloved father, who was a constant source of pride and inspiration. Dad was particularly influenced by Appachan's punctuality and deep faith in God, qualities that positively impacted everyone around him. We are all immensely proud of Appachan's stellar contributions to his family, profession and community. My father raised us to be proud of our heritage and to respect Appachan - the benevolent patriarch who heads the family. We share Dad's pride and admiration for Appachan and honouring him is the best tribute to my Dad. May God Almighty bless Appachan with health and peace all the days of his life.

# നന്മകളുടെ നിറകുടം

മനുഷ്യന്റെ നന്മകൾ എല്ലാം ഒരാളിൽ നിറഞ്ഞുനിന്നാൽ പരുമല തിരുമേനിയായി. ഏറ്റവും പ്രധാനമായിട്ടുള്ളത് അദ്ദേഹത്തിന്റെ പ്രാർത്ഥനാ ജീവിതമാണ്. പ്രാർത്ഥനയെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ഭാഷ്യം ഇപ്രകാരമാണ്: "പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാണ്." പ്രാർത്ഥന തിരുമേനിയുടെ പ്രധാന ആയുധമായിരുന്നു.

തിരുമേനി ഒരു നല്ല അജപാലകനായിരുന്നു. മൂന്നു മെത്രാസനങ്ങളുടെ ചുമതല വഹിച്ച അദ്ദേഹം ശരിയായ രീതിയിൽ സഭാനൗകയെ ലക്ഷ്യസ്ഥാനത്ത് എത്തിക്കുന്നതിൽ വിജയം വരിച്ചു.

പരുമല തിരുമേനി മഹാനായ ധ്യാനഗുരു ആയിരുന്നു. സഭ ശരിയായ രീതിയിൽ പുരോഗമിക്കണമെങ്കിൽ വിദ്യാഭ്യാസയോഗ്യതയുള്ള നല്ല വൈദികർ അനിവാര്യമാണെന്ന് അദ്ദേഹം വിശ്വസിച്ചു. അങ്ങനെയുള്ള വൈദികരെ വാർത്തെടുക്കുന്നതിൽ അദ്ദേഹം ശ്രദ്ധ പതിപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണു സ്വന്തം മേൽനോട്ടത്തിൽ പ്രത്യേക പരിശീലനം നൽകിയത്.

പരുമല തിരുമേനിയുടെ ജീവിത ആദർശം തെളിയിക്കുന്നതാണ് അദ്ദേഹത്തിന്റെ കത്തുകളും ലേഖനങ്ങളും. അവയിൽ തിരുമേനിയുടെ വ്യക്തിത്വം ഭംഗിയായി പ്രതിഫലിക്കുന്നതു കാണാൻ കഴിയും. സഹോദരപുത്രന് എഴുതിയ കത്തിലെ ഒരു ഭാഗത്തിൽ ഇതു വ്യക്തമാണ്:

"സഹോദരന്മാർ തമ്മിൽ ഒരിക്കലും വഞ്ചനയായി പെരുമാറരുത്. ഐക്യതയിൽ നിന്നു വിട്ടകലുംതോറും ദൈവത്തിൽ നിന്നു വിട്ടകലും നിശ്ചയമാണ്. ദൈവകൃപ കൂടാതെ ഒന്നും ആകയില്ലെന്നു നല്ല ശരണത്തിൽ വിശ്വസിച്ച് ഉറച്ചുകൊൾക. ദൈവം അകലുമ്പോൾ നഷ്ടങ്ങളും ദുരിതങ്ങളും ഞെരുക്കങ്ങളും ഉണ്ടാകും."

പരുമല തിരുമേനി ഒരു വലിയ സാമൂഹിക പരിഷ്കർത്താവായിരുന്നു. മഹാത്മാഗാന്ധി അയിത്തോച്ചാടനത്തിന് ആഹ്വാനം നൽകുന്നതിനു വളരെ വർഷങ്ങൾക്കു മുമ്പുതന്നെ താഴ്ന്ന ജാതിക്കാർക്കു പൊതുവഴിയിൽ കൂടി നടക്കുന്നതിനു സ്വാതന്ത്ര്യം അനുവദിക്കണമെന്ന് ഉദ്ബോധിപ്പിച്ച വ്യക്തിയാണ് പരുമല തിരുമേനി. സത്യം, മതവിശ്വാസം, പരസ്പര ബഹുമാനം

ഇവയെ വളർത്തുന്നതിനു വിദ്യാഭ്യാസത്തിന്റെ പങ്ക് വളരെ പ്രാധാന്യം ഏറിയതാണെന്നു തിരുമേനി വിശ്വസിക്കുകയും അതനുസരിച്ചുള്ള പ്രവർത്തന ശൈലി ആസൂത്രണം ചെയ്യുകയും ഉണ്ടായി.

ശിക്ഷണബോധത്തെപ്പറ്റി ജനങ്ങളെ ഉൽബുദ്ധരാക്കാൻ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ഒരു വലിയ പങ്ക് വഹിക്കാനുണ്ടെന്നുള്ള വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് അത്തരത്തിലുള്ള സ്കൂളുകൾ തുറക്കാൻ അദ്ദേഹം മുൻകൈയെടുത്തു പ്രവർത്തിച്ചത്. സ്വദേശമായ മുളന്തുരുത്തിയിൽ ഇംഗ്ലീഷ് സ്കൂൾ സ്ഥാപിക്കാനായിരുന്നു ആദ്യ പരിശ്രമം. അതിനുശേഷം കുന്നംകുളം, തുമ്പമൺ, തിരുവല്ല മുതലായ സ്ഥലങ്ങളിലും ഇംഗ്ലീഷ് സ്കൂളുകൾ സ്ഥാപിച്ചു. വിദ്യാഭ്യാസത്തെപ്പറ്റിയുള്ള തിരുമേനിയുടെ വീക്ഷണം സ്വന്തം വാക്കുകളിൽ നിന്നു തന്നെ വ്യക്തമാണ്:

"മക്കൾക്കു വിദ്യ ഉണ്ടാക്കിക്കൊടുക്കുമെങ്കിൽ അതു മതി. സകലത്തിലും സകല പ്രവർത്തിയിലും നന്മ മാത്രം വിചാരിക്കുക. മക്കളോടും അതുതന്നെ ഗുണദോഷിച്ചു പഠിപ്പിക്ക. മടിച്ചാൽ പിന്നെ പഠിത്തത്തിനു കയറ്റമുണ്ടാകയില്ല. ആരെയും വ്യസനിപ്പിക്കുകയും ദുഃഖിപ്പിക്കുകയും അരുത്. എളിയവന്റെ നിലവിളി ദൈവം കേൾക്കും. വേല ചെയ്യാൻ മനസ്സില്ലാത്തവന് അപ്പം ഭക്ഷിപ്പാനും ദുർലഭം എന്നാണല്ലോ ശ്ലീഹാ പറഞ്ഞിരിക്കുന്നത്."

പൂന്തോട്ടത്തിൽ ഉള്ള പൂക്കളെ അവയുടെ സൗരഭ്യത്താൽ ചിത്രശലഭം തിരിച്ചറിയുന്നു. അതുപോലെ പരിശുദ്ധന്മാരെ അവരുടെ നല്ല പ്രവർത്തികൾ മൂലവും ജീവിതവിശുദ്ധി മൂലവും ലോകം മനസ്സിലാക്കുന്നു. ഭക്തജനങ്ങൾക്കു ശക്തികേന്ദ്രവും ആശ്രിതലക്ഷങ്ങൾക്കു വിശ്രമസങ്കേതവുമായി പരിലസിക്കുന്ന പരുമല കൊച്ചുതിരുമേനി എന്ന പരിശുദ്ധനെ ലോകം തിരിച്ചറിഞ്ഞു. ഈ താപസശ്രേഷ്ഠനിൽ കൂടി യേശുക്രിസ്തു ബഹുമാനിക്കപ്പെടുകയാണ്.

(മലയാള മനോരമ, 1996 നവംബർ 2)

# പരുമല തിരുമേനിയും പള്ളിയും; ചരിത്രപരമായ വസ്തുതകൾ

മലങ്കരസഭയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായ 'പരുമല തിരുമേനി' എന്നറിയപ്പെടുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 96-ാമത് ഓർമ്മപ്പെരുന്നാളാണ് ഇന്നും നാളെയും ആഘോഷിക്കുന്നത്. തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചതിന്റെ സുവർണ്ണജൂബിലി ആഘോഷങ്ങളുടെയും തിരുമേനിയുടെ 150-ാം ജന്മദിന ആഘോഷങ്ങളുടെയും സമാപനച്ചടങ്ങുകൾ നടക്കുന്ന അവസരമാകയാൽ ഈ വർഷത്തെ പെരുനാളിനു പ്രാധാന്യം കൂടുതലാണ്.

ഈ പരിശുദ്ധൻ തന്റെ 54-ാം വയസ്സിൽ ഇഹലോകവാസം വെടിഞ്ഞുവെങ്കിലും ഇന്നും വിശ്വാസികളുടെ ഇടയിൽ ജീവിക്കുന്നു.

പരുമല തിരുമേനിയുടെ ആസ്ഥാനമായി മാറിയ പരുമല സെമിനാരിയിൽ വെച്ചാണ് 1902 നവംബർ രണ്ടിന് അദ്ദേഹത്തിന്റെ അന്ത്യം. നവംബർ നാലിന് അദ്ദേഹത്തെ അവിടെ കബറടക്കുകയും ചെയ്തു. 1947-ൽ തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചതോടെ തീർത്ഥാടക കേന്ദ്രമെന്ന നിലയിൽ പരുമലയ്ക്കു വമ്പിച്ച പ്രാധാന്യമാണ് കൈവന്നിട്ടുള്ളത്. 1925 ജൂൺ ആറിനു കാലം ചെയ്ത യുയാക്കീം മാർ ഈവാനിയോസ് തിരുമേനിയും അവിടെയാണു കബറടങ്ങിയിരിക്കുന്നത്.

1912 സെപ്റ്റംബർ എട്ടിനു ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെയും 1930 നവംബർ മൂന്നിനു പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെയും സ്ഥാനാരോഹണച്ചടങ്ങുകൾ പരുമല പള്ളിയിലാണു നടത്തപ്പെട്ടത്. ഇതു കൂടാതെ ഇപ്പോഴത്തെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ സ്ഥാനാരോഹണച്ചടങ്ങുകൾ 1991 ഏപ്രിൽ 29-നും മേല്പട്ടക്കാരുടെ വാഴ്ചകൾ 1991 ഏപ്രിൽ 30-നും 1993 ഓഗസ്റ്റ് 16-നും പരുമലയിൽ നടത്തപ്പെട്ടു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങൾ 1992 സെപ്റ്റംബർ 10-നും 1994 മേയ് 26-നും സമ്മേളിച്ചതു പരുമലയിലാണ്.

വിശ്വപ്രസിദ്ധ വാസ്തുശിൽപി ചാൾസ് കൊറിയെയാണ് പള്ളിയുടെ രൂപകൽപന ചെയ്യുന്നത്. ഇദ്ദേഹം തയാറാക്കിയ രൂപകൽപന 1993-ൽ കൂടിയ സുന്നഹദോസ് അംഗീകരിച്ചു. അതനുസരിച്ചാണു പള്ളിയുടെ വിപുലീകരണം നടക്കുന്നത്. തിരുമേനിയുടെ കബറിടവും അതിനോടു ചേർന്നുള്ള ഹാളും നിലനിർത്തിക്കൊണ്ടു തെക്കുവശത്തോട്ടാണു വിപുലീകരിക്കുന്നത്. രണ്ടായിരത്തിലേറെ ആളുകൾക്ക് ഒരേസമയം അകത്തുനിന്ന് ആരാധനയിൽ സംബന്ധിക്കാൻ കഴിയും. 1995 മാർച്ച് 19-നു പള്ളിയുടെ ശതാബ്ദി ആഘോഷ ഉദ്ഘാടന ദിവസം തന്നെ പള്ളി പുതുക്കിപ്പണിയുന്നതിന്റെ ശിലാസ്ഥാപനകർമ്മവും നടത്തപ്പെട്ടു. പുതിയ പള്ളിയെ പ്രകാശമാനമാക്കുന്നതു മേൽക്കൂരയിലുള്ള മൂന്നു വലിയ ജാലകങ്ങളാണ്. ഏറ്റവും കൂടുതൽ വർഷം ഈടുനിൽക്കണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടി വളരെ ഉറപ്പോടെയാണ് അസ്തിവാരവും കെട്ടിടത്തിന്റെ ഘടനയും നിർമ്മിച്ചിട്ടുള്ളതെന്നു നിർമ്മാണത്തിന്റെ ചുമതല വഹിക്കുന്ന റിട്ടയാർഡ് ചീഫ് എൻജിനീയർ എ. എം. മാത്യു പ്രസ്താവിച്ചു.

പണി പൂർത്തിയാക്കുന്നതുവരെ കുർബാനയും മറ്റു കർമ്മങ്ങളും നടത്താൻ പള്ളിയുടെ കിഴക്കുവശത്തു താൽക്കാലികമായി പണിത ചാപ്പലാണു കഴിഞ്ഞ മൂന്നു വർഷമായി ഉപയോഗിക്കുന്നത്.

ഏതാണ്ടു മൂന്നു കോടിയിൽപരം രൂപ അടങ്കൽ വരുന്ന പുതുക്കിപ്പണി ജോലികൾ വളരെ ഏറെ പുരോഗമിച്ചു കഴിഞ്ഞു. 210 ലക്ഷം രൂപ ചെലവഴിച്ചു കഴിഞ്ഞതായിട്ടാണ് അറിവ്.

പണി പൂർത്തീകരിച്ച് അടുത്ത വർഷത്തെ പെരുനാൾച്ചടങ്ങുകളും മറ്റും ആ പള്ളിയിൽ നടത്താമെന്നുള്ള പ്രതീക്ഷയിലാണു പണിക്കു നേതൃത്വം നൽകുന്ന എൻജിനീയറിംങ് വിഭാഗം.

(മലയാള മനോരമ, 1998 നവംബർ 2)

# പരിശുദ്ധ പരുമല തിരുമേനി ക്രിസ്തീയ ജീവിതത്തിന് ഉത്തമ മാതൃക

മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനായ "പരുമല തിരുമേനി" എന്ന റിയപ്പെട്ട ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 99-ാം ഓർമ്മ പ്പെരുന്നാൾ 2001 നവംബർ 1, 2 തീയതികളിൽ ആഘോഷിച്ചു കഴിഞ്ഞു. ഒരു വർഷം നീണ്ടുനിൽക്കുന്ന, ചരമശതാബ്ദി ആഘോഷങ്ങളുടെ കേന്ദ്ര തല ഉത്ഘാടനം നവംബർ 1-നു പരുമലയിൽ നടക്കുകയും അതനുസരി ച്ചുള്ള പരിപാടികൾ വിവിധ തലങ്ങളിൽ ഇപ്പോൾ നടത്തപ്പെടുകയുമാണ്.

പരുമല കൊച്ചുതിരുമേനി ഓർത്തഡോക്സ് സഭയുടെ മാത്രമല്ല നാനാ ജാതി മതസ്ഥരുടെയും കാവൽപിതാവും മദ്ധ്യസ്ഥനുമാണ്. പ്രാർത്ഥനയും ഉപവാസവും ജീവിതത്തിന്റെ ഭാഗമാക്കി മാറ്റിയ ഈ പരിശുദ്ധൻ യേശു ക്രിസ്തുവിനെ മറ്റുള്ളവർക്കു കാണിച്ചുകൊടുക്കുന്നതോടൊപ്പം അദ്ദേഹ ത്തിന്റെ ജീവിതംകൊണ്ട് അനേകം വ്യക്തികളെ രൂപാന്തരപ്പെടുത്തുകയും ചെയ്തു. ഈ പരിശുദ്ധൻ തന്റെ 54-ാം വയസ്സിൽ ഇഹലോകവാസം വെടിഞ്ഞു എങ്കിലും ഇന്നും വിശ്വാസികളുടെ ഇടയിൽ ജീവിക്കുന്നു. വിശ്വാ സികൾക്ക് അനുഗ്രഹം നൽകി മഹാത്മാക്കൾക്കു മാതൃകയായി ഭക്തർക്ക് അഭയമായി ജീവിതം നയിച്ച പുണ്യപുരുഷന്റെ കബറിടത്തിൽ അഭയം പ്രാപിക്കുന്ന ആരേയും കൈവിടുകയില്ല. ആത്മശുദ്ധികൊണ്ടും, അദ്ഭുത സിദ്ധികൊണ്ടും, സകലരുടെയും സ്നേഹബഹുമാനങ്ങൾ നേടി എടുത്ത ഒരു പുണ്യപുരുഷന്റെ കബർ സ്ഥിതിചെയ്യുന്ന പരുമല ഇന്ന് ലോകപ്രസി ദ്ധമായ ഒരു തീർത്ഥാടന കേന്ദ്രമാണ്. മലങ്കരയിലെ യെറുശലേം എന്നറി യപ്പെടുന്ന ഈ കേന്ദ്രം ഇന്ന് അനേകർക്ക് ആത്മസംതൃപ്തി നൽകുന്ന ഒരു പുണ്യസ്ഥലമായി മാറിയിരിക്കുകയാണ്. അതിനാൽ ആ പുണ്യപുരു ഷന്റെ ഓർമ്മപ്പെരുന്നാൾ ഇപ്പോൾ ആഗോള പ്രശസ്തി ആർജ്ജിച്ചു കഴിഞ്ഞു.

കൊച്ചി സംസ്ഥാനത്ത് മുളന്തുരുത്തിയിൽ ചാത്തുരുത്തി തറവാട്ടിൽ പള്ളത്തട്ടു കുടുംബത്തിൽ 'കൊച്ചുമത്തായി-മറിയം' ദമ്പതികളുടെ ഇളയ മകനായി ഗീവർഗ്ഗീസ് ജനിച്ചു. "കൊച്ചയിപ്പോര" എന്ന ഓമനപ്പേരിൽ അറി യപ്പെടുന്ന കുട്ടിക്ക് ഒരു വയസ്സാകുന്നതിന് മുമ്പ് മാതാവ് നിര്യാതയായി.

മൂത്ത സഹോദരി ശിശുവിനെ മാതൃതുല്യമായ സ്നേഹത്തോടെ വളർത്തി. അവർക്കും ഇതേ പ്രായത്തിൽ ഒരു കുട്ടി ഉണ്ടായിരുന്നു. ചെറുപ്പകാലത്തു തന്നെ ഈ കുട്ടിയിൽ കണ്ട അനന്യസാധാരണമായ ഗുരുഭക്തി, വിനയം, അനുസരണം മുതലായവ സത്ഗുണങ്ങൾ ഗുരുനാഥന്മാരുടെ പ്രശംസ പിടിച്ചുപറ്റുന്നതിന് കാരണമായിത്തീർന്നു. വേദവായന, നോമ്പ്, ഉപവാസം എന്നിവ കൃത്യസമയത്തു നടത്തുന്നതിൽ കൊച്ചയിപ്പോരയ്ക്ക് ഉത്സാഹ മായിരുന്നു. പിതൃസഹോദരൻ ഗീവറുഗീസ് എന്ന വൈദികനിൽ നിന്നും സുറിയാനി ഭാഷ പഠിച്ചു. കുട്ടിയായ ഗീവർഗ്ഗീസിൽ കണ്ട പഠന സാമർ ത്ഥ്യവും മറ്റും വൈദിക വൃത്തിയിൽ തന്റെ അനന്തരഗാമിയായി ഈ കുട്ടിയെ പരിഗണിക്കുവാൻ വൈദികനെ പ്രേരിപ്പിച്ചു. അങ്ങനെ പത്താമത്തെ വയ സ്സിൽ (1858) ശെമ്മാശനായി. സ്വപിതാവിന് മകൻ വിവാഹിതനായി കാണ ണമെന്ന് ആഗ്രഹം ഉണ്ടായിരുന്നെങ്കിലും ഗീവർഗ്ഗീസ് ശെമ്മാശൻ അതിന് വഴങ്ങിയില്ല. തന്റെ അടുത്ത ബന്ധുവായ ഗീവർഗ്ഗീസ് കത്തനാരുടെ പ്രേരണ ദയറാ ജീവിതം നയിക്കുന്നതിന് ഗീവർഗ്ഗീസ് ശെമ്മാശന് പ്രോത്സാഹനം നൽകി. പതിനെട്ടാമത്തെ വയസ്സിൽ വൈദികനായി എങ്കിലും ഇടവക ഭരണം ഏറ്റെടുക്കാതെ വെട്ടിക്കൽ ദയറായിലേക്ക് താമസം മാറ്റുകയാണുണ്ടായത്. വെട്ടിക്കൽ ദയറായിലെ താമസകാലത്താണ് ഗീവറുഗീസ് റമ്പാച്ചന്റെ തപാ നുഷ്ഠാനങ്ങൾ പൂർണ്ണമായി വികസിച്ചത്. കൂടുതൽ സമയം പ്രാർത്ഥന യിലും ധ്യാനത്തിലും വേദവായനയിലും റമ്പാച്ചൻ ചെലവഴിച്ചു. നോമ്പു കാലങ്ങളിൽ വ്രതാനുഷ്ഠാനങ്ങൾ വളരെ കർശനമാക്കി. അങ്ങനെ റമ്പാൻ 28-ാമത്തെ വയസ്സിൽ ഗീവർഗ്ഗീസ് മാർ ഗ്രീഗോറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയതിനാൽ കൊച്ചുതിരുമേനി എന്ന പേരിന് അർഹ നായി. നിരണം ഭദ്രാസനത്തിന്റെ ഭരണം ഏറ്റെടുത്തുകൊണ്ട് 1877-ൽ പരു മലയിലേക്ക് താമസം മാറ്റുകയാണുണ്ടായത്.

സഭയുടെ പുരോഗതിയും അതിലെ വൈദികരുടെ വിദ്യാഭ്യാസവും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടെന്ന് മനസ്സിലാക്കിയ തിരുമേനി വൈദിക രുടെ വിദ്യാഭ്യാസ കാര്യത്തിൽ പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു. സഭയ്ക്ക് നല്ല രീതിയിലുള്ള ഉന്നമനം വേണമെങ്കിൽ വിദ്യാഭ്യാസ യോഗ്യ തയുള്ള വൈദികർ അനിവാര്യമാണെന്ന് തിരുമേനി വിശ്വസിച്ചു. അങ്ങനെ യുള്ള വൈദികരെ വാർത്തെടുക്കുന്നതിൽ അദ്ദേഹം ശ്രദ്ധ പതിപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണ് സ്വന്തം മേൽനോട്ടത്തിൽ അവർക്ക് പരിശീലനം നൽകിയത്. തിരുമേനി പരുമലയിൽ എത്തിയ ഉടൻതന്നെ താമസിക്കുന്ന തിനും ശെമ്മാശന്മാരെ പഠിപ്പിക്കുന്നതിനും ആയി അവിടെ ഉണ്ടായിരുന്ന 'അഴിപ്പുര' പ്രയോജനപ്പെട്ടു. പരുമല സെമിനാരിയുടെ തുടക്കമായി ഇതിനെ കണക്കാക്കാവുന്നതാണ്. തിരുമേനി 1877-ൽ പരുമലയിൽ എത്തിയപ്പോൾ ആരാധനയ്ക്കായി ഒരു പള്ളിക്കെട്ടിടം മാത്രമാണുണ്ടായിരുന്നത്. അതിനു

ശേഷം ഒരു സെമിനാരിയും ദേവാലയവും നിർമ്മിക്കാൻ ശ്രമം തുടങ്ങി. അങ്ങനെ 1895-ൽ പരുമല തിരുമേനി പുലിക്കോട്ടിൽ തിരുമേനിയുടെ സഹ കരണത്തോടെ പുതിയ ദേവാലയത്തിന്റെ പ്രതിഷ്ഠാകർമ്മം നിർവഹിച്ച് ആദ്യമായി വി. കുർബ്ബാന അർപ്പിച്ചു. ഇന്ന് വളരെ ഉയർന്ന നിലവാരത്തിൽ എത്തിച്ചേർന്ന നമ്മുടെ വൈദിക വിദ്യാഭ്യാസത്തെ വേണ്ടത്ര പ്രോത്സാഹനം നൽകി വളർത്തിയത് തിരുമേനിയാണെന്നുള്ളത് ഇതിൽ നിന്നും വ്യക്ത മാണ്.

പരുമല കൊച്ചുതിരുമേനി ഒരു വലിയ ധ്യാനഗുരു ആയിരുന്നു. മലങ്കര യുടെ പ്രശസ്തരായ വട്ടശ്ശേരിൽ തിരുമേനി, ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ തിരുമേനി തുടങ്ങിയവർ പ. പരുമല തിരുമേനിയിൽ നിന്നും അഭ്യ സനം ലഭിച്ചവരാണ്.

പ. പരുമല തിരുമേനി നന്മകളുടെ ഒരു നിറകുടമാണ്. ദൈവത്തിലുള്ള അടിയുറച്ച വിശ്വാസമാണ് തിരുമേനിയെ എന്നും ഭരിച്ചിരുന്നത്. പ്രാർത്ഥന യിലൂടെ ദൈവത്തെ മുഖാമുഖം കാണുന്നതിന് തിരുമേനിക്കു കഴിഞ്ഞി രുന്നു. പ്രാർത്ഥന നമ്മെ ശക്തരാക്കുമെന്ന് പരുമല തിരുമേനിയുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. തിരുമേനി എക്കാലവും, പലവിധത്തിലുള്ള പ്രതിബന്ധ ങ്ങളും ബുദ്ധിമുട്ടുകളും ഉണ്ടായിരുന്നിട്ടും ജീവിത വിശുദ്ധി കാത്തുസൂക്ഷി ച്ചിരുന്നു എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്. പ്രതിസന്ധിയിലും കഷ്ട പ്പാടിലും ദൈവത്തോട് ചേർന്നു നിൽക്കാൻ കഴിയണമെന്ന് തിരുമേനി സ്വജീവിതത്തിലൂടെ കാണിച്ചുതന്നു. പ്രാർത്ഥന, നോമ്പ്, ഉപവാസം, വേദ വായന ഇവ യഥാസമയങ്ങളിൽ യഥാവിധി അനുഷ്ഠിച്ച്, സന്യാസ ജീവിതം നയിച്ച് സകലവും പരിത്യജിച്ച് തന്റെ ദൈവത്തോടു പറ്റിച്ചേരാൻ വ്യഗ്രത കാണിച്ച മഹൽവ്യക്തിയാണ് തിരുമേനി. നേരത്തെ സൂചിപ്പിച്ചവണ്ണം അടി യുറച്ച ദൈവാശ്രയവും, പതറാത്ത പ്രാർത്ഥനാ ജീവിതവും, സത്യനിഷ്ഠ യുമാണ് തിരുമേനിക്ക് ബലവും ശക്തിയുമായിരുന്നത്. നോമ്പും പ്രാർത്ഥ നയും ആകുന്ന ആയുധങ്ങളാണ് ഒരു ക്രിസ്ത്യാനിയെ വിജയത്തിലേക്ക് നയിക്കുന്നതെന്ന് സ്വന്തം അനുഭവങ്ങളിലൂടെ തിരുമേനി വിശ്വാസികൾക്ക് കാട്ടിക്കൊടുക്കുകയാണ് ചെയ്തിട്ടുള്ളത്.

പരുമല തിരുമേനിയുടെ ജീവിത ആദർശം തെളിയിക്കുന്നതാണ് അദ്ദേ ഹത്തിന്റെ കത്തുകളും (കല്പന) ലേഖനങ്ങളും. അവയിൽ തിരുമേനിയുടെ വ്യക്തിത്വം ഭംഗിയായി പ്രതിഫലിക്കുന്നതു കാണാൻ കഴിയും. കൂദാശാ നുഷ്ഠാനങ്ങളിൽ അദ്ദേഹത്തിന്റെ തീക്ഷ്ണത പ്രകാശിപ്പിക്കുന്ന സംഗതി ഒരു കല്പനയിലൂടെ നമുക്ക് ദർശിക്കാം. മാമോദീസായുടെ പ്രാധാന്യവും അതിൽ ബന്ധപ്പെട്ടവർ ശ്രദ്ധിക്കേണ്ട കാര്യവും 1897-ൽ തിരുമേനി ഒരു ഇടവകപള്ളിക്ക് അയച്ച കല്പനയിൽ നിന്നും വ്യക്തമാണ്. അതിന്റെ

പ്രസക്ത ഭാഗം അടിയിൽ വിവരിക്കുംപ്രകാരമാണ്:

"മാമോദീസായ്ക്ക് കല്ലുണ്ടാക്കാതെ വല്ല പാത്രങ്ങളിലും ആ വിശുദ്ധ ക്രിയ നടത്തി പിന്നെ ആ പാത്രം മറ്റുപയോഗങ്ങൾക്ക് എടുക്കുന്നത് ഭയമുള്ള സംഗതിയാണ്. അതിനാൽ എത്രയുംവേഗത്തിൽ മാമോദീസാ കല്ലുണ്ടാക്കി പണിതുവെച്ച് മാമോദീസാ നടത്തിക്കൊള്ളണം."

പരിശുദ്ധ പരുമല തിരുമേനിയുടെ ജീവിത അപഗ്രഥനത്തിൽ നിന്നും നമുക്ക് കാണുവാൻ കഴിയുന്നത് ചെറുപ്പം മുതലേ മാതാപിതാക്കളിൽ നിന്നും ഗുരുക്കന്മാരിൽ നിന്നും തനിക്കു ലഭിച്ച പരിശീലനവും നല്ല മാതൃകയും തന്റെ ജീവിതത്തെ ഉറച്ച അടിസ്ഥാനത്തിൽ പടുത്തുയർത്തുന്നതിന് വളരെ സഹായിച്ചു എന്നുള്ളതാണ്. അതോടൊപ്പം പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നീ മൂന്നു കാര്യങ്ങളിൽ തിരുമേനി കാണിച്ച ശുഷ്കാന്തിയും സർവ്വോപരി കർത്താവിന്റെ ജീവിതം കർശനമായി പിന്തുടരുന്നതിന് കാണിച്ച സന്നദ്ധതയും മാതൃകാപരമാണ്. ക്രിസ്ത്യാനി എന്ന പേര് അന്വർത്ഥമാകത്തക്കവിധത്തിൽ പരിശുദ്ധ തിരുമേനി ക്രിസ്തുവിനെ അനുഗമിക്കുക മാത്രമല്ല എല്ലാ രീതിയിലും അനുകരിച്ചു മാതൃക കാട്ടുകയാണ് ചെയ്തത്. അങ്ങനെ ക്രിസ്തീയ ജീവിതത്തിന് മാതൃകയായി വർത്തിച്ചിരുന്ന ഈ പുണ്യപുരുഷൻ ഇഹലോകജീവിതകാലത്തെന്നപോലെ അതിനുശേഷവും തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നവർക്ക് ആശ്വാസം നൽകി ഇന്നും ജീവിക്കുന്നു.

# കിഴക്കിന്റെ പ്രകാശഗോപുരം

"മലങ്കര ഓർത്തഡോക്സ് സഭ സ്വർഗ്ഗത്തെ നോക്കി യാത്ര ചെയ്യുന്ന തീർത്ഥാടക സമൂഹമായിത്തീരണം."

1999 ജനുവരി 30-ാം തീയതി 85-ാം വയസ്സിലേക്ക് പ്രവേശിക്കുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ സഭയെപ്പറ്റിയുള്ള കാഴ്ചപ്പാടാണ് ഈ വാചകത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. സഭയുടെ ഇപ്പോഴത്തെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ തിരുമേനിയെ ഈ സ്ഥാനത്തേക്ക് അവരോധിച്ചതു 1991 ഏപ്രിൽ 29-നു പരുമലയിൽ വച്ചായിരുന്നു. 1915 ജനുവരി 30-ന് കൊല്ലം പെരുനാട്ടിൽ ജനിച്ച തിരുമേനി 1938-ൽ ഇരുപത്തിമൂന്നാമത്തെ വയസ്സിൽ വൈദികനായി. മേല്പട്ട സ്ഥാനത്തേക്ക് ഉയർത്തപ്പെട്ട തിരുമേനി 1953 മുതൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ആയും 1980 മുതൽ നിയുക്ത കാതോലിക്കാ ആയും സേവനം അനുഷ്ഠിച്ചുവരികയായിരുന്നു. വളരെ പുരാതനമായ ഒരു സഭയുടെ പരമാദ്ധ്യക്ഷൻ എന്ന നിലയിൽ ഈ ചുരുങ്ങിയ സമയംകൊണ്ട് വിലയേറിയ പ്രവർത്തനങ്ങൾ മൂലം സഭയ്ക്ക് അഭൂതപൂർവ്വമായ പുരോഗതി നേടാൻ കഴിഞ്ഞു എന്നുള്ളത് ഒരു വസ്തുതയാണ്.

ആത്മീയമായ ഉന്നതിയും സാമൂഹ്യപുരോഗതിയും ഒരുമിച്ച് കൊണ്ടുപോകണമെന്നുള്ള ലക്ഷ്യം മുൻനിർത്തിയാണ് ബാവാ തിരുമേനി പ്രവർത്തിക്കുന്നത്. അതനുസരിച്ചുള്ള രണ്ടു പ്രധാന പദ്ധതികൾ ഭവനസഹായ പദ്ധതിയും വിവാഹ പദ്ധതിയും ബന്ധപ്പെട്ട വേദികളുടെ സഹകരണത്തോടെ നടപ്പാക്കിക്കൊണ്ടിരിക്കുകയാണ്. തന്മൂലം വിവിധ ഭദ്രാസനങ്ങളിലായി 1350-ൽപരം കുടുംബങ്ങൾക്ക് ഭവനനിർമ്മാണത്തിന് കേന്ദ്രസഹായമായ 5000 രൂപാ ക്രമത്തിൽ വിതരണം ചെയ്തു. അതുപോലെതന്നെ നിർദ്ധനരായ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിലേക്ക് 15000 രൂപാ വീതം 304 ദമ്പതികൾക്ക് ഇതിനകം ധനസഹായം നൽകിക്കഴിഞ്ഞു. വിവാഹ പദ്ധതി പ്രമാണിച്ച് വളരെ ഏറെ കല്പനകൾ പ. ബാവാ തിരുമേനി പുറപ്പെടുവിച്ചിട്ടുണ്ടെങ്കിലും വൈദികരെ അഭിസംബോധന ചെയ്തു 14/08/1992-ലെ 171/92-ാം നമ്പർ കല്പനയിലെ രണ്ടാം ഖണ്ഡിക താഴെ ഉദ്ധരിക്കുന്നു:

"നമ്മുടെ കർമ്മാനുഷ്ഠാനങ്ങൾ കൊണ്ട് മാത്രം നമുക്ക് തൃപ്തിപ്പെട്ടിരിക്കാവുന്നതല്ല. ഓരോ തരത്തിൽ ക്ലേശം അനുഭവിക്കുന്നവരെ സഹായിക്കുന്നതും നമ്മുടെ കടമയിൽപ്പെട്ടതാണ്. നമ്മുടെ സഭ ആവിഷ്കരിച്ചിട്ടുള്ള ഈ നൂതന സംരംഭത്തിൽ പ്രിയൻ ആത്മാർത്ഥമായി സഹകരിച്ച് ഇടവക ജനങ്ങളുടെ ശ്രദ്ധയും ഉത്സാഹവും ഇതിലേക്ക് തിരിക്കണം. പള്ളിയിൽ പ്രസംഗിക്കുകയും വ്യക്തികളെ കണ്ടു പ്രോത്സാഹിപ്പിക്കുകയും ചെയ്താൽ നല്ല പ്രതികരണം ഉണ്ടാകുമെന്ന് നമുക്ക് ഉറപ്പുണ്ട്."

പ. ബാവാ തിരുമേനി ഏറ്റെടുത്ത പദ്ധതി നടപ്പാക്കുന്നതിലുള്ള വ്യഗ്രതയും മറ്റുള്ളവരെ അക്കാര്യത്തിൽ കർമ്മോന്മുഖരാക്കാനുള്ള ഒരു യഥാർത്ഥ സംഘാടകന്റെ ചിത്രവുമാണ് നമുക്ക് ഇവിടെ കാണാൻ കഴിയുന്നത്.

ദേശീയോദ്ഗ്രഥനവും മതസൗഹാർദ്ദവും അഭംഗുരം നിലനിർത്തുന്നതിന് തിരുമനസ്സുകൊണ്ട് ചെയ്തുകൊണ്ടിരിക്കുന്ന സേവനങ്ങൾ നിസ്തുലമാണ്. സമുദായമൈത്രിയും മതേതരത്വവും സമൂഹത്തിന്റെ നന്മയ്ക്കും രാഷ്ട്ര പുരോഗതിക്കും അനിവാര്യമാണെന്ന് ആത്മാർത്ഥമായി വിശ്വസിക്കുകയും അതനുസരിച്ചുള്ള പ്രവർത്തനങ്ങളിൽ ബാവാ തിരുമേനി സദാ വ്യാപൃതനുമാണ്. സാമൂഹ്യനീതിയും ഈദൃശ പ്രവർത്തനങ്ങൾക്ക് ആവശ്യമാണെന്നുള്ളതിനാൽ അത് നേടിയെടുക്കത്തക്കവിധത്തിലുള്ള പ്രവർത്തനശൈലിയും തിരുമേനിയുടെ കൈമുതലാണ്.

എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ഒരു പ്രധാന വക്താവാണ് പ. ബാവാ തിരുമേനി. നിലയ്ക്കൽ എക്യുമെനിക്കൽ കമ്മിറ്റിയുടെ ചെയർമാൻ എന്ന നിലയിൽ "നിലയ്ക്കൽ പ്രശ്ന"ത്തിൽ തിരുമേനിയുടെ ക്രിസ്തീയ ദർശനത്തോടു കൂടിയുള്ള സന്ദർഭോചിതമായ നടപടികൾ മൂലം അപകടകരമാകുമായിരുന്ന ഒരു മതസംഘർഷം ഒഴിവാക്കാൻ സാധിച്ചു എന്നുള്ളത് ഏവർക്കും അറിയാവുന്ന ഒരു കാര്യമാണ്. അന്ന് ആ പ്രശ്നം ഭംഗിയായി പരിഹരിക്കാൻ തിരുമേനി വഹിച്ച പങ്കിനെ ശ്ലാഘിച്ച് അന്തരിച്ച സർവ്വോദയ നേതാവായ എം. പി. മന്മഥൻ സാർ എഴുതിയ ലേഖനം അവസാനിപ്പിച്ചിരിക്കുന്നത്;

"നമ്മുടെ നാട്ടിൽ സമുദായ സൗഹാർദ്ദത്തിന് ഇനിയും മികച്ച സംഭാവനകൾ നൽകാൻ കൂറിലോസ് തിരുമേനി ദീർഘകാലം ജീവിച്ചിരിക്കട്ടെ" എന്ന പ്രാർത്ഥനയോടു കൂടിയാണെന്നുള്ളത് ഇത്തരുണത്തിൽ പ്രത്യേകം സ്മരണീയമാണ്.

മലങ്കര ഓർത്തഡോക്സ് സഭയുടെ വിവിധ മണ്ഡലങ്ങളിലുള്ള ഉന്നമനം ലക്ഷ്യമാക്കി സഭയുടെ മേലദ്ധ്യക്ഷൻ എന്ന നിലയിൽ മുഴുവൻ സമയവും പ്രവർത്തനനിരതനായിരിക്കുന്ന ഒരു ശ്രേഷ്ഠാചാര്യനെയാണ് പ.

ബാവാ തിരുമേനിയിൽക്കൂടി നമുക്ക് കാണുവാൻ സാധിക്കുന്നത്. തിരുമനസ്സിലെ അചഞ്ചലമായ ദൈവവിശ്വാസം, പ്രാർത്ഥനാജീവിതം, വിനയം, കഠിനാധ്വാനം, വിശ്രമരഹിതമായ പ്രവർത്തനം, ലളിതജീവിതം എന്നീ സവിശേഷതകൾ പ്രത്യേകം ശ്രദ്ധേയമാണ്. സഭയുടെ പരമാദ്ധ്യക്ഷൻ എന്ന പദവി കണക്കിലെടുത്ത് സഭാംഗങ്ങളുമായി കൂടുതൽ അടുത്ത് പെരുമാറണമെന്നും അവർക്ക് വേണ്ട മാർഗ്ഗനിർദ്ദേശങ്ങൾ നൽകേണ്ടത് ചുമതലയിൽ ഉപരി കടമയാണെന്നും, ആത്മാർത്ഥമായി വിശ്വസിക്കുന്നതുകൊണ്ടാണ് പ്രായത്തെ അവഗണിച്ചുപോലും വിശ്രമം ഇല്ലാതെ എല്ലാ മെത്രാസനങ്ങളിലും സന്ദർശനം നടത്തുന്നതും വിവിധ തരത്തിലുള്ള പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്നതും.

ദൈവകൃപയിൽ മാത്രം ആശ്രയിച്ചുകൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ ചുക്കാൻ പിടിക്കുന്ന പ. ബാവാ തിരുമേനി പുതിയ നൂറ്റാണ്ടിലും ശ്രദ്ധേയമായ രീതിയിൽ സഭയെ നയിക്കുവാൻ ഇടയാകട്ടെ എന്ന് ആശംസിക്കുന്നു. അതിനായി പ്രാർത്ഥിച്ചുകൊണ്ട് ജന്മദിനാശംസകൾ ആ തൃപ്പാദങ്ങളിൽ നമുക്ക് സമർപ്പിക്കാം.

(പ. മാത്യൂസ് രണ്ടാമൻ ബാവാ ശതാഭിഷേക സ്മരണിക, 1999)

# ആത്മാവിന്റെ അയൽക്കാരൻ

പരുമല തിരുമേനി ഓർത്തഡോക്സ് സഭയുടെ മാത്രമല്ല നാനാജാതി മതസ്ഥരുടെയും കാവൽപിതാവും അനുഗ്രഹദാതാവുമാണ്. തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ദിനങ്ങളിൽ പരുമലയിൽ ഉണ്ടാകുന്ന ഭക്തജനപ്രവാഹം അദ്ഭുതാവഹമാണ്. ഭക്തജനങ്ങൾക്ക് അനുഗ്രഹങ്ങൾ വർഷിക്കുന്ന പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം തേടാനുള്ള പ്രേരണയും മദ്ധ്യസ്ഥതാപ്രാർത്ഥന മൂലമുണ്ടാകുന്ന അനുഭവങ്ങളുമാണ് ഈ ഭക്തജനപ്രവാഹത്തിന് കാരണം.

മലങ്കരസഭയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് വിശ്വാസികളുടെ ജീവിതത്തിനു കരുത്തും പ്രത്യാശയും പകരുന്ന ആത്മീയ തേജസ്സാണ്. പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയ്ക്കായി പ്രാർത്ഥിക്കുമ്പോൾ ആ പുണ്യാത്മാവ് നമ്മുടെ മനസ്സിന്റെ അയൽക്കാരനാണെന്ന് അനുഭവപ്പെടുന്നു. പരുമല തിരുമേനിയെ എല്ലാ വിശ്വാസികളുടെയും ആത്മാവിന്റെ അയൽക്കാരനായി മാറ്റിയത് ആ താപസശ്രേഷ്ഠന്റെ പ്രാർത്ഥനാജീവിതമായിരുന്നു.

മനുഷ്യന്റെ നന്മകൾ എല്ലാം ഒരാളിൽ നിറഞ്ഞുനിന്നാൽ പരുമല കൊച്ചു തിരുമേനിയായി. ഏറ്റവും പ്രധാനമായിട്ടുള്ളത് അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതമാണ്. പ്രാർത്ഥനയെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ഭാഷ്യം ഇപ്രകാരമാണ്: 'പ്രാർത്ഥന എന്നത് ശൈശവത്തിലെ ഉത്സാഹവും യൗവ്വനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാണ്.' പ്രാർത്ഥന, തിരുമേനിയുടെ പ്രധാന ആയുധമായിരുന്നു. പ്രാർത്ഥന ആത്മാവിന്റെ ശ്വാസോച്ഛ്വാസമാണെന്നു പറയുന്നത് തികച്ചും ശരിയാണെന്ന് തിരുമേനി വിശ്വസിച്ചിരുന്നു.

ശ്വാസോച്ഛ്വാസം എന്നതു നാം അറിയാതെ തന്നെയും ക്രമമായി നടക്കുന്ന ഒന്നാണല്ലോ. അതിൽ ക്രമക്കേടു വരാൻ പാടില്ല. വന്നാൽ മരണമോ അതിനനുസൃതമായ പ്രയാസമോ ഉണ്ടാകുമെന്നുള്ളത് സ്പഷ്ടമാണ്. ആത്മാവിനെ സംബന്ധിച്ച് പ്രാർത്ഥന അപ്രകാരമാണെന്നു പ്രാർത്ഥനയിൽ തിരുമേനി കാണിച്ചുവന്ന നിഷ്ഠയും ശുഷ്കാന്തിയും തെളിയിക്കുന്നു.

ഭക്ഷണസമയം തെറ്റുന്നതിൽ തിരുമേനിക്ക് ബുദ്ധിമുട്ട് തോന്നിയിരുന്നില്ല.

എന്നാൽ പ്രാർത്ഥനാസമയം തെറ്റാൻ തിരുമേനി ഒരിക്കലും അനുവദിച്ചിരുന്നില്ല. ഒരു യഥാർത്ഥ ക്രിസ്തീയ ജീവിതത്തിൽ പ്രാർത്ഥന എത്രമാത്രം അനുപേക്ഷണീയമാണെന്ന് പരുമല തിരുമേനി തന്റെ ജീവിതത്തിൽക്കൂടി നമുക്ക് കാണിച്ചുതന്നിരിക്കയാണ്. ജീവിച്ചിരിക്കുമ്പോൾ തന്നെ തിരുമേനിയുടെ പ്രാർത്ഥന മൂലം അനുഗ്രഹം പ്രാപിച്ചവർ അനേകരുണ്ട്. എന്നാൽ മരണശേഷവും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ ഇന്ന് അനുഗ്രഹം പ്രാപിക്കുന്നവരും എണ്ണത്തിൽ വലുതാണ്.

ധ്യാനത്തിനും തിരുമേനി പ്രാധാന്യം നൽകിയിരുന്നു എന്നത് വ്യക്തമാണ്. പ്രാർത്ഥന ദൈവത്തോട് സംസാരിക്കുന്നതാണെങ്കിൽ ധ്യാനം ദൈവം തന്നോട് സംസാരിക്കാനുള്ള അവസരമായിട്ട് തിരുമേനി കരുതിയിരുന്നു. അതിനാൽ രാത്രിയിൽ അധികസമയവും തിരുമേനി പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ചെലവഴിച്ചിരുന്നു. ഉപവാസവും പ്രാർത്ഥനയുമായ ഇരുവായ്ത്തലയുള്ള വാൾ ശരിയായി ഉപയോഗിച്ച ഒരു യോദ്ധാവ് ആയിരുന്നു തിരുമേനി. സാത്താനെ നേരിടാൻ ഈ ആയുധമല്ലാതെ മറ്റൊന്നില്ല എന്നു വിശ്വസിച്ച തിരുമേനി ആയുസ്സ് മുഴുവൻ ഈ ആയുധം ഉപയോഗിച്ച് യുദ്ധം ചെയ്യുകയും വിജയം കൈവരിക്കുകയും ചെയ്തു.

പൂന്തോട്ടത്തിൽ ഉള്ള പൂക്കളെ അവയുടെ സൗരഭ്യത്താൽ ചിത്രശലഭം തിരിച്ചറിയുന്നു. അതുപോലെ പരിശുദ്ധന്മാരെ അവരുടെ നല്ല പ്രവർത്തികൾ മൂലവും ജീവിതവിശുദ്ധി മൂലവും ലോകം മനസ്സിലാക്കുന്നു. ഭക്തജനങ്ങൾക്കു ശക്തികേന്ദ്രവും ആശ്രിതലക്ഷങ്ങൾക്ക് വിശ്രമസങ്കേതവുമായി പരിലസിക്കുന്ന പരുമല കൊച്ചുതിരുമേനി എന്ന പരിശുദ്ധനെ ലോകം തിരിച്ചറിഞ്ഞു. ഈ താപസശ്രേഷ്ഠനിൽ കൂടി യേശുക്രിസ്തു ബഹുമാനിക്കപ്പെടുകയാണ്.

# അഭിവന്ദ്യ കൂറിലോസ് തിരുമേനിയും ഭവനദാന പദ്ധതിയും

1876-ൽ സമ്മേളിച്ച മുളന്തുരുത്തി സുന്നഹദോസിനെ തുടർന്ന് പ. പത്രോസ് പാത്രിയർക്കീസ് മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചപ്പോൾ മാവേലിക്കര മുതൽ തിരുവിതാംകോട് വരെയുള്ള പള്ളികൾ ഉൾക്കൊള്ളിച്ചുകൊണ്ട് കൊല്ലം ഭദ്രാസനം രൂപവൽക്കരിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, പരുമല മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഗ്രീഗോറിയോസ്, അലക്സിയോസ് മാർ തേവോദോസിയോസ് എന്നീ തിരുമേനിമാർ വിവിധ കാലയളവിൽ ഈ ഭദ്രാസനത്തെ നയിച്ചു. ഭരണസൗകര്യത്തെ മുൻനിർത്തി ഈ ഭദ്രാസനത്തെ തിരുവനന്തപുരം, കൊല്ലം എന്നിങ്ങനെ രണ്ടായി വിഭജിക്കുകയും 1980-ൽ തിരുവനന്തപുരം ഭദ്രാസനം നിലവിൽ വരികയുമുണ്ടായി. എന്നാൽ 1953 മുതൽ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ ഭദ്രാസനാധിപനായും 1985 മുതൽ മാത്യൂസ് മാർ എപ്പിഫാനിയോസ് എപ്പിസ്ക്കോപ്പാ സഹായ മെത്രാപ്പോലീത്താ ആയും കൊല്ലം ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിക്കുന്നു.

കൊല്ലം ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിക്കുന്ന ഭദ്രാസനാധിപനും നിയുക്ത കാതോലിക്കായും ആയ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 75-ാം ജന്മദിനവും, അസിസ്റ്റന്റ് മാത്യൂസ് മാർ എപ്പിപ്പാനിയോസ് എപ്പിസ്കോപ്പായുടെ 60-ാം ജന്മദിനവും സംയുക്തമായി ആഘോഷിക്കുവാനും ഇതോടനുബന്ധിച്ച് ഒരു വർഷക്കാലം ജൂബിലി വർഷമായി ആചരിക്കുവാനും, അതനുസരിച്ച് വിവിധ പദ്ധതികൾ ആസൂത്രണം ചെയ്ത് നടപ്പാക്കുവാനും കൊല്ലം ഭദ്രാസന പൊതുയോഗം ഏകകണ്ഠമായി തീരുമാനിച്ചു. അഭിവന്ദ്യ തിരുമേനിമാരുടെ പ്രായത്തിന്റെ സൂചകമായ 133 (75 +60) വീടുകൾ അർഹരായ പാവങ്ങൾക്ക്, ജാതിമതഭേദമെന്യേ, പണിയിച്ചു കൊടുക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള "ഭവനദാനപദ്ധതി" ആയിരുന്നു ആഘോഷത്തിലെ മുഖ്യമായ പരിപാടി. ഈ ആഘോഷപരിപാടിയുടെ ഉദ്ഘാടനം 1989 ജനുവരി 30-ാം തീയതി മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് പള്ളി അങ്കണത്തിൽ വച്ചും സമാപനസമ്മേളനം 1990 മെയ് 27-ാം തീയതി കൊല്ലത്തു വെച്ചും നടത്തുകയുണ്ടായി. ഈ രീതിയിലുള്ള വിപു

ലമായ പരിപാടികൾ ജന്മദിനാഘോഷങ്ങളുടെ ഭാഗമായി നടപ്പാക്കുന്നതിന് അഭിവന്ദ്യ തിരുമേനി എതിർപ്പു പ്രകടിപ്പിച്ചു എങ്കിലും പാവപ്പെട്ട 133 പേർക്ക് വീടു പണിതു കൊടുക്കുക എന്നുള്ള മഹൽകർമ്മം നിർവ്വഹിക്കപ്പെടുന്നു എന്ന വസ്തുത കണക്കിലെടുത്ത് സമ്മതം നൽകുകയും പരിപാടികൾ വിജയപൂർവ്വം നടപ്പാക്കുകയുമാണുണ്ടായത്.

കൊല്ലം ഭദ്രാസനത്തെ സംബന്ധിച്ചിടത്തോളം ഈ രീതിയിലുള്ള ഭവന ദാനപദ്ധതി ഒരു പുത്തരിയല്ല. ഈ പദ്ധതി 1980 മുതൽ ഈ ഭദ്രാസന ത്തിൽ നടപ്പാക്കിക്കൊണ്ടിരിക്കുകയാണ്. 1980, 1981 വർഷങ്ങളിൽ ഭവനദാന പദ്ധതിക്കുവേണ്ടി ആകെ 1,12,675 രൂപ സംഭാവനയായി ലഭിക്കുകയും 98,421 രൂപ ചിലവഴിക്കുകയും ചെയ്തു. തുടർന്നുള്ള വർഷങ്ങളിൽ ഏതാണ്ട് 119 വീടുകൾക്ക് സാമ്പത്തികസഹായം നൽകി. എന്നാൽ നിയുക്ത കാതോലി ക്കായുടെയും എപ്പിഫാനിയോസ് തിരുമേനിയുടെയും ജന്മദിനാഘോഷ പരി പാടികളുടെ ഭാഗമായി മാത്രമാണ് ഇത്രയും ക്രമീകൃത പദ്ധതി ആസൂ ത്രണം ചെയ്തു നടപ്പാക്കുന്നത്.

# ആകർഷകമായ വ്യക്തിത്വം

പട്ടാഴിയുടെയും സമീപപ്രദേശങ്ങളുടെയും സാമൂഹിക-സാംസ്കാരിക-സാമുദായിക രംഗങ്ങളിൽ മായാത്ത വ്യക്തിമുദ്ര പതിപ്പിച്ചു കഴിഞ്ഞ ശ്രീ. കെ. കോരുതിന്റെ ശതാഭിഷേകം സമുചിതമായി ആഘോഷിക്കുവാൻ പട്ടാഴിയിലെ പൗരാവലി തന്നെ മുൻകൈ എടുക്കുന്നു എന്നറിഞ്ഞതിൽ അതിയായ സന്തോഷമുണ്ട്.

ശ്രീ. കോരുതുമായി എന്നാണ് പരിചയപ്പെട്ടത് എന്ന് ഞാൻ കൃത്യമായി ഓർക്കുന്നില്ല. എന്നാൽ കൂടുതൽ ഇടപഴകുന്തോറും ആ സുഹൃദ്ബന്ധം അരക്കിട്ടുറപ്പിക്കാനാണ് സാധിച്ചിട്ടുള്ളത് എന്ന കാര്യം പ്രത്യേകം എടുത്തു പറയേണ്ടതായിട്ടുണ്ട്. അദ്ദേഹവുമായി ഒരുമിച്ച് പ്രവർത്തിക്കുവാൻ എനിക്കു വളരെ ഏറെ അവസരം ലഭിച്ചതിൽ നിന്നും സത്യസന്ധത കൈമുതലാക്കി പ്രവർത്തിക്കുന്ന ഒരു വ്യക്തിയെ ദർശിക്കുവാൻ കഴിഞ്ഞു. കൊല്ലം ഭദ്രാസന കൗൺസിൽ അംഗം, ശാസ്താംകോട്ട എം.റ്റി.എം.എം. ആശുപത്രി ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിലും അദ്ദേഹം ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. പ്രായാധിക്യത്തെ വകവയ്ക്കാതെ ഒരു യുവാവിന്റെ ചുറുചുറുക്കോടെ ഇതുപോലെയുള്ള രംഗങ്ങളിൽ ഇന്നും പ്രവർത്തിക്കുന്നത് കൗതുകപൂർവ്വം നമുക്കു വീക്ഷിക്കാവുന്നതാണ്.

അഭിവന്ദ്യ കൂറിലോസ് തിരുമേനി (ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവാ) കൊല്ലം ഭദ്രാസനാധിപനായിരുന്ന കാലത്ത് അദ്ദേഹത്തോടൊപ്പം ശ്രീ. കോരുത് ഭദ്രാസന പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. ശ്രീ. കോരുതിന്റെ ഭാഷയിൽ പറഞ്ഞാൽ അഭിവന്ദ്യ തിരുമേനിയുടെ "കുതിപ്പിലും കിതപ്പിലും" അദ്ദേഹത്തിന് നേരിട്ടും അല്ലാതെയും ബന്ധപ്പെടാൻ കഴിഞ്ഞിട്ടുണ്ട്. ഇത്തരുണത്തിൽ 1988 നവംബർ 25 മുതൽ 1990 ജനുവരി 30 വരെയുള്ള കാലയളവിലേക്ക് ഞാൻ ശ്രദ്ധ ക്ഷണിക്കുകയാണ്. ഈ സമയത്ത് കൊല്ലം ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിച്ചിരുന്ന ഭദ്രാസനാധിപൻ അഭിവന്ദ്യ മാത്യൂസ് മാർ കൂറിലോസ് തിരുമേനിയുടെ 75-ാം ജന്മദിനവും അസിസ്റ്റന്റ് മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയുടെ 60-ാം ജന്മദിനവും സംയുക്തമായി ആഘോഷിക്കുവാനും 1988 നവംബർ മുതൽ 1990 ജനുവരി വരെയുള്ള കാലഘട്ടം ജൂബിലി വർഷമായി ആചരിക്കുവാനും അതനുസരിച്ച് മനുഷ്യസേവനപരവും സഭാവികസനോന്മുഖവുമായ വിവിധ

പദ്ധതികൾ പ്രാവർത്തികമാക്കാനും നിശ്ചയിച്ചു. വിവിധ കമ്മിറ്റികൾ ഇതിലേക്ക് രൂപീകരിച്ച് പ്രവർത്തിച്ചതിൽ ഈ ലേഖകനും പങ്കാളിയായിരുന്നു. ഫിനാൻസ് കമ്മിറ്റി കൺവീനർ എന്ന നിലയിലാണ് ശ്രീ. കോരുത് പ്രവർത്തിച്ചിരുന്നത്.

ജൂബിലേറിയന്മാരായ അഭിവന്ദ്യ തിരുമേനിമാരുടെ പ്രായത്തിന്റെ സൂചകമായി 135 വീടുകളാണ് അർഹരായ പാവങ്ങൾക്ക് പണിയിച്ചു കൊടുക്കുവാൻ ഉദ്ദേശിച്ചത്. എങ്കിലും പ്രതീക്ഷിച്ചതിലും ഉപരിയായി 152 വീടുകൾ തന്നെ ആദ്യ ഗഡുവായി പണിത് താക്കോൽ ദാനം നിർവഹിക്കുവാൻ സാധിച്ചു എന്നുള്ളതു ഒരു വൻനേട്ടമായി കണക്കാക്കാവുന്നതാണ്. നേരത്തെ സൂചിപ്പിച്ചതുപോലെ ഈ പദ്ധതികളുടെ പ്രവർത്തനത്തിലും മറ്റും ഫിനാൻസ് കമ്മിറ്റി കൺവീനർ എന്ന നിലയിൽ ശ്രീ. കോരുത് നിസ്തുലമായ പങ്ക് വഹിച്ചിട്ടുണ്ട്. അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ നേതൃത്വത്തിൽ അടൂരിൽ ആരംഭിച്ച സെന്റ് സിറിൾസ് കോളജിന്റെയും, കൊട്ടാരക്കരയിലെ സെന്റ് ഗ്രീഗോറിയോസ് കോളജിന്റെയും സ്ഥാപക സെക്രട്ടറിയായും പ്രവർത്തിച്ചത് ശ്രീ. കോരുതാണ്. കഴിഞ്ഞ കുറെ വർഷക്കാലത്തെ അർപ്പണബോധത്തോടെയുള്ള പ്രവർത്തനം കൊണ്ട് ശ്രീ. കോരുത് ആകർഷകമായ ഒരു വ്യക്തിത്വം നേടിയെടുത്തു എന്നുള്ളത് ഒരു വസ്തുതയാണ്. തന്റെ പ്രവർത്തനത്തിൽ സത്യസന്ധത, ആത്മാർത്ഥത, അച്ചടക്കം, സൗമ്യത മുതലായ സത്ഗുണങ്ങൾ നിഴലിച്ചിരുന്നതുകൊണ്ട് പിൻതലമുറയ്ക്ക് ഈ പ്രവർത്തനശൈലി ഒരു മാതൃകയായി സ്വീകരിക്കാവുന്നതാണ്.

(ഡോ. സാമുവൽ ചന്ദനപ്പള്ളി എഡിറ്റ് ചെയ്ത് 1992-ൽ പ്രസിദ്ധീകരിച്ച *കെ. കോരുത്: ധന്യമായൊരു കർമ്മജീവിതം* എന്ന ഗ്രന്ഥത്തിൽ നിന്നും)

# സഭയും
# സാമൂഹ്യക്ഷേമ പ്രവർത്തനങ്ങളും

മലങ്കരസഭയുടെ ഇപ്പോഴത്തെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായെ ഈ സ്ഥാനത്തേക്ക് അവരോധിച്ചത് 1991 ഏപ്രിൽ 29–ന് ആയിരുന്നു. കാതോലിക്കേറ്റിന്റെ പുനഃസ്ഥാപനത്തിനുശേഷമുള്ള ആറാമത്തെ കാതോലിക്കായാണ് ഈ തിരുമേനി. 1953 മുതൽ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ ആയും 1980 മുതൽ നിയുക്ത കാതോലിക്കാ ആയും ഈ തിരുമേനി സേവനം അനുഷ്ഠിച്ച് വരികയായിരുന്നു. അഭിവന്ദ്യ പിതാവിന്റെ കീഴിൽ എല്ലാ മണ്ഡലങ്ങളിലും സഭയ്ക്ക് ഇപ്പോൾ അഭൂതപൂർവ്വമായ പുരോഗതിയാണുണ്ടായിക്കൊണ്ടിരിക്കുന്നത്.

ആത്മിക ഉയർച്ചയും സാമൂഹ്യ വളർച്ചയും ഒരുമിച്ചു കൊണ്ടുപോകണമെന്നുള്ള ലക്ഷ്യത്തോടു കൂടിയാണ് പരിശുദ്ധ ബാവാ പ്രവർത്തിക്കുന്നത്. അതനുസരിച്ച് സഭാതലത്തിൽ എന്തു നടപടിയാണ് സ്വീകരിക്കേണ്ടത് എന്നുള്ളതിനെപ്പറ്റി ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 1992 മാർച്ച് 31–ന് സമ്മേളിച്ച പ്ലാനിംഗ് കമ്മിറ്റി, ഫിനാൻസ് കമ്മിറ്റി, വികസന കമ്മിറ്റി എന്നിവയുടെ സംയുക്തയോഗം ആലോചിക്കുകയും വിവാഹ സഹായ പദ്ധതി (സമൂഹവിവാഹം) ആസൂത്രണം ചെയ്യുകയുമാണുണ്ടായത്. സഭയിലും സമൂഹത്തിലും സാമ്പത്തിക പരാധീനത മൂലം വിവാഹപ്രായം കഴിഞ്ഞിട്ടും വിവാഹം നടത്താൻ കഴിയാതെ ബുദ്ധിമുട്ടുന്ന കുടുംബങ്ങളെ സഹായിക്കുക എന്നുള്ളതാണ് ഈ പദ്ധതിയുടെ ലക്ഷ്യം. വിവാഹിതരാകുന്ന ഓരോ ദമ്പതികൾക്കും വിവാഹച്ചെലവിന് മൂവായിരം രൂപയും കൂടാതെ പന്തീരായിരം രൂപയും (പാസ് ബുക്ക്) നൽകുകയാണ് ചെയ്യുന്നത്. ഈ പദ്ധതി ഘട്ടംഘട്ടമായിട്ടാണ് നടപ്പാക്കാൻ ഉദ്ദേശിച്ചിട്ടുള്ളത്. ആദ്യഘട്ടമായി 33 വിവാഹങ്ങൾ നടത്തിയത് 1993 ജനുവരി 4–ാം തീയതിയാണ്. പരുമല തിരുമേനിക്ക് ശേഷം മിഷൻരംഗത്ത് ത്യാഗബുദ്ധിയോടെ പ്രവർത്തിച്ച പത്രോസ് മാർ ഒസ്താത്യോസ് തിരുമേനിയുടെ ചരമ രജത ജൂബിലി വർഷം തന്നെ ഈ രീതിയിലുള്ള പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചത് സമുചിതമായി. അതിനുശേഷം രണ്ടും മൂന്നും ഘട്ടങ്ങളായി യഥാക്രമം 45,

44 എന്നീ ക്രമത്തിൽ വിവാഹങ്ങൾ അതതു സ്ഥലങ്ങളിൽ വച്ചു നടത്തുകയും ഒരു വിവാഹത്തിന് പതിനയ്യായിരം രൂപ എന്ന ക്രമത്തിൽ സഹായധനം വിതരണം ചെയ്യുകയുമുണ്ടായി. നാലാംഘട്ടമായി 1994 ജൂൺ, ജൂലൈ മാസങ്ങളിൽ 50 വിവാഹം നടത്തുന്നതിനുള്ള പ്രാരംഭനടപടികൾ നടന്നുകൊണ്ടിരിക്കുകയാണ്. സമൂഹവിവാഹം പ്രമാണിച്ച് ബാവാ തിരുമേനി വളരെ ഏറെ കല്പനകൾ പുറപ്പെടുവിച്ചിട്ടുണ്ടെങ്കിലും വൈദികരെ അഭിസംബോധന ചെയ്തുകൊണ്ടുള്ള 14-8-1992-ലെ 171/92-ാം നമ്പർ കല്പനയിലെ രണ്ടാം ഖണ്ഡിക താഴെ ഉദ്ധരിക്കുകയാണ്:

'നമ്മുടെ കർമ്മാനുഷ്ഠാനങ്ങൾ കൊണ്ടുമാത്രം നമുക്ക് തൃപ്തിപ്പെട്ടിരിക്കാവുന്നതല്ല. ഓരോ തരത്തിൽ ക്ലേശം അനുഭവിക്കുന്നവരെ സഹായിക്കുന്നതും അവരുടെ ഉന്നമനത്തിനായി പ്രവർത്തിക്കുന്നതും നമ്മുടെ കടമയിൽപ്പെട്ടതാണ്. നമ്മുടെ സഭ ആവിഷ്കരിച്ചിട്ടുള്ള ഈ നൂതന സംരംഭത്തിൽ പ്രിയൻ ആത്മാർത്ഥമായി സഹകരിച്ച് ഇടവകജനങ്ങളുടെ ശ്രദ്ധയും ഉത്സാഹവും ഇതിലേക്ക് തിരിക്കണം. പള്ളിയിൽ പ്രസംഗിക്കുകയും വ്യക്തികളെ കണ്ടു പ്രോത്സാഹിപ്പിക്കുകയും ചെയ്താൽ നല്ല പ്രതികരണമുണ്ടാകുമെന്ന് നമുക്കുറപ്പുണ്ട്.'

പ. ബാവാ തിരുമേനി ഏറ്റെടുത്ത പദ്ധതി നടപ്പാക്കുന്നതിലുള്ള വ്യഗ്രതയും മറ്റുള്ളവരെ അക്കാര്യത്തിൽ കർമ്മോന്മുഖരാക്കാനുള്ള ഒരു യഥാർത്ഥ സംഘാടകന്റെ ചിത്രവുമാണ് നമുക്ക് ഇവിടെ കാണാൻ കഴിയുന്നത്.

ഈ പദ്ധതിപോലെ തന്നെ പ്രാധാന്യം അർഹിക്കുന്നതും നടപ്പാക്കിക്കൊണ്ടിരിക്കുന്നതുമായ ഒന്നാണ് 'ഭവന സഹായ പദ്ധതി.' പ. ബാവാതിരുമേനിയെ സംബന്ധിച്ചിടത്തോളം ഇത് പുതിയത് അല്ല. തിരുമേനി കൊല്ലം ഭദ്രാസനാധിപനായിരുന്ന അവസരത്തിൽ പോലും ഈദൃശ പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്നു. പദ്ധതി ഭംഗിയായി പ്രവർത്തിച്ചുകൊണ്ടിരുന്നതുമാണ്. ഒരു വ്യത്യാസം മാത്രം. കേന്ദ്രവിഹിതം നൽകിയിരുന്നില്ല. ഉദാഹരണമായി കൊല്ലം ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ 75-ാം ജന്മദിനവും സഹായ മെത്രാൻ അഭിവന്ദ്യ എപ്പിപ്പാനിയോസ് തിരുമേനിയുടെ 60-ാം ജന്മദിനവും സംയുക്തമായി ആഘോഷിക്കുന്നതു പ്രമാണിച്ച് 75 + 60 = 135 വീടുകൾ പാവപ്പെട്ടവർക്ക് നിർമ്മിച്ചു നൽകാൻ അവർ (1990) ഒരു പദ്ധതി ആസൂത്രണം ചെയ്തു. നിശ്ചിത തീയതിക്കകം തന്നെ ലക്ഷ്യം നേടുക മാത്രമല്ല അതിലുപരിയായി മൊത്തം 156 വീടുകൾ പണിത് ആ യജ്ഞം ഒരു വലിയ വിജയമാക്കിത്തീർക്കുകയും ചെയ്തു.

മുകളിൽ വിവരിച്ച രണ്ടു പദ്ധതികളുടെയും രക്ഷാധികാരി പ. ബാവാ തിരുമേനിയും പ്രസിഡന്റ് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്യോസ് തിരു

മേനിയുമാണ്. ഭവനസഹായപദ്ധതി നടപ്പിലാക്കുന്നതിന് എല്ലാ ഭാഗത്തു നിന്നുമുള്ള സഹകരണം ആർജ്ജിക്കേണ്ടതായിട്ടുണ്ട്. വ്യക്തി, ഇടവക, മെത്രാസനം എന്നീ ഘടകങ്ങൾ 4000 രൂപാ വീതം സമാഹരിച്ച് കേന്ദ്രവിഹിതമായ 4000 രൂപ കൂടി ചേർത്ത് 16000 രൂപയുടെ വീടാണ് പണിയുന്നത്. ഈ പദ്ധതി അനുസരിച്ച് കഴിഞ്ഞ സാമ്പത്തിക വർഷാവസാനം വരെ 446 വീടുകൾക്കുള്ള കേന്ദ്ര വിഹിതമായ 17,84,000 രൂപ നൽകിക്കഴിഞ്ഞു. ഇതിൽ 340 വീടുകളുടെ പണി പൂർത്തീകരിക്കുകയും ബാക്കിയുള്ളവയുടെ പണി നടന്നുകൊണ്ടിരിക്കുകയുമാണ്. പദ്ധതി അനുസരിച്ച് വളരെ ഏറെ അപേക്ഷകൾ കേന്ദ്രത്തിൽ കിട്ടിയിട്ടുണ്ടെങ്കിലും ഇക്കൊല്ലം 300 വീടിനെങ്കിലും സാമ്പത്തിക സഹായം നൽകി പണി പൂർത്തീകരിക്കാനാണുദ്ദേശിക്കുന്നത്.

സഭയുടെ ആദ്ധ്യാത്മിക നവോത്ഥാനത്തെ ലക്ഷ്യമാക്കി പ. സുന്നഹദോസ് അംഗീകരിച്ചിട്ടുള്ള പദ്ധതികളിൽ ഭവനസഹായ പദ്ധതിയും വിവാഹസഹായ പദ്ധതിയും ഏറ്റവും പ്രധാനപ്പെട്ട ഇനങ്ങളാണ്. ഈ രണ്ടു പദ്ധതിക്കും ഇക്കൊല്ലത്തെ സഭാബഡ്ജറ്റിൽ പന്ത്രണ്ടു ലക്ഷം രൂപാ വീതം വകകൊള്ളിച്ചിട്ടുണ്ടെങ്കിലും ഈ തുക മുഴുവനും സ്ഥാപനങ്ങളിൽ നിന്നും വ്യക്തികളിൽനിന്നും സംഭാവനയായി സമാഹരിക്കാനാണ് ഉദ്ദേശിക്കുന്നത്. അതിന്റെ അടിസ്ഥാനത്തിൽ ഒരു വിഭവസമാഹരണ തീവ്രയജ്ഞപരിപാടി നടക്കുകയാണ്. പ. ബാവാതിരുമേനിയുടെ 25-3-1994-ലെ 59/94-ാം നമ്പർ കല്പനയുടെ അടിസ്ഥാനത്തിലാണ് ഈ വിഭവസമാഹരണം നടക്കുന്നത്.

പ്രകൃതിക്ഷോഭം മൂലമുണ്ടാകുന്ന ഭൂകമ്പം, കൊടുങ്കാറ്റ്, ഉരുൾപൊട്ടൽ, വെള്ളപ്പൊക്കം മുതലായ അത്യാഹിതങ്ങൾ മൂലം കഷ്ടപ്പെടുന്നവർക്ക് യഥാവസരം സഹായം എത്തിച്ചു കൊടുക്കാൻ ഒരു സഹായനിധി സഭയുടെ ആഭിമുഖ്യത്തിൽ പ. ബാവാതിരുമേനി മുൻകൈ എടുത്ത് ആരംഭിച്ചിട്ടുണ്ട്. മഹാരാഷ്ട്ര ഭൂകമ്പ ദുരിതനിവാരണ ഫണ്ടിലേക്ക് സഭയുടെ വകയായി നേരത്തെ മഹാരാഷ്ട്ര ഗവർണർക്ക് നൽകിയതു കൂടാതെ മലയാള മനോരമ ഫണ്ടിലേക്ക് ഇരുപതു ലക്ഷം രൂപ ചീഫ് എഡിറ്റർ ശ്രീ. കെ. എം. മാത്യുവിനെ പരിശുദ്ധ ബാവാ തിരുമേനി ഏൽപ്പിച്ച കാര്യവും ശ്രദ്ധേയമാണ്.

സഭയുടെ പരമാദ്ധ്യക്ഷൻ നേതൃത്വം നൽകുന്ന ഇത്തരം സാമൂഹ്യ പ്രവർത്തനങ്ങൾക്കും മറ്റും കലവറയില്ലാത്ത പിന്തുണ നൽകാൻ ഓരോ സഭാംഗവും പ്രതിജ്ഞാബദ്ധരാണ്.

(പോൾ മണലിൽ എഡിറ്റ് ചെയ്ത് 1994-ൽ പ്രസിദ്ധീകരിച്ച *മലങ്കര ഓർത്തഡോക്സ് സഭ സമൂഹ വിവാഹപദ്ധതി* എന്ന സ്മരണികയിൽ നിന്നും)

# മാത്യൂസ് മാർ എപ്പിഫാനിയോസ്: കർമ്മധീരനായ തിരുമേനി

മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചപ്പോൾ മാവേലിക്കര മുതൽ തിരുവിതാംകോടു വരെയുള്ള പള്ളികൾ ഉൾക്കൊള്ളിച്ച് കൊല്ലം ഭദ്രാസനം രൂപീകരിച്ചു. ഭരണസൗകര്യം മുൻനിറുത്തി കൊല്ലം ഭദ്രാസനത്തിലെ പള്ളികൾ ഉൾക്കൊള്ളിച്ച് പിന്നീട് തിരുവനന്തപുരം, മാവേലിക്കര എന്നീ ഭദ്രാസനങ്ങൾ രൂപവൽക്കരിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, പരുമല മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഗ്രിഗോറിയോസ് (പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ), അലക്സിയോസ് മാർ തേവോദോസിയോസ്, മാത്യൂസ് മാർ കൂറിലോസ് എന്നീ തിരുമേനിമാർ വിവിധ കാലയളവിൽ കൊല്ലം ഭദ്രാസനത്തിന്റെ ഭരണസാരഥ്യം വഹിച്ചു. ആ ശൃംഖലയിൽപ്പെട്ട ആറാമത്തെ ഇടയശ്രേഷ്ഠനാണ് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ.

ഒരു മാതൃകാ അദ്ധ്യാപകൻ, ആദരണീയനായ ഹെഡ്മാസ്റ്റർ, കരുത്തനായ ഭരണാധികാരി, ആത്മീയത നിറഞ്ഞു തുളുമ്പുന്ന ആചാര്യശ്രേഷ്ഠൻ എന്നീ നിലകളിൽ പ്രശസ്തി നേടിയ സമുന്നത വ്യക്തിയാണ് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി.

അഭിവന്ദ്യ തിരുമേനി തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ ബിരുദ പഠനം നടത്തിയിരുന്ന 1950-1953 കാലയളവിൽ തന്നെയാണ് ഈ ലേഖകനും അവിടെ ബിരുദപഠനം നടത്തിയിരുന്നത്. എങ്കിലും അദ്ദേഹത്തെ അടുത്തറിയുവാനും കൂടുതൽ ഇടപഴകുന്നതിനും സാധിച്ചത് 1964-ൽ മത്തായി അച്ചൻ കൊല്ലം സെന്റ് തോമസ് പള്ളി വികാരി ആയതു മുതലാണ്. അന്ന് പഞ്ചായത്തു വകുപ്പിൽ ഡെപ്യൂട്ടി ഡയറക്ടറായി കൊല്ലത്തു സേവനമനുഷ്ഠിച്ചപ്പോൾ തേവള്ളി ക്വാർട്ടേഴ്സിലായിരുന്നു എന്റെ താമസം. തിരുമേനിയുമായി അന്നു മുതലുള്ള ആത്മബന്ധം നല്ല നിലയിൽ തന്നെ ഇപ്പോഴും തുടരുകയാണ്.

ശ്രേഷ്ഠനായ ഗുരുവിന്റെ ഉത്തമനായ ശിഷ്യനായി ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് താങ്ങും തണലുമായി പരിപൂർണ്ണ വിശ്വാസത്തിലും ഐക്യത്തിലും സ്നേഹത്തിലുമാണ് സഹായമെത്രാനായ എപ്പിഫാനി

യോസ് തിരുമേനി പ്രവർത്തിച്ചിരുന്നത്. അഭിവന്ദ്യ കൂറിലോസ് തിരുമേനിയുടെ സഹായത്തിനായി ദൈവത്താൽ നിയോഗിക്കപ്പെട്ട ഒരു നല്ല ശിഷ്യനായിട്ടാണ് സഹായമെത്രാനായി 1985 മുതൽ കൊല്ലത്ത് സേവനം അനുഷ്ഠിച്ചിരുന്നത് എന്ന് ഈ രണ്ടു തിരുമേനിമാരെയും അടുത്തറിയുന്ന ഒരു വ്യക്തി എന്ന നിലയിൽ ആധികാരികമായി എനിക്ക് പ്രസ്താവിക്കുവാൻ സാധിക്കും. ഒരു കാര്യം വളരെ വ്യക്തമാണ്. പല വലിയ പള്ളികളിലും 1958-നുശേഷം വികാരി എന്ന നിലയിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചശേഷം കൊല്ലം അരമനയിൽ ഗുരുവിനോടൊപ്പം താമസിച്ച് അദ്ദേഹത്തിനുവേണ്ടി അദ്ധ്വാനിച്ചും സഹായിച്ചും വാത്സല്യം നേടിയെടുത്തും മലങ്കരസഭയിൽ ഒരു നല്ല ധ്യാനഗുരുവും പ്രഭാഷകനും കൺവൻഷൻ പ്രസംഗകനും സംഘാടകനുമായി വിശ്വാസികളുടെ ആദരവ് ആർജ്ജിക്കാൻ സാധിച്ച ഒരു മഹത് വ്യക്തിയെയാണ് അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനിയിൽക്കൂടി നമുക്കു കാണുവാൻ കഴിയുന്നത്.

ആർഭാടരഹിതമായ ലളിതജീവിതം നയിക്കുന്ന കർമ്മധീരനായ തിരുമേനി ഉന്നത ആദർശങ്ങളുടെ ഇരിപ്പിടമാണ്. എല്ലാവരിലും നന്മ കണ്ടെത്തുവാൻ കഴിയുന്നതു തന്നെ തിരുമനസ്സിലെ മഹത്വത്തിന് ദൃഷ്ടാന്തമാണ്. നല്ല രീതിയിലുള്ള സംഭാഷണശൈലി, ആരേയും ആകർഷിക്കുന്ന ആത്മാർത്ഥതയും സ്നേഹവും വിനയവും തിരുമനസ്സിലെ ദിവ്യസ്വഭാവത്തിന്റെ സവിശേഷതകളാണ്.

# 1995-96-ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മ റ്റിയുടെ 27-4-1995-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 1995-96-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പ. ബാവാ തിരുമേനി; അഭിവന്ദ്യ തിരുമേനിമാരേ; ബഹുമാന്യരായ റമ്പാച്ചന്മാരേ; കോറെപ്പിസ്ക്കോപ്പാമാരേ; വന്ദ്യ വൈദീകരേ; ബഹുമാനപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ,

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയിരിക്കുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിന്റെ മഹനീയവും ധീരവുമായ നേതൃത്വത്തിലും ദൈവത്താൽ വിളിക്കപ്പെട്ട് ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെട്ട് അഭിഷിക്തരായിട്ടുള്ള അഭിവന്ദ്യ പിതാക്കന്മാരുൾപ്പെട്ട പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സംരക്ഷണയിലും ദൈനംദിനം വളർന്നുകൊണ്ടിരിക്കുന്ന മലങ്കരസഭയുടെ 1995-96 ലെ ബഡ്ജറ്റ്, അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ ആദ്യമായി നിങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നതിൽ സന്തോഷമുണ്ട്. വളരുന്ന ഒരു സഭയ്ക്ക് എല്ലാ തരത്തിലും അനുയോജ്യമായ ഒരു സാമ്പത്തിക രേഖ എന്ന് ഇതെപ്പറ്റി നിർവചിക്കുവാൻ ഞാൻ തുനിയുന്നില്ല. പഠനസൗകര്യാർത്ഥം പ്രസ്തുത ബഡ്ജറ്റ് എല്ലാവർക്കും മുൻകൂട്ടി അയച്ചുകൊടുത്തിട്ടുണ്ട്; എങ്കിലും ഔപചാരികമായി അത് ഈ യോഗത്തിൽ വീണ്ടും അവതരിപ്പിക്കുകയാണ്. വിശദമായ ചർച്ചകൾ സ്വാഗതം ചെയ്യുന്നതോടൊപ്പം സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും നൽകാവുന്നതാണ്. അപ്രകാരം ഈ 1995-96-ലെ ബഡ്ജറ്റ് പാസ്സാക്കിതരണമെന്ന് വിനയപൂർവ്വം അപേക്ഷിക്കുന്നു.

## ബഡ്ജറ്റിന്റെ ഘടന

ബഹു. യോഗാംഗങ്ങളുടെ മുമ്പാകെ അവതരിപ്പിക്കപ്പെട്ടിരിക്കുന്ന 1995-96 ലെ ബഡ്ജറ്റിന്റെ ഘടനയെ സംബന്ധിച്ച് ചില കാര്യങ്ങൾ അറിയിക്കുകയാണ്.

വർഷങ്ങളായി തുടർന്നു പോരുന്നതും പരിഷ്ക്കരണത്തിന് വിധേയമാക്കപ്പെടണമെന്ന് നിർദ്ദേശമുള്ളതുമായ എ. ബി. സി. ഡി. തരംതിരിവ് ഇതിലും ആവർത്തിച്ചിട്ടുണ്ട്. അതിൽ 'എ' ഷെഡ്യൂൾ വിഭാഗത്തിൽ താഴെ പറയുന്ന സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ഉൾക്കൊള്ളിച്ചിരിക്കുന്നു.

പഴയസെമിനാരി
എം. ഡി. സെമിനാരി
കാതോലിക്കേറ്റ് ഡേ കളക്ഷൻ
കാതോലിക്കേറ്റ് ഓഫീസ്
കാതോലിക്കേറ്റ് പ്രസ്
ജനറൽ അക്കൗണ്ട്
മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്
പീരുമേട് പള്ളിക്കുന്ന് വസ്തു
പോത്തുപാറ എസ്റ്റേറ്റ്
ഇരവിപേരൂർ സെന്റ് മേരീസ് ഹോസ്പിറ്റൽ
സെന്റ് തോമസ് ദയറാ, വെട്ടിക്കൽ
എം. ഡി. സി. സെന്റർ
റഞ്ചിലാടി എസ്റ്റേറ്റ്
കുഷാൽ നഗർ എം. ജി. ഓർച്ചാർഡ്സ്
സി. ഡി. എം. ഹോസ്പിറ്റൽ കോട്ടപ്പടി

മേൽ പറഞ്ഞിട്ടുള്ള ഇനങ്ങൾ, മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക് നേരിട്ട് ഉത്തരവാദിത്വവും നിയന്ത്രണവും ഉള്ളവയാണ്. അവയിലെ വരവു ചെലവുകൾ സംബന്ധിച്ച് ഈ യോഗത്തിന് ആവശ്യമെന്നു തോന്നുന്ന ശുപാർശകൾ സമർപ്പിക്കുവാനും അവകാശമുണ്ട്. മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഈ ഇനങ്ങളിൽ നേരിട്ടുള്ള വിനിമയ സ്വാതന്ത്ര്യം, ഭരണഘടന ഉറപ്പുവരുത്തുന്നു. ആയതിനാൽ യഥാർത്ഥത്തിൽ ഈ യോഗം പാസ്സാക്കേണ്ടതായ ബഡ്ജറ്റ് എ വിഭാഗത്തിൽ ഉൾപ്പെട്ടവ മാത്രമാണ്. അവയിലെ വരവുചെലവുകൾ സംബന്ധിച്ചു പിന്നാലെ പ്രതിപാദിക്കുന്നതാണ്.

### ഷെഡ്യൂൾ - ബി

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നേരിട്ടുള്ള ഭരണത്തിൽ ഉൾപ്പെടുന്ന 65 സ്ഥാപനങ്ങളുടെ വരവുചെലവു സംബന്ധിച്ച ബഡ്ജറ്റ് ഇതിൽ ഉൾപ്പെടുന്നു. ഇവ പ. സുന്നഹദോസ് പാസ്സാക്കിയിട്ടുള്ളതും മാനേജിംഗ് കമ്മിറ്റിയുടെ അറിവിനായി സമർപ്പിച്ചിട്ടുള്ളതുമാകുന്നു. ഈ ബഡ്ജറ്റുകളിൽ ചില സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും സഭാകേന്ദ്രത്തിൽ നിന്നും ഗ്രാന്റായി ചില സംഖ്യകൾ വരവു കാണിച്ചിട്ടുണ്ടാവാം. എന്നാൽ അത്രയും തുക കേന്ദ്രത്തിലെ 'എ' ഷെഡ്യൂൾ വിഭാഗത്തിലുള്ള ഇനങ്ങളിൽ ഗ്രാന്റായി

കാണിക്കുവാൻ സാധിച്ചിട്ടില്ല എന്നുള്ള വിവരം കൂടി അറിയിക്കുകയാണ്.

**ഷെഡ്യൂൾ - സി**

സഭയുടെ നിയന്ത്രണത്തിൽ പ്രത്യേക ഭരണസംവിധാനമുള്ള 10 സ്ഥാപനങ്ങൾ ഇതിൽ ഉൾപ്പെടുന്നു. ഇവയുടെ ബഡ്ജറ്റുകൾ അതാതിന്റെ കേന്ദ്രഭരണസമിതി പാസ്സാക്കിയിട്ടുള്ളതും മാനേജിംഗ് കമ്മിറ്റിയുടെ അറിവിനു മാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണ്.

**ഷെഡ്യൂൾ - ഡി**

നമ്മുടെ സഭയിലെ 20 മെത്രാസനങ്ങളുടെയും അവയുടെ നിയന്ത്രണത്തിലുള്ള പൊതുസ്ഥാപനങ്ങളുടെയും ബഡ്ജറ്റുകൾ ഇതിൽ ഉൾപ്പെടുന്നു. ഈ ബഡ്ജറ്റുകളും മെത്രാസന പൊതുയോഗം പാസ്സാക്കിയിട്ടുള്ളതാകയാൽ ഈ യോഗത്തിന്റെ അറിവിനായി മാത്രം സമർപ്പിക്കപ്പെട്ടിരിക്കുകയാണ്.

മേൽപ്രസ്താവിച്ചിട്ടുള്ളതിന്റെ അടിസ്ഥാനത്തിൽ ഈ യോഗം പ്രധാനമായും പരിഗണിക്കേണ്ടത് 'എ' ഷെഡ്യൂളിൽ ഉൾപ്പെട്ടിട്ടുള്ള ഇനങ്ങളിലുള്ള ബഡ്ജറ്റുകളാണ് എന്ന് എടുത്തു പറയേണ്ടതില്ലല്ലോ. ആയതിനാൽ 'എ' ഷെഡ്യൂൾ വിഭാഗത്തിൽ ഉൾപ്പെട്ടിട്ടുള്ള ഓരോ ഇനങ്ങളെ സംബന്ധിച്ചും ചില കാര്യങ്ങൾ പ്രതിപാദിക്കുകയാണ്. താഴെ നൽകിയിരിക്കുന്ന പട്ടിക സശ്രദ്ധം നോക്കുമല്ലോ. അതിൽ ഓരോ ഇനത്തിലും ഉള്ള ഒരു താരതമ്യ പഠനം സാദ്ധ്യമാകുമെന്നു വിശ്വസിക്കുന്നു. കഴിഞ്ഞ സാമ്പത്തിക വർഷത്തെ ബഡ്ജറ്റും യഥാർത്ഥ ചെലവും (ലഭ്യമായവ) ഈ വർഷത്തെ ബഡ്ജറ്റും ഇനം തിരിച്ചു താഴെ കൊടുക്കുന്നു.

(കണക്കുകൾ ഒഴിവാക്കുന്നു. - എഡിറ്റർ)

മേൽപറഞ്ഞ ഇനങ്ങളിൽ സഭാകേന്ദ്രത്തിന്റെ പ്രധാന വരവുചെലവുകൾ എടുത്തു കാണിക്കുന്നവ കാതോലിക്കാ ദിനപ്പിരിവും; ജനറൽ അക്കൗണ്ടും അത്രെ.

**കാതോലിക്കാദിനപ്പിരിവ്**

ഈ സുപ്രധാന ഇനത്തിൽ സഭാകേന്ദ്രത്തിലേക്ക് വരവു പ്രതീക്ഷിക്കുന്ന തുക സംബന്ധിച്ച് ചില കാര്യങ്ങൾ പ്രസ്താവിക്കാതിരിക്കുവാൻ നിർവ്വാഹമില്ല. ഇപ്പോൾ സഭയ്ക്കുള്ള ഒരു പ്രധാന വരുമാനമായി കരുതുന്ന കാതോലിക്കാദിനപ്പിരിവ് ഇനത്തിൽ കഴിഞ്ഞ വർഷം 35 ലക്ഷം രൂപ കാണിച്ചിരുന്നു. ഈ നടപ്പുവർഷം 40 ലക്ഷം ഉൾക്കൊള്ളിച്ചിട്ടുണ്ട്. നിർഭാഗ്യമെന്നു പറയട്ടെ, കഴിഞ്ഞ വർഷത്തെ അടങ്കലിൽ എത്തിച്ചേരുവാൻ സാധ്യമായില്ല. ഈ വർഷം പ്രതീക്ഷിക്കുന്ന 40 ലക്ഷം രൂപാ ഒരു ടാർജറ്റ് എന്നു പറയു

വാൻ തന്നെ ഇല്ല. കാരണം മലങ്കരസഭയിലെ ഓരോ വ്യക്തിയുടെയും മുന്നൂറ്റിഅറുപത്തിഅഞ്ചിൽ ഒരു ഭാഗം – അതായത് ഒരു ദിവസത്തെ വരുമാനം നമ്മുടെ സഭയ്ക്കുവേണ്ടി നൽകുമെങ്കിൽ ഒരു കോടി രൂപായിലധികം നിഷ്പ്രയാസം ശേഖരിക്കുവാൻ സാധിക്കും എന്നുള്ളത് ഒരു സത്യമാണ്. പ. ബാവാതിരുമേനിയും മറ്റു ഉത്തരവാദിത്വപ്പെട്ടവരും ഈ വർഷത്തെ കാതോലിക്കാദിനപ്പിരിവ് പ്രചരണ യോഗത്തിൽ സംബന്ധിക്കുകയും ശക്തമായ രീതിയിൽ ഈ പിരിവ് വർദ്ധിപ്പിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി എല്ലാ മെത്രാസനയോഗങ്ങളിലും പ്രബോധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. നമ്മുടെ ബഹു. വൈദികരും ഇടവക ഭാരവാഹികളും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും ഇക്കാര്യത്തിൽ അല്പംകൂടി ശ്രദ്ധ ചെലുത്തുമെങ്കിൽ ഈ വരുമാനം യോഗ്യമായ ഒരു ലക്ഷ്യത്തിൽ എത്തിക്കുവാൻ നിഷ്പ്രയാസം സാധിക്കും എന്ന് പ്രതീക്ഷിക്കുന്നു. നമ്മുടെ സഭയിൽ കുറഞ്ഞത് ഒരു ദിവസം 50 രൂപാ വരുമാനമുള്ള രണ്ടു ലക്ഷം വ്യക്തികൾ എങ്കിലും, സഭാമേലദ്ധ്യക്ഷന്റെ കല്പന അനുസരിച്ചിരുന്നു എങ്കിൽ എന്ന് ആശിച്ചുപോകുകയാണ്. ശുഭപ്രതീക്ഷയോടെ ഞാൻ ആ ഭാഗം വിടുകയാണ്.

കാതോലിക്കാ ദിനപ്പിരിവ് 40 ലക്ഷം എന്നുതന്നെ കണക്കാക്കിയാണ് ബഡ്ജറ്റ് തയ്യാറാക്കിയിരിക്കുന്നത്. ഇതിൽ 2 ലക്ഷം രൂപാ കാതോലിക്കേറ്റ് അരമനയ്ക്കും, 8.8 ലക്ഷം രൂപാ കാതോലിക്കേറ്റ് ഓഫീസിനും സുന്നഹദോസ് ഓഫീസിനും, 7 ലക്ഷം രൂപാ അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കും, 50,000 രൂപാ വൈദിക സെമിനാരിക്കും, ഒരു ലക്ഷം രൂപാ ആദ്ധ്യാത്മീക സംഘടനകൾക്കും, 15,000 രൂപാ വൈദിക സംഘത്തിനും, 15000 രൂപാ ദിവ്യബോധന പദ്ധതിക്കും, മിഷൻ ബോർഡിനും ഉത്തരേന്ത്യ ഉൾപ്പെടെയുള്ള മിഷൻ പ്രവർത്തനങ്ങൾക്കും പെറ്റി സെമിനാരിക്കും കൂടെ 6 ലക്ഷം രൂപയും, 40,000 രൂപാ അഗതിമന്ദിരം / കോൺവെന്റുകൾക്കും 25,000 രൂപാ രോഗികൾക്കും അശരണർക്കും 20,000 രൂപാ സോഷ്യൽ വെൽഫയറിനും ഗ്രാന്റ് ആയി നൽകുവാനും; ആകെ പിരിവിന്റെ 1/3 ഭാഗം അതാതു മെത്രാസനങ്ങളുടെ ആവശ്യത്തിനും നൽകത്തക്കവണ്ണം 4130000 രൂപാ ചെലവു ചെയ്യുന്നതാണ്.

നമ്മുടെ പ്രതീക്ഷയ്ക്ക് അനുസരണമായി കാതോലിക്കാദിനപ്പിരിവ് വർദ്ധിച്ചാൽ മേൽകാണിച്ചിരിക്കുന്ന രീതിയിൽ നല്ല നല്ല കാര്യങ്ങൾക്ക് കൂടുതൽ കൈത്താങ്ങലുകൾ നൽകുവാൻ സഭാകേന്ദ്രത്തിന് സാധിക്കും.

**ജനറൽ അക്കൗണ്ട്**

സഭയുടെ സുപ്രധാനമായ ചെലവുകൾ ഉൾക്കൊള്ളുന്നതാണ് 'ജനറൽ അക്കൗണ്ട്' എന്ന് നാം വിവക്ഷിക്കുന്നത്. ഉദ്ദേശം 2 കോടി 40 ലക്ഷം രൂപാ വരവുചെലവു പ്രതീക്ഷിക്കുന്ന ഒരു സാമ്പത്തിക മാർഗരേഖയാണ് ഈ

ഇനത്തിലുള്ള ബഡ്ജറ്റ് പ്രതിബിംബിക്കുന്നത്.

ഇതിലെ പ്രധാന ചെലവ് ഇനങ്ങളിലേക്ക് നമുക്ക് ഒന്നു കണ്ണോടിക്കാം.

1) നമ്മുടെ സഭയുടെ സംരക്ഷണത്തിനും അടിയന്തിര ആവശ്യങ്ങൾക്കും മറ്റുമായി ഈ നടപ്പുവർഷത്തിൽ 45 ലക്ഷം രൂപാ ചെലവു കൊള്ളിച്ചിട്ടുണ്ട്. ഇതിന് പ്രത്യേക വിശദീകരണം ആവശ്യമില്ലെന്ന് കരുതുന്നു. സഭാസ്നേഹികളിൽ നിന്നും കൈതുറന്ന സംഭാവന ഈ ഇനത്തിൽ ഉണ്ടാകുമെന്നു ഞാൻ പ്രതീക്ഷിക്കുന്നു.

2) എം.ഡി. സെമിനാരി വസ്തുക്കൾ അനധികൃതമായി കൈവശം വച്ചുകൊണ്ടിരിക്കുന്നവരിൽ നിന്നും തിരിച്ചെടുക്കുന്നതിനായി 35 ലക്ഷം രൂപാ ചെലവു പ്രതീക്ഷിക്കുന്നു. മുൻ വർഷം ഇക്കാര്യത്തിന് ഉദ്ദേശം 29 ലക്ഷം രൂപാ ചെലവായിട്ടുണ്ട്.

3) ഇപ്രകാരം ഒഴിപ്പിച്ചെടുക്കുന്ന സ്ഥലത്ത് മാസ്റ്റർ പ്ലാൻ അനുസരിച്ച് 'ബസ്സേലിയോസ് ചർച്ച് സെന്റർ' എന്ന പേരിൽ ഒരു ഷോപ്പിംഗ് സെന്റർ നിർമ്മിക്കുന്നതിനും ഒരു ഓർത്തഡോക്സ് സ്ട്രീറ്റിന് രൂപം കൊടുക്കുന്നതിനും മൊത്തം ആവശ്യമായ തുകയുടെ ഒരു ഭാഗം മാത്രം അതായത് 50 ലക്ഷം രൂപാ ഈ വർഷം ചെലവും കാണിച്ചിട്ടുണ്ട്. പുതിയ സെന്ററിന്റെ നിർമ്മാണത്തിന് ഒരു ബോണ്ട് പുറപ്പെടുവിച്ച് ധനശേഖരണം നടത്തുന്നതിനാണ് ഉദ്ദേശിക്കുന്നത്. ആയതിന് ഈ കമ്മിറ്റിയുടെ അനുവാദവും സഹായവും സഹകരണവും അഭ്യർത്ഥിക്കുന്നു.

4) നമ്മുടെ സഭയിലെ ചില മെത്രാസനങ്ങൾക്ക് ഇപ്പോഴും വൈദികർക്കുള്ള പരിഷ്ക്കരിച്ച രീതിയിലുള്ള ശമ്പളവിതരണത്തിനും മറ്റും ഒരു സബ്സിഡി ആവശ്യമെന്നു കാണുന്നതിനാൽ അതിനായി 11 ലക്ഷം രൂപാ ചെലവ് കാണിച്ചിരിക്കുന്നു.

5) സഭയിലെ സാമ്പത്തികഭദ്രത കുറഞ്ഞ ആസ്പത്രികൾക്ക്, ആവശ്യം മനസ്സിലാക്കി ഗ്രാന്റു നൽകുന്നതിനായി 3 ലക്ഷം രൂപാ ചെലവ് കൊള്ളിച്ചിട്ടുണ്ട്.

6) വിദ്യാഭ്യാസരംഗത്ത് പ്രത്യേക ഗ്രാന്റ് എന്ന നിലയിൽ 2 ലക്ഷം രൂപയും, അടൂർ കോളജിന്റെ കടംവീട്ട് ഇനത്തിൽ അവസാന ഗഡുവായ 3 ലക്ഷം രൂപയും ചെലവു കാണിച്ചിട്ടുണ്ട്.

7) അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കും ഉദ്ദേശിച്ച് കാതോലിക്കാ ദിനപ്പിരിവിൽ നിന്നുള്ള 7 ലക്ഷത്തിനും പുറമെ 3 ലക്ഷം രൂപാ കൂടി ചെലവ് ഉൾക്കൊള്ളിച്ചിട്ടുണ്ട്.

8) കാതോലിക്കേറ്റ് ഓഫീസ് ആവശ്യത്തിന് ഒരു വാഹനവും ഒരു ജന

റേറ്ററും ക്രമീകരിക്കുന്നതിനും കൂടാതെ ദേവലോകം ഓഡിറ്റോറിയത്തിന്റെ പരിഷ്ക്കരണത്തിനും തുക കൊള്ളിച്ചിട്ടുണ്ട്.

9) കാതോലിക്കേറ്റ് അരമന കവാടത്തിൽ ഒരു ആർച്ച് സംവിധാനം ചെയ്യുന്നതിന് ഒരു ലക്ഷം രൂപാ വക കൊള്ളിച്ചിട്ടുണ്ട്.

10) വെട്ടിയ്ക്കൽ ദയറായുടെ പുനരുത്ഥാനത്തിന് ഒരു ലക്ഷം രൂപയും ചെലവ് പ്രതീക്ഷിക്കുന്നു.

11) ഒന്നാം കാതോലിക്കാ കബറടങ്ങിയിരിക്കുന്ന പാമ്പാക്കുട ചെറിയ പള്ളിയും ആസ്ഥാനവും പരിഷ്ക്കരിക്കുന്നതിന് ഒരു ലക്ഷം രൂപാ വക കൊള്ളിച്ചിട്ടുണ്ട്.

12) സഭയിലെ വളരുന്ന ചില മെത്രാസന കേന്ദ്രങ്ങളുടെ നിർമ്മാണ പ്രക്രിയയിൽ ഒരു കൈത്താങ്ങൽ നൽകുവാൻ ഉദ്ദേശിച്ച് 4 ലക്ഷം രൂപാ ഉൾപ്പെടുത്തിയിട്ടുണ്ട്.

### ജന്മദിനപ്പിരിവ്

1992-93 ൽ ഫൈനാൻസ് കമ്മറ്റിയുടെ ശുപാർശപ്രകാരം മാനേജിംഗ് കമ്മിറ്റിയും പ. സുന്നഹദോസും അംഗീകരിച്ച് പ. ബാവാ തിരുമേനി കല്പന പ്രകാരം നടപ്പാക്കിയ ജന്മദിനപ്പിരിവ്, മലങ്കരസഭയിലെ ഡൽഹി മെത്രാസനത്തിലുള്ള ഒരു പള്ളിയിൽ നടപ്പാക്കി ഒരു വർഷം 2000 രൂപാ വീതം സഭാ കേന്ദ്രത്തിൽ എത്തിക്കുന്നു. ഈ മാതൃക എല്ലാ പള്ളികളിലും നടപ്പിലാക്കുവാൻ വൈദികർ എല്ലാവരും താല്പര്യം കാണിച്ചിരുന്നു എങ്കിൽ എന്ന് ആശിക്കുകയാണ്.

### ഇരവിപേരൂർ; സെന്റ് മേരീസ് ആസ്പത്രി

സഭയുടെ നേരിട്ടുള്ള ഭരണത്തിൽ ഇരിക്കുന്ന, ഇരവിപേരൂർ ആസ്പത്രിയുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുവാനുള്ള പരിപാടികൾ ആസൂത്രണം ചെയ്തുവരുകയാണ്. ആകെ 10 ലക്ഷം രൂപയുടെ ബഡ്ജറ്റ് അവതരിപ്പിക്കുന്നു.

### കാതോലിക്കേറ്റ് പ്രസ്

കാതോലിക്കേറ്റ് പ്രസ്സിന്റെ പ്രവർത്തനം മെച്ചപ്പെട്ടിട്ടുണ്ട്. സഭയുടെ വിവിധ ആവശ്യങ്ങൾക്കായുള്ള പ്രത്യേകിച്ച് കാതോലിക്കേറ്റ് ഓഫീസിന്റെയും മറ്റും അച്ചടികൾ യഥാസമയം ചെയ്തുതീർക്കുന്നതിന് പ്രസ്സ് പ്രയോജകീഭവിക്കുന്നു. ഈ സാമ്പത്തിക വർഷത്തിൽ 3.13 ലക്ഷം രൂപയുടെ വരവു ചെലവ് പ്രതീക്ഷിക്കുന്നു.

## വെട്ടിക്കൽ ദയറാ

വെട്ടിക്കൽ സെന്റ് തോമസ് ദയറായുടെ ഉദ്ധാരണത്തിന് നിയുക്തമായിട്ടുള്ള കമ്മിറ്റിയുടെ ആലോചനപ്രകാരം പ്രസ്തുത ദയറായുടെ അറ്റകുറ്റപ്പണികൾ ഈ വർഷം ചെയ്യുന്നതിന് ഉദ്ദേശിക്കുന്നു. ഈ ആവശ്യത്തിന് സഭാകേന്ദ്രത്തിൽ നിന്നുമുള്ള 1 ലക്ഷം രൂപയുടെ ഗ്രാന്റ് ഉൾപ്പെടെ 2.2 ലക്ഷം രൂപയുടെ ബഡ്ജറ്റ് അവതരിപ്പിക്കപ്പെട്ടിരിക്കുന്നു.

## കാതോലിക്കേറ്റ് ഓഫീസ്

പുനഃസംഘടിപ്പിക്കപ്പെട്ട കാതോലിക്കേറ്റ് ഓഫീസിലെ സ്റ്റാഫിന് കാലാനുസൃതമായ ശമ്പളവേതന സേവനവ്യവസ്ഥകൾ ആവിഷ്ക്കരിച്ചു നടപ്പിലാക്കിക്കൊണ്ടിരിക്കുന്നു. 1994–95 കാലയളവിൽ കൂടുതൽ ജീവനക്കാരെ നിയമിച്ച് ഓഫീസിലെ ജോലികൾ ഭംഗിയായി നടത്തിക്കൊണ്ടുപോകുന്നതിനുള്ള ക്രമീകരണങ്ങൾക്ക് തുടക്കം കുറിച്ചു കഴിഞ്ഞു.

ഓഫീസ് നടത്തിപ്പിനും അതിനോടു ബന്ധപ്പെട്ട കാര്യങ്ങൾക്കായി വേണ്ടിവരുന്ന തുക ബഡ്ജറ്റിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഇതിലേക്കുള്ള തുക കാതോലിക്കാദിനപ്പിരിവിൽ നിന്നും ജനറൽ അക്കൗണ്ടിൽ നിന്നും, എം.ഡി. സി.സി. ഫണ്ടിൽ നിന്നും ചെലവഴിക്കാനാണുദ്ദേശിക്കുന്നത്.

## മലങ്കര കോഫി എസ്റ്റേറ്റ്

മലങ്കരസഭയുടെ ഉടമസ്ഥതയിലുള്ള പീരുമേട്, പള്ളിക്കുന്ന്, പോത്തുപാറ എന്നീ സ്ഥലങ്ങളിലെ കൃഷിസംബന്ധമായ കാര്യങ്ങൾ വളരെ കൃത്യമായും ഭംഗിയായും നടത്തിവരുന്നു. കോഫി എസ്റ്റേറ്റിന്റെ കൃഷി ലാഭമായി 1.7 ലക്ഷം രൂപാ കേന്ദ്രത്തിലേക്ക് ലഭിക്കത്തക്കവണ്ണമുള്ള ഒരു ബഡ്ജറ്റാണ് എന്നുള്ളത് അഭിമാനകരമാണ്. ഇവിടെ പോത്തുപാറയിൽ വാങ്ങിയിട്ടുള്ള ഉദ്ദേശം 60 ഏക്കർ സ്ഥലത്ത് തേയില, ഏലം, കാപ്പി എന്നിവ കൃഷി ചെയ്യുന്നതിനുള്ള ബൃഹത്തായ ഒരു പദ്ധതി പരിഗണനയിൽ ഉണ്ട്.

## എം.ഡി.സി. സെന്റർ

സഭാകേന്ദ്രത്തിന്റെ നേരിട്ടുള്ള ഭരണത്തിൽ ഇരിക്കുന്ന എം.ഡി. ചർച്ച് സെന്ററിന്റെ ബഡ്ജറ്റിൽ 12.7 ലക്ഷം രൂപയുടെ വരവുചെലവു കാണാം. മുൻ വർഷം ഏകദേശം 10 ലക്ഷം രൂപ വാടക ഇനത്തിൽ കേന്ദ്രത്തിൽ ലഭിച്ചിട്ടുണ്ട്. മുറികളുടെ വാടക കാലാനുസൃതമായി ഉയർത്തി ഈടാക്കുന്നതിനുള്ള കർശന നടപടികൾ സ്വീകരിച്ചുവരുന്നു. കുടിശിഖ ഇനത്തിൽ പിരിഞ്ഞു കിട്ടുവാനുള്ള ഉദ്ദേശം ഒരു ലക്ഷം രൂപാ ഈ സാമ്പത്തിക വർഷത്തിൽ പൂർണ്ണമായും പിരിച്ചെടുക്കുന്നതിന് ഒരു തീവ്രയജ്ഞ പരിപാടി നടപ്പിൽ വരുത്തുന്നതിന് ഉദ്ദേശിക്കുന്നു. നിലവിലുള്ള വാടകക്കാർ മുറികൾ

കൈമാറ്റം ചെയ്യുമ്പോൾ സഭാകേന്ദ്രത്തിന്റെ അറിവും സമ്മതവും ഉറപ്പു വരുത്തുന്നതും അതിന് പ്രത്യേക മാർഗ്ഗരേഖകൾ ഉണ്ടാക്കുന്നതുമാണ്.

### എം.ജി. ഓർച്ചാർഡ്സ്, കുഷാൽനഗർ

കുഷാൽനഗറിലുള്ള എം.ജി. ഓർച്ചാർഡ്സ് കൂടുതൽ കാര്യക്ഷമമായി പ്രവർത്തിക്കുന്നതിന് സത്വര നടപടികൾ സ്വീകരിച്ചുവരുന്നു. അവിടെ നിന്നുള്ള വരുമാനവും സഭാകേന്ദ്രത്തിൽ നിന്നുള്ള ഗ്രാന്റും ഉൾപ്പെടെ 1.47 ലക്ഷം രൂപയുടെ വരവുചെലവു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്.

### രഞ്ജിലാടി എസ്റ്റേറ്റ്

സഭയുടെ വക കർണ്ണാടകയിലുള്ള ഈ എസ്റ്റേറ്റിന്റെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തുവാൻ ശ്രമം നടത്തുന്നതാണ്. 85000 രൂപായുടെ വരവു ചെലവുള്ള ബഡ്ജറ്റ് അവതരിപ്പിക്കുന്നു.

### സി.ഡി.എം. ഹോസ്പിറ്റൽ, കോട്ടപ്പടി

സഭാകേന്ദ്രത്തിന്റെ നേരിട്ടുള്ള ഭരണത്തിൽ സാമാന്യം ഭംഗിയായി പ്രവർത്തിക്കുന്ന കോട്ടപ്പടി, ഡേവിഡ്സൺ മെമ്മോറിയൽ ഹോസ്പിറ്റലിന്റെ വികസനത്തെ ലക്ഷ്യമാക്കിയുള്ള ഒരു ബഡ്ജറ്റാണ് രൂപപ്പെടുത്തിയിട്ടുള്ളത്. സഭാകേന്ദ്രത്തിൽ നിന്നുള്ള ഒരു ലക്ഷം രൂപയുടെ ഗ്രാന്റും മറ്റു വരുമാനങ്ങളും സംഭാവനയും ഉൾപ്പെടെ 31.8 ലക്ഷം രൂപയുടെ വരവുചെലവ് പ്രതീക്ഷിക്കുന്നു.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവനസഹായ പദ്ധതി

നമ്മുടെ സഭയിലെ വീടില്ലാത്ത ഏവർക്കും ഒരു വീട് ലഭ്യമാക്കുക എന്ന ലക്ഷ്യത്തോടുകൂടി കഴിഞ്ഞ മൂന്നിൽ ചില്വാനം വർഷങ്ങളായി പ്രവർത്തിച്ചു വരുന്ന ഭവനസഹായ പദ്ധതി കൂടുതൽ കരുത്തോടുകൂടി മുന്നോട്ടു കൊണ്ടുപോകുന്നതിന് ഉദ്ദേശിക്കുന്നു. കഴിഞ്ഞ സാമ്പത്തിക വർഷം 258 വീടുകൾക്ക് കേന്ദ്രസഹായമായി 10,32,000 രൂപ ചെലവു ചെയ്തിട്ടുണ്ട്. നടപ്പു വർഷത്തിൽ ഈ ആവശ്യത്തിലേക്ക് 15 ലക്ഷം രൂപ വകയിരുത്തിയിട്ടുണ്ട്. വീടുപണിയുടെ നാലിലൊന്നു തുകയായ കേന്ദ്രവിഹിതം നൽകുന്നതിലേക്കു വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും സംഭാവനകൾ സ്വീകരിക്കുകയാണു ചെയ്യുന്നത്. പദ്ധതിയുടെ സുഗമമായ നടത്തിപ്പിലേക്ക് ആ രീതിയിലുള്ള സഹായവും സഹകരണവും മേലിലും പ്രതീക്ഷിക്കുകയാണ്.

**2. സമൂഹ വിവാഹ പദ്ധതി**

മലങ്കര ഓർത്തഡോക്സ് സഭയിൽ, വിവാഹം കഴിച്ചയയ്ക്കുവാൻ സാമ്പത്തികശേഷി ഇല്ലാതെ, വിവാഹപ്രായം കഴിഞ്ഞു നിൽക്കുന്ന യുവതികളെ സഹായിക്കുക എന്ന ലക്ഷ്യം വച്ചുകൊണ്ട് രൂപം കൊടുത്തിട്ടുള്ള ഒരു പദ്ധതിയാണല്ലോ സമൂഹ വിവാഹപദ്ധതി. ഇതിന്റെ കഴിഞ്ഞ വർഷത്തെ പ്രവർത്തനത്തിൽ 5,40,000 രൂപ ചെലവുചെയ്ത് 36 വിവാഹങ്ങൾ നടത്തിക്കൊടുത്തിട്ടുള്ളതു അനുകരണീയമായ പ്രവർത്തനമാണ്. കൂടാതെ പ. ബാവാ തിരുമേനിയുടെ ജന്മദിനം പ്രമാണിച്ച് 80 വിവാഹങ്ങൾ ഈ സാമ്പത്തിക വർഷം നടത്തുന്നതിനുള്ള നടപടികൾ സ്വീകരിച്ചു കഴിഞ്ഞു. ഈ വർഷവും 12 ലക്ഷം രൂപ ഈ ഇനത്തിൽ വകകൊള്ളിച്ചിട്ടുണ്ട്. ഈ മഹൽപ്രസ്ഥാനത്തിനും നമ്മുടെ സഭയിലെ സാമ്പത്തികശേഷിയുള്ള ആളുകൾ കൈ തുറന്ന് സഹായിക്കണമെന്ന് അപേക്ഷിക്കുകയാണ്.

**3. മാനവ വികസന പ്രവർത്തനങ്ങൾ**

അഭ്യസ്തവിദ്യരായ നമ്മുടെ സഭയിലെ ചെറുപ്പക്കാർ തൊഴിൽരഹിതരായി അലയുന്നത് ഒരു സഭ എന്ന നിലയിൽ, അതിന്റെ കെട്ടുറപ്പിന് ഹാനികരമായിട്ടുള്ളതാണ്. അതിന് ഒരു പരിധിവരെയെങ്കിലും പരിഹാരം കാണുവാൻ നമുക്കു ശ്രമിക്കാം. ഈ ശ്രമകരമായ സംഗതി എങ്ങനെ കൈകാര്യം ചെയ്യും എന്ന് നാം കാര്യമായി ചിന്തിക്കേണ്ടതുണ്ട്. മുൻ മാനേജിംഗ് കമ്മിറ്റി ഇതനുസരിച്ചുള്ള ഒരു കമ്മിറ്റി രൂപവൽക്കരിക്കുകയും ഒരു പ്രോജക്ട് റിപ്പോർട്ടിനു അംഗീകാരം നൽകുകയും ചെയ്തെങ്കിലും അത് പ്രവർത്തനക്ഷമമാക്കുവാൻ സാധിച്ചില്ല. അതിന്റെ തുടർനടപടി എന്ന നിലയിൽ ഉദ്യോഗാർത്ഥികൾക്കുവേണ്ടി നടത്തപ്പെടുന്ന വിവിധ മത്സരപരീക്ഷകളിൽ വിജയം വരിക്കുന്നതിനുള്ള പരിശീലന ക്ലാസ്സുകൾ നടത്തുന്നതിനുള്ള ഒരു പരിപാടി കോട്ടയം കേന്ദ്രമാക്കി ഈ അടുത്ത കാലയളവിൽ ആരംഭിച്ചു കഴിഞ്ഞു. ഇത് മറ്റു പ്രധാന കേന്ദ്രങ്ങളിൽ കൂടി നടത്തുന്നതിനുള്ള ഒരു വിപുല പരിപാടിയെപ്പറ്റി ആലോചിച്ചു വരികയാണ്. ഇതിന്റെ പ്രാരംഭ ചെലവുകൾക്കായി ഒരു ലക്ഷം രൂപാ വകകൊള്ളിച്ചിട്ടുണ്ട്.

**4. മിഷൻ പ്രവർത്തനം**

സഭയുടെ ഏറ്റവും പ്രധാന ദൗത്യമായ മിഷൻ പ്രവർത്തനത്തിന് ഊന്നൽ കൊടുത്തുകൊണ്ടുള്ള ഒരു ബഡ്ജറ്റാണ് നിങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചിട്ടുള്ളത്. കേരളത്തിന് പുറത്തുള്ള സംസ്ഥാനങ്ങളെ കേന്ദ്രമാക്കി നല്ല നല്ല പദ്ധതികൾ ആവിഷ്ക്കരിച്ചു നടപ്പിൽ വരുത്തുന്നതിന് ശ്രമിക്കേണ്ടതായിട്ടുണ്ട്. ഇപ്പോൾ ബഡ്ജറ്റിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന 6 ലക്ഷം രൂപാ മതിയാകാതെ വന്നാൽ, ആവശ്യമുള്ള തുക കണ്ടെത്തുന്നതിന് സഭാകേന്ദ്രം

തയ്യാറായി മുന്നോട്ടു വരുമെന്നുള്ള വസ്തുത കൂടി ഞാൻ അറിയിക്കുകയാണ്.

നേരത്തെ സൂചിപ്പിച്ചതുപോലെ ഭോപ്പാലിൽ ഒരു പെറ്റി സെമിനാരി ആരംഭിക്കുന്നതിനുള്ള സത്വര നടപടികൾ  പ. സുന്നഹദോസ് തീരുമാനം അനുസരിച്ച് നടപ്പിൽ വരുത്തുന്നതാണ്.

### 5. മലങ്കരസഭാ വൈദിക ക്ഷേമനിധി

സഭാ ഫിനാൻസ് കമ്മിറ്റിയുടെ ശുപാർശപ്രകാരം 1996 വൈദിക വർഷമായി പ്രഖ്യാപിച്ച് ഒരു വൈദികക്ഷേമനിധി രൂപീകരിക്കുകയും നമ്മുടെ വൈദികരുടെ സാമൂഹ്യസാമ്പത്തിക സുരക്ഷിതത്വം ഉറപ്പുവരുത്തുകയും ചെയ്യുന്നത് ഒരു ആവശ്യമാകയാൽ അതേപ്പറ്റി മാനേജിംഗ് കമ്മിറ്റി ഗൗരവമായി ചിന്തിച്ച് തീരുമാനം കൈക്കൊള്ളുമെന്ന് പ്രതീക്ഷിക്കുന്നു.

### ബഡ്ജറ്റ് ഒറ്റനോട്ടത്തിൽ

എ. ബി. സി. ഡി. വിഭാഗങ്ങളായി, മാനേജിംഗ് കമ്മിറ്റി യോഗസമക്ഷം അവതരിപ്പിക്കപ്പെട്ടിട്ടുള്ള 1995-96-ലെ പൊതു ബഡ്ജറ്റ് ഉദ്ദേശം 22 കോടി രൂപയുടെ വരവുചെലവുകൾ പ്രകടമാക്കുന്നു. ......

ഓരോ വർഷവും ഓരോ വിഭാഗത്തിലും ഉണ്ടായിട്ടുള്ള ക്രമാനുഗതമായ വളർച്ച, നമ്മുടെ സഭയുടെ പൊതുവായ സാമ്പത്തിക മുന്നേറ്റത്തിന്റെ പ്രതീകമായി കണക്കാക്കാവുന്നതാണ്. ഇന്ന് ആഗോളാടിസ്ഥാനത്തിൽ വളർന്നു പന്തലിച്ചു നിൽക്കുന്ന ഒരു സഭയ്ക്ക് 22 കോടി രൂപയുടെ ബഡ്ജറ്റ് അപര്യാപ്തമായി തോന്നാമെങ്കിലും എ ഷെഡ്യൂൾ ഉൾപ്പെടെ ആകമാന ബഡ്ജറ്റ് 50 കോടിയുടേതായി ഉയരട്ടെ എന്ന് നമുക്കും ആശംസിക്കാം. നമുക്ക് അഭിമാനിക്കാവുന്ന ഒരു ലക്ഷ്യത്തിൽ എത്തിച്ചേരുവാൻ സർവ്വശക്തൻ കരുണ ചെയ്യട്ടെ. ഇതിനെല്ലാം അടിസ്ഥാനമായി നാം കാണേണ്ടത് സഭാംഗങ്ങളുടെ നിരന്തരമായ പ്രാർത്ഥനയും പ്രവൃത്തിയും സഹകരണവും സർവ്വോപരി ഐക്യവും സ്നേഹവുമാണല്ലോ. ഇന്ന്, അവതരിപ്പിക്കപ്പെട്ടിരിക്കുന്ന ഈ ബഡ്ജറ്റിൽ പറയുന്ന എല്ലാ കാര്യങ്ങളും പൂർണ്ണമായും നടപ്പിൽ വരുത്തുവാൻ ദൈവം കൃപ ചെയ്യട്ടെ. ആയതിന് നമുക്ക് ഒത്തൊരുമിച്ച് പ്രവർത്തിക്കാം.

പ്രാർത്ഥനയോടെ

എ. കെ. തോമസ് (അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം
27-4-1995

# 1996-97-ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 21-3-1996-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 1996-97-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പ. ബാവാ തിരുമേനി; അഭിവന്ദ്യരായ തിരുമേനിമാരേ; ബഹുമാന്യരായ റമ്പാച്ചന്മാരേ; കോറെപ്പിസ്കോപ്പാമാരേ; വന്ദ്യ വൈദികരേ; ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ;

മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയിരിക്കുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിന്റെ മഹനീയ നേതൃത്വത്തിലും മറ്റു അഭിവന്ദ്യരായ പിതാക്കന്മാരുടെ രക്ഷാധികാരത്തിലും വന്ദ്യ വൈദികരുടെ സംരക്ഷണയിലും ആത്മീയമായും ലൗകികമായും വളർന്നുകൊണ്ടിരിക്കുന്ന "മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ"യുടെ 1996-97 കാലയളവിൽ പ്രതീക്ഷിക്കുന്ന വരവുകളും ചെലവുകളും തരംതിരിച്ചു കാണിക്കുന്ന സാമ്പത്തിക രേഖ അഥവാ ബഡ്ജറ്റ് അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ വീണ്ടും നിങ്ങളുടെ മുമ്പാകെ അവതരിപ്പിക്കുന്നതിൽ സന്തോഷമുണ്ട്. വളരെ വേഗതയിൽ വളർന്ന് വികസിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ സഭയ്ക്ക് എല്ലാ പ്രകാരേണയും അനുയോജ്യമായ ഒരു സാമ്പത്തിക രേഖയാണ് ഇതെന്ന് അവകാശപ്പെടുവാനില്ല. എങ്കിലും അവശ്യം ഉൾപ്പെടുത്തേണ്ടവയ്ക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് സഭാബഡ്ജറ്റിൽ തുകകൾ കൊള്ളിക്കുവാൻ ആത്മാർത്ഥമായ ശ്രമം നടത്തിയിട്ടുണ്ട്. ഇതേപ്പറ്റി ശരിയായി പഠിച്ച്; എന്തെങ്കിലും കൂടുതൽ നിർദ്ദേശങ്ങൾ ഉണ്ടെങ്കിൽ ഈ യോഗത്തിൽ അവതരിപ്പിക്കുവാൻ അവസരം സൃഷ്ടിക്കുന്നതിലേക്ക് നിയമാനുസരണം ഈ ബഡ്ജറ്റ് എല്ലാ അംഗങ്ങൾക്കും മുൻകൂട്ടി അയച്ചു കൊടുത്തിട്ടുള്ളതാണ്. സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വാഗതം ചെയ്യുന്നതോടൊപ്പം ഏവരുടെയും സഹായവും സഹകരണവും അഭ്യർത്ഥിച്ചുകൊണ്ട് ഈ ബഡ്ജറ്റ് ഔപചാരികമായി ഈ സഭയുടെ മുമ്പാകെ ഞാൻ അവതരിപ്പിക്കുകയാണ്.

## ബഡ്ജറ്റിന്റെ ഘടന

1996-97-ലെ ബഡ്ജറ്റിന്റെ ഘടന, മുൻ വർഷങ്ങളിൽ നിന്നും വിഭിന്ന മല്ല. പരിഷ്ക്കരണത്തിന് വിധേയമാക്കപ്പെടണമെന്ന് നിർദ്ദേശമുള്ളതും പരി ഗണനയിലുള്ളതുമായ എ. ബി. സി. ഡി. തരംതിരിവ് ഇതിലും കാണാവു ന്നതാണ്. മാനേജിംഗ് കമ്മിറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിലും നിയ ന്ത്രണത്തിലും ഉള്ള താഴെ പറയുന്ന സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും 'എ ഷെഡ്യൂൾ' വിഭാഗത്തിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്നു.

പഴയസെമിനാരി
എം. ഡി. സെമിനാരി
കാതോലിക്കാ ദിനപ്പിരിവ്
കാതോലിക്കേറ്റ് ഓഫീസ്
കാതോലിക്കേറ്റ് പ്രസ്
ജനറൽ അക്കൗണ്ട്
മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്
പീരുമേട് പള്ളിക്കുന്ന് വസ്തു
പോത്തുപാറ (മൂന്നാറ്റുമുക്ക്) എസ്റ്റേറ്റ്
ഇരവിപേരൂർ സെന്റ് മേരീസ് ഹോസ്പിറ്റൽ
വെട്ടിക്കൽ സെന്റ് തോമസ് ദയറാ
എം. ഡി. സി. സെന്റർ
റാഞ്ചിലാടി എസ്റ്റേറ്റ്
കുശാൽനഗർ എം. ജി. ഓർച്ചാർഡ്സ്
സിവിൽ സർവീസ് അക്കാഡമി

നേരത്തെ സൂചിപ്പിച്ചതുപോലെ മേൽപറഞ്ഞ ഇനങ്ങൾക്ക് മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ നിയന്ത്രണവും ഉത്തരവാദി ത്വവും ഉള്ളതാകയാൽ, യുക്തമെന്നു തോന്നുന്ന നിർദ്ദേശങ്ങളും ശുപാർശ കളും മലങ്കര മെത്രാപ്പോലീത്താ തിരുമേനിക്ക് സമർപ്പിക്കാവുന്നതാണ്. മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഭരണഘടനയിലൂടെ ഉറപ്പാക്കിയിട്ടുള്ള വിനി മയ സ്വാതന്ത്ര്യം ഉള്ള മേൽപ്പറഞ്ഞ വിഭാഗത്തിൽപ്പെട്ട ബഡ്ജറ്റ് മാനേ ജിംഗ് കമ്മിറ്റിയിൽ പാസ്സാക്കപ്പെടേണ്ടവയാണ്. അവയിലെ വരവുചെലവു കൾ സംബന്ധിച്ചുള്ള വിശദാംശങ്ങൾ പിന്നാലെ പ്രതിപാദിക്കുന്നതാണ്.

## ഷെഡ്യൂൾ ബി

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലുള്ള എല്ലാ സ്ഥാപനങ്ങളും ഈ വിഭാഗത്തിൽപെടുന്നു. ഇവ എല്ലാംതന്നെ 1996 ഫെബ്രു വരി 19-23 വരെ നടന്ന പ. സുന്നഹദോസിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളവ യാണ്. ഇവ മാനേജിംഗ് കമ്മിറ്റിയുടെ അറിവിനായി സമർപ്പിക്കുകയാണ്.

## ഷെഡ്യൂൾ - സി

സഭയുടെ നിയന്ത്രണത്തിലാണെങ്കിലും പ്രത്യേക ഭരണസംവിധാനം ഉള്ള ഈ സ്ഥാപനങ്ങളുടെ ബഡ്ജറ്റ് അതാതിന്റെ കേന്ദ്രഭരണസമിതി പാസ്സാക്കിയിട്ടുള്ളതാണ്. അവയും മാനേജിംഗ് കമ്മിറ്റിയുടെ അറിവിനായി അവതരിപ്പിക്കുന്നു.

## ഷെഡ്യൂൾ - ഡി

നമ്മുടെ സഭയിലെ 20 മെത്രാസനങ്ങളുടെയും അവയുടെ നിയന്ത്രണത്തിലുള്ള പൊതുസ്ഥാപനങ്ങളുടെയും ബഡ്ജറ്റ് ഇതിൽപെടുന്നു. ഇവയെല്ലാം അതാതു മെത്രാസന പൊതുയോഗം പാസ്സാക്കിയിട്ടുള്ളതാണ്. ഇവയും മാനേജിംഗ് കമ്മിറ്റിയുടെ അറിവിനായി സമർപ്പിക്കപ്പെട്ടിരിക്കയാണ്.

## കാതോലിക്കാ ദിനപ്പിരിവ്

മലങ്കരസഭയിൽ സഭ ആകമാനം പങ്കെടുക്കത്തക്കവണ്ണം വ്യവസ്ഥാപിതമായ രീതിയിൽ ക്രമീകരിക്കപ്പെട്ടിട്ടുള്ള സുപ്രധാനമായ ഒരു ദിനമാണല്ലോ "കാതോലിക്കാ ദിന"വും അതിനോടനുബന്ധിച്ച് നടത്തപ്പെടുന്ന പിരിവും. ഈ ഇനത്തിൽ 1996-'97 സാമ്പത്തിക വർഷം 45 ലക്ഷം രൂപാ എങ്കിലും പിരിച്ചെടുക്കണമെന്ന് ഉദ്ദേശിക്കുന്നു. ഇത് ഒരു വലിയ "ടാർജറ്റ്" ആയി കരുതേണ്ടതില്ല. കാരണം പ. ബാവാ തിരുമനസ്സിലെ കല്പനയിൽ പ്രതിപാദിച്ചിട്ടുള്ളതുപോലെ ഒരു ദിവസത്തെ ശരാശരി വരുമാനം ഓരോ ഗൃഹനാഥനും സഭയ്ക്കു നൽകിയാൽ ഒരു കോടി രൂപാ ശേഖരിക്കുവാനുള്ള സാധ്യത തള്ളിക്കളയുന്നില്ല. എന്നാൽ ശരാശരി ഒരു ഭവനത്തിൽ നിന്നും 50 രൂപായെങ്കിലും സംഭാവന ലഭിച്ചാൽ അടങ്കൽ തുകയെക്കാൾ വളരെയധികം ലഭ്യമാകും; സംശയമില്ല. 1995-ൽ ലക്ഷ്യമിട്ടിരുന്ന 40 ലക്ഷം എന്നതിനോട് അടുത്തു വരുവാനേ നമുക്കു സാധിച്ചിട്ടുള്ളു എന്നത് ഒരു വസ്തുതയാണ്. പതിവുപോലെ ഈ വർഷത്തെ കാതോലിക്കാ ദിനപ്പിരിവ് പ്രചരണ യോഗങ്ങളിൽ പ. ബാവാ തിരുമേനിയും മറ്റു ഉത്തരവാദിത്വപ്പെട്ടവരും സംബന്ധിക്കുകയും പിരിവ് വർദ്ധിപ്പിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി എല്ലാ മെത്രാസന യോഗങ്ങളിലും ഉൽബോധിപ്പിക്കുകയും ചെയ്തു കഴിഞ്ഞു. ഇത്തരുണത്തിൽ നമ്മുടെ അഭിവന്ദ്യ തിരുമേനിമാരും ബഹു: വൈദികരും മാനേജിംഗ് കമ്മറ്റി അംഗങ്ങളും ഇടവക ഭരണസമിതി അംഗങ്ങളും മറ്റു ബന്ധപ്പെട്ടവരും അല്പംകൂടി ശ്രദ്ധ ചെലുത്തിയാൽ നമ്മുടെ ലക്ഷ്യത്തിൽ കവിഞ്ഞ തുക പിരിച്ചെടുക്കാൻ സാധിക്കും എന്ന് പ്രതീക്ഷിക്കുന്നു. ആ രീതിയിൽ എല്ലാവരും പ്രവർത്തിക്കണമെന്ന് ഒരിക്കൽ കൂടി അനുസ്മരിപ്പിക്കുന്നു.

ഈ വർഷത്തെ അടങ്കലായ 45 ലക്ഷം രൂപയുടെ വരവിന്റെ അടിസ്ഥാ

നത്തിൽ മെത്രാസനത്തിനും മെത്രാപ്പോലീത്തന്മാർക്കുമായി 15 ലക്ഷവും, കാതോലിക്കേറ്റ് അരമനയ്ക്ക് 3 ലക്ഷവും, കാതോലിക്കേറ്റ് ഓഫീസിന് 7 ലക്ഷവും, വൈദിക സെമിനാരി, ആദ്ധ്യാത്മിക സംഘടനകൾ, വൈദിക സംഘം, ദിവ്യബോധനം, അഗതിമന്ദിരങ്ങൾ. MAF, SAF, SHF എന്നിങ്ങനെ ഉള്ളവയ്ക്ക് 3 ലക്ഷത്തിൽപ്പരം രൂപയും, ഉത്തരേന്ത്യൻ മിഷനും സെമിനാരിക്കുമായി 5 ലക്ഷവും, അവികസിത പള്ളികൾക്കും, കാതോലിക്കേറ്റ് സെന്ററുകൾക്കുമായി 8 ലക്ഷവും പ്രധാനമായി ചെലവുകൾ പ്രതീക്ഷിക്കുന്നു.

കാതോലിക്കാ ദിനപ്പിരിവിന്റെ ലഭ്യതയ്ക്ക് അനുസരണമായി ഈ ചെലവുകളിൽ മാറ്റം വരുത്തുവാൻ സഭാകേന്ദ്രം നിർബന്ധമാകുമെന്നുള്ള വസ്തുത കണക്കിലെടുത്ത് നമ്മുടെ പ്രതീക്ഷയ്ക്ക് അനുസൃതമായിത്തന്നെ കാതോലിക്കാ ദിനപ്പിരിവ് വർദ്ധിച്ചാൽ മുകളിൽ കാണിച്ച രീതിയിലുള്ള നല്ല കാര്യങ്ങൾക്ക് കൂടുതൽ സഹായം നൽകുവാൻ സാധിക്കുമെന്നുള്ളത് തർക്കമറ്റ സംഗതിയാണ്.

**കാതോലിക്കേറ്റ് ഓഫീസ്**

കാതോലിക്കേറ്റ് ഓഫീസിന്റെ പ്രവർത്തനത്തിന് കാതോലിക്കാ ദിനപ്പിരിവിൽ നിന്നും 7 ലക്ഷം രൂപയും എം.ഡി.സി.സി. യിൽ നിന്നും 2.7 ലക്ഷം രൂപയും ഉൾപ്പെടെ 9.7 ലക്ഷം രൂപ വരവുചെലവ് പ്രതീക്ഷിക്കുന്നു. ഒരു സെൻട്രൽ സെക്രട്ടറിയേറ്റ് എന്ന നിലയിൽ ഓഫീസിന്റെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തുവാനാണ് ഉദ്ദേശിക്കുന്നത്.

**കാതോലിക്കേറ്റ് പ്രസ്**

കാതോലിക്കേറ്റ് പ്രസ്സിന് 8.7 ലക്ഷം രൂപയുടെ വരവുചെലവ് കാണിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. നമ്മുടെ സഭാകേന്ദ്രത്തിൽ നിന്നും പുറപ്പെടുന്ന 'മലങ്കരസഭാ' മാസിക, കൂടാതെ സണ്ടേസ്കൂൾ പുസ്തകങ്ങൾ, സഭയുടെ ആരാധനക്രമങ്ങൾ ഉൾപ്പെടെയുള്ള പ്രസിദ്ധീകരണങ്ങൾ, കാതോലിക്കേറ്റ് ഓഫീസ്, അരമന എന്നിവിടങ്ങളിലാവശ്യമുള്ളവ എന്നിങ്ങനെ എല്ലാ വിധത്തിലുമുള്ള അച്ചടി ജോലികളും നിർവ്വഹിക്കപ്പെടുന്നതിന് ഒരു 'ഓഫ്സെറ്റ്' പ്രസ് സ്ഥാപിക്കുവാൻ ഉദ്ദേശ്യമുണ്ട്. അതിനു വകയിരുത്തിയിട്ടുള്ള അഞ്ചര ലക്ഷം രൂപ സഭയിലെ അഭ്യുദയകാംക്ഷികളിൽ നിന്നും സാമ്പത്തികശേഷിയുള്ള കുറെ പള്ളികളിൽ നിന്നും സംഭാവനയായി ലഭിക്കുമെന്നുള്ള പ്രതീക്ഷയിലാണ്.

**എം. ഡി. സി. സെന്റർ**

12 ലക്ഷം രൂപ വരവുചെലവ് പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. വാടകയിൽ കാലോചിതമായ വർദ്ധനവും കുടിശിഖ ഉൾ

പ്പെടെയുള്ള വാടകയുടെ പിരിവും ഉൾപ്പെടെയാണ് 12 ലക്ഷം രൂപ വരവ് കാണിച്ചിരിക്കുന്നത്.

നടപ്പുവർഷം വാടകയിനത്തിൽ ഏകദേശം 6.9 ലക്ഷം രൂപ കേന്ദ്രത്തിൽ ലഭിച്ചിട്ടുണ്ട്. മുറികളുടെ വാടക കാലാനുസൃതമായി ഉയർത്തി ഈടാക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചു കഴിഞ്ഞു എന്നിരുന്നാലും ഇപ്പോഴുള്ള മുഴുവൻ കുടിശിഖയും 3 മാസത്തിനുള്ളിൽ പിരിച്ചെടുക്കുവാനുള്ള ഒരു പരിപാടി ആസൂത്രണം ചെയ്തു നടപ്പാക്കുകയാണ്. ബന്ധപ്പെട്ടവരുടെ സഹകരണം ഇക്കാര്യത്തിൽ പ്രതീക്ഷിക്കുന്നു.

### ജനറൽ അക്കൗണ്ട്

സഭയുടെ പൊതുവായ മുഖ്യചെലവുകൾ ഉൾക്കൊള്ളുന്നതാണ് "ജനറൽ അക്കൗണ്ട്" എന്ന് അറിയപ്പെടുന്നത്. 271 ലക്ഷം രൂപയുടെ വരവു ചെലവാണ് പ്രതീക്ഷിക്കുന്നത്. ഈ വിഭാഗം വരവ് രണ്ടായി കാണിച്ചിരിക്കുന്നു. എ എന്നത് ഈ അക്കൗണ്ടിലേക്ക് സഭയുടെ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ നിന്നുമുള്ള വരവും ബി എന്നത് പരുമല സെമിനാരിയിൽ നിന്നുള്ള വിഹിതവും; മറ്റു പദ്ധതികൾക്കുള്ള ധനസഹായങ്ങളും പിരിവുകളും ഉൾപ്പെടുന്നു. ഇതിൽ 70 ലക്ഷം രൂപ പരുമലയിൽ നിന്നും സഭാകേന്ദ്രത്തിലെ ചെലവുകൾക്കായി മാറ്റിവെച്ചിട്ടുള്ളതാണ്. കൂടാതെ ഭവനസഹായ പദ്ധതിക്കും സമൂഹ വിവാഹ പദ്ധതിക്കും പരുമലയിൽ നിന്നും ലഭിക്കാവുന്ന 20 ലക്ഷം രൂപയും 1996 വൈദിക ക്ഷേമവർഷമായിരിക്കെ; പിരിച്ചെടുക്കാമെന്ന് പ്രതീക്ഷിക്കുന്ന 1 കോടി രൂപയും ഈ വിഭാഗത്തിലെ പ്രധാന വരവുകളാണ്.

### പ്രധാന ചെലവുകൾ

പീരുമേടു വസ്തുവിന്റെ വികസന പ്രവർത്തനങ്ങൾക്കായി 3.75 ലക്ഷവും പഴയ സെമിനാരിക്ക് ഒരു ലക്ഷവും സഭയുടെ ഒഴിച്ചുകൂടുവാൻ പാടില്ലാത്ത അത്യാവശ്യ ചെലവുകൾക്ക് 10 ലക്ഷം രൂപയും എ വിഭാഗത്തിൽ വകകൊള്ളിച്ചിട്ടുണ്ട്. ബി വിഭാഗത്തിൽ അവികസിത മെത്രാസനങ്ങൾക്ക്, വൈദിക ശമ്പള സബ്സിഡിയായി 12 ലക്ഷവും തിയോളജിക്കൽ സെമിനാരിക്ക് 2 ലക്ഷവും, ആസ്പത്രികൾക്കും അവികസിത പള്ളികൾക്കുമായി 3 ലക്ഷം വീതവും, സമൂഹവിവാഹ പദ്ധതിക്കും ഭവനസഹായ പദ്ധതിക്കും 10 ലക്ഷം വീതവും, കാതോലിക്കേറ്റ് ഓഫീസ് വികസനത്തിന് 2 ലക്ഷവും, ദേവലോകം അരമനയ്ക്ക് ഒരു പ്രധാന കവാടം നിർമ്മിക്കുന്നതിന് ഒന്നര ലക്ഷവും, പ്രകൃതിക്ഷോഭനിവാരണ പരിപാടിക്ക് 3 ലക്ഷവും, തൊഴിൽ വികസന പ്രവർത്തനങ്ങൾക്ക് ഒരു ലക്ഷവും, എം.ഡി. സെമിനാരി വസ്തു ഒഴിപ്പിക്കലിന് 30 ലക്ഷവും, പുതുതായി നിർമ്മിക്കുവാനുദ്ദേശിക്കുന്ന മാർ

ബസേലിയോസ് സെന്ററിന് 50 ലക്ഷവും, വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് രണ്ടു ലക്ഷവും, ഗൈഡൻസ് സെന്ററിന് ഒരു ലക്ഷവും, കാതോലിക്കേറ്റ് ഓഫീസിന് ഒരു വാഹനം വാങ്ങുന്നതിന് 3.5 ലക്ഷവും, വെട്ടിക്കൽ ദയറായും ഒന്നാം കാതോലിക്കായുടെ കബറിടവും പരിഷ്കരിക്കുന്നതിന് ഒരു ലക്ഷം വീതവും ആത്മീയ നവോത്ഥാന പരിപാടികൾക്ക് 2 ലക്ഷവും വൈദിക ക്ഷേമനിധിയിലേക്ക് ഒരു കോടി രൂപയും ആണ് പ്രധാന ചെലവ് ഇനങ്ങളായി കണക്കാക്കപ്പെട്ടിട്ടുള്ളത്. ഇങ്ങനെ 10 ലക്ഷത്തിൽപ്പരം രൂപാ കമ്മിയായിട്ടുള്ളതാണ് ഈ പ്രധാന വിഭാഗം എന്നു കൂടി വ്യക്തമാക്കുകയാണ്.

ഇപ്രകാരം എ ഷെഡ്യൂളിൽ ഉൾപ്പെടുത്തിയിട്ടുള്ള 16 ഇനങ്ങൾക്ക് 3 കോടി 87 ലക്ഷം രൂപാ അടങ്കലായിട്ടുള്ള ബഡ്ജറ്റാണ് സമർപ്പിക്കപ്പെട്ടിട്ടുള്ളത്.

### ഷെഡ്യൂൾ 'ബി'

ഷെഡ്യൂൾ ബി വിഭാഗത്തിൽ 80 സ്ഥാപനങ്ങളുടെ ബഡ്ജറ്റ് ഇതോടൊന്നിച്ച് അവതരിപ്പിക്കുന്നുണ്ട്. അവ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ അംഗീകാരം നേടിയിട്ടുള്ളതാണ്. ഇവയ്ക്ക് എല്ലാംകൂടി 11 കോടി 68 ലക്ഷം രൂപായുടെ വരവുചെലവ് പ്രതീക്ഷിച്ചിരിക്കുന്നു.

### ഷെഡ്യൂൾ 'സി'

ഈ വിഭാഗത്തിൽപ്പെട്ട 11 സ്വയംഭരണസ്വാതന്ത്ര്യമുള്ള സ്ഥാപനങ്ങൾ ഉൾപ്പെടുന്നു. ഇവയ്ക്ക് ആകമാനം 16 കോടി 58 ലക്ഷം രൂപയുടെ വരവു ചെലവ് പ്രതീക്ഷിക്കുന്നു. അതാതിന്റെ ഭരണസമിതി പാസ്സാക്കിയിട്ടുള്ളതാണ് ഇവയെല്ലാം.

### ഷെഡ്യൂൾ 'ഡി'

മലങ്കരസഭയിലെ 20 മെത്രാസനങ്ങളുടെയും അതാതിന്റെ കീഴിൽ പ്രവർത്തിക്കുന്ന പല സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ആയി 'ഡി' വിഭാഗത്തിൽ ആകെ നാലു കോടി 87 ലക്ഷം രൂപയുടെ വരവുചെലവ് പ്രതീക്ഷിക്കുന്നു. ഈ ബഡ്ജറ്റുകൾ എല്ലാംതന്നെ മെത്രാസന പൊതുയോഗം അംഗീകരിച്ചിട്ടുള്ളതാണ്.

ഇപ്രകാരം എ ബി സി ഡി വിഭാഗങ്ങളിലായി മൊത്തം 37 കോടി രൂപയുടെ ബഡ്ജറ്റാണ് ഇന്ന്, ഈ സഭ മുമ്പാകെ സമർപ്പിക്കുന്നത്.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവസഹായ പദ്ധതി

ഭവനരഹിതർക്ക് ഏവർക്കും വീട് എന്ന ലക്ഷ്യം മുൻനിർത്തി പ്രവർത്തിച്ചു വരുന്ന സഭയുടെ "ഭവന സഹായ പദ്ധതി" കൂടുതൽ ഗുണഭോക്താക്കൾക്ക് പ്രയോജനം ലഭിക്കത്തക്കവണ്ണം മുമ്പോട്ടുകൊണ്ടുപോകേണ്ടിയിരിക്കുന്നു. നടപ്പുവർഷം 225 വീടുകൾക്ക് കേന്ദ്രസഹായമായി 9 ലക്ഷം രൂപാ നൽകിയിട്ടുണ്ട്. നാലിൽഒന്ന് തുക മാത്രമാണ് കേന്ദ്രവിഹിതമായി നൽകുന്നത്. ബാക്കി തുക മെത്രാസനം, ഇടവക, ഗുണഭോക്താവ് എന്നിവർ ചേർന്നു കണ്ടെത്തേണ്ടതുണ്ട്. തന്മൂലം വിവിധ തലങ്ങളിൽ പങ്കാളിത്തം ഉറപ്പുവരുത്താൻ സാധിക്കുന്നു. 1996-97 സാമ്പത്തിക വർഷം ഈ ആവശ്യത്തിലേക്ക് 10 ലക്ഷം രൂപ വകയിരുത്തിയിട്ടുണ്ട്. കേന്ദ്രവിഹിതം നൽകുന്നതിലേക്ക് തുക വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും സംഭാവനയായി സ്വീകരിക്കുകയാണ് പതിവ്. ആ രീതിയിലുള്ള സഹായവും സഹകരണവും, പദ്ധതിയുടെ വിജയത്തിനുവേണ്ടി പ്രതീക്ഷിക്കുകയാണ്.

### 2. സമൂഹ വിവാഹ പദ്ധതി

സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിന് സഹായിക്കുക എന്ന ലക്ഷ്യത്തോടെ 1993 ജനുവരിയിൽ ആരംഭിച്ചതാണീ പദ്ധതി. ഒന്നാം ഘട്ടത്തിൽ 33 വിവാഹങ്ങളാണ് നടത്തിയത്. പദ്ധതിയുടെ അഞ്ചാം ഘട്ടത്തിൽ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ 81-ാം ജന്മദിനത്തോട് അനുബന്ധിച്ച് നടത്തപ്പെട്ട വിവാഹങ്ങൾ ഉൾപ്പെടെ നടപ്പു സാമ്പത്തികവർഷം 12 ലക്ഷം രൂപ സഹായധനം നൽകുവാൻ സാധിച്ചു. 1996-97 സാമ്പത്തികവർഷവും ഈ ഇനത്തിലേക്ക് 10 ലക്ഷം രൂപ ബഡ്ജറ്റിൽ കൊള്ളിച്ചിട്ടുണ്ട്. ഈ പദ്ധതിക്ക് പണം കണ്ടെത്തുന്നതിലേക്ക് ഉദാരമതികളായ വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും സഹായം പ്രതീക്ഷിക്കുന്നു.

### 3. മാനവ വികസന പ്രവർത്തനങ്ങൾ

നമ്മുടെ സഭയിലെ അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ തൊഴിലില്ലായ്മ പ്രശ്നം അത് അർഹിക്കുന്ന ഗൗരവത്തിൽതന്നെ വീക്ഷിക്കേണ്ടതായിട്ടുണ്ട്. തൊഴിലവസരങ്ങൾ സൃഷ്ടിക്കുക മുതലായ ശ്രമകരങ്ങളായ പരിപാടികളിലാണ് ശ്രദ്ധ ചെയുത്തേണ്ടത്. അനായാസേന, തൊഴിലവസരങ്ങൾ സൃഷ്ടിക്കാൻ സാധിച്ചില്ലെങ്കിൽ തന്നെയും അതു ചൂണ്ടിക്കാണിക്കാൻ സാധിച്ചാൽ, നിശ്ചയമായും ഒരു വലിയ നേട്ടമായിരിക്കും. ഈ ലക്ഷ്യം മുൻനിർത്തി നേരത്തെ ഒരു കമ്മിറ്റി രൂപവൽക്കരിക്കുകയും അതനുസരിച്ചുള്ള ഒരു പ്രോജക്ട് റിപ്പോർട്ടിന് അംഗീകാരം നൽകുകയും

ചെയ്തു എങ്കിലും പിന്നീട് കാര്യമായി ഒന്നും പ്രവർത്തിക്കാൻ സാധിച്ചില്ല. അതിന്റെ തുടർനടപടി എന്ന രീതിയിൽ ഉദ്യോഗാർത്ഥികൾക്കുവേണ്ടി നടത്തുന്ന വിവിധ മത്സരപരീക്ഷകളിൽ വിജയം നേടുന്നതിനുള്ള പരിശീലന ക്ലാസ്സുകൾ കോട്ടയം കേന്ദ്രമാക്കി ആരംഭിച്ച് രണ്ടുമൂന്നു പരീക്ഷകൾക്ക് ഉദ്യോഗാർത്ഥികളെ പരിശീലിപ്പിച്ചു. എന്നാൽ ഇക്കാര്യത്തിന് ഒരു സ്ഥിരം ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുകയായിരിക്കും അഭികാമ്യമായിട്ടുള്ളത്. ഈവിധ പരിപാടികൾക്കുവേണ്ടി ബഡ്ജറ്റിൽ ഒരു ലക്ഷം രൂപാ വക കൊള്ളിച്ചിട്ടുണ്ട്.

**4. മിഷൻ പ്രവർത്തനം**

സഭയുടെ പ്രധാന ദൗത്യമായ മിഷൻ പ്രവർത്തനത്തിന് പ്രാമുഖ്യം കൊടുത്തുകൊണ്ടാണ് ബഡ്ജറ്റ് തയ്യാറാക്കിയിട്ടുള്ളത്. ഈദൃശ മിഷൻ പ്രവർത്തനങ്ങൾ വിപുലമായ രീതിയിൽ ഇപ്പോൾ നടന്നുവരികയാണ്. ഇറ്റാർസി, കലഹണ്ടി മുതലായി വടക്കേ ഇന്ത്യയിലുള്ളതും തെക്കേ ഇന്ത്യയിൽ ആന്ധ്രാ, കർണ്ണാടക, തമിഴ്നാട് തുടങ്ങിയ സ്ഥലങ്ങളിലുള്ള പ്രവർത്തനങ്ങളും ഉദാഹരണങ്ങളായി ചൂണ്ടിക്കാണിക്കാവുന്നതാണ്. കൂടാതെ തമിഴ്നാട്ടിലുള്ള തിരുനൽവേലി, ചെങ്കോട്ട മുതലായ ജില്ലകളിലും മിഷൻ പ്രവർത്തനങ്ങൾ ഈ അടുത്തകാലത്ത് തുടങ്ങുവാൻ സാധിച്ചു. ജീവകാരുണ്യ പ്രവർത്തനങ്ങളിലും സഭ മുമ്പത്തേക്കാൾ പുരോഗതി നേടിയതായി കാണാം. കുഷ്ഠരോഗികളുടെ കുഷ്ഠമില്ലാത്ത കുഞ്ഞുങ്ങളെ സംരക്ഷിക്കുന്ന യാച്ചാരം സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം കൂടാതെ പൂനയിൽ ദേഹു റോഡിൽ സെന്റ് ജോർജ് ബാലികാഗ്രാമും തുടങ്ങി ഭംഗിയായി പ്രവർത്തിച്ചുവരുന്നു.

കഴിഞ്ഞ ബഡ്ജറ്റിൽ സൂചിപ്പിച്ചിരുന്നതുപോലെ ഭിലായിൽ ഈ വർഷം തന്നെ പെറ്റി സെമിനാരി പ്രവർത്തനം തുടങ്ങുകയുണ്ടായി. അതിന്റെ ആവശ്യത്തിന് ഇനിയും നല്ല ഒരു തുക സമാഹരിക്കേണ്ടിയിരിക്കുന്നു.

**5. മലങ്കരസഭാ വൈദിക ക്ഷേമനിധി**

സഭാ ഫിനാൻസു കമ്മിറ്റിയുടെയും മറ്റു ബന്ധപ്പെട്ട സമിതികളുടെയും ശുപാർശപ്രകാരം 1996 വൈദികക്ഷേമ വർഷമായി പ്രഖ്യാപിച്ചിട്ടുണ്ട്. നമ്മുടെ സഭയിലെ വൈദികരുടെ സാമ്പത്തികവും സാമൂഹ്യവുമായ സുരക്ഷിതത്വം ഉറപ്പു വരുത്തുന്നതിനും തദ്വാരാ അവരുടെ സേവനം സഭയുടെ ഉന്നമനത്തിന് കൂടുതൽ പ്രയോജനപ്പെടുത്തുക എന്ന ഉദ്ദേശ്യം നിലനിർത്തി ഈ വർഷം ഒരു കോടിയിൽ കുറയാത്ത ഒരു തുക സമാഹരിച്ച് വൈദിക ക്ഷേമനിധി ഏർപ്പെടുത്തുന്നതിനും അതിൽനിന്നും വർഷംതോറും ലഭിക്കുന്ന പലിശ വൈദികർക്കും അവരുടെ കുടുംബാംഗങ്ങൾക്കും വൈദിക വിദ്യാർത്ഥികൾക്കും ചികിത്സയ്ക്കും ക്ഷേമപ്രവർത്തനങ്ങൾക്കും വിനിയോ

ഗിക്കാനുമാണ് ഉദ്ദേശിക്കുന്നത്. ഇതിന്റെ പ്രവർത്തനത്തിന് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡണ്ടായും ഫിനാൻസ് കമ്മിറ്റി പ്രസിഡന്റ് അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ വൈസ് പ്രസിഡന്റായും ഉള്ള ഒരു ഒൻപത് അംഗ സ്റ്റീയറിംഗ് കമ്മിറ്റി രൂപവൽക്കരിച്ച് പ്രവർത്തനം നടത്തിവരുന്നു. ഈ സംരംഭം വിജയപ്രദമാക്കാൻ എല്ലാ ഭാഗത്തു നിന്നുമുള്ള ആത്മാർത്ഥമായ സഹായവും സഹകരണവും പ്രതീക്ഷിക്കുന്നു.

**6. സഭയിൽ ഒരു ആദ്ധ്യാത്മിക നവോത്ഥാനം**

ഒരു പുതിയ നൂറ്റാണ്ടിലേക്ക് പ്രവേശിക്കുവാൻ നാം ഒരുങ്ങുമ്പോൾ സഭയുടെ അടിയന്തിര ശ്രദ്ധ പതിയേണ്ട പല മേഖലകളുണ്ട്. അതിൽ പരമ പ്രാധാന്യം അർഹിക്കുന്നത് ആദ്ധ്യാത്മിക നവോത്ഥാനമാണെന്നുള്ളത് നിസ്തർക്കമാണ്. സഭാംഗങ്ങൾക്ക് ശരിയായ രീതിയിലുള്ള ആദ്ധ്യാത്മിക നേതൃത്വം കൊടുക്കാൻ വൈദികർ ബാദ്ധ്യസ്ഥരാണല്ലോ. അതിനാൽ വൈദികരാകാൻ തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തികൾക്ക് ശരിയായ പരിശീലനം നൽകേണ്ടതുമാണ്. അതനുസരിച്ചുള്ള പ്രവർത്തനം നടന്നുവരുന്നു എന്നുള്ളതും സന്തോഷത്തിനു വക നൽകുന്ന കാര്യമാണ്. പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പരുമല സിമ്മനാരിപോലെ നമ്മുടെ പൊതു സ്ഥാപനങ്ങൾ ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ ഉറവിടങ്ങളായിത്തീരണം. ആദ്ധ്യാത്മിക തലത്തിൽ ഇന്നു കാണുന്ന ഉണർവ് സ്വാഗതാർഹമാണ്. എന്നാൽ നിശ്ചയമായും ഇതു നേർവഴിക്കാകണം. അവ സ്ഥായിയായ ശുദ്ധീകരണത്തിലേക്ക് നയിക്കുന്നതാകണം. ഈ രീതിയിൽ നമ്മുടെ ജനങ്ങൾക്കും മറ്റും ആദ്ധ്യാത്മിക മാർഗ്ഗനിർദ്ദേശം നൽകുന്നതിന് പ്രാപ്തരായ ആചാര്യന്മാരും ഗുരുജനങ്ങളും നമുക്കാവശ്യമാണ്. കുടുംബം, സമൂഹം എന്നിവയിൽ ആധുനിക സംസ്കാരം സൃഷ്ടിച്ചിരിക്കുന്ന ദുഷ്പ്രവണതകളെ ഉന്മൂലനം ചെയ്യാൻ അവർക്ക് വേണ്ട ആദ്ധ്യാത്മിക ഉപദേശം നൽകാനും സഭയ്ക്ക് ചുമതലയുണ്ട്. അതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടതും സഭയുടെ ഉത്തരവാദിത്വമാണ്. പരുമല തിരുമേനിയുടെ കബറിങ്കലെ പ്രാർത്ഥനയ്ക്കും ധ്യാനത്തിനും മറ്റു ആത്മീയാനുഷ്ഠാനങ്ങൾ നിർവ്വഹിക്കുന്നതിനുമായി എത്തിച്ചേരുന്ന ഭക്തജനങ്ങൾക്ക് വേണ്ട മാർഗ്ഗനിർദ്ദേശങ്ങളും നേതൃത്വവും നൽകുക വഴി ഈ ആദ്ധ്യാത്മിക നവോത്ഥാനത്തിന് തുടക്കം കുറിക്കുകയായിരിക്കും ചെയ്യുക. അങ്ങനെയുള്ള പ്രവർത്തനങ്ങൾക്കായി ബഡ്ജറ്റിൽ 2 ലക്ഷം രൂപാ വകയിരുത്തിയിട്ടുണ്ട്.

**ഉപസംഹാരം**

നേരത്തെ സൂചിപ്പിച്ചതുപോലെ മൊത്തം 37 കോടി രൂപയുടെ ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. അതിന്റെ വിശദാംശങ്ങളെപ്പറ്റിയും മറ്റും പ്രതി

പാദിച്ചു കഴിഞ്ഞു. അങ്ങനെ ഉദ്ദേശിച്ചതിലും ദീർഘമായ ഒരു ബഡ്ജറ്റ് പ്രസംഗമായിപ്പോയി ഇതെന്ന് എനിക്ക് ബോധ്യമുണ്ട്. എന്നിരുന്നാലും സഭയെപ്പറ്റിയുള്ള ചില പ്രധാന ചിന്തകൾ അംഗങ്ങളുടെ മുമ്പിൽ നിരത്തിവെയ്ക്കാൻ മറ്റൊരവസരവും ലഭ്യമല്ലായെന്നതുകൊണ്ടു മാത്രം ഇത്രയും പറഞ്ഞുപോയതാണ്. പ്രസംഗമല്ല ആവശ്യം പ്രവർത്തനമാണ് എന്നത് വിസ്മരിക്കുന്നില്ല. അതും കൂട്ടായ പ്രവർത്തനങ്ങളിൽകൂടെ മാത്രമെ നമുക്കു നേട്ടങ്ങൾ കൈവരിക്കാൻ സാധിക്കുകയുള്ളു. അതിന് എല്ലാവരുടെയും സഹകരണം ഞാൻ അഭ്യർത്ഥിക്കുന്നു. ഇത്രയും നേരം ക്ഷമയോടെ എന്നെ കേട്ടിരുന്ന ഏവർക്കും നന്ദി പ്രകടിപ്പിച്ചുകൊണ്ട് സഭയുടെ മുമ്പാകെ അവതരിക്കപ്പെട്ടിട്ടുള്ള 1996-97-ലെ ബഡ്ജറ്റ് പാസ്സാക്കിത്തരണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം
21-3-1996

# 1997-98-ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 1-5-1997-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 1997-98-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി; അഭിവന്ദ്യരായ തിരുമേനിമാരേ; ബഹുമാന്യരായ കോറെപ്പിസ്കോപ്പന്മാരേ; റമ്പാച്ചന്മാരേ; വന്ദ്യ വൈദികരേ; ബഹുമാനപ്പെട്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ;

മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തിൽ വാണരുളുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര അസോസിയേഷൻ പ്രസിഡന്റുമായ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന മേലദ്ധ്യക്ഷതയിലും പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നടത്തിപ്പിലും നമ്മുടെ വന്ദ്യ വൈദിക വൃന്ദത്തിന്റെ സംരക്ഷണത്തിലും അനുദിനം ആത്മീയമായും, ഭൗതികമായും ഉന്നതി പ്രാപിച്ചുവരുന്ന നമ്മുടെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1997-1998-ലേക്കുള്ള സാമ്പത്തിക രേഖ അഥവാ ബഡ്ജറ്റ്, അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ, ഈ സഭയിൽ അവതരിപ്പിക്കുന്നതിന് സന്തോഷമുണ്ട്. വിഷയത്തിലേക്ക് കടക്കുന്നതിനു മുമ്പ് കഴിഞ്ഞ സാമ്പത്തിക വർഷത്തിലേക്ക് ഒരു തിരിഞ്ഞു നോട്ടം നടത്തേണ്ടത് ആവശ്യമായി തോന്നുന്നു.

1996-97 കാലയളവ് നമ്മുടെ സഭയെ സംബന്ധിച്ചിടത്തോളം വളരെ പ്രാധാന്യം അർഹിക്കുന്നു. ആധുനിക ഓർത്തഡോക്സ് സഭയുടെ ശിൽപ്പിയായി വിശേഷിപ്പിക്കാവുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസ്സിലെ ദേഹവിയോഗവും മലങ്കര സഭയുടെ അഭിമാനമായിരുന്ന അഭിവന്ദ്യ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ വേർപാടും, സഭയ്ക്കു തീരാനഷ്ടമാണ്. ഈ പിതാക്കന്മാർക്കുവേണ്ടി പ്രാർത്ഥിക്കാം. അവരുടെ മദ്ധ്യസ്ഥത നമുക്ക് അഭയമായിത്തീരട്ടെ.

കൂടാതെ മലങ്കര ഓർത്തഡോക്സ് സഭയിലെ വ്യവഹാര പരമ്പരയ്ക്ക് ഒരു തിരശ്ശീല വീഴുന്നതും ഈ വർഷം തന്നെ. ഭാരതത്തിന്റെ അത്യുന്നത

നീതിപീഠം 1934-ലെ ഭരണഘടനയേയും കാതോലിക്കേറ്റിനേയും സംശയ ലേശമെന്യേ നിയമസാധുതയുള്ളതായി പ്രഖ്യാപിച്ചത്, ഈ സഭയെ സംബ ന്ധിച്ചിടത്തോളം വളരെ പ്രാധാന്യമുള്ളതാണല്ലോ. ഇതിന്റെ വെളിച്ചത്തിൽ സഭാക്കേസുകൾ എല്ലാം അവസാനിച്ച്, ഒന്നായ ഒരു മലങ്കര സഭയുടെ ചിര കാലസ്വപ്നം സാക്ഷാത്കരിക്കുവാൻ സംഗതിയാകട്ടെ എന്നു കൂടി ആമു ഖമായി പ്രസ്താവിച്ചുകൊണ്ട് ഞാൻ വിഷയത്തിലേക്ക് കടക്കുകയാണ്.

വികസിച്ചുകൊണ്ടിരിക്കുന്ന മലങ്കരസഭയ്ക്ക് എല്ലാത്തരത്തിലും അനു യോജ്യമായ ഒരു ബഡ്ജറ്റാണ് ഇവിടെ അവതരിപ്പിക്കപ്പെടുന്നത് എന്ന് പ്രഖ്യാപിക്കുവാൻ ഞാൻ മുതിരുന്നില്ല. അതുപോലെതന്നെ അവശ്യം ഉൾ പ്പെടുത്തേണ്ടവയ്ക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് പരിമിതമായ വരുമാനം കണക്കിലെടുത്തു ക്രോഡീകരിച്ചിട്ടുള്ള സാമ്പത്തികരേഖ മുൻ വർഷത്തേ തിൽ നിന്നും വളരെ വിഭിന്നമാണെന്നും അവകാശപ്പെടുന്നില്ല. അതിനാൽ ഇതേപ്പറ്റി, സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വാഗതം ചെയ്യുന്നതോടൊപ്പം എല്ലാവരുടെയും സഹായവും സഹകരണവും അഭ്യർ ത്ഥിച്ചുകൊണ്ട് ഈ ബഡ്ജറ്റ് ഔപചാരികമായി, ഈ സഭയുടെ മുമ്പാകെ സവിനയം ഞാൻ അവതരിപ്പിക്കുകയാണ്.

### ബഡ്ജറ്റിന്റെ ഘടന

വർഷങ്ങളായി പരിഷ്കരണത്തിന് വിധേയമാക്കപ്പെടണമെന്ന് നിർദ്ദേ ശമുള്ളതും പരിഗണനയിൽ ഉള്ളതുമായ എ. ബി. സി. ഡി. തരംതിരിവ് ഇപ്രാവശ്യവും തുടരുന്നു. മാനേജിംഗ് കമ്മിറ്റിയുടെ നിയന്ത്രണത്തിലുള്ള 'എ' ഷെഡ്യൂളിൽ താഴെ പറയുന്ന ഇനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു.

പഴയസെമിനാരി, എം.ഡി. സെമിനാരി, കാതോലിക്കാ ദിനപ്പിരിവ്, കാതോലിക്കേറ്റ് ഓഫീസ്, കാതോലിക്കേറ്റ് പ്രസ്സ്, ജനറൽ ഫണ്ട്, മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്, പീരുമേട് പള്ളിക്കുന്നു വസ്തു, മൂന്നാറ്റുമുക്ക് എസ്റ്റേറ്റ്, ഇരവിപേരൂർ സെന്റ് മേരീസ് ആശുപത്രി, വെട്ടിക്കൽ സെന്റ് തോമസ് ദയറാ, എം.ഡി.സി. സെന്റർ, റഞ്ചിലാടി എസ്റ്റേറ്റ്, സിവിൽ സർവ്വീസ് അക്കാഡമി. Natural Calamity, House Building Assistance, Community Marriage.

ഈ ഇനങ്ങളിലുള്ള വരവുചെലവു കണക്കുകൾ സംബന്ധിച്ച് യുക്ത മെന്നു തോന്നുന്ന നിർദ്ദേശങ്ങളും ശുപാർശകളും മലങ്കര മെത്രാപ്പോലീ ത്തായുടെ ശ്രദ്ധയിൽ കൊണ്ടുവരാവുന്നതാണ്. മലങ്കര മെത്രാപ്പോലീത്താ യിൽ ഭരണഘടനയിലൂടെ നിക്ഷിപ്തമായിട്ടുള്ള വിനിമയ സ്വാതന്ത്ര്യം ഉള്ള തായ മേൽപറഞ്ഞ ഇനങ്ങൾ മാനേജിംഗ് കമ്മിറ്റിയിൽ പാസ്സാക്കപ്പെടേണ്ട വയാണ്. അവയിലെ സുപ്രധാനങ്ങളായ ചില ഇനങ്ങളെക്കുറിച്ച് അല്പ മായി താഴെ പ്രതിപാദിക്കുന്നു.

## പഴയ സെമിനാരി

കോട്ടയം പഴയസെമിനാരിക്കു 5,15,000 രൂപാ വരവുചെലവു പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. ഇതിൽ കാർഷിക വരുമാന ഇനത്തിൽ മൂന്നര ലക്ഷം രൂപയിൽ അധികം വരവു പ്രതീക്ഷിക്കുന്നു.

## കാതോലിക്കാ ദിനപ്പിരിവ്

വ്യവസ്ഥാപിതമായ രീതിയിൽ മലങ്കരസഭയിലെ അംഗങ്ങളെ എല്ലാം പങ്കെടുപ്പിച്ചുകൊണ്ട് സഭ ആചരിക്കുന്ന ഒരു ദിനമാണല്ലോ കാതോലിക്കാ ദിനം. ഈ സാമ്പത്തിക വർഷത്തിൽ ഈ ദിനത്തിൽ പിരിച്ചെടുക്കുവാൻ ഉദ്ദേശിക്കുന്ന 50 ലക്ഷം രൂപയാണ് ഇതിലെ ഏക വരുമാനം. ഈ ലക്ഷ്യം പൂർണ്ണമായും നേടുന്നില്ല എങ്കിൽ അതനുസരിച്ചുള്ള അപാകതകളും കുറവും ചെലവിനങ്ങളിൽ പ്രതിഫലിക്കുമെന്നുള്ളത് നിസ്തർക്കമാണല്ലോ. ആയതിനാൽ പ. ബാവാ തിരുമനസ്സിലെ കല്പനയിൽ ആഹ്വാനം ചെയ്തിരിക്കുന്നപ്രകാരം ഒരു ദിവസത്തെ ശരാശരി വരുമാനം ഓരോ ഗൃഹനാഥനും സഭയ്ക്കു നൽകുമെങ്കിൽ 50 ലക്ഷം എന്നുള്ളത് ഒരു കോടി രൂപയാകുമെന്നുള്ളതാണ് സത്യം. 1996–'97–ൽ നിശ്ചിത ലക്ഷ്യമായ 45 ലക്ഷം രൂപാ പിരിഞ്ഞു കിട്ടി എന്നുള്ളത് സന്തോഷകരമാണെങ്കിലും ഇതൊന്നും സഭയുടെ വിവിധ ആവശ്യങ്ങൾക്ക് പര്യാപ്തമാകുന്നില്ല എന്ന വസ്തുത ഏവരും സമ്മതിക്കും. ആയതിനാൽ സഭയുടെ ഏറ്റവും പ്രധാനപ്പെട്ട ധനാഗമ മാർഗ്ഗമായ കാതോലിക്കാ ദിനപ്പിരിവ് വർദ്ധിപ്പിക്കാൻ അഭിവന്ദ്യ തിരുമേനിമാരും ബഹു. വൈദികരും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും, ഇടവക ഭരണസമിതി അംഗങ്ങളും മറ്റു ബന്ധപ്പെട്ടവരും കൂടുതൽ ശ്രദ്ധയും സഹകരണവും ചെലുത്തണമെന്ന് അഭ്യർത്ഥിക്കുവാൻ കൂടി ഈ അവസരം ഞാൻ ഉപയോഗിക്കുകയാണ്.

ഈ വർഷത്തെ അടങ്കലായ 50 ലക്ഷം രൂപയുടെ അടിസ്ഥാനത്തിൽ മെത്രാസനത്തിനും മെത്രാപ്പോലീത്തന്മാർക്കുമായി 16 ലക്ഷവും, കാതോലിക്കേറ്റ് അരമനയ്ക്ക് 2 ലക്ഷത്തിൽപരം രൂപായും, കാതോലിക്കേറ്റ് ഓഫീസിന് 8.5 ലക്ഷവും, വൈദിക സെമിനാരി, ആദ്ധ്യാത്മിക സംഘടനകൾ, വൈദികസംഘം, ദിവ്യബോധനം, അഗതിമന്ദിരങ്ങൾ, MAF, SAF, SHF എന്നിങ്ങനെയുള്ളവയ്ക്ക് രണ്ടര ലക്ഷവും ഉത്തരേന്ത്യൻ മിഷന് 3 ലക്ഷവും ഭിലായ് (നാഗപ്പൂർ) സെന്റ് തോമസ് വൈദിക സെമിനാരിക്ക് 2 ലക്ഷവും അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കുമായി 10 ലക്ഷവും പ്രധാനമായി ചെലവിനത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. കാതോലിക്കാ ദിനപ്പിരിവിലുള്ള വർദ്ധനവിന്റെ ആനുപാതികമായി ഈദൃശ കാര്യങ്ങൾക്ക് കൂടുതൽ തുക അനുവദിക്കുന്നതിന് സഭാകേന്ദ്രം സന്നദ്ധമായിരിക്കും എന്നു കൂടി അനുസ്മരിപ്പിക്കുന്നു.

## കാതോലിക്കേറ്റ് ഓഫീസ്

കാതോലിക്കേറ്റ് ഓഫീസിന്റെ പ്രവർത്തനത്തിന് കാതോലിക്കാ ദിനപിരിവിൽ നിന്നും നീക്കിവച്ചിട്ടുള്ള 8.5 ലക്ഷവും, എം.ഡി.സി.സി. യിൽ നിന്നുള്ള 3.1 ലക്ഷവും ഉൾപ്പെടെ 11.6 ലക്ഷം രൂപാ വരവും ചെലവും പ്രതീക്ഷിക്കുന്നു. ഇവയിൽ പ്രധാനപ്പെട്ടവ ശമ്പളം 4 ലക്ഷം, പോസ്റ്റേജ് 1.75 ലക്ഷം, ടെലഫോൺ 2 ലക്ഷം. പ്രിന്റിംഗ് 2 ലക്ഷം എന്നിവയാണ്. സെൻട്രൽ സെക്രട്ടറിയേറ്റിന് ഒരു പുതിയ കെട്ടിടവും ആധുനിക സജ്ജീകരണങ്ങൾക്കുമായി ഈ വർഷവും 10 ലക്ഷം രൂപാ ജനറൽ ഫണ്ടിൽ നിന്നും നീക്കിവച്ചിട്ടുണ്ട്. ഈ സംവിധാനം ഈ സാമ്പത്തിക വർഷമെങ്കിലും പ്രാവർത്തികമാക്കാൻ സാധിക്കുമെന്നുള്ള പ്രതീക്ഷയാണുള്ളത്.

## കാതോലിക്കേറ്റ് പ്രസ്

കാതോലിക്കേറ്റ് ഓഫീസിനോടനുബന്ധിച്ച് നടത്തപ്പെടുന്ന കാതോലിക്കേറ്റ് പ്രസ്സിന്റെ പ്രവർത്തനത്തിന് 8,89,750 രൂപയുടെ വരവുചെലവ് കാണിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്.

നമ്മുടെ സഭാപ്രസിദ്ധീകരണങ്ങൾ, സണ്ടേസ്കൂൾ പുസ്തകങ്ങൾ, മലങ്കരസഭാ മാസിക, കാതോലിക്കേറ്റ് അരമന/ഓഫീസ് അച്ചടികൾ എല്ലാം കൃത്യമായും ഭംഗിയായും നടത്തുന്നതിന് ഉപകരിക്കത്തക്കവണ്ണം ഒരു "ഓഫ്സെറ്റ്" പ്രസ്സ് സഭാകേന്ദ്രത്തിൽ ഉണ്ടാകണമെന്നുള്ളത് ഒരു ആവശ്യമാണ്. ആയതിനാവശ്യമായ ഫണ്ട് ഒരു പ്രത്യേക പിരിവായി ശേഖരിച്ച്, നടപ്പാക്കുവാനുള്ള പദ്ധതിയും വിഭാവനം ചെയ്തിട്ടുണ്ട്.

## എം.ഡി.സി. സെന്റർ

14.8 ലക്ഷം രൂപാ വരവ് ചെലവ് പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റാണ് ഇതിനുള്ളത്. വാടകയിൽ കാലോചിതമായ വർദ്ധനവും കുടിശിഖ ഉൾപ്പെടെയുള്ള വാടകപിരിവും ഉൾപ്പെടെയാണ് 13.7 ലക്ഷം രൂപാ ഈ ഇനത്തിൽ വരവ് പ്രതീക്ഷിക്കുന്നത്. വർഷങ്ങളായി ഈ കെട്ടിടങ്ങൾക്ക് വേണ്ടിയ അറ്റകുറ്റപണികൾ ചെയ്യാതെ ഇരുന്നതിനാൽ ആയതിലേക്ക് 5 ലക്ഷം രൂപാ വക കൊള്ളിച്ച് പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞു.

ഈ വർഷത്തെ വരുമാനത്തിന്റെ സിംഹഭാഗവും പുതുതായി നിർമ്മിക്കുവാൻ ഉദ്ദേശിക്കുന്ന ബ്ലോക്കിന്റെ പ്രാഥമിക ചെലവുകൾക്ക് വേണ്ടിവരുമെന്നുള്ളതിനാൽ; ഈ സെന്ററിൽ നിന്നുമുള്ള ഗ്രാന്റിനങ്ങൾ പൂർണ്ണമായും നൽകുവാൻ സാധിക്കുമോ എന്ന് ആശങ്കയുണ്ട്.

## ജനറൽ ഫണ്ട് / അക്കൗണ്ട് വരവ്

ഇത് സഭയുടെ പൊതുവായ ചെലവുകൾ ഉൾക്കൊള്ളുന്നതാണ്. വരവു

ഇനങ്ങളിൽ എ, ബി എന്നൊരു തിരിവ് കാണിച്ചിട്ടുണ്ട്. എ വിഭാഗം സഭയുടെ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ നിന്നുമുള്ള വരവും ചെലവും ബി വിഭാഗം പരുമല സെമിനാരിയിൽ നിന്നും സഭാകേന്ദ്രത്തിലേക്ക് മാറ്റപ്പെടുന്ന നിശ്ചിത തുകയുമാണ്. ഈ വർഷം ആകെ 70 ലക്ഷം രൂപ പരുമല സെമിനാരിയിൽ നിന്നും പ്രതീക്ഷിക്കുന്നു. അതിൽ 45 ലക്ഷം സഭാകേന്ദ്രത്തിലെ ആവശ്യത്തിനും 25 ലക്ഷം കാരാപ്പുഴ സ്ഥലം വികസനത്തിനുമായി കരുതുന്നു.

ഇക്കഴിഞ്ഞ വർഷം വൈദിക ക്ഷേമവർഷമായി നാം ആചരിച്ചു; 1 കോടി രൂപാ സമാഹരിക്കുവാൻ പദ്ധതിയുണ്ടായിരുന്നു. എന്നാൽ 6 ലക്ഷം രൂപാ മാത്രമാണ് പിരിഞ്ഞുകിട്ടിയത്. അതുകൊണ്ട് ഈ വർഷവും ഫണ്ട് ശേഖരണം ഒരു നിശ്ചിത പരിപാടിയനുസരിച്ച് നടത്തുന്നതിനും തുക ശേഖരിക്കുന്നതിനും ഉദ്ദേശിച്ച് ബഡ്ജറ്റിൽ വക കൊള്ളിച്ചിരിക്കുന്നു.

**ചെലവുകൾ**

പീരുമേട് എസ്റ്റേറ്റുകളുടെ വികസനത്തിന് 3 ലക്ഷവും പഴയസെമിനാരിക്ക് 1 ലക്ഷവും സഭയുടെ അടിയന്തിരാവശ്യത്തിന് 10 ലക്ഷവും അവികസിത മെത്രാസനങ്ങൾക്കുള്ള വൈദിക ശമ്പള സബ്സിഡിക്ക് 15 ലക്ഷവും, കോട്ടയം വൈദിക സെമിനാരിക്ക് 2 ലക്ഷവും ഭിലായ് സെന്റ് തോമസ് സെമിനാരിക്ക് 2 ലക്ഷവും ആസ്പത്രികൾക്ക് 2 ലക്ഷവും മെത്രാസന കേന്ദ്രങ്ങൾക്കായി 3 ലക്ഷവും ദയറാകൾക്കും സെമിനാരികൾക്കുമായി 2 ലക്ഷവും നിലയ്ക്കൽ സെന്ററിനും, എക്യുമിനിക്കൽ, ചർച്ച് റിലേഷൻസ് പണികൾക്കായി ഒന്നര ലക്ഷവും രൂപാ വക കൊള്ളിച്ചിട്ടുണ്ട്. സഭാ ആസ്ഥാനത്ത് ഒരു ആധുനിക സെക്രട്ടറിയേറ്റ് നിർമ്മിക്കുന്നതിന് 10 ലക്ഷം രൂപയും ദേവലോകത്ത് ഒരു പ്രധാന കവാടം പണിയുന്നതിന് 2 ലക്ഷം രൂപയും തൊഴിൽദാന പദ്ധതിക്ക് 1 ലക്ഷം രൂപയും ചെലവു പ്രതീക്ഷിക്കുന്നു. എം.ഡി. കോമ്പൗണ്ടിൽ നിർമ്മിക്കുന്ന പുതിയ ബ്ലോക്കിന് 50 ലക്ഷം രൂപാ വരവും ചെലവും കാണിച്ചിട്ടുണ്ട്. കൂടാതെ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കായി 2 ലക്ഷം രൂപയും മെഡിക്കൽ കോളജ് ഗൈഡൻസ് സെന്ററുകൾക്ക് 1 ലക്ഷം രൂപയും ഉൾപ്പെടുത്തിയിട്ടുണ്ട്. കാതോലിക്കേറ്റ് ഓഫീസിലെ ആവശ്യത്തിന് ഒരു സ്റ്റാഫ് കാർ വാങ്ങുവാൻ 3.5 ലക്ഷം രൂപാ ഈ വർഷവും ബഡ്ജറ്റ് ചെയ്തിട്ടുണ്ട്. ആത്മിക നവോത്ഥാന പ്രവർത്തനങ്ങൾക്ക് 2 ലക്ഷം രൂപാ വരെ ചെലവു ചെയ്യുന്നതിന് വക കൊള്ളിച്ചിട്ടുണ്ട്. കാരാപ്പുഴ വസ്തു വികസനത്തിന് 25 ലക്ഷം രൂപ വക കൊള്ളിച്ചിട്ടുണ്ട്.

ഇപ്രകാരം 243.75 ലക്ഷം രൂപ വരവുചെലവു കാണിക്കുന്നതാണ് ഈ ജനറൽ ഫണ്ട് ബഡ്ജറ്റ്.

## സിവിൽ സർവ്വീസ് അക്കാഡമി

അഖിലേന്ത്യാ മത്സര പരീക്ഷകളിൽ വേണ്ട പരിശീലനം നൽകുന്ന ഈ സ്ഥാപനം ഭംഗിയായി പ്രവർത്തിച്ചുവരുന്നു എന്നതിനാൽ ഈ വർഷവും 1 ലക്ഷം രൂപ ബഡ്ജറ്റിൽ പെടുത്തിയിട്ടുണ്ട്.

ഇപ്രകാരം എ ഷെഡ്യൂളിൽപെട്ട 18 ഇനങ്ങൾക്ക് 416.8 ലക്ഷം രൂപ അടങ്കലായിട്ടുള്ള ബഡ്ജറ്റുകളാണ്, ഈ യോഗത്തിന്റെ പരിഗണനയ്ക്കും അംഗീകാരത്തിനുമായി സമർപ്പിക്കപ്പെട്ടിട്ടുള്ളത്.

## ഷെഡ്യൂൾ "ബി"

ഷെഡ്യൂൾ ബി ഇനത്തിൽ 72 സ്ഥാപനങ്ങളുടെ ബഡ്ജറ്റുകൾ ഇതോടൊന്നിച്ച് അവതരിപ്പിക്കുന്നു. അവ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ 1997 ഫെബ്രുവരി യോഗത്തിൽ അവതരിപ്പിച്ച് അംഗീകാരം ലഭിച്ചിട്ടുള്ളതാണ്. ഇവയ്ക്ക് എല്ലാംകൂടി 10.5 കോടി രൂപായുടെ വരവുചെലവു പ്രതീക്ഷിച്ചിരിക്കുന്നു.

ഇവയിൽ സഭാകേന്ദ്രത്തിൽ നിന്നും ഗ്രാന്റായി വരവു കാണിച്ചിട്ടുള്ള ഇനങ്ങളിൽ; നിർദ്ദിഷ്ട സംഖ്യ, ഗ്രാന്റായി നൽകുവാൻ സഭാകേന്ദ്രത്തിന് വിഭവശേഷി ഉണ്ടായിരിക്കണമെന്നില്ല. എന്നിരുന്നാലും കേന്ദ്രബഡ്ജറ്റിൽ കാണിച്ചിരിക്കുന്ന ഗ്രാന്റ് നൽകുന്നതിന് പരമാവധി ശ്രമിക്കുന്നതാണ്.

## ഷെഡ്യൂൾ "സി"

ഈ വിഭാഗത്തിൽപെട്ട സ്വയംഭരണ സ്വാതന്ത്ര്യമുള്ള 11 സ്ഥാപനങ്ങൾ ഉൾപ്പെടുന്നു. ഇവയ്ക്ക് ആകമാനം 11.2 കോടി രൂപയുടെ വരവുചെലവ് പ്രതീക്ഷിക്കുന്നു. ഇവകൾ എല്ലാംതന്നെ അതാതിന്റെ ഭരണസമിതി പാസ്സാക്കിയിട്ടുള്ളതാണ്.

## ഷെഡ്യൂൾ "ഡി"

മലങ്കരസഭയിലെ എല്ലാ മെത്രാസനങ്ങളുടെയും അതാതിന്റെ കീഴിൽ പ്രവർത്തിക്കുന്ന സകല സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ആയി ഈ വിഭാഗത്തിൽ ആകെ 452 ലക്ഷം രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു. ഈ ബഡ്ജറ്റുകൾ എല്ലാംതന്നെ അതതു മെത്രാസനയോഗം പാസ്സാക്കിയിട്ടുള്ളതാണ്.

ഇപ്രകാരം എ. ബി. സി. ഡി. വിഭാഗങ്ങളിലായി മൊത്തം 30 കോടി 43 ലക്ഷം രൂപായുടെ വരവുചെലവ് കാണിക്കുന്ന ബഡ്ജറ്റാണ് ഇന്ന് ഈ സഭ മുമ്പാകെ സമർപ്പിക്കപ്പെടുന്നത്.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവന സഹായ പദ്ധതി

വീടില്ലാത്ത ഏവർക്കും വീട് എന്ന ലക്ഷ്യത്തോടുകൂടി പ്രവർത്തിക്കുന്ന സഭയുടെ "ഭവന സഹായപദ്ധതി" കൂടുതൽ ആളുകൾക്ക് പ്രയോജനം ലഭിക്കത്തക്കവണ്ണം ഊർജ്ജിതപ്പെടുത്താൻ ഉദ്ദേശിക്കുന്നു. ഇക്കഴിഞ്ഞ സാമ്പത്തികവർഷം 191 വീടുകൾക്ക് കേന്ദ്രവിഹിതമായി 955000 രൂപാ നൽകിയിട്ടുണ്ട്. ഓരോ വർഷവും ഈ പദ്ധതി സംബന്ധിച്ച പ്രവർത്തന റിപ്പോർട്ട് അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നുണ്ട്. 31-3-96 വരെയുള്ള കാലയളവിലെ 4 റിപ്പോർട്ട് ഓരോ വർഷവും പ്രസിദ്ധീകരിച്ചു കഴിഞ്ഞു. അഞ്ചാമത് റിപ്പോർട്ട് (1996-97) അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നതിനുള്ള നടപടികളാരംഭിച്ചിട്ടുണ്ട്. നടപ്പുവർഷത്തിൽ ഈ ആവശ്യത്തിലേക്ക് 16.1 ലക്ഷം രൂപാ വകയിരുത്തിയിട്ടുണ്ട്. വീട് പണിയുടെ നാലിലൊന്ന് തുകയായ കേന്ദ്രവിഹിതം നൽകുന്നതിലേക്ക് വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും സംഭാവനകൾ സ്വീകരിക്കുകയാണ് പതിവ്. ഈ പദ്ധതിയുടെ സുഗമമായ നടത്തിപ്പിലേക്ക് ആ രീതിയിലുള്ള സഹകരണവും സഹായവും മേലിലും പ്രതീക്ഷിക്കുകയാണ്.

### 2. സമൂഹ വിവാഹ പദ്ധതി

സാമ്പത്തികശേഷി ഇല്ലാതെ ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിന് സഹായിക്കുക എന്ന ലക്ഷ്യത്തോടെ 1993-ൽ ആരംഭിച്ചതാണല്ലോ ഈ പദ്ധതി. 1996-97 സാമ്പത്തിക വർഷം ഈ പദ്ധതിയുടെ ആറാം ഘട്ടമായി 32 വിവാഹങ്ങൾക്ക് സഹായധനം ഇനത്തിൽ 471000 രൂപാ നൽകുവാൻ സാധിച്ചു. 1997-98 സാമ്പത്തിക വർഷം 75 വിവാഹമെങ്കിലും നടത്തണമെന്ന ഉദ്ദേശ്യത്തിൽ പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞു. അതിനായി ഈ ഇനത്തിൽ 12 ലക്ഷം രൂപാ ബഡ്ജറ്റിൽ വക കൊള്ളിച്ചിട്ടുണ്ട്. മുൻപതിവുപോലെ ഈ പദ്ധതിക്ക് പണം കണ്ടെത്തുന്നതിലേക്ക് ഉദാരമതികളായ വ്യക്തികളിൽ നിന്നും സഹായം പ്രതീക്ഷിക്കുന്നു.

### 3. മാനവ വികസന പ്രവർത്തനങ്ങൾ

അഭ്യസ്തവിദ്യരായ നമ്മുടെ സഭയിലെ ചെറുപ്പക്കാർ തൊഴിൽരഹിതരായി കാണപ്പെടുന്നത് ഒട്ടുംതന്നെ ആശാസ്യമല്ല. അതിന് ഒരു പരിധിവരെയെങ്കിലും പരിഹാരം കാണാൻ ശ്രമിക്കേണ്ടത് അനുപേക്ഷണീയമാണ്. മുൻ മാനേജിംഗ് കമ്മിറ്റി ഇതനുസരിച്ചുള്ള ഒരു കമ്മിറ്റി രൂപവൽക്കരിക്കുകയും ഒരു പ്രോജക്ട് റിപ്പോർട്ടിന് അംഗീകാരം നൽകുകയും ചെയ്തു. എങ്കിലും അത് പ്രവർത്തനക്ഷമമാക്കുവാൻ സാധിച്ചില്ല. അതിന്റെ തുടർനട

പടി എന്ന നിലയിൽ ഉദ്യോഗാർത്ഥികൾക്കുവേണ്ടി നടത്തപ്പെടുന്ന വിവിധ മത്സരപരീക്ഷകളിൽ വിജയം വരിക്കുന്നതിനുള്ള പരിശീലന ക്ലാസ്സുകൾ നടത്തുന്നതിനുള്ള ഒരു പരിപാടി കോട്ടയം കേന്ദ്രമാക്കി ആരംഭിച്ച് മൂന്നു നാലു പരീക്ഷകൾക്ക് ഉദ്യോഗാർത്ഥികളെ പരിശീലിപ്പിച്ചു. പബ്ലിക് സർവ്വീസ് കമ്മീഷൻ നടത്തുന്ന പരീക്ഷയ്ക്കുവേണ്ടി തയ്യാറെടുക്കുന്നവർക്കും മറ്റു ജോലികൾക്കുവേണ്ടി ഇന്റർവ്യൂവിനും മറ്റും പോകുന്നവർക്കും പരിശീലനം നൽകുക എന്ന ലക്ഷ്യത്തിൽ തുടങ്ങിയ സ്ഥാപനം ഈ വർഷം മെഡിക്കൽ എൻജിനീയറിംഗ് പ്രവേശന പരീക്ഷയ്ക്ക് തയ്യാറെടുക്കുന്ന വിദ്യാർത്ഥികൾക്കു വേണ്ടി കോട്ടയത്ത് കോച്ചിംഗ് ക്ലാസ്സു കൂടി തുടങ്ങുന്നതിനുള്ള നടപടി സ്വീകരിച്ചു കഴിഞ്ഞു. ഇക്കാര്യത്തിന് ഒരു സ്ഥിരം ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുകയായിരിക്കും കരണീയമായിട്ടുള്ളത്. ഈവിധ പരിപാടി കൾക്കായി ബഡ്ജറ്റിൽ 1 ലക്ഷം രൂപാ വകയിരുത്തിയിട്ടുണ്ട്.

**4. മിഷൻ പ്രവർത്തനം**

സഭയുടെ ഏറ്റവും പ്രധാനമായ ദൗത്യം മിഷൻ പ്രവർത്തനമാണല്ലോ. ഈദൃശ പ്രവർത്തനങ്ങൾക്ക് പ്രാമുഖ്യം നൽകിയാണ് ബഡ്ജറ്റ് തയ്യാറാക്കിയിട്ടുള്ളത്. ഈ രീതിയിലുള്ള പ്രവർത്തനങ്ങൾ വിപുലമായ രീതിയിൽ ഇപ്പോൾ നടന്നുവരികയാണ്. ഉദാഹരണമായി ഒറീസായിലെ ഒരു അവികസിത മേഖലയായ കലഹണ്ടിയിൽ 40 ഏക്കർ സ്ഥലം സമ്പാദിച്ച് അവിടെ ബാലഭവനം, ഹോസ്പിറ്റൽ എന്നീ സ്ഥാപനങ്ങൾ കേന്ദ്രീകരിച്ച് പ്രവർത്തനം ഊർജ്ജിതമായി നടക്കുന്നു എന്നുള്ളത് അഭിമാനാർഹമാണ്. ഉത്തരേന്ത്യൻ മിഷനറി പ്രവർത്തനത്തിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് കൂടുതൽ ശ്രദ്ധയും അതനുസരിച്ചുള്ള ക്രമീകരണങ്ങളും ചെയ്തിട്ടുണ്ട്. കൂടാതെ ഉത്തര ഇന്ത്യ, ദക്ഷിണ ഇന്ത്യ, പശ്ചിമ ഇന്ത്യ ഈ രീതിയിൽ സംസ്ഥാനങ്ങളെ മൂന്ന് മേഖലകളായി തിരിച്ച് പ്രത്യേക മെത്രാപ്പോലീത്തന്മാരെ മിഷൻ പ്രവർത്തനത്തിന് പ. സുന്നഹദോസ് ചുമതലപ്പെടുത്തിയിട്ടുണ്ട്.

ഇപ്പോൾ ഭിലായിൽ പ്രവർത്തിക്കുന്ന സെന്റ് തോമസ് വൈദികസെമിനാരിക്ക് ഈ വർഷം 2 ലക്ഷം രൂപാ വക കൊള്ളിച്ചിട്ടുള്ളത് കൂടാതെ മറ്റു മിഷൻ പ്രവർത്തനങ്ങൾക്ക് 3 ലക്ഷം രൂപായും ഉൾപ്പെടുത്തുവാൻ ശ്രദ്ധിച്ചിട്ടുണ്ട്.

**5. മലങ്കരസഭാ വൈദിക ക്ഷേമനിധി**

മലങ്കരസഭാ ഫിനാൻസ് കമ്മിറ്റിയുടെയും മറ്റു ബന്ധപ്പെട്ട സമിതികളുടെയും ശുപാർശപ്രകാരം 1996 വൈദിക ക്ഷേമ വർഷമായി ആചരിക്കുകയും 1 കോടി രൂപായുടെ ഒരു ക്ഷേമനിധി സമാഹരിക്കുവാൻ ഒരു സ്റ്റീയറിംഗ് കമ്മിറ്റി പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. പ. ബാവാ തിരുമനസ്സിലെ

കല്പനയിൽ ആഹ്വാനം ചെയ്തതനുസരിച്ച് 6 ലക്ഷം രൂപാ മാത്രമേ പിരിഞ്ഞു കിട്ടിയുള്ളു. അതിനാൽ ഈ പദ്ധതി 1997-'98 സാമ്പത്തിക വർഷം കുറേക്കൂടി ഊർജ്ജിതമായി പ്രവർത്തിച്ച് ലക്ഷ്യപ്രാപ്തി കൈവരിക്കുന്നതിന് ഏവരും ആത്മാർത്ഥമായി സഹായിക്കണമെന്ന് ഈ സന്ദർഭത്തിൽ അഭ്യർത്ഥിക്കുകയാണ്.

**6. സഭയിൽ ഒരു ആദ്ധ്യാത്മിയ നവോത്ഥാനം**

21-ാം നൂറ്റാണ്ടിലേക്ക് സമീപിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ സഭയ്ക്ക് അടിയന്തിരമായി ശ്രദ്ധിക്കേണ്ട ഒരു വിഷയം എന്ന നിലയിൽ സഭയിലാകമാനം ഒരു ആത്മീയ നവോത്ഥാനം ഉണ്ടാകുന്നതിനുള്ള നടപടികൾ കൈക്കൊള്ളേണ്ടതായിട്ടുണ്ട്. വിശ്വാസകാര്യങ്ങളിൽ സഭാംഗങ്ങൾക്ക് പ്രത്യേകിച്ച് വരുംതലമുറയ്ക്ക് താല്പര്യം ജനിപ്പിക്കുന്നതിനും ബോധനം നൽകുന്നതിനും തക്കതായ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കണം. അതിനായി ഇടവകതലത്തിലും മറ്റും ദിവ്യബോധനം POCE, DOCE യും മറ്റും പാസ്സായവരുടെ സേവനം ഉപയോഗിക്കാവുന്നതാണ്. അതുപോലെതന്നെ പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പരുമല സെമിനാരിപോലെ നമ്മുടെ സഭയിലെ മറ്റു കേന്ദ്രങ്ങളും ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ ഉറവിടങ്ങളായിത്തീരണം. ആദ്ധ്യാത്മികതലത്തിൽ ഇന്ന് സ്വാഗതാർഹമായ ഉണർവ്വ് കാണുന്നുണ്ടെങ്കിലും അത് നേർവഴിക്കാകേണ്ടത് അനിവാര്യമാണ്. നിശ്ചയമായും അത് സ്ഥായിയായ ശുദ്ധീകരണത്തിലേക്ക് നയിക്കുന്നതാകണം. ഈ രീതിയിൽ നമ്മുടെ സഭാംഗങ്ങൾക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നതിന് പ്രാപ്തരായ ആചാര്യന്മാരും ഗുരുജനങ്ങളും നമുക്കാവശ്യമാണ്. ആധുനിക സംസ്കാരം, ആദ്ധ്യാത്മിക മൂല്യങ്ങളെ ചൂഷണം ചെയ്യാതിരിക്കത്തക്കവണ്ണം അടിയന്തിര നടപടികൾ കൈക്കൊള്ളേണ്ടിയിരിക്കുന്നു. അതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടത് സഭയുടെ ചുമതലയാണ്. ഈ ലക്ഷ്യം മുൻനിർത്തി സഭാബഡ്ജറ്റിൽ 2 ലക്ഷം രൂപാ ഉൾപ്പെടുത്തിയിട്ടുണ്ട്.

**ഉപസംഹാരം**

നേരത്തെ സൂചിപ്പിച്ചതുപോലെ മൊത്തം 30.4 കോടി രൂപായുടെ ബഡ്ജറ്റാണ് അവതിരിപ്പിച്ചിട്ടുള്ളത്. അതിന്റെ വിശദാംശങ്ങളെപ്പറ്റി സാമാന്യമായി പ്രതിപാദിച്ചു കഴിഞ്ഞു. സഭയെപ്പറ്റിയും സഭയുടെ സാമ്പത്തിക കഴിവുകളെപ്പറ്റിയും സമഗ്രമായി പ്രതിപാദിക്കുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ള ഈ പ്രസ്താവനയേക്കാൾ ആവശ്യം പ്രവർത്തനമാണെന്നുള്ളത് വിസ്മരിക്കുന്നില്ല. ആയതിനാൽ നമ്മുടെ എല്ലാവരുടെയും കൂട്ടായ പ്രവർത്തനങ്ങൾ വഴി നേട്ടങ്ങൾ കൈവരിക്കാം. അതിന് എല്ലാവരുടെയും സഹകരണം അഭ്യർത്ഥിക്കുന്നു. ഇത്രയും സമയം ക്ഷമയോടെ എന്നെ കേട്ടിരുന്ന ഏവർക്കും

നന്ദി പ്രകാശിപ്പിച്ചുകൊണ്ട്, ഈ സഭയുടെ മുമ്പാകെ അവതരിപ്പിച്ചിരിക്കുന്ന 1997-1998-ലെ ബഡ്ജറ്റും 1996-1997-ലെ അധിക ചെലവുകളും പാസ്സാക്കി തരണമെന്ന് അഭ്യർത്ഥിക്കുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം
1-5-1997

# 1998-99-ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 1-5-1998-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 1998-99-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി; അഭിവന്ദ്യരായ തിരുമേനി മാരേ; വന്ദ്യരായ കോറെപ്പിസ്കോപ്പാമാരേ; റമ്പാച്ചന്മാരേ; വന്ദ്യ വൈദിക ശ്രേഷ്ഠരേ; ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ!

മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര അസോസിയേഷൻ പ്രസിഡണ്ടുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന നേതൃത്വത്തിലും മറ്റു അഭിവന്ദ്യ പിതാക്കന്മാരുടെ രക്ഷാകർത്തൃത്വത്തിലും വന്ദ്യരായ വൈദികശ്രേഷ്ഠന്മാരുടെ പരിപാലനത്തിലും, അനുദിനം ആത്മികമായും ഭൗതികമായും പുരോഗതി പ്രാപിച്ചുവരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 1998 ഏപ്രിൽ 1 മുതൽ 1999 മാർച്ച് 31 വരെയുള്ള കാലയളവിലേക്ക് പ്രതീക്ഷിക്കുന്ന വരവുചെലവുകളുടെ സാമ്പത്തികരേഖ അഥവാ ബഡ്ജറ്റ്; ഈ സഭയുടെ സെക്രട്ടറി എന്ന നിലയിൽ ഇപ്രാവശ്യവും അവതരിപ്പിക്കുന്നതിൽ എനിക്ക് അതിയായ സന്തോഷം ഉണ്ട്. വികസനത്തിന്റെ പാതയിൽ അതിവേഗം സഞ്ചരിക്കുന്ന ഒരു സമൂഹത്തിന് അനുയോജ്യമായ സാമ്പത്തിക രേഖയാണ് ഇവിടെ അവതരിപ്പിക്കപ്പെടുന്നത് എന്ന് അവകാശപ്പെടുന്നില്ല. എങ്കിലും സാമ്പത്തിക പരിമിതികൾക്ക് അനുസൃതമായിട്ടുള്ള ഒരു ബഡ്ജറ്റ് ആയി ഇതിനെ കാണണമെന്ന് അഭ്യർത്ഥിക്കുന്നു. 1998-99 ലെ ബഡ്ജറ്റ് അവതരിപ്പിക്കുന്നതിന് മുമ്പ് 1997-98 ലെ സാമ്പത്തികവും സാമൂഹ്യവുമായ ഒരു വിലയിരുത്തൽ അസ്ഥാനത്തല്ല എന്നു ഞാൻ വിശ്വസിക്കുന്നു.

കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ കാതോലിക്കാദിനപ്പിരിവായി 50 ലക്ഷം രൂപാ വരവു പ്രതീക്ഷിച്ചു എങ്കിലും ആകെ 57 ലക്ഷം രൂപാ പിരിഞ്ഞു കിട്ടി എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. കാതോലിക്കാ ദിനപ്പിരിവ് ടാർജറ്റിൽ കവിഞ്ഞു കിട്ടിയിട്ടുള്ള തുക മലങ്കരയിലുള്ള മെത്രാസനങ്ങൾക്ക്

ശമ്പളപരിഷ്കരണത്തിനായി ഇതിനകം തിരികെ നൽകിക്കഴിഞ്ഞു. കൂടാതെ പരുമല സെമിനാരിയിൽ നിന്നും സഭാ ജനറൽ ഫണ്ടിലേക്ക് 70 ലക്ഷം ബഡ്ജറ്റ് ചെയ്തിരുന്നു എങ്കിലും അതിൽ ഏതാണ്ട് 58 ലക്ഷം രൂപാ മാത്രമേ മാറ്റിയിട്ടുള്ളു. സഭയുടെ വ്യവഹാരസംബന്ധമായി 7 ലക്ഷം രൂപാ അധികമായി ചിലവു ചെയ്യേണ്ടി വന്നു. ബഡ്ജറ്റിൽ കവിഞ്ഞ ചെലവുകൾ സംബന്ധിച്ച സ്റ്റേറ്റ്മെന്റിൽ കാണാവുന്നതാണ്. എന്നിരുന്നാലും ചെലവുകൾ എല്ലാംതന്നെ മുൻവർഷം ബഡ്ജറ്റ്പ്രകാരം തന്നെ കൈകാര്യം ചെയ്യുവാൻ സാധിച്ചു എന്നത് ഒരു വസ്തുതയാണ്. തന്നെയുമല്ല ചെലവുകൾ സംബന്ധിച്ച് തികഞ്ഞ സാമ്പത്തിക അച്ചടക്കം പാലിക്കുന്നതിന് ഈ വർഷം സാധിച്ചിട്ടുണ്ട്. സഭയിലെ വൈദികരുടെ ശമ്പളം 1-1-98 മുതൽ പരിഷ്കരിച്ച്, പ. ബാവാ തിരുമേനി കല്പന പുറപ്പെടുവിക്കുകയും ചെയ്തിട്ടുണ്ട്. ഭവനസഹായ പദ്ധതി, സമൂഹവിവാഹ പദ്ധതി എന്നിവയ്ക്ക് കാര്യമായ തുക തൻവർഷം ചെലവു ചെയ്തിട്ടുണ്ട്. എല്ലാറ്റിലുമുപരിയായി കഴിഞ്ഞ സാമ്പത്തികവർഷം, പ. കാതോലിക്കാബാവാ തിരുമനസ്സിലെ ശതാഭിഷേക വർഷം എന്ന നിലയിൽ വളരെ പ്രാധാന്യം അർഹിക്കുന്നു. അപ്രകാരം 1997-98 വർഷം സാമ്പത്തിക സാമൂഹ്യ മണ്ഡലങ്ങളിൽ അർഹിക്കുന്ന പുരോഗതി കൈവരിക്കാൻ സാധിച്ചു എന്നത് അഭിമാനത്തിന് വക നൽകുന്നുണ്ട്.

കഴിഞ്ഞ സാമ്പത്തികവർഷം, പ്രഗത്ഭരായ രണ്ടു മെത്രാപ്പോലീത്തന്മാർ, നമ്മെ വിട്ടുപിരിഞ്ഞു എന്നത് നമ്മുടെ സഭയെ സംബന്ധിച്ച് ഒരു നഷ്ടമായിരുന്നു. അഭിവന്ദ്യരായ ഫീലിപ്പോസ് മാർ തെയോഫിലോസ്; സഖറിയാ മാർ ദീവന്നാസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ വിയോഗത്തിൽ ഈ സഭ യഥാവസരം അനുശോചനം രേഖപ്പെടുത്തിയിട്ടുള്ളതാണെങ്കിലും, ഈ പിതാക്കന്മാരുടെ മദ്ധ്യസ്ഥതയ്ക്കുവേണ്ടി, ഈ അവസരത്തിൽ നമുക്ക് പ്രാർത്ഥിക്കം.

ഈ വർഷവും സഭാസമാധാനത്തിനു വേണ്ടിയുള്ള നമ്മുടെ ശ്രമം തുടർന്നുകൊണ്ടിരുന്നു. എങ്കിലും ഇക്കാര്യത്തിൽ സാരമായ പുരോഗതി കൈവരിക്കുവാൻ സാധിച്ചില്ല എന്നുള്ള ദുഃഖസത്യം നിലനിൽക്കുന്നു. എന്നിരുന്നാലും എല്ലാം നേരെയാകും എന്ന് നമുക്ക് പ്രത്യാശിക്കാം. അതിനുവേണ്ടി പ്രാർത്ഥിക്കാം. ശ്രമിക്കാം.

ഇത്രയും കാര്യങ്ങൾ ആമുഖമായി പ്രസ്താവിച്ചുകൊണ്ട് ഞാൻ വിഷയത്തിലേക്ക് കടക്കുകയാണ്.

വളർന്ന് പന്തലിച്ച് ലോകം മുഴുവൻ വ്യാപരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അനുയോജ്യമായ ഒരു സാമ്പത്തിക മാർഗ്ഗരേഖയാണിതെന്നുള്ള വ്യാമോഹം ഇല്ലാതെ; സഭയുടെ എല്ലാ വരുമാന

മാർഗ്ഗങ്ങളും കണക്കിലെടുത്തുകൊണ്ട്; ആവശ്യങ്ങളും അത്യാവശ്യങ്ങളും മനസ്സിലാക്കി ക്രോഡീകരിച്ചിട്ടുള്ള ഈ ബഡ്ജറ്റ് മുൻ വർഷത്തേതിൽ നിന്നും വളരെ വിഭിന്നമാണെന്ന് ഞാൻ അവകാശപ്പെടുന്നില്ല. അതിനാൽ ഇതേപ്പറ്റി സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വാഗതം ചെയ്യുന്നതോടൊപ്പം എല്ലാവരുടെയും സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊണ്ട് ഈ ബഡ്ജറ്റ് ഔപചാരികമായി, ഈ സഭയുടെ മുമ്പാകെ സവിനയം ഞാൻ അവതരിപ്പിക്കുകയാണ്.

### ബഡ്ജറ്റിന്റെ ഘടന

പുനർനിർണ്ണയ നിർദ്ദേശമുള്ളതും അതേസമയം സജീവ പരിഗണനയിൽ ഉള്ളതും എന്നാൽ നാളതുവരെ പൂർണ്ണമാക്കപ്പെടുവാൻ സാധിക്കാത്തതുമായ എ. ബി. സി. ഡി. തരംതിരിവ് ഒരിക്കൽക്കൂടി അടിസ്ഥാനമാക്കിയിട്ടുണ്ട്. മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയുടെയും നേരിട്ടുള്ള നിയന്ത്രണത്തിലുള്ള താഴെ പറയുന്ന ഇനങ്ങൾ 'എ' ഷെഡ്യൂൾ എന്ന വിഭാഗത്തിൽ വരുന്നു.

1. പഴയസെമിനാരി.
2. എം. ഡി. സെമിനാരി.
3. കാതോലിക്കാ ദിനപ്പിരിവ്.
4. കാതോലിക്കേറ്റ് ഓഫീസ്.
5. കാതോലിക്കേറ്റ് പ്രസ്.
6. ജനറൽ ഫണ്ട്.
7. പീരുമേട് കോഫി എസ്റ്റേറ്റ്.
8. പള്ളിക്കുന്ന് വസ്തു.
9. മൂന്നാറ്റുമുക്ക് എസ്റ്റേറ്റ്.
10. സെന്റ് മേരീസ് ആസ്പത്രി, ഇരവിപേരൂർ.
11. സെന്റ് തോമസ് ദയറാ, വെട്ടിക്കൽ.
12. എം.ഡി.സി. സെന്റർ.
13. ഡവലപ്മെന്റ് ഫണ്ട്.
14. റഞ്ചിലാടി എസ്റ്റേറ്റ്.
15. സിവിൽ സർവ്വീസ് അക്കാഡമി.
16. നാച്ച്വറൽ കലാമിറ്റി ഫണ്ട്.
17. ഭവനസഹായ പദ്ധതി.
18. സമൂഹവിവാഹ പദ്ധതി.

ഇവയിൽ പ്രധാനപ്പെട്ട ഇനങ്ങളെപ്പറ്റി സമഗ്രമായ ഒരു വിശകലനം ആവശ്യമായിരിക്കുന്നു.

### 1. പഴയസെമിനാരി

കോട്ടയം പഴയസെമിനാരിക്ക് 603,500 രൂപയുടെ ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. പ്രധാനപ്പെട്ട ഒരു വരുമാനമായി പ്രതീക്ഷിക്കുന്നത് 3,6,7,750 രൂപായുടെ കാർഷിക വരുമാനമാണ്. ചാപ്പൽ അറ്റകുറ്റപ്പണികൾക്ക് 1 ലക്ഷം രൂപായും, കോമ്പൗണ്ട് ഭിത്തി നിർമ്മിക്കുന്നതിന് 1.5 ലക്ഷം രൂപായും പ്രധാന ചെലവുകളാണ്. സഭാകേന്ദ്രത്തിൽ നിന്നും ഗ്രാന്റായി 1.5 ലക്ഷം രൂപാ വകകൊള്ളിച്ചിട്ടുണ്ട്.

### 2. കാതോലിക്കാ ദിനപ്പിരിവ്

മലങ്കര ഓർത്തഡോക്സ് സഭയിൽ അംഗത്വമുള്ള എല്ലാ ഭവനങ്ങളെയും പങ്കെടുപ്പിച്ചുകൊണ്ട് വളരെ വ്യവസ്ഥാപിതമായി നടത്തപ്പെടുന്ന കാതോലിക്കാദിനവും അഥവാ സഭാദിനവും അതോടനുബന്ധിച്ചുള്ള പിരിവും പൂർവ്വാധികം ഭംഗിയായി നടത്തുവാൻ പരിപാടിയുണ്ട്. ബഡ്ജറ്റു വർഷത്തെ കാതോലിക്കാദിനം സംബന്ധിച്ച പ്രചാരണയോഗങ്ങളും ദിനാഘോഷവും മാർച്ചുമാസത്തിൽ തന്നെ ക്രമീകൃതമായ രീതിയിൽ നടത്തുകയുണ്ടായി. ഈ വർഷത്തെ ലക്ഷ്യം 55 ലക്ഷം രൂപയായി നിജപ്പെടുത്തിയിട്ടുണ്ടെങ്കിലും 60 ലക്ഷം രൂപാ പിരിഞ്ഞുകിട്ടുമെന്ന് പ്രതീക്ഷയുണ്ട്. എന്നാൽ മലങ്കരയിലുള്ള 14 മെത്രാസനങ്ങൾക്കും നിജപ്പെടുത്തിയിട്ടുള്ള ലക്ഷ്യത്തിൽ കവിഞ്ഞു കിട്ടുന്ന തുക വൈദിക ശമ്പളപരിഷ്കരണത്തിനായി അതതു മെത്രാസനങ്ങൾക്കു തിരിച്ചു നൽകുന്നതാണ്. ആയതിനാൽ പ. ബാവാ തിരുമനസ്സിലെ ആഹ്വാനം കണക്കിലെടുത്ത്, ശരാശരി പിരിവ് ഒരു ഭവനത്തിന് 75 രൂപാ ആയാൽ നിഷ്പ്രയാസം ഒരു കോടിയിൽ എത്തിച്ചേരുന്നതാണ്. ആയതിന് മെത്രാസന തലത്തിലും ഇടവക തലത്തിലും ചുമതലപ്പെട്ടവർ ശ്രമിക്കണമെന്ന് ഒരിക്കൽക്കൂടി അഭ്യർത്ഥിക്കുന്നു.

ഈ വർഷത്തെ പിരിവുസംഖ്യ അടിസ്ഥാനമാക്കി മെത്രാസനത്തിനും മെത്രാപ്പോലീത്തായും കൂടി ഉള്ള 1/3 ഭാഗം അതായത് 18.3 ലക്ഷം രൂപാ നീക്കിവെച്ചിട്ടുണ്ട്. ബാക്കിയുള്ളതിൽ നിന്നും കാതോലിക്കേറ്റ് അരമനയ്ക്ക് 3 ലക്ഷം രൂപായും, കാതോലിക്കേറ്റ് ഓഫീസിന് 9.25 ലക്ഷം രൂപയും, മിഷൻ പ്രവർത്തനങ്ങൾക്ക് 1 ലക്ഷം രൂപയും, രണ്ടു തിയോളജിക്കൽ സെമിനാരികൾക്കുമായി 2.5 ലക്ഷം രൂപയും, അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കുമായി 10 ലക്ഷം രൂപയും, ആദ്ധ്യാത്മിക സംഘടനകൾക്ക് 1 ലക്ഷം രൂപയും, കാതോലിക്കാദിനപ്പിരിവ് ചെലവുകൾക്കായി 2.5 ലക്ഷം രൂപയും പ്രധാന ചെലവുകളാണ്. പ. സുന്നഹദോസിനും, വൈദിക സംഘം, ദിവ്യബോധനം, അഗതിമന്ദിരങ്ങൾ, ബാലഭവനുകൾ, M.A.F., S.A.F., S.H.F., സോഷ്യൽ വെൽഫയർ എന്നിവയ്ക്കുള്ള ഗ്രാന്റുകളും ഈ ഫണ്ടിൽ നിന്നും നൽകുന്നതാണ്. ഈ ചെലവുകൾ എല്ലാം കാതോലിക്കാ ദിനപ്പിരി

വിന്റെ ലഭ്യതയ്ക്കനുസരിച്ച് കൂട്ടുന്നതിനും കുറയ്ക്കുന്നതിനും സഭാകേന്ദ്രം നിർബന്ധിതമാകുമെന്നുള്ളതിനാൽ, 1998-99 ലെ പിരിവ് വർദ്ധനവിന് ഏവരും സർവ്വാത്മനാ സഹകരിച്ചു പ്രവർത്തിക്കണമെന്ന് അനുസ്മരിപ്പിക്കുന്നു.

## കാതോലിക്കേറ്റ് ഓഫീസ്

മലങ്കരസഭയുടെ കേന്ദ്രഓഫീസിന്റെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുന്നതിനുള്ള ഒരു തീവ്ര ശ്രമം ഈ വർഷം നടത്തുന്നതാണ്. ഈ സഭയുടെ സെക്രട്ടറിയേറ്റ് ആധുനികരീതിയിൽ പരിഷ്കരിക്കുക എന്നുള്ളത് ഒരു ആവശ്യമാണ്. കാതോലിക്കാ ദിനപ്പിരിവിൽ നിന്നും 9.25 ലക്ഷം രൂപയും, എം.ഡി.സി.സി. യിൽ നിന്നും 3.5 ലക്ഷം രൂപയും ഉൾപ്പെടെ മൊത്തം 12.75 ലക്ഷം രൂപയാണ് ഇതിന് ലഭ്യമായിട്ടുള്ള തുക. ശമ്പളം, പോസ്റ്റേജ്, ടെലഫോൺ, ഉപകരണങ്ങൾ എന്നിവയ്ക്കെല്ലാം ഈ ഗ്രാന്റിൽ നിന്നുമാണ് തുക നൽകുന്നത്.

## കാതോലിക്കേറ്റ് പ്രസ്

കാതോലിക്കേറ്റ് പ്രസ്സിന് 9,53,500 രൂപയുടെ വരവുചെലവ് കാണിക്കുന്നു. അതിൽ 6 ലക്ഷം രൂപാ, ഒരു "ഓഫ്സെറ്റ്" പ്രസ്സ് വാങ്ങുന്നതിന് ഉദ്ദേശിച്ചുള്ളതാണ്. ഈ തുക നമ്മുടെ വിദേശത്തുള്ള പള്ളികളിൽ നിന്നുമുള്ള ഒരു "സ്പെഷ്യൽ കളക്ഷൻ" വഴി ശേഖരിച്ച്, ഈ ലക്ഷ്യം കൈവരിക്കണമെന്നാണ് പ്രതീക്ഷ. ആയതിന് ഏവരുടെയും സഹായസഹകരണം അഭ്യർത്ഥിക്കുന്നു. നമ്മുടെ സഭാ പ്രസിദ്ധീകരണങ്ങൾ, സണ്ടേസ്കൂൾ പുസ്തകങ്ങൾ തുടങ്ങി എല്ലാ പ്രിന്റിംഗ് ജോലികളും ചെയ്തു തീർക്കത്തക്കവണ്ണം, ഈ സംവിധാനം ഉപകാരപ്രദമാകുമെന്നാണ് പ്രത്യാശിക്കുന്നത്.

## ജനറൽ ഫണ്ട് / അക്കൗണ്ട്

നമ്മുടെ സഭയുടെ പൊതുവിലുള്ള വരവും ചെലവും ഉൾക്കൊള്ളുന്ന ഒരു ഫണ്ട് ആണ് "ജനറൽ അക്കൗണ്ട്" എന്ന പേരിൽ അറിയപ്പെടുന്നത്. ഇതിലെ വരവും ചെലവും സംബന്ധിച്ച് രണ്ടു തരംതിരിവു കാണിച്ചിട്ടുണ്ട്. 'എ' വിഭാഗം, ഈ ഫണ്ടിലേക്ക് സഭയുടെ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ നിന്നും ഉള്ള വരവുകൾ ഉൾപ്പെടുന്നു. 'ബി' വിഭാഗം പരുമല സെമിനാരിയിൽ നിന്നുമുള്ള വിഹിതവും മറ്റു വിവിധ സംഭാവനകളും പിരിവുകളും അത്രേ. ആകെ 221.74 ലക്ഷം രൂപാ വരവും 224.9 ലക്ഷം രൂപാ ചെലവും കാണിക്കുന്നു. 50 ലക്ഷം രൂപാ ബസ്സേലിയോസ് സെന്ററിന്റെ ലോൺ ഇനത്തിലുള്ളതും 50 ലക്ഷം രൂപാ വൈദിക ക്ഷേമനിധിയിലേക്ക് പ്രതീക്ഷിക്കുന്ന വരവും ആണ്. കൂടാതെ പരുമല സെമിനാരിയിൽ നിന്നുമുള്ള 80 ലക്ഷം രൂപയിൽ, 25 ലക്ഷം രൂപ കോട്ടയത്തു സ്ഥാപിക്കുവാൻ

ഉദ്ദേശിക്കുന്ന സഭ വക പബ്ലിക് സ്കൂളിനും, 10 ലക്ഷം രൂപാ ബാഹ്യകേരള മിഷൻ പ്രവർത്തനത്തിനുമായി വേർതിരിച്ചിട്ടുണ്ട്.

### പ്രധാന ചെലവുകൾ

പീരുമേടു വസ്തു വികസനത്തിന് 4.58 ലക്ഷം, പഴയസെമിനാരി ഗ്രാന്റ് 1.5 ലക്ഷം, സഭയുടെ പൊതു ചെലവുകൾക്ക് 15 ലക്ഷം രൂപയും കൊള്ളിച്ചിരിക്കുന്നു.

വൈദിക ശമ്പള പരിഷ്കരണത്തിന് 15 ലക്ഷം, കോട്ടയം വൈദിക സെമിനാരിക്ക് 2 ലക്ഷം, സഭയിലെ ആസ്പത്രികൾക്ക് 3 ലക്ഷം, അവികസിത മെത്രാസന കേന്ദ്രങ്ങൾക്ക് 2 ലക്ഷം, കൊട്ടാരക്കര മലങ്കര ഓർത്തഡോക്സ് സെന്ററിന് 1 ലക്ഷം, കാതോലിക്കേറ്റ് ഓഫീസ് പരിഷ്കരണത്തിന് 2 ലക്ഷം, മലങ്കര മെത്രാപ്പോലീത്തൻ ഫണ്ടിലേക്കും അവിചാരിത ചെലവുകൾക്കുമായി 3 ലക്ഷം, സെൻട്രൽ സെക്രട്ടറിയേറ്റ് കെട്ടിടത്തിന് 10 ലക്ഷം; ദേവലോകം അരമനയ്ക്ക് ഒരു ആർച്ചു പണിയുന്നതിന് 2.5 ലക്ഷം, തൊഴിൽദാന പരിപാടികൾക്ക് 1 ലക്ഷം, കുഷാൽ നഗർ വസ്തുവിന്റെ ബാദ്ധ്യത തീർക്കുന്നതിന് 1.5 ലക്ഷം, കോട്ടയത്തു നിർദ്ദിഷ്ട പബ്ലിക് സ്കൂളിന് 25 ലക്ഷം, നിർദ്ദിഷ്ട ബസേലിയോസ് സെന്ററിന് 50 ലക്ഷം, വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് 2 ലക്ഷം, ഗൈഡൻസ് സെന്ററുകൾക്ക് 1.5 ലക്ഷം, സിവിൽ സർവ്വീസ് അക്കാഡമിക് 1 ലക്ഷം, ആദ്ധ്യാത്മിക നവോത്ഥാന പ്രവർത്തനത്തിന് 2 ലക്ഷം, വൈദിക ക്ഷേമനിധിയിലേക്ക് 50 ലക്ഷം, പഴയസെമിനാരി കോമ്പൗണ്ടിൽ സ്ഥാപിക്കുവാൻ ഉദ്ദേശിക്കുന്ന മെമ്മോറിയൽ കോംപ്ലെക്സിന് 12 ലക്ഷം രൂപ എന്നീ ചെലവുകൾ പ്രതീക്ഷിക്കുന്നു. അപ്രകാരം 3.7 ലക്ഷം രൂപയുടെ കമ്മി രേഖപ്പെടുത്തുന്ന ഈ ഇനത്തിൽ 224.9 ലക്ഷം രൂപാ ചെലവ് പ്രതീക്ഷിക്കുന്നു.

ഇന്നത്തെ യോഗത്തിന്റെ അജണ്ടായിൽ കുഷാൽ നഗർ വസ്തു വില്പന സംബന്ധിച്ചുള്ള വിഷയവും ഉൾക്കൊള്ളിച്ചിട്ടുണ്ടല്ലോ. ആയത് തീരുമാനിക്കപ്പെടുമെങ്കിൽ കിട്ടാവുന്ന ഏകദേശം 78 ലക്ഷം രൂപാ പ്രത്യേക ഫണ്ടായി നിക്ഷേപിക്കുന്നതും, സഭ അനുവദിക്കുന്ന മറ്റ് ഏതെങ്കിലും പ്രയോജനകരമായ ഒരു പ്രോജക്റ്റിന് ഉപയോഗിക്കുന്നതുമാണ് എന്നു കൂടി ഇത്തരുണത്തിൽ പ്രസ്താവിക്കുകയാണ്.

### എം.ഡി.സി. സെന്റർ

നമ്മുടെ സഭയുടെ ഒരു പ്രധാന വരുമാനമാർഗം എന്ന നിലയിൽ കരുതപ്പെടുന്ന എം.ഡി.സി. യുടെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തുന്നതിനുള്ള ചില നടപടികൾ കൈക്കൊണ്ടിട്ടുണ്ട്. വർദ്ധിച്ചുവരുന്ന കുടിശിഖയും; നിലവിലുള്ള കുറഞ്ഞ വാടകനിരക്ക് കാലോചിതമായി പരിഷ്കരിക്കുന്ന

തിനുള്ള ബുദ്ധിമുട്ടും ഇതിന്റെ പ്രവർത്തനത്തെ കാര്യമായി ബാധിച്ചിട്ടുണ്ട്. ഇതെല്ലാം പരിഹരിച്ച് ഈ സ്ഥാപനത്തെ കാര്യക്ഷമമാക്കുന്നതിനുള്ള ശ്രമം തുടരുകയാണ്.

കുടിശിഖ പിരിവും വാടകയുമായി ഈ വർഷം 15 ലക്ഷം രൂപാ വരവു പ്രതീക്ഷിക്കുന്നു. മറ്റു ചില ഇനങ്ങളിലെ വരവ് ഉൾപ്പെടെ 17.9 ലക്ഷം രൂപാ വരവും 3.65 ലക്ഷം മിച്ചമുള്ള മറ്റു ചെലവുകളും ബഡ്ജറ്റ് ചെയ്തിരിക്കുന്നു. മുനിസിപ്പൽ ടാക്സ് 2 ലക്ഷം രൂപയും മെയ്ന്റൻസിന് 3 ലക്ഷവും, കാതോലിക്കേറ്റ് അരമനയ്ക്ക് 1.95 ലക്ഷവും കാതോലിക്കേറ്റ് ഓഫീസിന് 3.5 ലക്ഷവും പ്രധാന ചെലവുകളായി ഇതിൽപ്പെടുത്തിയിട്ടുണ്ട്.

## മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്

ഇതോടനുബന്ധിച്ച് 3 ബഡ്ജറ്റുകൾ കാണാം. കോഫി എസ്റ്റേറ്റും, പള്ളിക്കുന്ന് വസ്തുവും, പുതുതായി രൂപം കൊണ്ടുവരുന്ന മലങ്കര ചർച്ച് മൂന്നാറ്റുമുക്ക് എസ്റ്റേറ്റ്. കോഫി എസ്റ്റേറ്റിൽ നിന്നും 2,64,200 രൂപാ ലാഭം ഉണ്ടായിട്ടുണ്ട്. മൂന്നാറ്റുമുക്ക് വസ്തുവിൽ ഏലം, കാപ്പി എന്നിവ കൃഷി ചെയ്തു വരുന്നു. അതിന്റെ വികസനത്തിന് 4.5 ലക്ഷം രൂപാ ബഡ്ജറ്റിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. പീരുമേട്ടിലുള്ള ഈ സ്ഥാപനത്തിൽ പ്രവർത്തനം വളരെ കാര്യക്ഷമമായി കൈകാര്യം ചെയ്യുന്ന മാനേജർ വെരി. റവ. ബസ്കീപ്പാ റമ്പാൻ തീർച്ചയായും അനുമോദനം അർഹിക്കുന്നു. ഈ സ്ഥാപനം ഭാവിയിൽ മലങ്കരസഭയ്ക്ക് ഒരു നല്ല ആസ്ഥി ആയി ഭവിക്കുമെന്ന് പ്രതീക്ഷിക്കാം. ഇതിന്റെ വളർച്ചയ്ക്കും വികസനത്തിനും സഭാകേന്ദ്രം പ്രത്യേകം ശ്രദ്ധിക്കുന്നതാണ്. അതോടൊപ്പം അവിടെ ഒരു ഉന്നത വിദ്യാഭ്യാസകേന്ദ്രവും കൂടാതെ ഒരു വേനൽക്കാല വസതിയും നിർമ്മിക്കുന്നതിനുള്ള നിർദ്ദേശവും പരിഗണനാർഹമാണ്!

## ഇരവിപേരൂർ, സെന്റ് മേരീസ് ആശുപത്രി

മലങ്കരസഭയുടെ നേരിട്ടുള്ള ഭരണത്തിലും നിയന്ത്രണത്തിലും പ്രവർത്തിക്കുന്ന ഒരു ആശുപത്രിയാണ് ഇത്. എന്നാൽ ഈ സ്ഥാപനം, അതർഹിക്കുന്നവിധത്തിലുള്ള ഒരു വികസനത്തിന് വിധേയമാക്കുവാൻ പല കാരണങ്ങളാലും സാധിച്ചിട്ടില്ല. ഈ ആശുപത്രിക്ക് ഒരു മാസ്റ്റർ പ്ലാൻ തയ്യാറാക്കി, പുരോഗതിയുടെ പാതയിൽ എത്തിക്കുവാൻ ബന്ധപ്പെട്ടവരുടെ സഹായസഹകരണം ഉണ്ടാകണമെന്ന് അഭ്യർത്ഥിക്കുന്നു. 7.6 ലക്ഷം രൂപയുടെ ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്.

## വെട്ടിയ്ക്കൽ ദയറാ

പരിശുദ്ധനായ പരുമല തിരുമേനിയുമായി അഭേദ്യ ബന്ധമുള്ള വെട്ടിയ്ക്കൽ ദയറാ സഭയുടെ നേരിട്ടുള്ള ഭരണത്തിലാണ്. സഭാകേന്ദ്രത്തിൽ

നിന്നും കഴിവിനപ്പുറമുള്ള സാമ്പത്തിക സഹായം, ഈ സ്ഥാപനത്തിന്റെ ഉന്നമനത്തിനുവേണ്ടി നൽകുന്നുണ്ട്. ഈ സാമ്പത്തിക വർഷത്തിൽ 5.5 ലക്ഷം രൂപയുടെ വരവുചെലവു കാണിക്കുന്ന ബഡ്ജറ്റ് അവതരിപ്പിക്കുന്നു.

### രഞ്ജിലാടി എസ്റ്റേറ്റ്

റബർ, നാളികേരം കൃഷികൾ ചെയ്യുന്നുണ്ട്. കർണ്ണാടകയിലുള്ള ഈ എസ്റ്റേറ്റിൽ 1.35 ലക്ഷം രൂപാ വരവ് കാണിക്കുന്നു. ഈ എസ്റ്റേറ്റ് കൂടുതൽ കാര്യക്ഷമമാക്കുവാനുള്ള ശ്രമം ആവശ്യമാണ്.

### സിവിൾ സർവ്വീസ് അക്കാഡമി

അഖിലേന്ത്യാ മത്സരപരീക്ഷകളിൽ വേണ്ട പരിശീലനം നൽകുന്ന ഈ സ്ഥാപനം ഭംഗിയായി പ്രവർത്തിച്ചുവരുന്നു. സഭാകേന്ദ്രത്തിൽ നിന്നും 1 ലക്ഷം രൂപാ ഗ്രാന്റ് വക ഇരുത്തിയിട്ടുണ്ട്. ആകെ 2.3 ലക്ഷം രൂപാ വരവു ചെലവ് പ്രതീക്ഷിക്കുന്നു.

ഇപ്രകാരം 'എ' ഷെഡ്യൂളിൽപെട്ട 18 ഇനങ്ങൾക്കുമായി 406 ലക്ഷം രൂപാ അടങ്കലായിട്ടുള്ള ബഡ്ജറ്റുകളാണ് ഈ യോഗത്തിന്റെ പരിഗണനയ്ക്കും അംഗീകാരത്തിനുമായി സമർപ്പിക്കപ്പെട്ടിട്ടുള്ളത്.

### ഷെഡ്യൂൾ 'ബി'

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിൽ ഉള്ള എല്ലാ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയുടെ ബഡ്ജറ്റ് എല്ലാംതന്നെ 1998 ഫെബ്രുവരിയിൽ നടന്ന പ. സുന്നഹദോസ് അംഗീകരിച്ച് പാസ്സാക്കിയിട്ടുള്ളതാണ്. ഇവ ഈ സഭയുടെ അറിവിനായി സമർപ്പിക്കുന്നു.

ഈ വിഭാഗത്തിൽ 91 സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകളിലായി ആകെ 1462 ലക്ഷം രൂപാ അടങ്കൽ ഉണ്ട്. ഇവയിൽ സഭാകേന്ദ്രത്തിൽ നിന്നും ഗ്രാന്റായി വരവ് കാണിച്ചിട്ടുള്ള ഇനങ്ങളിൽ, നിർദ്ദിഷ്ട സംഖ്യ ഗ്രാന്റായി നൽകുവാൻ സഭാകേന്ദ്രത്തിന് വിഭവശേഷി ഉണ്ടായിരിക്കണമെന്നില്ല; എന്നിരുന്നാലും കേന്ദ്രബഡ്ജറ്റിൽ കാണിച്ചിരിക്കുന്ന ഗ്രാന്റ് ലഭ്യമാക്കുന്നതിന് പരമാവധി ശ്രമിക്കുന്നതാണ്.

### ഷെഡ്യൂൾ 'സി'

സഭയുടേതാണെങ്കിലും സ്വയംഭരണ സ്വാതന്ത്ര്യമുള്ള 11 സ്ഥാപനങ്ങളാണ് ഈ വിഭാഗത്തിൽപെടുത്തിയിരിക്കുന്നത്. ഇവയുടെ ബഡ്ജറ്റുകൾ എല്ലാം, അതാതിന്റെ ഭരണസമിതികൾ ചർച്ചചെയ്ത് പാസ്സാക്കിയിട്ടുള്ളതാണ്. ഇവയ്ക്ക് ആകമാനം 2320 ലക്ഷം രൂപയുടെ വരവുചെലവുകൾ

പ്രതീക്ഷിക്കുന്നു.

### ഷെഡ്യൂൾ 'ഡി'

മലങ്കരസഭയിലെ എല്ലാ മെത്രാസനങ്ങളുടെയും, അവയുടെ ഭരണത്തിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകൾ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാം അതാതു മെത്രാസനയോഗങ്ങൾ പാസ്സാക്കിയിട്ടുള്ളതാണ്. ബഡ്ജറ്റു ലഭിച്ച 14 മെത്രാസനങ്ങൾ എല്ലാം കൂടി 541 ലക്ഷം രൂപയുടെ ആകമാന വരവുചെലവുകൾ രേഖപ്പെടുത്തുന്നു.

ഇപ്രകാരം എ. ബി. സി. ഡി. വിഭാഗങ്ങളിലായി മൊത്തം 47.29 കോടി രൂപയുടെ വരവുചെലവ് കാണിക്കുന്ന ബഡ്ജറ്റാണ് ഇന്ന് ഈ സഭയുടെ മുമ്പാകെ സമർപ്പിക്കപ്പെടുന്നത്. ഇതു സംബന്ധിച്ച് 1994-95 മുതലുള്ള ഒരു താരതമ്യ പഠനം താഴെ കൊടുത്തിരിക്കുന്ന സ്റ്റേറ്റുമെന്റിലൂടെ കാണാവുന്നതാണ്.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവനസഹായ പദ്ധതി

"വീടില്ലാത്ത ഏവർക്കും വീട്" എന്ന ലക്ഷ്യം മുൻനിർത്തി പ്രവർത്തിച്ചു വരുന്ന "ഭവനസഹായ പദ്ധതി" കൂടുതൽ വ്യക്തികൾക്ക് പ്രയോജനം ലഭിക്കത്തക്കവണ്ണം ഊർജ്ജിതപ്പെടുത്തേണ്ടിയിരിക്കുന്നു. എന്നാൽ സാമ്പത്തികമായ പരിമിതി അതിന്റെ പുരോഗതിക്ക് തടസ്സം സൃഷ്ടിക്കുന്നു. പ്രധാനമായും പരുമല സെമിനാരിയിൽ നിന്നും ഉള്ള സഹായധനം മാത്രമാണ് ഇപ്പോഴത്തെ ആശ്രയം. വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും ഈ പദ്ധതിക്കുവേണ്ടിയുള്ള സംഭാവനകൾ, പ്രതീക്ഷിക്കുകയാണ്. ഈ സാമ്പത്തികവർഷം 15 ലക്ഷം രൂപയുടെ വരവുചെലവു രേഖപ്പെടുത്തിയിട്ടുണ്ട്. വീടുപണിയുടെ നാലിലൊന്നു തുകയായ 5000 രൂപാ മാത്രമാണ് കേന്ദ്രവിഹിതമായി നൽകുന്നത്.

മുൻ സാമ്പത്തിക വർഷത്തിൽ 180 വീടുകൾക്കായി 9 ലക്ഷം രൂപാ കേന്ദ്രവിഹിതമായി ചെലവു ചെയ്തിട്ടുണ്ട്. പ. ബാവാ തിരുമനസ്സിലെ ശതാഭിഷേകത്തോടനുബന്ധിച്ച് 84 വീടുകൾക്ക് സഹായധനം നൽകുന്നതിന് നടപടി സ്വീകരിച്ചുവരുന്നു.

### 2. സമൂഹവിവാഹ പദ്ധതി

സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹത്തിന് സഹായം എത്തിച്ചു കൊടുക്കുക എന്നതാണ് ഈ പദ്ധതി മൂലം ഉദ്ദേശിക്കുന്നത്. 1993-ൽ ആരംഭിച്ച ഈ പദ്ധതി ഇപ്പോൾ ഏഴു ഘട്ടങ്ങളിലായി 313 വിവാഹങ്ങൾ നടത്തുന്നതിന് സഹായിച്ചിട്ടുണ്ട്.

പ. ബാവാ തിരുമനസ്സിലെ ശതാഭിഷേകത്തോടനുബന്ധിച്ച് 49 വിവാഹങ്ങൾക്കുള്ള സഹായം നൽകുകയുണ്ടായി. ഈ പദ്ധതിക്കും പരുമല സെമിനാരിയിൽ നിന്നുള്ള 8 ലക്ഷം രൂപാ ഗ്രാന്റും പ്രത്യേക സംഭാവനകളായി 4 ലക്ഷം രൂപാ പ്രതീക്ഷിച്ചുകൊണ്ടുള്ളതും കൂടി മൊത്തം 12 ലക്ഷം രൂപയാണ് ഈ ബഡ്ജറ്റിൽ വകകൊള്ളിച്ചിട്ടുള്ളത്. ഈ പദ്ധതിയുടെ നടത്തിപ്പിലും സഭാംഗങ്ങളുടെ സഹായ സഹകരണം അഭ്യർത്ഥിക്കുന്നു.

**3. മാനവശേഷി വികസന പ്രവർത്തനങ്ങൾ**

സഭയിലെ തൊഴിൽരഹിതരായ യുവജങ്ങൾക്ക് തൊഴിലവസരങ്ങൾ സൃഷ്ടിക്കുക എന്നത് ഏറ്റവും പ്രാധാന്യം അർഹിക്കുന്ന ഒരു സംഗതിയാണ്. തൊഴിൽ അവസരങ്ങൾ ചൂണ്ടിക്കാണിക്കുവാൻ സാധിച്ചാൽ തന്നെയും, നിശ്ചയമായും അതൊരു നേട്ടമായിരിക്കും. ഈ ഉദ്ദേശ്യത്തോടുകൂടി നേരത്തെ ഒരു കമ്മിറ്റി രൂപീകരിച്ച് ഒരു പ്രോജക്ട് റിപ്പോർട്ടിന് അംഗീകാരം നൽകിയതുമാണ്. അതിന്റെ തുടർനടപടി എന്ന രൂപേണ ഉദ്യോഗാർത്ഥികൾക്കുവേണ്ടി നടത്തുന്ന വിവിധ മത്സര പരീക്ഷകളിൽ വിജയം നേടുന്നതിനുള്ള പരിശീലന ക്ലാസ്സുകൾ കോട്ടയം കേന്ദ്രമാക്കി ആരംഭിച്ചു കഴിഞ്ഞു. ഇതിനകം മൂന്നുനാലു പരീക്ഷകൾക്കുവേണ്ടി ഉദ്യോഗാർത്ഥികൾക്ക് ഇപ്രകാരം കോട്ടയത്തു പ്രവർത്തിക്കുന്ന 'കാതോലിക്കേറ്റ് സ്റ്റഡി സെന്റർ' പരീശീലനം നൽകി. ഇപ്രകാരമുള്ള ഒരു നിയമാനുസൃത പരിശീലനകേന്ദ്രം സ്ഥാപിക്കുന്നതിനുവേണ്ടി ബഡ്ജറ്റിൽ ഒരു ലക്ഷം രൂപ വകകൊള്ളിച്ചിട്ടുണ്ട്.

**4. മിഷൻ പ്രവർത്തനം**

സഭയുടെ മുഖ്യ ദൗത്യമായി പരിഗണിക്കപ്പെടേണ്ട മിഷൻ പ്രവർത്തനത്തിന് അതർഹിക്കുന്ന പ്രാധാന്യം നൽകിക്കൊണ്ടാണ് ഈ ബഡ്ജറ്റ് തയ്യാറാക്കിയിട്ടുള്ളത്. സഭയിലെ മിഷനറി സെന്ററുകൾക്കും അനാഥാലയങ്ങൾക്കും ഓരോ തുക വർഷംതോറും ഗ്രാന്റായി നൽകുന്നതിനു പുറമേ, മിഷൻ ബോർഡിനും മിഷൻ പ്രവർത്തനങ്ങൾക്കും ആയി ഒരു ലക്ഷം രൂപയും വക കൊള്ളിച്ചിട്ടുണ്ട്. കൂടാതെ ഈ വർഷം ബാഹ്യകേരള മിഷൻ പ്രവർത്തനത്തിന് ഒരു സ്പെഷ്യൽ ഗ്രാന്റായി 10 ലക്ഷം രൂപ ജനറൽ ഫണ്ടിൽ വകയിരുത്തിയിട്ടുണ്ട്. ഭിലായിൽ നിന്നും നാഗപ്പൂരിലേക്ക് മാറ്റപ്പെടുന്ന സെന്റ് തോമസ് വൈദിക സെമിനാരിക്ക് ഈ വർഷവും 2 ലക്ഷം രൂപാ കൊള്ളിച്ചിട്ടുണ്ട്. ഈ തുക എല്ലാം പര്യാപ്തമാണ് എന്ന് അവകാശപ്പെടുന്നില്ല. എന്നാൽ സഭാകേന്ദ്രത്തിന്റെ സാമ്പത്തികനിലയ്ക്ക് അനുസരണമായി മാത്രമേ പ്രവർത്തിക്കുവാൻ സാദ്ധ്യമാകുന്നുള്ളു എന്ന വസ്തുത ഏവരും മനസ്സിലാക്കണമെന്നും ഈദൃശ്യ പ്രവർത്തനങ്ങൾക്ക് എല്ലാവിധ സഹായ സഹകരണങ്ങളും നൽകണമെന്നും കൂടി അഭ്യർത്ഥിക്കുകയാണ്.

## 5. മലങ്കരസഭാ വൈദിക ക്ഷേമനിധി

'1996' വൈദിക ക്ഷേമവർഷമായി പ്രഖ്യാപിച്ചുകൊണ്ട്, നമ്മുടെ വൈദികരുടെയും വൈദിക വിദ്യാർത്ഥികളുടെയും ക്ഷേമത്തിനായി ഒരു കോടി രൂപയുടെ ഒരു ഫണ്ട് ശേഖരിക്കുവാൻ നാം ഒരു ശ്രമം നടത്തി. എന്നാൽ ആ യജ്ഞം ഉദ്ദേശിച്ചപ്രകാരം നിശ്ചിത വർഷം സാധിച്ചെടുക്കുവാൻ തരപ്പെട്ടില്ല. 1997-ലും അതിനുശേഷവും ഇതിനുള്ള ശ്രമം തുടർന്നുകൊണ്ടിരുന്നു. 1998 മാർച്ച് 31 വരെ ഈ ഫണ്ടിലേക്ക് 12 ലക്ഷം രൂപാ മാത്രമാണ് പിരിഞ്ഞു കിട്ടിയത്. ഈ സാമ്പത്തിക വർഷത്തിൽ ആയത് 50 ലക്ഷം രൂപ എങ്കിലും ആയി ഉയർത്തുവാനുള്ള ശ്രമം തുടരുന്നതിനും, അതിനുശേഷം നിർദ്ദിഷ്ട ലക്ഷ്യത്തിൽ എത്തിച്ചേർന്ന് ഒരു കോടി രൂപ മുതലുള്ള ഒരു ഫണ്ട് ഈ കാര്യത്തിന് സമാഹരിക്കുന്നതിനും നമുക്ക് ഒരു തീവ്ര യജ്ഞം നടത്താം. ആയതിന്റെ വിജയത്തിന് ഏവരുടെയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുകയാണ്.

## 6. സഭയിൽ ഒരു ആത്മീയ നവോത്ഥാനം

മേൽപറഞ്ഞവയ്ക്കെല്ലാം ഉപരിയായി സഭാംഗങ്ങളുടെ ഇടയിൽ ഒരു ആത്മീയ ചൈതന്യം സൃഷ്ടിക്കുവാനുള്ള ശ്രമത്തിന് മുഖ്യ പ്രാധാന്യം നൽകി; പരിപാടികൾ ആസൂത്രണം ചെയ്തു പ്രാവർത്തികമാക്കുവാൻ ബന്ധപ്പെട്ട എല്ലാവരും ശ്രമിക്കണമെന്നുള്ളത് ഇന്നത്തെ ഒരു അടിയന്തിരാവശ്യമാണ്. സഭാംഗങ്ങൾക്ക് ഓർത്തഡോക്സ് വിശ്വാസത്തിലൂടെ ക്രിസ്തുവിനെ കാണുവാനും അനുഭവിക്കുവാനും ക്രിസ്തുവിന്റെ അനുയായികളായി ജീവിക്കുവാനും ഉള്ള അന്തരീക്ഷവും നേതൃത്വവും സൃഷ്ടിക്കപ്പെടണം. വിശ്വാസകാര്യങ്ങളിൽ സഭാംഗങ്ങൾക്ക് പ്രത്യേകിച്ച് വരുംതലമുറയ്ക്ക് താല്പര്യം ജനിപ്പിക്കുന്നതിനും ബോധനം നൽകുന്നതിനും തക്കതായ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കണം. അതിനായി ഇടവകതലത്തിലും മറ്റും പരിശീലനം സിദ്ധിച്ചവരുടെ സേവനം ഉപയോഗപ്പെടുത്താവുന്നതാണ്. പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പരുമല സെമിനാരി പോലെയുള്ള നമ്മുടെ സ്ഥാപനങ്ങൾ ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ ഉറവിടങ്ങളായിത്തീരണം. അതുപോലെതന്നെ മറ്റു കേന്ദ്രങ്ങളായ വെട്ടിക്കൽ ദയറ, വള്ളിക്കാട്ടു ദയറ, പാമ്പാടി ദയറ മുതലായവയും ഈ രീതിയിൽ പ്രയോജനപ്പെടുത്താവുന്നതാണ്. ആദ്ധ്യാത്മികതലത്തിൽ ഇന്നു കാണുന്ന ഉണർവ് നേർവഴിക്കാകേണ്ടത് അത്യാവശ്യമാണ്. ആധുനിക സംസ്കാരം സൃഷ്ടിച്ചിരിക്കുന്ന ദുഷ്പ്രവണതകളെ ഇല്ലാതാക്കാനും അവർക്കുവേണ്ട ആദ്ധ്യാത്മിക ഉപദേശം നൽകാനും സഭയ്ക്കു ചുമതലയുണ്ട്. അതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടതും സഭയുടെ ഉത്തരവാദിത്വമാണ്. ഈ രീതിയിൽ പ്രവർത്തന പദ്ധതി ആസൂത്രണം ചെയ്ത് നടപ്പിലാക്കാൻ ഉദ്ദേശി

ക്കുന്നു. ഈ ലക്ഷ്യം മുൻനിറുത്തി ഈദൃശ പ്രവർത്തനങ്ങൾക്കു വേണ്ടി 2 ലക്ഷം രൂപ ബഡ്ജറ്റിൽ വകയിരുത്തിയിട്ടുണ്ട്.

### 7. മലങ്കര ചർച്ച് മെഡിക്കൽ ബോർഡ്

മലങ്കരസഭയുടെ ആഭിമുഖ്യത്തിൽ കോലഞ്ചേരി, പരുമല മുതലായ വൻകിട ആശുപത്രികൾ ഉൾപ്പെടെ അനേകം ആശുപത്രികൾ പ്രവർത്തിക്കുന്നുണ്ട്. എന്നാൽ ഇവയിൽ ചുരുക്കം ചില ആശുപത്രികൾ മാത്രമാണ് വലിയ സാമ്പത്തിക പരാധീനതകൾ ഇല്ലാതെ നടന്നുപോകുന്നത് എന്നുള്ള സത്യം ഏവർക്കും അറിയാം. മലങ്കരസഭയിലെ ആശുപത്രികൾ അത് അർഹിക്കുന്നവിധത്തിൽ പുരോഗതി പ്രാപിക്കാത്തതിന് പല പല കാരണങ്ങൾ ചൂണ്ടിക്കാണിക്കാനുണ്ട്. അതിൽ പ്രധാനപ്പെട്ട ഒരു കാരണം ഇവ തമ്മിൽ ഒരു 'കോർഡിനേഷൻ' ഇല്ല എന്നുള്ളതാണ്. കൂടാതെ സഭാകേന്ദ്രത്തിന് ഇവയുടെ പ്രവർത്തനങ്ങളിൽ കാര്യമായ ഒരു നിയന്ത്രണവും പങ്കാളിത്തവും ഇല്ലാത്ത പരിതസ്ഥിതിയുമാണ്. ഈവക കാര്യങ്ങൾ സംബന്ധിച്ച് പഠിക്കുന്നതിനും ആവശ്യമായ ഭരണനിയന്ത്രണം നടപ്പിൽ കൊണ്ടുവരുന്നതിനും ഉദ്ദേശിച്ചുള്ള ഒരു മെഡിക്കൽ ബോർഡ് പ്രവർത്തനം ആരംഭിച്ചു എങ്കിലും കാലക്രമത്തിൽ പ്രവർത്തനരഹിതമായി എന്നതും ഒരു വസ്തുതയാണ്. അതിനാൽ നിലവിലുള്ള ഭരണഘടനയ്ക്കു വിധേയമായി ഈ മെഡിക്കൽ ബോർഡ് പുനർജീവിപ്പിച്ച് പ്രവർത്തനക്ഷമമാക്കുന്നതിനുള്ള തീരുമാനം നടപ്പാക്കുന്നതിലേക്ക് ബന്ധപ്പെട്ട ഏവരുടെയും സഹകരണം പ്രതീക്ഷിക്കുകയാണ്.

### 8. കുഷാൽനഗർ എം.ജി. ഓർച്ചാർഡ്സ്

കുഷാൽനഗറിൽ 1988-ൽ മലങ്കരസഭ ഒരു എൻജിനീയറിംഗ് കോളജ് സ്ഥാപിക്കുന്നതിനു വിലയ്ക്കു വാങ്ങിയ 50 ഏക്കർ സ്ഥലം, അതിന്റെ ഉദ്ദിഷ്ടകാര്യം സാധിക്കാതെവന്ന സാഹചര്യത്തിൽ മറ്റുവിധത്തിൽ ഉപയോഗപ്രദമാക്കുവാനുള്ള ശ്രമം നടത്തി. അതും സഭയ്ക്ക് പൊതുവെ പ്രയോജനമല്ലാതെ വന്നിരിക്കുന്ന സാഹചര്യം കണക്കിലെടുത്ത് ആ വസ്തു വിൽക്കുന്നതിന് സഭാ വർക്കിംഗ് കമ്മിറ്റിയുടെ ശുപാർശപ്രകാരം നടപടികൾ സ്വീകരിച്ചുവരുന്നു. ടി വസ്തു കൈമാറുന്നതിനുള്ള സാങ്കേതിക തടസ്സങ്ങൾ നീക്കിയശേഷം മറ്റു ചെലവു കഴിച്ച് 78 ലക്ഷം രൂപയ്ക്കു വിൽക്കുന്നതിനുള്ള ഒരു താൽക്കാലിക ഉടമ്പടി ഉണ്ടാക്കിയിട്ടുണ്ട്. ഇതിന്റെ അടിസ്ഥാനത്തിൽ മാനേജിംഗ് കമ്മിറ്റിയുടെ അനുവാദത്തിന് വിധേയമായി ഈ വസ്തു ഈ വർഷം അവസാനം തീറാധാരം എഴുതി വിൽക്കുന്നതിന് ഉദ്ദേശിക്കുന്നു. ഈ വസ്തു വിറ്റുകിട്ടുന്ന തുക മുഴുവൻ ഒരു പ്രത്യേക ഫണ്ടായി ബാങ്കിൽ നിക്ഷേപിക്കുകയും സഭയ്ക്കു പ്രയോജനകരമായിട്ടുള്ള ഒരു ആസ്ഥി ഉണ്ടാക്കിയെടുക്കുന്നതിന് മാത്രമായി ഉപയോഗിക്കുന്നതുമാണ് കരണീയമായി

ട്ടുള്ളത്.

ഈ വസ്തു കൈമാറ്റം ചെയ്യുമ്പോൾ, ഇതിന്റെ കഴിഞ്ഞ കാലത്തെ മാനേജ്മെന്റിന് ബാദ്ധ്യതയായി കണക്കാക്കപ്പെടുന്ന തുക കൊടുത്തുതീർക്കുന്നതിലേക്ക് ഒന്നര ലക്ഷം രൂപാ ബഡ്ജറ്റിൽ വകകൊള്ളിച്ചിട്ടുണ്ട്.

ഇപ്രകാരം ചെയ്യുന്നതിന് മാനേജിംഗ് കമ്മിറ്റിയുടെ അനുവാദം പ്രതീക്ഷിക്കുന്നു.

**ഉപസംഹാരം**

മേൽവിവരിച്ചപ്രകാരം നാലു വിഭാഗങ്ങളിലായി 47.3 കോടി രൂപയുടെ ബഡ്ജറ്റാണ് ഈ സഭയിൽ അവതരിപ്പിച്ചിട്ടുള്ളത്. അതിന്റെ സാമാന്യമായ ഒരു വിശദീകരണം ഞാൻ നൽകികഴിഞ്ഞു. ഓർത്തഡോക്സ് സഭാപാരമ്പര്യവും സഭയുടെ സാമ്പത്തിക കഴിവുകളും കണക്കിലെടുത്ത് ഈ ബഡ്ജറ്റിനെ പ്രത്യേകിച്ച് 'എ' വിഭാഗത്തിലുള്ളവയെപ്പറ്റി ചർച്ച ചെയ്തു; സൃഷ്ടിപരമായ നിർദ്ദേശങ്ങൾ നൽകി സഹകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു. പ്രസംഗമല്ല ആവശ്യം പ്രവർത്തനമാണ് എന്നത് വിസ്മരിക്കുന്നില്ല. അതും കൂട്ടായ പ്രവർത്തനങ്ങളിൽ കൂടി മാത്രമെ നമുക്കു നേട്ടങ്ങൾ കൈവരിക്കുവാൻ സാധിക്കുകയുള്ളു. അതിന് എല്ലാവരുടെയും സഹകരണം ഞാൻ ഒരിക്കൽ കൂടി അഭ്യർത്ഥിക്കുന്നു. ഇത്രയും സമയം ക്ഷമയോടെ എന്നെ കേട്ടിരുന്ന ഏവർക്കും നന്ദി പ്രകാശിപ്പിച്ചുകൊണ്ട് സഭയുടെ മുമ്പാകെ അവതരിക്കപ്പെട്ടിട്ടുള്ള 1998-99-ലെ ബഡ്ജറ്റും 1997-98-ലെ അധികചെലവുകളും പാസ്സാക്കിത്തരണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം കാതോലിക്കേറ്റ് ഓഫീസ്
1-5-1998

# 1999-2000-ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 27-04-1999-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 1999-2000-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പ. കാതോലിക്കാ ബാവാ തിരുമേനി, നിയുക്ത ശ്രേഷ്ഠ കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യരായ തിരുമേനിമാരെ, വന്ദ്യ കോറെപ്പിസ്കോപ്പാമാരേ, വന്ദ്യ റമ്പാച്ചന്മാരേ, വന്ദ്യ വൈദികരേ, ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ,

നമ്മുടെ കർത്താവിന്റെ ശിഷ്യനായ മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ/മാനേജിംഗ് കമ്മിറ്റി പ്രസിഡണ്ടുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന മേലദ്ധ്യക്ഷതയിലും നമ്മുടെ പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ രക്ഷാകർത്തൃത്വത്തിലും നമ്മുടെ വന്ദ്യ വൈദികരുടെ സംരക്ഷണത്തിലും ദൈനംദിനം ആത്മീയമായും ഭൗതികമായും പുരോഗതി കൈവരിച്ചുകൊണ്ടിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ ദൈവം കാത്തുസൂക്ഷിക്കട്ടെ എന്നുള്ള പ്രാർത്ഥനയോടെ ഞാൻ എന്റെ കർത്തവ്യത്തിലേക്കു കടക്കുകയാണ്.

മലങ്കര ഓർത്തഡോക്സ് സഭ ഇന്ന് മലയാളക്കരയിൽ മാത്രമല്ല, ഭാരതം മുഴുവനും, കൂടാതെ, പാശ്ചാത്യ പൗരസ്ത്യലോകം ആകമാനം പടർന്നു പന്തലിച്ചു നിൽക്കുന്നു എന്നതിൽ നമുക്ക് സന്തോഷിക്കാം. ഇപ്രകാരം ബൃഹത്തായ ഒരു സഭയുടെ 1999 ഏപ്രിൽ ഒന്നു മുതൽ 2000 മാർച്ച് മുപ്പത്തിയൊന്നു വരെയുള്ള കാലയളവിലേക്കു പ്രതീക്ഷിക്കുന്ന വരവു-ചെലവുകളുടെ ഒരു രേഖ, അഥവാ ബഡ്ജറ്റ് ഇപ്രാവശ്യവും ഈ യോഗത്തിൽ അവതരിപ്പിക്കുവാൻ സാധിക്കുന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. നേരിട്ട് ഈ വിഷയത്തിലേക്കു കടക്കുന്നതിനു മുമ്പ് കഴിഞ്ഞ സാമ്പത്തിക വർഷത്തെ ബഡ്ജറ്റും യഥാർത്ഥ ചെലവുകളും ഒന്ന് പരിശോധിക്കുന്നത് അവസരോചിതമായിരിക്കുമെന്നു കരുതുന്നു.

കഴിഞ്ഞ സാമ്പത്തിക വർഷത്തേത് 3.6 ലക്ഷം രൂപാ കമ്മി കാണിക്കുന്ന ഒരു ബഡ്ജറ്റായിരുന്നു. എങ്കിലും എല്ലാ ഇനങ്ങളിലും പ്രതീക്ഷിച്ച രീതിയിൽതന്നെ ചെലവുകൾ ചെയ്യുന്നതിനു സാധിച്ചു. കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ നമ്മുടെ പ്രധാന വരുമാനമായ കാതോലിക്കാ ദിനപ്പിരിവായി 55 ലക്ഷം രൂപാ വരവു പ്രതീക്ഷിച്ചിരുന്നു. എന്നാൽ 5 ലക്ഷം രൂപാ കൂടുതൽ സമാഹരിക്കുവാൻ സാധിച്ചു എന്നുള്ളത് ചരിതാർത്ഥ്യം നൽകുന്നു. നിശ്ചിത ലക്ഷ്യത്തിൽ കവിഞ്ഞ് കാതോലിക്കാ ദിനപ്പിരിവ് ശേഖരിച്ച 9 മെത്രാസനങ്ങൾക്ക് 288124 രൂപാ വൈദിക ശമ്പള ഫണ്ടിലേക്ക് തിരികെ നൽകി. കൂടാതെ മെത്രാസന ഓഫീസുകൾക്ക് 871498 രൂപായും മെത്രാപ്പോലീത്താ വിഹിതമായി 899000 രൂപായും അവികസിത പള്ളികൾക്ക് 10 ലക്ഷം രൂപായും നൽകുവാൻ സാധിച്ചു. ഇവയ്ക്കും പുറമേ 10 ലക്ഷം രൂപാ കരുതൽ ഫണ്ടായി നിലനിർത്തുന്നതിനും കഴിഞ്ഞു. ബഡ്ജറ്റിൽ നിർദ്ദേശിച്ചിരുന്ന ഗ്രാന്റുകൾ ഒരു പരിധിവരെ നൽകുവാനും സാധിച്ചിട്ടുണ്ട്.

പരുമല സെമിനാരിയിൽ നിന്നും നടപ്പുവർഷം 80 ലക്ഷം രൂപാ ബഡ്ജറ്റിൽ വകകൊള്ളിച്ചിരുന്നത് മുഴുവൻ വിനിയോഗിച്ചു. കോട്ടയത്ത് സ്ഥാപിക്കുവാൻ ഉദ്ദേശിക്കുന്ന പബ്ലിക്ക് സ്കൂളിനാവശ്യമായ സ്ഥലം വാങ്ങുന്നതിന് 37 ലക്ഷം രൂപാ ഉപയോഗിക്കേണ്ടതായി വന്നു. ഉത്തരേന്ത്യൻ മിഷനറി പ്രവർത്തനങ്ങൾക്ക് 9 ലക്ഷം രൂപായും വൈദിക ശമ്പള സബ്സിഡിക്ക് 1035055 രൂപയും പ്രധാനമായും ചെലവു ചെയ്തു. നമ്മുടെ സഭയുടെ ഒരു സ്ഥിര വരുമാനമായിട്ടുള്ള എം.ഡി.സി. സെന്ററിലെ വാടക പിരിവു സംബന്ധിച്ച എല്ലാ പ്രശ്നങ്ങളും പരിഹരിച്ച് വാടകക്കാരുമായി ഒരു നല്ല ബന്ധം സ്ഥാപിക്കുന്നതിനും 75% കുടിശിഖയും മാർച്ച് 31-നു മുമ്പ് പിരിച്ചെടുക്കുന്നതിനും സാധിച്ചു എന്നുള്ളത് ഒരു വലിയ നേട്ടമായി കാണാവുന്നതാണ്. ഇതിനു സഹായിച്ച ഉപസമിതി അംഗങ്ങളും ഓഫീസ് സ്റ്റാഫും അഭിനന്ദനം അർഹിക്കുന്നു. റിപ്പോർട്ടു വർഷത്തിൽ പ. ബാവാ തിരുമനസ്സിലെ ശതാഭിഷേകവർഷ സമാപനമായി 1999-ലെ ജന്മദിനം ഭംഗിയായി ആഘോഷിക്കുകയും അതോടനുബന്ധിച്ച് 85 വീടുകൾക്കുള്ള ധനസഹായവും 34 വിവാഹങ്ങൾക്കുള്ള സഹായവും നൽകുകയും ചെയ്തു എന്നുള്ളത് സന്തോഷത്തോടെ പ്രസ്താവിക്കുന്നു. അപ്രകാരം 1998-99 ലെ സാമ്പത്തികവർഷം സഭയെ സംബന്ധിച്ചിടത്തോളം സാമ്പത്തിക സാമൂഹ്യ മണ്ഡലങ്ങളിൽ അർഹിക്കുന്ന പുരോഗതി കൈവരിച്ച ഒരു കാലഘട്ടം ആയിരുന്നു.

സഭാസമാധാന ശ്രമങ്ങളും സഭാകേസുകളും സംബന്ധിച്ച് നടപ്പുവർഷവും സാരമായ പുരോഗതി കൈവരിക്കുവാൻ സാധിച്ചില്ല. എന്നിരുന്നാലും എത്രയുംവേഗം ഈ ദുസ്ഥിതിക്ക് ഒരു പര്യവസാനം ഉണ്ടായികാണുവാൻ മലങ്കരസഭാമക്കളുടെ പ്രാർത്ഥന സഹായകമാവട്ടെ എന്നു പ്രത്യാശിക്കുന്നു.

ഇത്രയും കാര്യങ്ങൾ ആമുഖമായി പ്രസ്താവിച്ചുകൊണ്ട് ഞാൻ വിഷയത്തിലേക്ക് കടക്കുകയാണ്. വളർന്നുവരുന്ന ഓർത്തഡോക്സ് സഭയ്ക്ക് അനുയോജ്യമായ ഒരു സാമ്പത്തിക മാർഗ്ഗരേഖയാണ് ഇവിടെ അവതരിക്കപ്പെടുന്നതെന്ന് പറയുവാൻ ഞാൻ തുനിയുന്നില്ല. എന്നിരുന്നാലും സഭയുടെ എല്ലാ വരുമാനമാർഗ്ഗങ്ങളും കണക്കിലെടുത്തുകൊണ്ട്; ആവശ്യങ്ങളും അത്യാവശ്യങ്ങളും ശരിക്കു വിലയിരുത്തി, ചർച്ച് അക്കൗണ്ട്സ് കമ്മിറ്റിയുടെയും സഭാ വർക്കിംഗ് കമ്മിറ്റിയുടെയും ആലോചനയോടും അംഗീകാരത്തോടുംകൂടി ക്രോഡീകരിച്ചിട്ടുള്ളതാണ് എ ഷെഡ്യൂളിൽപെട്ട ഇനങ്ങൾ എല്ലാംതന്നെ. എങ്കിൽതന്നെയും സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വാഗതം ചെയ്യുന്നതോടൊപ്പം എല്ലാവരുടെയും സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊണ്ട് ഈ ബഡ്ജറ്റ് ഔപചാരികമായി, ഈ സഭയുടെ മുമ്പാകെ, സവിനയം ഞാൻ അവതരിപ്പിക്കുകയാണ്.

**ബഡ്ജറ്റിന്റെ ഘടന**

പുനർനിർണ്ണയത്തിന് വിധേയമാക്കപ്പെട്ടിട്ടുള്ള എ. ബി. സി. ഡി. തരംതിരിവ് ഈ വർഷവും മുൻപതിവുപോലെ അടിസ്ഥാനമാക്കിയിട്ടുള്ളതാണ് ഈ ബഡ്ജറ്റ്. മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയുടെയും നേരിട്ടുള്ള നിയന്ത്രണത്തിൽ കൈകാര്യം ചെയ്യപ്പെടുന്ന താഴെ പറയുന്ന ഇനങ്ങൾ 'എ' ഷെഡ്യൂൾ എന്ന വിഭാഗത്തിൽപെടുന്നു.

1. പഴയസെമിനാരി.
2. എം. ഡി. സെമിനാരി.
3. കാതോലിക്കാ ദിനപ്പിരിവ്.
4. കാതോലിക്കേറ്റ് ഓഫീസ്.
5. കാതോലിക്കേറ്റ് പ്രസ്.
6. ജനറൽ ഫണ്ട്.
7. പീരുമേട് കോഫി എസ്റ്റേറ്റ്.
8. പീരുമേട് പള്ളിക്കുന്ന് വസ്തു.
9. പീരുമേട് മൂന്നാറ്റുമുക്ക് എസ്റ്റേറ്റ്.
10. സെന്റ് മേരീസ് ആസ്പത്രി, ഇരവിപേരൂർ.
11. സെന്റ് തോമസ് ദയറാ, വെട്ടിക്കൽ.
12. എം.ഡി.സി. സെന്റർ.
13. മലങ്കരസഭാ ഡവലപ്മെന്റ് ഫണ്ട്.
14. റഞ്ചിലാടി എസ്റ്റേറ്റ്.
15. സിവിൽ സർവ്വീസ് അക്കാഡമി.
16. നാച്ചറൽ കലാമിറ്റി ഫണ്ട്.
17. ഭവനസഹായ പദ്ധതി.

18. സമൂഹവിവാഹ പദ്ധതി.

ഇവയിൽ പ്രധാനപ്പെട്ട ഇനങ്ങളെപ്പറ്റി സമഗ്രമായ ഒരു വിശകലനം ആവശ്യമായി തോന്നുന്നു.

**പഴയസെമിനാരി**

കോട്ടയം പഴയസെമിനാരിക്ക് 775250 രൂപയുടെ വരവുചെലവു കാണിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. റബർ കൃഷിയിൽ നിന്നും ഉള്ള രണ്ടര ലക്ഷം രൂപയും, മറ്റു സംഭാവനകളുമാണ് പ്രധാന വരുമാനം. സഭാകേന്ദ്രത്തിൽ നിന്നും ഒന്നര ലക്ഷം രൂപാ ഗ്രാന്റ് പ്രതീക്ഷിക്കുന്നു. സെമിനാരിയുടെ ദൈനംദിന ചെലവുകൾക്കു പുറമേ കെട്ടിടത്തിന്റെ കേടുപാടുകൾ നീക്കുവാൻ മൂന്നര ലക്ഷം രൂപാ വകയിരുത്തിയിട്ടുണ്ട്.

**എം.ഡി. സെമിനാരി**

എം.ഡി. സെമിനാരിയിൽ ഉണ്ടായിരുന്ന കാർഷിക വരുമാനവും വാടക വരവും കുറഞ്ഞിരിക്കുന്നു എങ്കിലും 23700 രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു.

**കാതോലിക്കാദിനപിരിവ്**

മലങ്കരസഭയിലെ എല്ലാ അംഗത്വ ഭവനങ്ങളെയും പള്ളികളെയും പങ്കെടുപ്പിച്ചുകൊണ്ട്, തികച്ചും വ്യവസ്ഥാപിത രീതിയിൽ നടത്തപ്പെടുന്ന കാതോലിക്കാദിനവും അതോടനുബന്ധിച്ചുള്ള പിരിവും പൂർവ്വാധികം ഭംഗിയായി ഈ വർഷവും നടത്തപ്പെടുകയാണ്. ബഡ്ജറ്റു വർഷത്തെ കാതോലിക്കാദിനം മാർച്ചു മാസം 21-ാം തീയതി ആഘോഷിച്ചു. അന്നേദിവസം മലങ്കര സഭയിലെ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ യുവജനസംഗമവും അതോടനുബന്ധിച്ച് കോട്ടയത്തു നടന്ന യുവജനറാലിയും തുടർന്ന് മാർ ഏലിയാ കത്തീഡ്രൽ അങ്കണത്തിൽ വച്ച് നടന്ന മഹാസമ്മേളനവും ഒരു പുതുമയാണ്. തീർച്ചയായും ഈ രീതിയിൽ പരിപാടികൾ ആവിഷ്കരിച്ച യുവജനപ്രസ്ഥാനത്തിന്റെ ചുമതലക്കാർ അഭിനന്ദനം അർഹിക്കുന്നു.

ഈ വർഷം 60 ലക്ഷം രൂപയാണ് കാതോലിക്കാദിനപ്പിരിവിന്റെ ലക്ഷ്യമായി നിശ്ചയിച്ചിട്ടുള്ളത് എങ്കിലും 70 ലക്ഷം രൂപയെങ്കിലും ശേഖരിക്കുവാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു. മലങ്കരയിലുള്ള 14 മെത്രാസനങ്ങൾക്കും നിശ്ചയിച്ചിട്ടുള്ള ലക്ഷ്യത്തിൽ കവിഞ്ഞു ലഭിക്കുന്ന തുക മുഴുവൻ തിരികെ അതതു മെത്രാസനത്തിലെ വൈദികരുടെ ശമ്പളഫണ്ടിലേക്ക് ഈ വർഷവും നൽകുന്നതാണ്. ആയതിനാൽ പ. ബാവാതിരുമനസ്സിലെ ആഹ്വാനം കണക്കിലെടുത്ത് ഒരു ദിവസത്തെ വരുമാനം സഭയ്ക്കു നൽകിയാൽ ഒരു കോടി രൂപാ എങ്കിലും സമാഹരിക്കുവാൻ സാധിക്കും എന്നുള്ള

യാഥാർത്ഥ്യം മനസ്സിലാക്കി മെത്രാസനതലത്തിലും ഇടവകതലത്തിലും ചുമ തലപ്പെട്ടവർ ശ്രമിക്കണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.

ഈ വർഷവും മൊത്തം പിരിവിന്റെ 1/3 ഭാഗം മെത്രാപ്പോലീത്തന്മാർക്കും മെത്രാസന ഓഫീസുകൾക്കുമായി മാറ്റിവെച്ചിട്ടുണ്ട്. ബാക്കിയുള്ള 40 ലക്ഷം രൂപാ ഉപയോഗിച്ച് സഭയുടെ ഇതര ചെലവുകൾ നടത്തേണ്ടിയിരിക്കുന്നു. അപ്രകാരം കാതോലിക്കേറ്റ് അരമനയ്ക്ക് മൂന്നര ലക്ഷം രൂപ, കാതോലി ക്കേറ്റ് ഓഫീസിന് 13 ലക്ഷം രൂപ, കളക്ഷൻ ചെലവിന് 3 ലക്ഷം രൂപാ, മിഷൻ പ്രവർത്തനത്തിന് 2 ലക്ഷം രൂപാ, നാഗപ്പൂർ സെന്റ് തോമസ് സെമി നാരിക്ക് 5 ലക്ഷം രൂപാ, ആദ്ധ്യാത്മിക സംഘടനകൾക്ക് 1 ലക്ഷം രൂപാ, അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കും 12 ലക്ഷം രൂപാ, ജനറൽ അക്കൗണ്ടിലേക്ക് ഉദ്ദേശം 6 ലക്ഷം രൂപാ എന്നിവയാണ് പ്രധാനമായ ചെലവുകൾ. 10 ലക്ഷം രൂപാ എങ്കിലും ഒരു കരുതൽ ധന മായി മാറ്റിവയ്ക്കുവാനും ഉദ്ദേശിക്കുന്നു. ഇപ്രകാരം ഉദ്ദേശം 80 ലക്ഷം രൂപാ യുടെ വരവു ചെലവ് കണക്കാക്കുന്നു.

ആയതിനാൽ ഇനിയും തുക പിരിച്ചെടുക്കുവാൻ ഏവരുടെയും സഹായ സഹകരണങ്ങൾ ഒരിക്കൽകൂടി അഭ്യർത്ഥിക്കുന്നു.

## കാതോലിക്കേറ്റ് ഓഫീസ്

ലോകവ്യാപകമായിട്ടുള്ള മലങ്കരസഭയുടെ ആസ്ഥാനവും ഓഫീസും അർഹിക്കുന്ന രീതിയിൽ നവീകരിക്കുന്നതിനും ആധുനീകരിക്കുന്നതിനും ഉള്ള ശ്രമം തുടരുന്നു. ഓഫീസിന്റെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാ ക്കുന്നതിനുള്ള പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തേണ്ടതുണ്ട്. കാതോലിക്കാ ദിനപിരിവിൽ നിന്നും 13 ലക്ഷവും എം.ഡി.സി. സെന്ററിൽ നിന്നും 4 ലക്ഷവും ഉൾപ്പെടെ മൊത്തം 17 ലക്ഷം രൂപാ ഓഫീസ് ആവശ്യത്തിന് മാറ്റിവയ്ക്കുന്നു. ഓഫീസ് സ്റ്റാഫിന്റെ വേതനം കാലോചിതമായി പരിഷ്കരിക്കുവാനും ഉദ്ദേ ശമുണ്ട്. ശമ്പളത്തിന് 6 ലക്ഷം രൂപയും പോസ്റ്റേജിന് 3 ലക്ഷം രൂപായും ടെലഫോൺ ചെലവുകൾക്ക് രണ്ടര ലക്ഷം രൂപായും ഓഫീസ് ഉപകരണ ങ്ങൾക്ക് 1 ലക്ഷം രൂപയും പ്രിന്റിംഗ് - സ്റ്റേഷനറിക്ക് രണ്ടര ലക്ഷം രൂപയും പ്രധാന ചെലവുകളാണ്.

## കാതോലിക്കേറ്റ് പ്രസ്

കാതോലിക്കേറ്റ് ഓഫീസ്, അരമന മുതലായവയുടെ പ്രിന്റിംഗ് നടത്തു ന്നതിന് ഇപ്പോൾ നിലവിലുള്ള പ്രസ് അപര്യാപ്തമാണ്. ആയതിനാൽ ഒരു "ഓഫ്സെറ്റ് പ്രസ്സ്" സഭയ്ക്കായി വാങ്ങുന്നതിനും സഭയുടെ എല്ലാ പ്രസി ദ്ധീകരണങ്ങളുടെയും സണ്ടേസ്കൂൾ, മലങ്കരസഭ മുതലായവയുടെയും പ്രിന്റിംഗ് ജോലി മുഴുവനായി കേന്ദ്രത്തിൽ നടത്തുന്നതിനും ഈ രീതിയി

ലുള്ള പ്രസ് അത്യാവശ്യമായി കാണുന്നതിനാൽ അതിനുവേണ്ടി 10 ലക്ഷം രൂപാ ബഡ്ജറ്റിൽ വകകൊള്ളിച്ചിട്ടുണ്ട്. അതുൾപ്പെടെ മൊത്തം 15 ലക്ഷം രൂപായുടെ വരവ് ചെലവ് പ്രതീക്ഷിക്കുന്നു.

### ജനറൽ അക്കൗണ്ട് / ഫണ്ട്

സഭയുടെ പൊതുവിലുള്ള വരവും ചെലവും ഉൾക്കൊള്ളുന്നതാണ് ഈ ഇനം. സഭയുടെ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ നിന്നും പരുമല സെമിനാരി ഫണ്ടിൽ നിന്നും ലഭിക്കുന്ന തുകയാണ് ഈ ഇനത്തിലുള്ള വരവ്. 1999–2000 ൽ പരുമല നിന്നും 80 ലക്ഷം രൂപായും മറ്റ് ഇനങ്ങളിലുള്ള 1,43,75,178 രൂപായും ഉൾപ്പെടെ 2,23,75,178 രൂപാ വരവ് കണക്കാക്കപ്പെടുന്നു.

### പ്രധാന ചെലവുകൾ

കോട്ടയം പഴയസെമിനാരിയിൽ നിർമ്മിക്കുന്ന 'സ്മൃതി' സമുച്ചയത്തിന് 10 ലക്ഷം, പഴയസെമിനാരിക്ക് ഒന്നര ലക്ഷം, പീരുമേട് വസ്തുവികസനത്തിന് 2.1 ലക്ഷം, സഭയുടെ അത്യാവശ്യ ചെലവുകൾക്ക് 15 ലക്ഷം, വൈദിക ശമ്പള സബ്സിഡിക്ക് 15 ലക്ഷം, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിക്ക് 2 ലക്ഷം, മെത്രാസന കേന്ദ്രങ്ങൾക്ക് രണ്ടര ലക്ഷം, സഭയിലെ ആസ്പത്രികൾക്ക് 3 ലക്ഷം, കാതോലിക്കേറ്റ് ഓഫീസ് പരിഷ്കരണത്തിന് 2 ലക്ഷം, മെത്രാപ്പോലീത്തൻ ഫണ്ട് 2 ലക്ഷം, ആകസ്മിക ചെലവുകൾക്ക് ഒന്നര ലക്ഷം, സെൻട്രൽ സെക്രട്ടറിയേറ്റ് കെട്ടിടത്തിന് 15 ലക്ഷം, ദേവലോകം അരമന ആർച്ചിന് 2.5 ലക്ഷം, തൊഴിൽദാന പരിപാടികൾക്ക് 1.5 ലക്ഷം, എം.ജി. ഓർച്ചാർഡിന് 2 ലക്ഷം, നിർദ്ദിഷ്ട പബ്ലിക് സ്കൂളിന് 25 ലക്ഷം, ബസ്സേലിയോസ് സെന്ററിന് 50 ലക്ഷം, മെഡിക്കൽ കോളജ് ഗൈഡൻസ് സെന്ററുകൾക്ക് 50000, സിവിൽ സർവ്വീസ് അക്കാഡമിക്ക് ഒരു ലക്ഷം, ആദ്ധ്യാത്മിക നവോത്ഥാന പ്രവർത്തനത്തിന് ഒരു ലക്ഷം, മലങ്കര അസ്സോസിയേഷൻ ചെലവുകൾക്ക് 4 ലക്ഷം എന്നീ ഇനങ്ങളിലുള്ള ചെലവുകൾ പ്രതീക്ഷിക്കുന്നു.

ജനറൽ ഫണ്ടിലെ വരവുകളുടെ അടിസ്ഥാനത്തിൽ മേൽപറഞ്ഞ ഇനങ്ങളിലെ ചെലവുകൾ നിയന്ത്രിക്കേണ്ടതായി വരാവുന്നതാണ്. മുകളിൽ പ്രതിപാദിച്ചിട്ടുള്ളവ കൂടാതെ മറ്റു പല ഇനങ്ങളും ഉൾപ്പെടെ 2,14,18,700 രൂപാ ചെലവും 9,56,478 രൂപാ അധിക വരുമാനവും ഉള്ള ഒരു ബഡ്ജറ്റാണ് ഈ സാമ്പത്തികവർഷം അവതരിപ്പിക്കപ്പെടുന്നത് എന്ന വിവരം അറിയിച്ചുകൊള്ളട്ടെ.

### പീരുമേട് വസ്തുക്കൾ

പീരുമേട്ടിൽ മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്, പള്ളിക്കുന്നു വസ്തു,

മൂന്നാറ്റുമുക്ക് വസ്തു എന്നിങ്ങനെ മൂന്നു വിഭാഗങ്ങൾ ഉണ്ട്. ഇതിൽ മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്, രണ്ടു ലക്ഷത്തിൽപരം രൂപാ അറ്റാദായം ഉണ്ടാക്കിയിട്ടുണ്ട്. പള്ളിക്കുന്ന് വസ്തുവിൽ നിന്നും ഒരു ലക്ഷത്തിൽപരം രൂപാ ആദായം കാണിക്കുന്നുണ്ട്. എന്നാൽ ഈ ആദായം അവിടെയുള്ള എസ്റ്റേറ്റുകളുടെ വികസനത്തിനു തന്നെ ഉപയോഗപ്പെടുത്തുകയാണ്.

ഇത്തരുണത്തിൽ വിസ്തൃതമായ ഈ വസ്തുവകകളുടെ കാര്യക്ഷമവും ആസൂത്രിതവുമായ വികസന പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന മാനേജർ വെരി. റവ. ബസ്കീപ്പാ റമ്പാച്ചൻ അഭിനന്ദനം അർഹിക്കുന്നു. അതിനാൽ ഇതിന്റെ വളർച്ചയ്ക്കും വികസനത്തിനും സഭാകേന്ദ്രത്തിന്റെ പ്രത്യേക കരുതൽ അനുപേക്ഷണീയമാണ്.

മലങ്കര കോഫി എസ്റ്റേറ്റിന് 7,75000 രൂപയും പള്ളിക്കുന്നു വസ്തുവിന് 2,33,500 രൂപയും, മൂന്നാറ്റുമുക്കു വസ്തുവിന് 5,18,000 രൂപയും വരവുചെലവ് കാണിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്.

## സെന്റ് മേരീസ് ആശുപത്രി, ഇരവിപേരൂർ

സഭാകേന്ദ്രത്തിന്റെ നേരിട്ടുള്ള ഭരണത്തിൽ ഉള്ള ഒരു സ്ഥാപനമാണിത്. അതിന്റെ പ്രവർത്തനങ്ങൾ പൂർവ്വാധികം കാര്യക്ഷമമായി നടക്കുന്നു. 25,88,200 രൂപാ വരവുചെലവു പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. ആസ്പത്രിക്ക് ഒരു പുതിയ ബ്ലോക്ക് നിർമ്മിക്കുന്നതിനുള്ള പദ്ധതി പരിഗണനയിൽ ഉണ്ട്. എന്നാൽ അതിനുള്ള 15 ലക്ഷം രൂപാ സംഭാവന ഇനത്തിൽ പ്രതീക്ഷിക്കുന്നതിനാൽ വ്യക്തികളും സ്ഥാപനങ്ങളും ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധ ചെലുത്തി സംരംഭം വിജയിപ്പിക്കണമെന്നു കൂടി ഈ അവസരത്തിൽ അഭ്യർത്ഥിക്കുകയാണ്.

## സെന്റ് തോമസ് ദയറാ, വെട്ടിയ്ക്കൽ

പ. പരുമല തിരുമേനിയുടെ ബാല്യകാല ജീവിതവുമായി ആദ്ധ്യാത്മിക ബന്ധമുള്ള വെട്ടിയ്ക്കൽ ദയറാ, മലങ്കരസഭയുടെ ഒരു പ്രധാന സ്ഥാപനമാണ്. പുരാതന ദയറായും ചാപ്പലും അതേപടി നിലനിർത്തി സൂക്ഷിക്കുന്നു. സഭാകേന്ദ്രത്തിൽ നിന്നും വേണ്ടത്ര സഹായം ഈ സ്ഥാപനത്തിന്റെ ഉന്നമനത്തിനുവേണ്ടി നൽകിക്കൊണ്ടിരിക്കുകയാണ്. ആകെ 3,82,200 രൂപയുടെ വരവുചെലവ് കാണിക്കുന്നു. റബ്ബർ കൃഷിയിൽ നിന്നും ഉള്ള വരുമാനമാണ് പ്രധാനം. കെട്ടിടത്തിന്റെ കേടുപാടു തീർക്കുവാൻ ആവശ്യമായ തുക സഭാമക്കളിൽ നിന്നും സംഭാവനയായി പ്രതീക്ഷിക്കുന്നു. കൂടാതെ, നമ്മുടെ സ്കൂൾ കോർപ്പറേറ്റ് മാനേജ്മെന്റിന്റെ ചുമതലയിൽ ഒരു ഇംഗ്ലീഷ് മീഡിയം സ്കൂൾ ഇവിടെ ആരംഭിച്ചിട്ടുമുണ്ട്.

## എം.ഡി.സി. സെന്റർ

നമ്മുടെ സഭയുടെ ഒരു പ്രധാന വരവ് ഈ സെന്ററിലെ വാടകയിൽ നിന്നും കിട്ടുന്ന തുകയാണ്. കഴിഞ്ഞ സാമ്പത്തിക വർഷം, ഈ കെട്ടിടത്തിലെ 77 വാടകമുറികളുടെയും വാടക ഗണ്യമായി വർദ്ധിപ്പിക്കുന്നതിനും 75% കുടിശിഖയും പിരിച്ചെടുക്കുന്നതിനും സാധിച്ചു എന്നുള്ളതും ചാരിതാർത്ഥ്യം നൽകുന്ന ഒരു വസ്തുതയാണ്. ഇപ്പോൾ ഈ സ്ഥാപനത്തിന്റെ ഭരണം, സഭാ സെക്രട്ടറിയേറ്റ്, പ. ബാവാ തിരുമേനി നിയമിച്ച ഒരു ഉപസമിതിയുടെ മേൽനോട്ടത്തിൽ നടത്തുന്നു. ഈ സാമ്പത്തിക വർഷത്തിൽ 21 ലക്ഷം രൂപയുടെ വരവും ചെലവും ബഡ്ജറ്റു ചെയ്തിരിക്കുന്നു. കഴിഞ്ഞ വർഷത്തെ നീക്കി ഇരിപ്പും ഈ സാമ്പത്തിക വർഷത്തിൽ മിച്ചമായി വന്നേക്കാവുന്ന 6 ലക്ഷം രൂപയും ഉൾപ്പെടെ 20 ലക്ഷം രൂപാ ഒരു കരുതൽ നിധി രൂപീകരിക്കുവാൻ ഈ വർഷം സാധിക്കുമെന്ന് പ്രതീക്ഷിക്കുകയാണ്.

## മലങ്കരസഭാ ഡവലപ്മെന്റ് ഫണ്ട്

സഭയുടെ വികസനത്തിനായി രൂപീകരിച്ച ഒരു പ്രത്യേക ഫണ്ടാണിത്. ഇതിൽ നിന്നും കഴിഞ്ഞ വർഷം 5,21,822 രൂപാ ലോണായി സുൽത്താൻ ബത്തേരി കോളജിന് നൽകിയതാണല്ലോ. ഈ തുക തിരികെ വരവായി കാണിച്ചുകൊണ്ട് 6,52,410 രൂപയുടെ ഒരു ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. ഈ ഫണ്ടിന്റെ വിപുലീകരണം അനിവാര്യമാകയാൽ സാമ്പത്തികശേഷിയുള്ള ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും സഹായം പ്രതീക്ഷിക്കുകയാണ്.

## റഞ്ജിലാടി എസ്റ്റേറ്റ്

റബർ, നാളികേരം എന്നിവ ഇവിടെ കൃഷി ചെയ്യുന്നു. കർണ്ണാടക സ്റ്റേറ്റിൽ സ്ഥിതിചെയ്യുന്ന ഈ എസ്റ്റേറ്റിന്റെ പ്രവർത്തനത്തിന് 115000 രൂപയുടെ ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്.

## സിവിൽ സർവ്വീസ് അക്കാഡമി

തിരുവനന്തപുരം ആസ്ഥാനമാക്കി സഭയുടെ ചുമതലയിൽ ഭംഗിയായി നടത്തപ്പെടുന്ന ഈ സ്ഥാപനത്തിൽ നിന്നും വിദ്യാർത്ഥി വിദ്യാർത്ഥിനികൾക്ക് അഖിലേന്ത്യാ മത്സരപരീക്ഷകളിൽ പങ്കെടുക്കുന്നതിന് ആവശ്യമായ പരിശീലനം നൽകപ്പെടുന്നു. സഭാകേന്ദ്രത്തിൽ നിന്നും ഒരു ലക്ഷം രൂപാ ഗ്രാന്റ് നൽകുന്നതുൾപ്പെടെ 264700 രൂപയുടെ വരവുചെലവ് രേഖപ്പെടുത്തുന്നു.

## നാച്വറൽ കലാമിറ്റി ഫണ്ട്

1227479 രൂപായുടെ സ്ഥിരനിക്ഷേപം ഉൾപ്പെടെ 1462479 രൂപയുടെ വരവ്

പ്രതീക്ഷിക്കുന്നു. പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ശുപാർശ അനുസരിച്ച് ഈ ഫണ്ടിൽ നിന്നും 10 ലക്ഷം രൂപാ നാഗപ്പൂർ സെന്റ് തോമസ് തിയോളജിക്കൽ സെമിനാരിക്ക് ലോൺ നൽകുവാൻ ബഡ്ജറ്റ് നിർദ്ദേശമുണ്ട്. കൂടാതെ 1998-99 ൽ ഈ ഇനത്തിൽ ചെലവാക്കിയ 225000 രൂപാ തിരികെ ജനറൽ അക്കൗണ്ടിലേക്കു മാറ്റപ്പെടുകയും വേണം. നീക്കിബാക്കി ഉള്ള ഉദ്ദേശം 2.37 ലക്ഷം രൂപാ ഈ വർഷത്തെ ചെലവിന് നീക്കിവച്ചിട്ടുണ്ട്.

### ഭവനസഹായ പദ്ധതി

പരുമല സെമിനാരിയിൽ നിന്നും പ്രതീക്ഷിക്കുന്ന 960000 രൂപാ ഗ്രാന്റും സ്ഥിരനിക്ഷേപം 563356 രൂപയും മറ്റു സംഭാവനകളും ഉൾപ്പെടെ 1723356 രൂപായുടെ വരവ് ഉണ്ട്. അതനുസരിച്ചുള്ള സഹായം ഈ രംഗത്ത് ചെയ്യുവാൻ ഈ വർഷം സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു. നിലവിലുള്ള ഭവനസഹായ പദ്ധതി നിബന്ധനകളിൽ ഭേദഗതി വരുത്തി 1999-2000 സാമ്പത്തികവർഷം മുതൽ കേരള സർക്കാരുമായി സഹകരിച്ച് വീടില്ലാത്തവർക്ക് വീട് നിർമ്മിച്ച് കൊടുക്കുന്നതിനുള്ള പുതിയ പദ്ധതി സെൻട്രൽ കമ്മിറ്റി തീരുമാനത്തിന് വിധേയമായി പ്രാവർത്തികമാക്കാമെന്ന് പ്രതീക്ഷിക്കുന്നു.

### സമൂഹവിവാഹ പദ്ധതി

പരുമല സെമിനാരിയിൽ നിന്നും പ്രതീക്ഷിക്കുന്ന 8 ലക്ഷം രൂപായും സ്ഥിരനിക്ഷേപമായിട്ടുള്ള 8 ലക്ഷം രൂപായും സംഭാവനയായി രണ്ടു ലക്ഷം രൂപായും വരവ് കാണിച്ചുകൊണ്ട് 18 ലക്ഷം രൂപയുടെ വിവാഹസഹായ പദ്ധതി നടപ്പിലാക്കുവാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

കഴിഞ്ഞ സാമ്പത്തികവർഷത്തിൽ പ. ബാവാ തിരുമനസ്സിലെ ജന്മശതാഭിഷേകത്തോടനുബന്ധിച്ച് 15000 രൂപാ വീതം 34 വിവാഹങ്ങൾക്ക് ധനസഹായം ചെയ്യുവാൻ സാധിച്ചു എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. ഇതിനുള്ള തുക മുഴുവൻ മസ്കറ്റ്, ദുബായി, മുതലായ ഗൾഫ് മേഖലയിൽ ഉള്ള പള്ളികളിൽ നിന്നും വ്യക്തികളിൽ നിന്നും സംഭാവനയായി ലഭിച്ചതാണെന്നുള്ള വസ്തുത കൂടി അറിയിക്കുന്നു.

### ഷെഡ്യൂൾ 'ബി'

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലും മേൽനോട്ടത്തിലും നടത്തപ്പെടുന്ന സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഈ വിഭാഗത്തിലുള്ള ബഡ്ജറ്റുകൾ 1999 ഫെബ്രുവരി സുന്നഹദോസ് അംഗീകരിച്ചിട്ടുള്ളതാണ്. ഇവ ഈ സഭയുടെ അറിവിലേക്കായി സമർപ്പിക്കുന്നു.

ഈ വിഭാഗത്തിൽ 85 സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ബഡ്ജറ്റ് നൽകിയിട്ടുണ്ട്. അവയിൽ ആകമാനം 1610 ലക്ഷം രൂപായുടെ വരവുചെലവ് കാണുന്നു. ഇവയിൽ പലതിനും സഭാകേന്ദ്രത്തിൽ നിന്നും കഴിവനുസരിച്ചുള്ള ഗ്രാന്റ് നൽകുന്നുണ്ട്. എന്നാൽ അവ അതതു ബഡ്ജറ്റിൽ പ്രതീക്ഷിക്കുന്ന തുകയായിരിക്കണമെന്നില്ല എന്നു കൂടി അറിയിക്കുന്നു. എന്നിരുന്നാലും കേന്ദ്രബഡ്ജറ്റിൽ കാണിച്ചിരിക്കുന്ന ഗ്രാന്റ് നൽകുന്നതിന് പരമാവധി ശ്രമിക്കുന്നതാണ്.

### ഷെഡ്യൂൾ 'സി'

സഭയുടെ സ്വത്താണെങ്കിലും സ്വയംഭരണസ്വാതന്ത്ര്യം ഉള്ള 10 സ്ഥാപനങ്ങളാണ് ഈ വിഭാഗത്തിൽ ഉൾപ്പെടുത്തപ്പെട്ടിരിക്കുന്നത്. ഇവയുടെ ബഡ്ജറ്റുകൾ എല്ലാംതന്നെ അതാതിന്റെ ഗവേണിംഗ് ബോർഡുകൾ പാസ്സാക്കിയിട്ടുള്ളതാണ്. ഇവയ്ക്ക് ആകെ 1207 ലക്ഷം രൂപായുടെ വരവുചെലവ് പ്രതീക്ഷിക്കുന്നുണ്ട്.

### ഷെഡ്യൂൾ "ഡി"

നമ്മുടെ സഭയിലെ എല്ലാ മെത്രാസനങ്ങളുടെയും അവയുടെ ഭരണത്തിൻകീഴിലുള്ള സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകൾ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാം തന്നെ അതതു മെത്രാസന കൗൺസിലുകൾ പാസ്സാക്കിയിട്ടുള്ളതാണ്. ബഡ്ജറ്റുകൾ ലഭിച്ച മെത്രാസനങ്ങൾക്ക് 693 ലക്ഷം രൂപയുടെ വരവുചെലവ് കാണിക്കുന്നു.

ഇപ്രകാരം എ, ബി, സി, ഡി വിഭാഗങ്ങളിലായി മൊത്തം 3980 ലക്ഷം രൂപായുടെ അടങ്കൽ വരവുചെലവ് ഉണ്ട്. ഇത് മലങ്കരസഭയുടെ മൊത്തം ബഡ്ജറ്റായി പരിഗണിക്കപ്പെടുന്നു. ആയത് ഈ സഭയുടെ മുമ്പാകെ ഔപചാരികമായി ഞാൻ അവതരിപ്പിക്കുകയാണ്.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവനസഹായ പദ്ധതി

വീടില്ലാത്ത ഏവർക്കും വീട് എന്ന ലക്ഷ്യം മുൻനിർത്തി പ്രവർത്തിക്കുന്ന സഭയുടെ "ഭവനസഹായ പദ്ധതി" കൂടുതൽ ആളുകൾക്ക് പ്രയോജനം ലഭിക്കത്തക്കവണ്ണം വിപുലപ്പെടുത്തേണ്ടിയിരിക്കുന്നു. ഇക്കഴിഞ്ഞ സാമ്പത്തിക വർഷം പ. ബാവാതിരുമേനിയുടെ ശതാഭിഷേകത്തോടനുബന്ധിച്ച് നൽകിയ 85 വീടുകൾ ഉൾപ്പെടെ മൊത്തം 185 വീടുകൾക്ക് കേന്ദ്രവിഹിതമായ 9,25,000 രൂപാ നൽകിയിട്ടുണ്ട്. 31-3-99 വരെയുള്ള കാലയളവിൽ മൊത്തം 1485 വീടുകൾക്ക് കേന്ദ്രവിഹിതം നൽകിക്കഴിഞ്ഞു. നേരത്തെ സൂചിപ്പിച്ചതുപോലെ നടപ്പുവർഷത്തിൽ ഈ പദ്ധതിയിൻപ്രകാരം കേന്ദ്ര

വിഹിതമായി നൽകുന്നതിലേക്ക് 17 ലക്ഷത്തിൽപരം രൂപാ വകകൊള്ളിച്ചിട്ടുണ്ട്. കേന്ദ്രവിഹിതം നൽകുന്നതിലേക്ക് വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും സംഭാവനകൾ സ്വീകരിക്കുകയാണ് പതിവ്. മേലിലും ആ രീതിയിലുള്ള സഹായവും സഹകരണവും പ്രതീക്ഷിക്കുകയാണ്.

**2. സമൂഹവിവാഹ പദ്ധതി**

സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിന് സഹായിക്കുക എന്ന ലക്ഷ്യത്തോടെ 1993-ൽ ആരംഭിച്ചതാണല്ലോ ഈ പദ്ധതി. ഇക്കഴിഞ്ഞ സാമ്പത്തികവർഷം പ. ബാവാതിരുമേനിയുടെ ശതാഭിഷേകത്തോടനുബന്ധിച്ച് 34 വിവാഹങ്ങൾക്കുള്ള സഹായധനമായ 5,10,000 രൂപാ നൽകിയിട്ടുണ്ട്. ഇതിനകം മൊത്തം 347 വിവാഹങ്ങൾക്ക് 15000 രൂപാ ക്രമത്തിൽ സഹായധനം നൽകി കഴിഞ്ഞു. മുൻപതിവുപോലെ ഈ പദ്ധതിക്ക് പണം കണ്ടെത്തുന്നതിലേക്ക് ഉദാരമതികളായ വ്യക്തികളിൽ നിന്നും സഹായം പ്രതീക്ഷിക്കുന്നു.

**3. മാനവശേഷി വികസന പ്രവർത്തനങ്ങൾ**

സഭയിലെ തൊഴിൽരഹിതരായ യുവജനങ്ങൾക്ക് തൊഴിലവസരങ്ങൾ സൃഷ്ടിക്കുക എന്നത് ഏറ്റവും പ്രാധാന്യം അർഹിക്കുന്ന ഒരു സംഗതിയാണ്. തൊഴിൽ അവസരങ്ങൾ ചൂണ്ടിക്കാണിക്കുവാൻ സാധിച്ചാൽ തന്നെയും നിശ്ചയമായും അത് ഒരു നേട്ടമായിരിക്കും. ഈ ഉദ്ദേശ്യത്തോടുകൂടി മുൻ മാനേജിംഗ് കമ്മിറ്റിയുടെ കാലയളവിൽ ഒരു കമ്മിറ്റി രൂപീകരിച്ച് ഒരു പ്രോജക്ട് റിപ്പോർട്ടിന് അംഗീകാരം നൽകിയതുമാണ്. അതിന്റെ തുടർനടപടി എന്ന രൂപത്തിൽ ഉദ്യോഗാർത്ഥികൾക്കുവേണ്ടി നടത്തുന്ന വിവിധ മത്സരപരീക്ഷകളിൽ വിജയം നേടുന്നതിനുള്ള പരിശീലനക്ലാസ്സുകൾ കോട്ടയം കേന്ദ്രമാക്കി ആരംഭിച്ചു കഴിഞ്ഞു. ഇതിനകം ആറേഴു പരീക്ഷകൾക്കുവേണ്ടി ഉദ്യോഗാർത്ഥികൾക്ക് കോട്ടയത്ത് പ്രവർത്തിക്കുന്ന "കാതോലിക്കേറ്റ് സ്റ്റഡി സെന്റർ" പരിശീലനം നൽകികഴിഞ്ഞു. ഇപ്രകാരമുള്ള പരിശീലന പരിപാടികളും മറ്റും സഭയുടെ ഒരു കേന്ദ്രീകൃത നിയന്ത്രണത്തിൽ കൊണ്ടുവരുന്നതിലേക്കായി രൂപീകരിക്കപ്പെട്ട "Institute for Human Resources Development of the Malankara Orthodox Church" നു വേണ്ടി പ. ബാവാതിരുമേനി പ്രസിഡണ്ടായി 20 അംഗങ്ങളുള്ള ഒരു ഗവേർണിംഗ് ബോർഡ് രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. വിവിധ തലങ്ങളിൽ സേവനം അനുഷ്ഠിച്ചശേഷം റിട്ടയർ ചെയ്ത സഭാംഗങ്ങളുടെ സേവനം സഭാപ്രവർത്തനങ്ങൾക്ക് ഏതു രീതിയിൽ പ്രയോജനപ്പെടുത്താം എന്ന ആശയം മുൻനിർത്തി ആ തരത്തിൽപെട്ട ആൾക്കാരുടെ ഒരു ഏകദിന സമ്മേളനം H.R.D. യുടെ ആഭിമുഖ്യത്തിൽ കോട്ടയത്ത് (ദേവലോകം) 9-1-99 ൽ ചേരുകയും തുടർനടപടികൾ സ്വീകരിക്കാൻ തീരുമാനിക്കുകയും ചെയ്തു. പുതിയ

സംവിധാനത്തിൽ ഈദൃശ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുകയാണ്.

**4. മിഷൻ പ്രവർത്തനം**

സഭയുടെ മുഖ്യദൗത്യമായി പരിഗണിക്കപ്പെടേണ്ട മിഷൻ പ്രവർത്തനത്തിന് പ്രധാന്യം നൽകികൊണ്ടാണ് ഈ ബഡ്ജറ്റ് തയ്യാറാക്കിയിരിക്കുന്നത്. സഭയിലെ മിഷനറി സെന്ററുകൾക്കും അനാഥാലയങ്ങൾക്കും ഓരോ തുക വർഷംതോറും ഗ്രാന്റായി നൽകുന്നതിന് പുറമെ മിഷൻബോർഡിനും മിഷൻ പ്രവർത്തനങ്ങൾക്കുമായി 2 ലക്ഷം രൂപയും, ഭിലായിൽ നിന്നും നാഗപ്പൂരിലേക്ക് മാറ്റപ്പെടുന്ന സെന്റ് തോമസ് വൈദിക സെമിനാരിക്കു ഈ വർഷം 5 ലക്ഷം രൂപയും വകകൊള്ളിച്ചിട്ടുണ്ട്.

**5. മലങ്കരസഭാ വൈദിക ക്ഷേമനിധി**

നമ്മുടെ വൈദികരുടെയും വൈദിക വിദ്യാർത്ഥികളുടെയും ക്ഷേമത്തിനായി ഒരു കോടി രൂപാ സമാഹരിക്കുവാൻ നാം ഒരു ശ്രമം നടത്തി. എന്നാൽ ആ യജ്ഞം ഉദ്ദേശിച്ച രീതിയിൽ വിജയിച്ചില്ല എന്നതിനാൽ തുടർ വർഷങ്ങളിലും ആ ശ്രമം തുടർന്നുകൊണ്ടിരിക്കയാണ്. 1999 മാർച്ച് 30 വരെ ഈ ഫണ്ടിലേക്ക് 17 ലക്ഷം രൂപാ മാത്രമാണ് ലഭ്യമായിട്ടുള്ളത്. തുക സമാഹരിക്കുന്നതോടൊപ്പം ഇതിന്റെ വിനിയോഗത്തിനായി ഒരു സ്കീം ബന്ധപ്പെട്ട വേദികളുടെ അനുമതിയോടു കൂടി തയ്യാറാക്കേണ്ടതാണെന്നുള്ള തീരുമാനത്തിന്റെ വെളിച്ചത്തിൽ അതിനുള്ള നടപടികൾ സ്വീകരിക്കാൻ ഒരു കമ്മിറ്റിയെ ചുമതലപ്പെടുത്തിയിട്ടുണ്ട്. ഈ ഫണ്ടുപിരിവ് ഊർജ്ജിതപ്പെടുത്തുന്നതിലേക്ക് ഏവരുടെയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു.

**6. സഭയിൽ ഒരു ആത്മിക നവോത്ഥാനം**

ഇരുപത്തിഒന്നാം നൂറ്റാണ്ടിലേക്ക് പ്രവേശിക്കുന്ന നമ്മുടെ സഭയ്ക്ക് അടിയന്തിര ശ്രദ്ധ പതിയേണ്ട ഒരു വിഷയം എന്ന നിലയിൽ സഭയിൽ ആകമാനം ഒരു ആത്മീയ നവോത്ഥാനം ഉണ്ടാക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കേണ്ടതായിട്ടുണ്ട്. വിശ്വാസകാര്യങ്ങളിൽ സഭാംഗങ്ങൾക്ക് പ്രത്യേകിച്ച് വരുംതലമുറയ്ക്ക് താല്പര്യം ജനിപ്പിക്കുന്നതിനും ബോധനം നൽകുന്നതിനും തക്കതായ പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കണം. അതിനായി ഇടവകതലത്തിലും മറ്റും ദിവ്യബോധനം (POCE, DOCE) മുതലായവ പാസ്സായവരുടെ സേവനം ഉപയോഗിക്കാവുന്നതാണ്. അതുപോലെതന്നെ പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതിചെയ്യുന്ന പരുമല സെമിനാരിപോലെ നമ്മുടെ സഭയിലെ മറ്റു കേന്ദ്രങ്ങളും ആദ്ധ്യാത്മിക നവോത്ഥാനത്തിന്റെ ഉറവിടങ്ങളായി തീരണം. ആദ്ധ്യാത്മികതലത്തിൽ ഇന്നു കാണുന്ന ഉണർവ് സ്വാഗതാർഹമാണെങ്കിലും അത് നേർവഴിക്ക് ആക്കേണ്ടത് അനിവാര്യമാണ്.

നിശ്ചയമായും അത് സഭയെ സ്ഥായിയായ ശുദ്ധീകരണത്തിലേക്ക് നയിക്കുന്നതാകണം. ഈ രീതിയിൽ നമ്മുടെ സഭാംഗങ്ങൾക്കു മാർഗ്ഗനിർദ്ദേശം നൽകുന്നതിന് പ്രാപ്തരായ ആളുകളുടെ സേവനം നമുക്കാവശ്യമാണ്. ആധുനിക സംസ്കാരം ആദ്ധ്യാത്മിക മൂല്യങ്ങളെ ചൂഷണം ചെയ്യാതിരിക്കത്തക്കവണ്ണം അടിയന്തിര നടപടികൾ കൈക്കൊള്ളേണ്ടിയിരിക്കുന്നു. അതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടത് സഭയുടെ ചുമതലയാണ്. ഈ ലക്ഷ്യം മുൻനിർത്തി ബഡ്ജറ്റിൽ ഒരു ലക്ഷം രൂപാ വകകൊള്ളിച്ചിട്ടുണ്ട്.

### 7. മലങ്കര ചർച്ച് മെഡിക്കൽ ബോർഡ്

മലങ്കരസഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന ആശുപത്രികളുടെ പ്രവർത്തനം സുഗമമാക്കുന്നതിലേക്ക് ഒരു മെഡിക്കൽ ബോർഡ് രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചു എങ്കിലും കാലക്രമത്തിൽ പ്രവർത്തനരഹിതമായിരുന്നു. അതിനാൽ നിലവിലുള്ള ഭരണഘടനയ്ക്കു വിധേയമായി ഈ മെഡിക്കൽ ബോർഡ് പുനർജീവിപ്പിച്ച് പ്രവർത്തനക്ഷമമാക്കുന്നതിനു വേണ്ട തീരുമാനം വർക്കിംഗ് കമ്മിറ്റി കൈക്കൊള്ളുകയും അതനുസരിച്ചുള്ള ബോർഡ് രൂപീകരണത്തിന് പ. ബാവാതിരുമേനി നടപടികൾ സ്വീകരിക്കുകയുമുണ്ടായി. മെഡിക്കൽ ബോർഡിന്റെ പ്രവർത്തനം കഴിവതുംവേഗം ആരംഭിച്ച് ആശുപത്രികളുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുകയാണ്.

### 8. കുഷാൽനഗർ എം. ജി. ഓർച്ചാർഡ്സ്

കുഷാൽനഗറിൽ 1988-ൽ വാങ്ങിയ സ്ഥലം പ്രത്യേക സാഹചര്യം കണക്കിലെടുത്ത് വിൽക്കുന്നതിന് സഭാ വർക്കിംഗ് കമ്മിറ്റിയുടെ ശുപാർശ പ്രകാരം നടപടികൾ സ്വീകരിച്ചു. 78 ലക്ഷം രൂപയ്ക്ക് വിൽക്കുന്നതിനുള്ള ഒരു താൽക്കാലിക ഉടമ്പടി ഉണ്ടാക്കിയെങ്കിലും അതനുസരിച്ച് പ്രവർത്തിക്കാത്തതു മൂലം തീറാധാരം എഴുതി വിൽക്കുന്നതിന് സാധിച്ചില്ല. ഉടമ്പടിയുടെ കാലാവധി കഴിഞ്ഞതിനാൽ മേൽനടപടികൾ സ്വീകരിക്കേണ്ടതായിട്ടുണ്ട്. എന്നാൽ വസ്തുവിന്റെ ഉടമസ്ഥാവകാശം മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയുടെ പേരിൽ നിന്നും മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ പേരിലേക്ക് മാറ്റി ഉത്തരവ് ഈ അടുത്ത കാലത്ത് സമ്പാദിക്കുവാൻ സാധിച്ചു. ഏതായാലും ഉടമ്പടി കാലാവധി കഴിഞ്ഞതിനാൽ യുക്തമായ നടപടികൾ വർക്കിംഗ് കമ്മിറ്റിയുടെയും മാനേജിംഗ് കമ്മിറ്റിയുടെയും തീരുമാനത്തിന് വിധേയമായി കഴിവതുംവേഗം സ്വീകരിക്കേണ്ടതായിട്ടുണ്ട്. അവിടത്തെ ദൈനംദിന പ്രവർത്തനങ്ങൾക്ക് മാനേജരുടെ പക്കൽനിന്നും അഡ്വാൻസ് ചെയ്ത തുക കൊടുത്തു തീർക്കുന്നതിലേക്കും മറ്റുമായി രണ്ടു ലക്ഷം രൂപാ വകയിരുത്തിയിട്ടുണ്ട്.

## 9. പരുമല സെമിനാരി

പരുമല സെമിനാരി പള്ളി പുതുക്കിപണിയുന്ന വിവരം എല്ലാവർക്കും അറിവുള്ളതാണല്ലോ. പണി പൂർത്തീകരിച്ച് അതിന്റെ കൂദാശാകർമ്മം ഈ വർഷം തന്നെ നടത്തുവാൻ സാധിക്കുമെന്നുള്ള പ്രതീക്ഷയിലാണ്. പള്ളി പണിക്കുവേണ്ടി മൊത്തം 234 ലക്ഷം രൂപ ഇതിനകം ചെലവായിട്ടുണ്ട്. ഈ തുക മുഴുവൻ തന്നെ സംഭാവനയായി വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും ലഭിച്ചിട്ടുള്ളതാണെന്നുള്ള വിവരം പ്രത്യേകം സ്മരണീയമത്രെ. തുടർന്ന് ഈ ആവശ്യത്തിലേക്കുവേണ്ടി വരുന്ന തുക സഭാംഗങ്ങളിൽ നിന്നും ലഭിക്കുമെന്ന് പ്രതീക്ഷിക്കുകയാണ്.

## ഉപസംഹാരം

നേരത്തെ സൂചിപ്പിച്ചതുപോലെ മൊത്തം 39.8 കോടി രൂപയുടെ ബഡ്ജറ്റാണ് ഈ സഭയുടെ മുമ്പാകെ ഞാൻ അവതരിപ്പിച്ചിട്ടുള്ളത്. അതിന്റെ വിശദമായ ഒരു വിശകലനം നടത്തികഴിഞ്ഞു. ഓർത്തഡോക്സ് സഭാ പാരമ്പര്യവും സഭയുടെ സാമ്പത്തിക കഴിവുകളും കണക്കിലെടുത്ത് ഈ ബഡ്ജറ്റിനെപ്പറ്റി ചർച്ച ചെയ്തു സൃഷ്ടിപരമായ നിർദ്ദേശങ്ങൾ നൽകി സഹകരിക്കുമെന്ന് പ്രതീക്ഷിക്കുന്നു. കൂട്ടായ പ്രവർത്തനങ്ങളിൽ കൂടി മാത്രമേ നമുക്ക് നേട്ടങ്ങൾ കൈവരിക്കാൻ സാധിക്കുകയുള്ളു. അതിനാൽ സഭയെപ്പറ്റിയും സഭയുടെ സാമ്പത്തിക കഴിവുകളെപ്പറ്റിയും പ്രതിപാദിക്കുന്നതിനെക്കാൾ ഉപരിയായി എല്ലാം നേടിയെടുക്കുന്നതിനുള്ള ഒരു തീവ്രശ്രമമാണ് ആവശ്യം. അതിനുവേണ്ടി എല്ലാവരുടെയും സഹായവും സഹകരണവും വീണ്ടും ഞാൻ അഭ്യർത്ഥിക്കുന്നു. ഇത്രയും സമയം ക്ഷമയോടെ എന്നെ കേട്ടിരുന്ന ഏവർക്കും ഞാൻ നന്ദി പ്രകാശിപ്പിച്ചുകൊണ്ട് അവസാനിപ്പിക്കുന്നു.

സഭയുടെ മുമ്പാകെ അവതരിപ്പിക്കപ്പെട്ടിട്ടുള്ള 1999-2000 സാമ്പത്തിക വർഷത്തെ ബഡ്ജറ്റും 1998-99 ലെ ബഡ്ജറ്റിൽ കവിഞ്ഞ ചെലവുകൾ കാണിക്കുന്ന സ്റ്റേറ്റുമെന്റും പാസ്സാക്കിതരണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കാതോലിക്കേറ്റ് ഓഫീസ്, കോട്ടയം
27-4-1999

# 2000–2001 ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മ റ്റിയുടെ 12–05–2000–ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 2000–2001 ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യരായ തിരുമേനി മാരേ, വന്ദ്യരായ കോറെപ്പിസ്കോപ്പാമാരേ, റമ്പാച്ചന്മാരേ, വന്ദ്യ വൈദിക ശ്രേഷ്ഠരേ, ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ!

എ.ഡി. 52–ൽ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കര ഓർത്ത ഡോക്സ് സഭ ഇന്ന് കേരളത്തിൽ മാത്രമല്ല, ഭാരതം മുഴുവനും കൂടാതെ പാശ്ചാത്യ പൗരസ്ത്യ ലോകം ആകമാനം പടർന്നു പന്തലിച്ചു നിൽക്കുന്നു എന്നത് ഒരു വസ്തുതയാണ്. അതിന്റെ നായകത്വം വഹിച്ചുകൊണ്ട് മാർ ത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തിൽ ആരൂഢനാ യിരിക്കുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര അസോസിയേഷൻ പ്രസിഡണ്ടുമായ പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിനോടും, പ. സുന്നഹദോസ് അംഗങ്ങളോടുമുള്ള ഭക്ത്യാദരവുകൾ രേഖപ്പെടുത്തി ക്കൊണ്ട്, മലങ്കര ഓർത്തഡോക്സ് സഭയുടെ 2000–2001 സാമ്പത്തിക വർഷ ത്തിൽ പ്രതീക്ഷിക്കുന്ന വരവുചെലവുകളുടെ ഒരു രൂപരേഖ അഥവാ ബഡ്ജറ്റ്, ഈ പ്രതിനിധി സഭയുടെ മുമ്പാകെ അവതരിപ്പിക്കുന്നതിൽ അതി യായ സന്തോഷം ഉണ്ട്. വികസനപാതയിൽ അതിവേഗം സഞ്ചരിക്കുന്ന ഒരു സമൂഹത്തിന് അനുയോജ്യമായ ഒരു സാമ്പത്തികരേഖയാണ് ഇവിടെ അവതരിപ്പിക്കപ്പെടുന്നത് എന്ന് അവകാശപ്പെടുന്നില്ല. എന്നിരുന്നാലും നമ്മുടെ സാമ്പത്തിക വരുമാന പരിധിക്കുള്ളിൽ നിന്നുകൊണ്ട്, രൂപീകരി ച്ചിരിക്കുന്ന രേഖയാണ് എന്നു മാത്രം അവകാശപ്പെടുന്നു. ഈ ബഡ്ജറ്റ് ചർച്ച് അക്കൗണ്ട്സ് കമ്മിറ്റിയും വർക്കിംഗ് കമ്മിറ്റിയും അംഗീകരിച്ചിട്ടുള്ള താണ്. ഈ സന്ദർഭത്തിൽ 1999–2000 വർഷത്തെ സാമ്പത്തികവും സാമൂ ഹ്യവുമായ ഒരു അവലോകനം ആവശ്യമാണെന്നു കരുതുന്നു.

കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ (31–3–2000 വരെ) കാതോലിക്കാ ദിന പിരിവായി 68 ലക്ഷത്തിൽപരം രൂപാ ലഭിച്ചിട്ടുണ്ട്. അത് നിശ്ചിത ലക്ഷ്യ

ത്തേക്കാൾ 8 ലക്ഷം രൂപ അധികമാണ് എന്നുള്ളത് ശ്രദ്ധേയമാണ്. നിശ്ചിത ലക്ഷ്യത്തിൽ കവിഞ്ഞ് കാതോലിക്കാദിനപ്പിരിവ് ശേഖരിച്ച 10 മെത്രാസന ങ്ങൾക്ക് 368613 രൂപാ വൈദിക ശമ്പള പദ്ധതിക്കായി തിരികെ നൽകിയി ട്ടുണ്ട്. തൻവർഷം പരുമല സെമിനാരിയിൽ നിന്നും 8000000 രൂപാ ജനറൽ ഫണ്ടിലേക്ക് മാറ്റപ്പെട്ടിട്ടുണ്ട്. മേൽപറഞ്ഞ രണ്ട് പ്രധാന വരവുകളെ കേന്ദ്രീ കരിച്ചുകൊണ്ടുള്ള ചെലവുകളാണ് ചെയ്തിട്ടുള്ളത്. സഭാകേന്ദ്രത്തിൽ ഒരു ഓഫ്സെറ്റു പ്രസ്സ് സ്ഥാപിക്കുന്നതിന്, കാതോലിക്കാ ദിനപിരിവിൽ നിന്നും 4 ലക്ഷത്തിൽപരം രൂപയും ജനറൽ അക്കൗണ്ടിൽ നിന്നും 12 ലക്ഷത്തിൽ പരം രൂപയും അഡ്വാൻസ് ചെയ്തിട്ടുണ്ട്. കാതോലിക്കാ ദിനപിരിവിൽ നിന്നും 10 ലക്ഷം രൂപാ ജനറൽ അക്കൗണ്ടിലേക്ക് മാറ്റിയിട്ടുണ്ട്. 1999-2000 വർഷത്തിൽ സഭയുടെ അനിവാര്യ ചെലവുകൾക്ക് 26 ലക്ഷം രൂപാ വിനി യോഗിച്ചു. ജനറൽ ഫണ്ടിൽ നിന്നും വൈദിക ശമ്പള സബ്സിഡിയായി 11.8 ലക്ഷം; പഴയസെമിനാരിക്ക് 1.5 ലക്ഷം; കോട്ടയം സെമിനാരിക്ക് 2 ലക്ഷം; ആസ്പത്രികൾക്ക് 2.6 ലക്ഷം; കോട്ടയം മെത്രാസന കേന്ദ്രത്തിന് 2 ലക്ഷം; കാതോലിക്കേറ്റ് ഓഫീസിന് 1.5 ലക്ഷം; മെത്രാപ്പോലീത്തൻ ഫണ്ടിലേക്ക് 1.7 ലക്ഷം; ആംഗമൂഴി ഓർത്തഡോക്സ് സെന്ററിന് 1.4 ലക്ഷം; കുഷാൽ നഗർ ഓർച്ചാർഡ്സിന് 1.6 ലക്ഷം; നിർദ്ദിഷ്ട കോട്ടയം പബ്ലിക് സ്കൂളിന് 25 ലക്ഷം; സിവിൽ സർവ്വീസ് അക്കാഡമിക് 1 ലക്ഷം എന്നിവ പ്രധാനപ്പെട്ട ചെലവുകളാണ്.

1999-2000 വർഷത്തിൽ എം.ഡി.സി. സെന്ററിൽ നിന്നും വാടക ഇനത്തിൽ 17 ലക്ഷത്തിൽ അധികം രൂപാ വരവ് ഉണ്ടായിരുന്നു. അതിൽ കാതോലി ക്കേറ്റ് ഓഫീസിന് 2.1 ലക്ഷവും; കാതോലിക്കേറ്റ് അരമനയ്ക്ക് 1.1 ലക്ഷവും; മുനിസിപ്പൽ ടാക്സിന് 1.3 ലക്ഷവും പ്രധാന ചെലവുകളായിരുന്നു.

തൻവർഷം സഭയുടെ പ്രധാന സാമൂഹ്യ പ്രവർത്തനങ്ങളായ ഭവന സഹായ പദ്ധതി, സമൂഹവിവാഹ പദ്ധതി എന്നിവയ്ക്ക് അധിക പ്രാധാന്യം നൽകി പ്രവർത്തിച്ചിട്ടുണ്ട്.

കഴിഞ്ഞ സാമ്പത്തിക വർഷം (1999 ജൂലായ് 23) തിരുവനന്തപുരം മെത്രാ സന ഇടവകയുടെ അഭിവന്ദ്യ ഗീവറുഗീസ് മാർ ദീയസ്കോറോസ് മെത്രാ പ്പോലീത്താ നമ്മെ വിട്ടുപിരിഞ്ഞ് ദൈവസന്നിധിയിലേക്ക് പ്രവേശിച്ചു എന്നുള്ള കാര്യവും ഞാൻ ഇവിടെ അനുസ്മരിക്കുന്നു. അദ്ദേഹത്തിന്റെ ആത്മശാന്തിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സഭാസമാധാനത്തിനുള്ള ആലോചനകളും ശ്രമവും നടപ്പുവർഷവും തുടർന്നുകൊണ്ടിരുന്നു. ഇക്കാര്യത്തിൽ കുറെ പുരോഗതി ഉണ്ടായി എങ്കിലും വിജയത്തിലെത്താൻ സാധിക്കാതിരിക്കുന്നു എന്നുള്ള ദുഃഖസത്യം നില നിൽക്കുകയാണ്. പ. പാത്രിയർക്കീസ് ബാവായുടെ അനവസരത്തിലുള്ള

മലങ്കരസഭാ സന്ദർശനവും തുടർന്നുള്ള സംഭവ വികാസങ്ങളും സഭാസമാധാന ശ്രമങ്ങൾക്കു തടസ്സം സൃഷ്ടിച്ചു എങ്കിലും അനതിദൂര ഭാവിയിൽ കേസിന്റെ അന്തിമ തീരുമാനത്തോടു കൂടി സഭയിൽ ശാശ്വത സമാധാനം ഉണ്ടായിക്കാണുവാൻ മലങ്കര സഭാമക്കളുടെ പ്രാർത്ഥന സഹായകമാകട്ടെ എന്ന് പ്രത്യാശിക്കുന്നു.

ഇത്രയും കാര്യങ്ങൾ ആമുഖമായി പ്രസ്താവിച്ചുകൊണ്ട് ഞാൻ വിഷയത്തിലേക്ക് കടക്കുകയാണ്. വളർന്ന് പന്തലിച്ച് ലോകം മുഴുവൻ വ്യാപിച്ചിട്ടുള്ള മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുയോജ്യമായ ഒരു സാമ്പത്തിക മാർഗരേഖയാണിതെന്നുള്ള വ്യാമോഹം ഇല്ലാതെ; സഭയുടെ എല്ലാ വരുമാന മാർഗങ്ങളും കണക്കിലെടുത്തുകൊണ്ട്; ആവശ്യങ്ങളും അത്യാവശ്യങ്ങളും മനസ്സിലാക്കി ക്രോഡീകരിച്ചിട്ടുള്ള ഈ ബഡ്ജറ്റ്; മുൻ വർഷത്തേതിൽ നിന്നും വിഭിന്നമാണെന്ന് അവകാശപ്പെടുന്നില്ല. അതിനാൽ ഇതു സംബന്ധിച്ചുള്ള സൃഷ്ടിപരമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സ്വാഗതം ചെയ്യുന്നതോടൊപ്പം എല്ലാവരുടെയും സഹായസഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊണ്ട് ഈ ബഡ്ജറ്റ്, ഔപചാരികമായി, ഈ സഭയുടെ മുമ്പാകെ, സവിനയം ഞാൻ അവതരിപ്പിക്കുകയാണ്.

### ബഡ്ജറ്റിന്റെ ഘടന

പുനർ നിർണ്ണയം പൂർത്തീകരിച്ചിട്ടില്ലാത്ത എ, ബി, സി, ഡി തരംതിരിവ് മുമ്പത്തെ രീതിയിൽ ഇതിലും ഉപയോഗിക്കേണ്ടി വന്നിരിക്കുന്നു. മലങ്കര മെത്രാപ്പോലീത്തായുടെയും മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയുടെയും പൂർണ്ണ നിയന്ത്രണത്തിൽ കൈകാര്യം ചെയ്യപ്പെടുന്ന താഴെ പറയുന്ന ഇനങ്ങൾ 'എ' ഷെഡ്യൂൾ എന്ന വിഭാഗത്തിൽ ഉൾപ്പെടുന്നു.

1. പഴയസെമിനാരി.
2. എം. ഡി. സെമിനാരി.
3. കാതോലിക്കാ ദിനപ്പിരിവ്.
4. കാതോലിക്കേറ്റ് ഓഫീസ്.
5. കാതോലിക്കേറ്റ് പ്രസ്.
6. ജനറൽ ഫണ്ട്.
7. പീരുമേട് കോഫി എസ്റ്റേറ്റ്.
8. പള്ളിക്കുന്ന് വസ്തു.
9. മൂന്നാറ്റുമുക്ക് വസ്തു.
10. സെന്റ് മേരീസ് ആസ്പത്രി, ഇരവിപേരൂർ.
11. സെന്റ് തോമസ് ദയറാ, വെട്ടിക്കൽ.
12. എം.ഡി.സി. സെന്റർ.
13. മലങ്കരസഭാ ഡവലപ്മെന്റ് ഫണ്ട്.

14. രഞ്ജിലാടി എസ്റ്റേറ്റ്.
15. സിവിൽ സർവ്വീസ് അക്കാഡമി.
16. നാച്ച്വറൽ കലാമിറ്റി ഫണ്ട്.
17. ഭവനസഹായ പദ്ധതി.
18. സമൂഹവിവാഹ പദ്ധതി.

ഇവയിൽ പ്രധാനപ്പെട്ട ഇനങ്ങളെപ്പറ്റി സമഗ്രമായ ഒരു വിശകലനം ആവശ്യമായി തോന്നുന്നു.

**പഴയസെമിനാരി**

പഴയസെമിനാരിക്ക് 706500 രൂപയുടെ ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. പ്രധാനപ്പെട്ട വരുമാനമായി കാണുന്നത് റബർ കൃഷിയിൽ നിന്നുള്ള 225000 രൂപയും മറ്റു കൃഷി ഇനങ്ങളിൽ നിന്നുള്ള 85000 രൂപയും സഭാകേന്ദ്രത്തിൽ നിന്നും ലഭിക്കുന്ന ഗ്രാന്റുകളും വ്യക്തികളിൽ നിന്നുമുള്ള സംഭാവനകളുമാണ്. പ്രധാന ചെലവുകളായി സെമിനാരി അറ്റകുറ്റപ്പണികൾക്ക് ആയി 175000 രൂപയും കൃഷികാര്യങ്ങൾക്കും ഉദ്ദേശം 100000 രൂപയുമാണ്. സെമിനാരി കോമ്പൗണ്ടിൽ ഉൾപ്പെട്ടു കിടക്കുന്ന ചതുപ്പുനിലം മണ്ണ് അടിച്ചു നിരത്തി കൃഷിയോഗ്യമാക്കുന്നതിനുള്ള ഒരു പദ്ധതിയുടെ ചിലവിലേക്ക് ആദ്യഘട്ടമായി 100000 രൂപ വകകൊള്ളിച്ചിട്ടുണ്ട്.

**2. എം. ഡി. സെമിനാരി**

എം.ഡി. സെമിനാരി കോമ്പൗണ്ടിൽ നിന്നുള്ള കാർഷിക വരുമാനവും വാടകയും നാമമാത്രമായി കുറഞ്ഞിരിക്കുന്നതിനാൽ, 24000 രൂപായുടെ ഒരു വരവുചെലവ് പ്രതീക്ഷിക്കുന്നു.

**3. കാതോലിക്കാ ദിനപ്പിരിവ്**

മലങ്കര ഓർത്തഡോക്സ് സഭയിൽ അംഗത്വമുള്ള എല്ലാ ഭവനങ്ങളെയും പങ്കാളികളാക്കിക്കൊണ്ട് വളരെ വ്യവസ്ഥാപിതമായി നടത്തപ്പെടുന്ന കാതോലിക്കാ ദിനപ്പിരിവ് പൂർവ്വാധികം ഭംഗിയായി ഈ വർഷവും നടത്തുകയാണ്. 2000-ലെ കാതോലിക്കാദിന പ്രചരണയോഗങ്ങൾ, കേരളത്തിലെ 14 മെത്രാസനങ്ങൾക്കു പുറമെ, ഈ വർഷം മുതൽ ബാഹ്യകേരള കേന്ദ്രങ്ങളിലും നടത്തുന്നതിന്റെ നാന്ദിയായി മദ്രാസ്, ബാംഗ്ലൂർ എന്നീ സ്ഥലങ്ങളിൽ കൂടി നടത്തുകയുണ്ടായി. ഈ വർഷം കാതോലിക്കാ ദിനപ്പിരിവിന്റെ ലക്ഷ്യമായി നിശ്ചയിച്ചിട്ടുള്ളത് 65 ലക്ഷം രൂപയാണ്. എങ്കിലും പതിവുപോലെ 70 ലക്ഷം രൂപാ പിരിഞ്ഞുകിട്ടുമെന്ന് പ്രതീക്ഷയുണ്ട്. മലങ്കരയിലുള്ള 14 മെത്രാസനങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ളതിൽ കവിഞ്ഞ തുക ശേഖരിക്കുന്നതായാൽ, അധിക തുക അത്രയും വൈദിക ശമ്പള പദ്ധതിയിലേക്ക് തിരികെ നൽകുന്ന പദ്ധതി ഈ വർഷവും തുടരുന്നതാണ്. ആയതിനാൽ പ. ബാവാ

തിരുമനസ്സിലെ ആഹ്വാനം കണക്കിലെടുത്ത് ശരാശരി ഒരു ഭവനത്തിൽ നിന്ന് 80 രൂപാ ലഭ്യമായാൽ ഒരു കോടി രൂപയിലധികം തുക പിരിഞ്ഞു കിട്ടുമെന്നുള്ളത് ഒരു സത്യമാണ്. ആയതിന് മെത്രാസനതലത്തിലും ഇട വകതലത്തിലും ഒരു തീവ്ര ശ്രമം ഉണ്ടാകണമെന്ന് അഭ്യർത്ഥിക്കുന്നു.

ഈ വർഷത്തെ പിരിവു തുകയുടെ അടിസ്ഥാനത്തിൽ ബഡ്ജറ്റിൽ ചെല വുകൾ ക്രമീകരിച്ചിരിക്കുകയാണ്. മെത്രാപ്പോലീത്തന്മാർക്കും, മെത്രാസന ഓഫീസുകൾക്കും, റീഫണ്ട് ഉൾപ്പെടെ 24 ലക്ഷം രൂപാ ചെലവു പ്രതീക്ഷി ക്കുന്നു. ബാക്കി തുകയിൽ നിന്നും കാതോലിക്കേറ്റ് അരമനയ്ക്ക് 3.5 ലക്ഷവും കാതോലിക്കേറ്റ് ഓഫീസിന് 15.5 ലക്ഷവും, കാതോലിക്കാ ദിന പിരിവു ചെലവുകൾക്ക് 2.5 ലക്ഷവും വിവിധ ഗ്രാന്റുകൾക്ക് 7.5 ലക്ഷവും, അവികസിത പള്ളികൾക്കും കാതോലിക്കേറ്റ് സെന്ററുകൾക്കും 12 ലക്ഷവും, ജീവകാരുണ്യ/സാമൂഹ്യ പ്രവർത്തനങ്ങൾക്ക് 1 ലക്ഷവും ജനറൽ അക്കൗ ണ്ടിലേക്കു മാറ്റുവാൻ ഉദ്ദേശിക്കുന്ന 10 ലക്ഷവും ചെലവു പ്രതീക്ഷിക്കുന്നു. നീക്കിബാക്കി 12 ലക്ഷം രൂപ കരുതൽ ധനമായി കണക്കാക്കുന്നു.

ഈ ചെലവുകൾ എല്ലാംതന്നെ കാതോലിക്കാ ദിനപ്പിരിവിന്റെ ലഭ്യത യ്ക്കനുസരിച്ച് കൂട്ടുന്നതിനും കുറയ്ക്കുന്നതിനും സഭാകേന്ദ്രം നിർബന്ധി തമാകുമെന്നുള്ളതിനാൽ 2000-2001-ലെ പിരിവ് വിജയിപ്പിക്കുന്നതിന് ഏവരും സർവ്വാത്മനാ സഹകരിച്ചു പ്രവർത്തിക്കണമെന്ന് ഒരിക്കൽകൂടി അനുസ്മ രിപ്പിക്കുന്നു.

### 4. കാതോലിക്കേറ്റ് ഓഫീസ്

കാതോലിക്കേറ്റ് ഓഫീസ് ആധുനീകരിക്കുന്നതിനും കൂടുതൽ പ്രവർ ത്തനക്ഷമമാക്കുന്നതിനും ആവശ്യമായ നടപടികൾ എടുക്കുവാൻ ഉദ്ദേശി ക്കുന്നു. കാതോലിക്കാദിനപ്പിരിവിൽ നിന്നും 15.5 ലക്ഷവും, എം.ഡി.സി.സി. യിൽ നിന്നും 4 ലക്ഷവും ജനറൽ അക്കൗണ്ടിൽ നിന്നും 1.65 ലക്ഷവും, ഓഫീസ് ആവശ്യങ്ങൾക്ക് ഗ്രാന്റ് പ്രതീക്ഷിക്കുന്നു. നിലവിലുള്ള വാഹനം വിറ്റുകിട്ടാവുന്ന 50000 രൂപായും ഉൾപ്പെടെ 21.65 ലക്ഷം രൂപാ വരവു പ്രതീ ക്ഷിച്ചുകൊണ്ടുള്ള ചെലവുകളാണ് ബഡ്ജറ്റു ചെയ്തിരിക്കുന്നത്. ശമ്പളം ഇനത്തിൽ 6 ലക്ഷം, പോസ്റ്റേജിന് 2 ലക്ഷം, ടെലഫോൺ ചാർജ് 2 ലക്ഷം, പ്രിന്റിംഗ് & സ്റ്റേഷനറി 2.5 ലക്ഷം, ഓഫീസ് സജ്ജീകരണം 2 ലക്ഷം, പുതിയ വാഹനം വാങ്ങുന്നതിന് 4.5 ലക്ഷം, മെയിന്റനൻസിന് 1 ലക്ഷം എന്നിവയാണ് പ്രധാന ചെലവുകൾ.

### 5. കാതോലിക്കേറ്റ് പ്രസ്

സഭാ കേന്ദ്രത്തിൽ ഒരു ഓഫ്സെറ്റ് പ്രസ്സ് സ്ഥാപിക്കണമെന്നുള്ളത് ഒരു ചിരകാല അഭിലാഷമായിരുന്നു. ആയത് കഴിഞ്ഞ വർഷം സഫലമായി

എന്നുള്ളത് സന്തോഷകരമാണ്. കഴിഞ്ഞ വർഷം 16.7 ലക്ഷം രൂപാ സഭാ കേന്ദ്രം ചെലവു ചെയ്തു. ഇനിയും കട്ടിംഗ് മെഷീൻ, ബയന്റിംഗ് സംവി ധാനം എന്നിവയെല്ലാം ഉണ്ടാകേണ്ടതുണ്ട്.

പ്രിന്റിംഗ് ചാർജ് ഇനത്തിൽ 7.4 ലക്ഷവും, സഭാകേന്ദ്രത്തിൽ നിന്നും 1.5 ലക്ഷം അഡ്വാൻസായും ആകെ 8.9 ലക്ഷം രൂപാ വരവുചെലവു പ്രതീ ക്ഷിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. ശമ്പളവും വേജസുമായി 2.25 ലക്ഷം, പേപ്പർ മുതലായവയ്ക്ക് 2 ലക്ഷം, മെഷീനറിക്ക് 1.5 ലക്ഷം, സഭാ കേന്ദ്രത്തിൽ നിന്നുള്ള അഡ്വാൻസ് റീഫണ്ടിന് 2 ലക്ഷം, ബ്ലോക്ക്, പ്ലേറ്റ്, കെമിക്കൽസ് വാങ്ങുന്നതിന് 1 ലക്ഷം എന്നിവ പ്രധാന ചെലവുക ളായി കണക്കാക്കപ്പെടുന്നു.

## ജനറൽ ഫണ്ട് / അക്കൗണ്ട്

സഭയുടെ പൊതുവിലുള്ള വരവുചെലവുകൾ ഉൾക്കൊള്ളുന്ന ഒരു ഫണ്ട് അത്രെ ജനറൽ അക്കൗണ്ട് എന്ന പേരിൽ അറിയപ്പെടുന്നത്. ഈ ഫണ്ടി ലേക്കുള്ള പ്രധാന വരുമാനം പരുമല സെമിനാരിയിൽ നിന്നും മാറ്റപ്പെടുന്ന നിശ്ചിത തുകയാണ്. ഈ വർഷം 80 ലക്ഷം രൂപാ അവിടെനിന്നും പ്രതീ ക്ഷിക്കുന്നു. കൂടാതെ പീരുമേട് കോഫി എസ്റ്റേറ്റിൽ നിന്നുമുള്ള ആദായം ഉദ്ദേശം 2 ലക്ഷവും, കാതോലിക്കാ ദിനപിരിവിൽ നിന്നും പ്രതീക്ഷിക്കുന്ന 12 ലക്ഷവും സംഭാവനയായി പ്രതീക്ഷിക്കുന്ന വിവിധ ഇനങ്ങളിലും മറ്റു മായി 207 ലക്ഷം രൂപാ വരവ് പ്രതീക്ഷിക്കുന്നു.

അതിന്റെ അടിസ്ഥാനത്തിൽ താഴെ പറയുന്ന പ്രധാന ചെലവുകൾ ബഡ്ജറ്റു ചെയ്തിരിക്കുന്നു. പീരുമേട് എസ്റ്റേറ്റിനോട് ചേർന്നുള്ള 5 ഏക്കർ സ്ഥലം വാങ്ങുന്നതിന് 5 ലക്ഷം, പഴയസെമിനാരിക്ക് 2.5 ലക്ഷം, സഭയുടെ അനിവാര്യ ചെലവുകൾക്ക് 25 ലക്ഷം, വൈദിക ശമ്പള സബ്സിഡിയായി 15 ലക്ഷം, തിയോളജിക്കൽ സെമിനാരിക്ക് 2 ലക്ഷം, ആസ്പത്രികൾക്ക് 3 ലക്ഷം, മെത്രാസന കേന്ദ്രവികസനത്തിന് 2 ലക്ഷം, ഓഫീസ് നവീകരണ ത്തിന് 1.65 ലക്ഷം, ആകസ്മിക ചെലവുകൾക്ക് 15 ലക്ഷം, മലങ്കര മെത്രാ പ്പോലീത്തൻ ഫണ്ട് 3 ലക്ഷം, ആംഗമൂഴി ഓർത്തഡോക്സ് സെന്ററിന് 1 ലക്ഷം, സെൻട്രൽ സെക്രട്ടറിയേറ്റിന് 15 ലക്ഷം, ദേവലോകം അരമന ആർച്ചിന് 2.5 ലക്ഷം, തൊഴിൽദാന പദ്ധതിക്ക് 1 ലക്ഷം, എം.ജി. ഓർച്ചാർ ഡ്സിന് 2 ലക്ഷം, ദേവലോകം വസ്തു വികസനത്തിനും പബ്ലിക്ക് സ്കൂൾ പ്രവർത്തനത്തിനുമായി 25 ലക്ഷം, സിവിൽ സർവ്വീസ് അക്കാഡമിക്ക് 1 ലക്ഷം, ആത്മീയ നവോത്ഥാന പ്രവർത്തനങ്ങൾക്കായി 1 ലക്ഷം, കാതോ ലിക്കേറ്റ് പ്രസ്സിന് 1.5 ലക്ഷം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോ സ്യേഷൻ ചെലവുകൾക്കായി 5 ലക്ഷം രൂപയും വകയിരുത്തിയിട്ടുണ്ട്. ഇപ്രകാരം 207.4 ലക്ഷം രൂപയുടെ വരവു ചെലവ് കാണിക്കുന്നതാണ് ജന

റൽ ഫണ്ട്. ഇതിലെ വരവുകളും ചെലവുകളും ഏകദേശരീതിയിൽ നിജപ്പെടുത്തിയിരിക്കുന്നതാണ്. ചെലവ് ഇനങ്ങളിൽ അവസരോചിതമായ വ്യതിയാനങ്ങൾ ഉണ്ടാകാവുന്നതാണ്. കുശാൽ നഗർ എം. ജി. ഓർച്ചാർഡ് വസ്തു വിൽപ്പന നടന്നിട്ടില്ല. അതിനുള്ള ശ്രമങ്ങൾ തുടർന്നുകൊണ്ടിരിക്കുകയാണ്.

### പീരുമേട് കോഫി എസ്റ്റേറ്റ്

പീരുമേട്ടിൽ സഭ വകയായിട്ടുള്ള കോഫി എസ്റ്റേറ്റ് പൂർവ്വാധികം ഭംഗിയായി പ്രവർത്തിക്കുന്നു എന്നുള്ളത് സന്തോഷകരമാണ്. കാപ്പി, കുരുമുളക് എന്നിവയിൽ നിന്നും 7.5 ലക്ഷം രൂപാ വരുമാനം കണക്കാക്കുന്നു. എസ്റ്റേറ്റിന്റെ വികസന പ്രവർത്തനങ്ങൾക്ക് ആവശ്യമായ ചെലവുകൾ കഴിച്ച് ബാക്കി 1.4 ലക്ഷം രൂപാ ആദായം പ്രതീക്ഷിക്കുന്നു. കുരുമുളകിന്റെ വിലയെ ആശ്രയിച്ച് ഈ എസ്റ്റേറ്റിൽ നിന്നുള്ള ആദായം കണക്കാക്കാവുന്നതാണ്.

ഇവിടെയുള്ള എസ്റ്റേറ്റുകളുടെ വികസന പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുന്നതിന് സഭാകേന്ദ്രം ശ്രദ്ധിക്കണമെന്നും, ഇപ്പോൾ സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുന്ന മാനേജരെ സഹായിക്കുന്നതിന് ഒന്നോ രണ്ടോ സഹായികളെ നിയമിച്ചാക്കണമെന്നും ഉള്ള ചർച്ച് അക്കൗണ്ട്സ് കമ്മിറ്റിയുടെ ശുപാർശ പരിഗണനാർഹമാണ്.

### പള്ളിക്കുന്ന് വസ്തു

കാപ്പി, കുരുമുളക് മുതലായവ കൃഷി ചെയ്യുന്നു. ഒരു ലക്ഷത്തിൽപരം രൂപാ കാർഷിക വരുമാനം കാണിക്കുന്നു. ചെലവുകൾ കഴിച്ച് 48500 രൂപാ ആദായം കണക്കാക്കുന്നു.

### മൂന്നാറ്റുമുക്ക് വസ്തു

ഉദ്ദേശം 58 ഏക്കർ സ്ഥലം ഉൾപ്പെടുന്നതും, ഏലം, കാപ്പി, കുരുമുളക് എന്നിവ വച്ചുപിടിപ്പിച്ച് ത്വരിതഗതിയിൽ വികസനം പ്രാപിച്ചുവരുന്ന ഒരു എസ്റ്റേറ്റാണ്. ബഡ്ജറ്റു വർഷത്തിൽ 168000 രൂപായുടെ കാർഷിക വരുമാനം പ്രതീക്ഷിക്കുന്നു. എന്നാൽ ഇതിന്റെ വികസനപ്രവർത്തനങ്ങൾ പ്രമാണിച്ച് കൂടുതൽ ചെലവുകൾ പ്രതീക്ഷിക്കുന്നതിനാൽ 297000 രൂപയോളം അധികമായി വേണ്ടിവരുന്നു. ഇതിന്റെ സുഗമമായ നടത്തിപ്പിനും കൂടുതൽ ക്രമീകരണങ്ങൾ ചെയ്യേണ്ടതുണ്ട്.

### സെന്റ് മേരീസ് ആശുപത്രി, ഇരവിപേരൂർ

സഭാകേന്ദ്രത്തിന്റെ നേരിട്ടുള്ള ഭരണത്തിൽ ഉള്ള ഒരു സ്ഥാപനമാണ്. ഈ ആശുപത്രിയുടെ പ്രവർത്തനം കാര്യക്ഷമമായി നടത്തുന്നതിന് ശ്രമം നടക്കുന്നുണ്ട്. എങ്കിലും അതിന്റെ മാനേജ്മെന്റ് ശരിയായി കൊണ്ടുപോകുന്നതിന് പല പ്രയാസങ്ങളും നേരിട്ടുകൊണ്ടിരിക്കുന്നു. 1600200 രൂപയുടെ

വരവുചെലവു കാണിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. അതിൽ പ്രതീക്ഷിക്കുന്ന 5 ലക്ഷം രൂപാ കേന്ദ്രസഹായമായി ലഭിക്കുന്നതിന് സാദ്ധ്യത വിരളമാണെങ്കിൽ തന്നെയും ഉദാരമതികളായ നാട്ടുകാരിൽ നിന്നും, വ്യക്തികളിൽ നിന്നും, സ്ഥാപനങ്ങളിൽ നിന്നും ഒരു ഫണ്ടുശേഖരണം ആവശ്യമാണ്. ആയതിനാൽ അതിന്റെ നടത്തിപ്പിൽ ബന്ധപ്പെട്ടവർ പ്രത്യേകിച്ച് ആശുപത്രി വികസന കമ്മിറ്റിയുമായി ആലോചിച്ച് ഈ ആസ്പത്രിയുടെ പ്രവർത്തനം കുറെ കൂടി മെച്ചപ്പെടുത്തുവാൻ ശ്രമിക്കണമെന്ന് അഭ്യർത്ഥിക്കുകയാണ്.

## സെന്റ് തോമസ് ദയറാ, വെട്ടിയ്ക്കൽ

ചരിത്ര പ്രാധാന്യമുള്ള വെട്ടിയ്ക്കൽ ദയറായുടെയും ചാപ്പലിന്റെയും പുനരുദ്ധാരണത്തിന് സഭാകേന്ദ്രം വേണ്ടതരത്തിൽ ശ്രദ്ധ ചെലുത്തുന്നുണ്ട്. സഭാകേന്ദ്രത്തിൽ നിന്നും കഴിവുള്ള തരത്തിൽ സഹായവും ചെയ്തുകൊടുക്കുന്നുണ്ട്. 833200 രൂപയുടെ വരവുചെലവു കാണിക്കുന്ന ബഡ്ജറ്റ് അവതരിപ്പിക്കുന്നു. റബ്ബർ കൃഷിയിൽ നിന്നുമുള്ള ആദായമാണ് പ്രധാന വരുമാനം. ധ്യാനമന്ദിരം നിർമ്മിക്കുന്നതിന് 5 ലക്ഷം രൂപാ സംഭാവനയായി ലഭിക്കുമെന്നു പ്രതീക്ഷിക്കുന്നു. കെട്ടിടത്തിന്റെ അറ്റകുറ്റപണികൾ ചെയ്ത് സുരക്ഷിതമാക്കുന്നതിന് ഉള്ള ശ്രമം നടത്തുന്നുണ്ട്. ഈ ദയറായോടനുബന്ധിച്ച് നമ്മുടെ സ്കൂൾ കോർപ്പറേറ്റ് മാനേജ്മെന്റിന്റെ ചുമതലയിൽ ഒരു പബ്ലിക് സ്കൂൾ പ്രവർത്തിക്കുന്നുമുണ്ട്.

## എം.ഡി.സി. സെന്റർ

മലങ്കരസഭാ കേന്ദ്രത്തിലേക്കുള്ള ഒരു സ്ഥിരവരുമാന സ്ഥാപനമെന്ന നിലയിൽ മാർ ഡയനീഷ്യസ് ചർച്ച് സെന്റർ പ്രാധാന്യം അർഹിക്കുന്നു. കഴിഞ്ഞ രണ്ടു വർഷമായി അവിടെ നിന്നുള്ള വരുമാനം വളരെ വർദ്ധിച്ചിട്ടുണ്ട്. കഴിഞ്ഞ സാമ്പത്തിക വർഷം വരവായി പ്രതീക്ഷിച്ചിരുന്ന 18 ലക്ഷത്തിൽ 17.3 ലക്ഷം രൂപാ വാടക ഇനത്തിൽ ലഭിച്ചിട്ടുണ്ട്. ഈ വർഷം 19 ലക്ഷം രൂപാ പ്രതീക്ഷിക്കുന്നു. മറ്റു ചില വരുമാനങ്ങൾ ഉൾപ്പെടെ മൊത്തം 23.3 ലക്ഷം രൂപായാണു വരവു കാണിക്കുന്നത്. അതിൽ ശമ്പള/അലവൻസായി 1 ലക്ഷം, മിനിസിപ്പൽ ടാക്സ് 2 ലക്ഷം, അറ്റകുറ്റപണികൾക്ക് 2 ലക്ഷം, കാതോലിക്കേറ്റ് അരമനയ്ക്ക് 1.5 ലക്ഷം, ഓഫീസിന് 4 ലക്ഷം എന്നീ പ്രധാന ചെലവുകൾ ഉൾപ്പെടെയുള്ള എല്ലാ ചെലവുകളും നീക്കി 9 ലക്ഷത്തിൽ അധികം നീക്കി ഇരുപ്പ് പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്.

ഈ സെന്ററിന്റെ പ്രവർത്തനം മെച്ചപ്പെട്ട സാഹചര്യത്തിൽ 20 ലക്ഷം രൂപാ കരുതൽ ധനമായി വയ്ക്കുവാൻ സാധിച്ചിട്ടുണ്ട് എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. സെന്ററിലെ രണ്ടു ബ്ലോക്കുകൾക്ക് കാര്യമായ കുറെ

അറ്റകുറ്റപ്പണികൾ ചെയ്തുതീർക്കുവാൻ ഉദ്ദേശിക്കുന്നു. ഈ സെന്ററിന്റെ നാനാപ്രകാരേണയുള്ള പ്രവർത്തനത്തിൽ കൂടുതൽ കാര്യക്ഷമത കൈവരുത്തുവാൻ സർവ്വാത്മനാ സഹായിക്കുന്ന വെരി. റവ. പി. സി. യോഹന്നാൻ റമ്പാൻ, റവ. ഫാ. ഇ. കെ. ജോർജ്ജ്, ശ്രീ. സി. എൻ. ജോർജ്ജ്, ശ്രീ. പി. സി. ഏബ്രഹാം എന്നിവരുൾപ്പെട്ട ഉപസമിതിയോടുള്ള നന്ദി അറിയിക്കുവാൻ കൂടി ഈ അവസരം വിനിയോഗിക്കുന്നു.

### മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെന്റ് ഫണ്ട്

ഈ ഫണ്ടിൽ കാര്യമായ വരുമാന മാർഗങ്ങൾ കാണാത്തതിനാൽ, അനുയോജ്യമായ ഒരു ബഡ്ജറ്റ് അവതരിപ്പിക്കുവാൻ സാധിക്കുന്നില്ല. എങ്കിലും 6.6 ലക്ഷം രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു. ഈ ഫണ്ടിന്റെ വിപുലീകരണം അനിവാര്യമാകയാൽ ഉദാരമതികളായ ഓർത്തഡോക്സ് സഭാംഗങ്ങളിൽ നിന്നും സഹായം പ്രതീക്ഷിക്കുകയാണ്.

### രഞ്ജിലാടി എസ്റ്റേറ്റ്

സഭ വകയായി, കർണ്ണാടക സ്റ്റേറ്റിൽ, ഉള്ള ഒരു എസ്റ്റേറ്റാണിത്. റബ്ബർ, നാളികേരം എന്നിവ കൃഷി ചെയ്യുന്നു. ഈ വർഷം 1 ലക്ഷം രൂപാ വരവു ചെലവു പ്രതീക്ഷിക്കുന്നു.

### സിവിൽ സർവ്വീസ് അക്കാഡമി

അഖിലേന്ത്യാ തലത്തിലുള്ള മത്സര പരീക്ഷകളിൽ ഉദ്യോഗാർത്ഥികൾക്ക് ആവശ്യമായ പരിശീലനം നൽകുന്നതിലേക്ക് സഭയുടേതായി തിരുവനന്തപുരത്ത് വളരെ ഭംഗിയായി പ്രവർത്തിക്കുന്ന ഈ സ്ഥാപനത്തിന് ഈ വർഷവും സഭാകേന്ദ്രത്തിൽ നിന്നും 1 ലക്ഷം രൂപാ ഗ്രാന്റ് വകയിരുത്തിയിട്ടുണ്ട്. അതിന് 281700 രൂപാ വരവുചെലവു പ്രതീക്ഷിക്കുന്ന ഒരു ബഡ്ജറ്റ് അവതരിപ്പിക്കുന്നു.

### നാച്വറൽ കലാമിറ്റി ഫണ്ട്

ആകസ്മികമായി ഉണ്ടാകുന്ന പ്രകൃതിക്ഷോഭത്താൽ ദുരിതമനുഭവിക്കുന്നവരെ സഹായിക്കുന്നതിന് സ്വരൂപിച്ചിട്ടുള്ള ഒരു ഫണ്ടാണ്. ഇതിന് 11 ലക്ഷം രൂപായുടെ ബഡ്ജറ്റ് അവതരിപ്പിക്കുന്നു. ഇതിലെ തുക ഒരു പ്രത്യേക സാഹചര്യത്തിൽ നാഗപ്പൂർ സെന്റ് തോമസ് സെമിനാരിക്ക് ലോൺ നൽകിയിരിക്കുന്ന സാഹചര്യത്തിൽ ഇത് പ്രവർത്തനരഹിതമാണ്.

### ഭവന സഹായ പദ്ധതി

വീടില്ലാത്ത ഏവർക്കും വീടു നൽകുക എന്ന ലക്ഷ്യത്തിൽ 1993-ൽ ആരംഭിച്ച മലങ്കരസഭയുടെ ഒരു സാമൂഹ്യ ക്ഷേമപദ്ധതിയാണിത്. ബഡ്ജറ്റു

വർഷത്തിൽ 16.6 ലക്ഷം രൂപയുടെ ഒരു ബഡ്ജറ്റ് അവതരിപ്പിക്കുന്നു. പരുമല സെമിനാരിയിൽ നിന്നുള്ള ഗ്രാന്റും ഔദാര്യമതികളായ വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും ലഭിക്കുന്ന സംഭാവനയുമാണ് വരുമാന മാർഗ്ഗം. ഭവനസഹായ പദ്ധതി കേന്ദ്രകമ്മിറ്റിയുടെ ശുപാർശ അനുസരിച്ചാണ് ഫണ്ട് വിതരണം ചെയ്യുന്നത്.

### സമൂഹ വിവാഹ പദ്ധതി

സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹത്തിന് സഹായം എത്തിക്കുക എന്നതാണ് ഈ പദ്ധതിയുടെ ലക്ഷ്യം. ഈ സാമ്പത്തിക വർഷത്തിൽ 25.1 ലക്ഷം രൂപയുടെ ബഡ്ജറ്റ് അവതരിപ്പിക്കുന്നു. പരുമല സെമിനാരിയിൽ നിന്നുള്ള ഗ്രാന്റും ഉദാരമതികളായ വ്യക്തികളിൽ നിന്നും, സ്ഥാപനങ്ങളിൽ നിന്നുമുള്ള സംഭാവനയും ഈ ഫണ്ടിന്റെ വരുമാനമാർഗ്ഗമാണ്.

ഇപ്രകാരം 'എ' ഷെഡ്യൂളിൽപ്പെട്ട 18 ഇനങ്ങൾക്കുമായി 459 ലക്ഷം രൂപാ അടങ്കലായിട്ടുള്ള ബഡ്ജറ്റുകളാണ് ഈ യോഗത്തിന്റെ പരിഗണനയ്ക്കും അംഗീകാരത്തിനുമായി സമർപ്പിക്കപ്പെട്ടിട്ടുള്ളത്.

### ഷെഡ്യൂൾ 'ബി'

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലും മേൽനോട്ടത്തിലും നടത്തപ്പെടുന്ന ആദ്ധ്യാത്മിക സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയുടെ ബഡ്ജറ്റുകൾ എല്ലാം 1999 ഫെബ്രുവരിയിൽ നടന്ന പ. സുന്നഹദോസ് അംഗീകരിച്ചു പാസാക്കിയിട്ടുള്ളതാണ്. ഇവ മാനേജിംഗ് കമ്മിറ്റിയുടെ അറിവിനായി സമർപ്പിക്കുന്നു.

ഈ വിഭാഗത്തിൽ 94 സ്ഥാപനങ്ങളുടെയും, പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകളിലായി 2275 ലക്ഷം രൂപയുടെ അടങ്കൽ ഉണ്ട്.

### ഷെഡ്യൂൾ 'സി'

സഭയുടെ ഉടമസ്ഥതയിൽ ഉള്ളതെങ്കിലും, സ്വയംഭരണ സംവിധാനം ഉള്ള 10 സ്ഥാപനങ്ങളാണ് ഈ വിഭാഗത്തിൽ ഉൾപ്പെട്ടിരിക്കുന്നത്. ഇവയുടെ ബഡ്ജറ്റുകൾ എല്ലാം അതാതിന്റെ ഭരണസമിതികൾ പാസ്സാക്കിയിട്ടുള്ളതാണ്. ഇവകൾക്കെല്ലാം കൂടി 1438 ലക്ഷം രൂപയുടെ വരവുചെലവ് പ്രതീക്ഷിക്കുന്നു.

### ഷെഡ്യൂൾ 'ഡി'

മലങ്കരസഭയിലെ എല്ലാ മെത്രാസനങ്ങളുടെയും, അവയുടെ നേരിട്ടുള്ള നിയന്ത്രണത്തിലിരിക്കുന്ന സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും

ബഡ്ജറ്റുകൾ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാം അതതു മെത്രാസന കൗൺസിലുകൾ പാസ്സാക്കിയിട്ടുള്ളവയാണ്. ബഡ്ജറ്റ് ലഭിച്ചിട്ടുള്ള 14 മെത്രാസനങ്ങൾക്ക് 638 ലക്ഷം രൂപയുടെ ആകമാന വരവ് ചെലവുകൾ രേഖപ്പെടുത്തുന്നു.

ഇപ്രകാരം എ. ബി. സി. ഡി. വിഭാഗങ്ങളിലായി മൊത്തം 48.10 കോടി രൂപായുടെ വരവുചെലവു കാണിക്കുന്ന ബഡ്ജറ്റ് ഈ സഭയുടെ മുമ്പാകെ ഞാൻ സമർപ്പിച്ചിരിക്കുകയാണ്.

## സാമൂഹ്യക്ഷേമ പദ്ധതികൾ

### 1. ഭവനസഹായ പദ്ധതി

നമ്മുടെ സഭയിൽ വീടില്ലാത്ത ഏവർക്കും വീട് ലഭ്യമാക്കുക എന്ന ലക്ഷ്യം മുൻനിറുത്തി ആവിഷ്കരിച്ചിരിക്കുന്ന ഭവനസഹായ പദ്ധതി സാമാന്യം ഭംഗിയായ രീതിയിൽ പ്രവർത്തിച്ചു വരുന്നു. സാമ്പത്തിക പരിമിതികൾ ഉണ്ടെങ്കിലും പരുമല സെമിനാരിയിൽ നിന്നും ലഭിക്കുന്ന ഗ്രാന്റ് ഉപയോഗിച്ചും ഉദാരമതികളായ സഭാമക്കളുടെ സംഭാവനകൾ കൊണ്ടും പദ്ധതി നിർവിഘ്നം നടന്നുവരുന്നു. ബ. ബാവാ തിരുമനസ്സിലെ 86-ാം ജന്മദിനത്തോടനുബന്ധിച്ച് 1999-2000 വർഷത്തിൽ ഒന്നാം ഘട്ടമായി 100 വീടുകൾക്കും, പിന്നീട് രണ്ടാം ഘട്ടമായി 100 വീടുകൾക്കും 5000 രൂപാ വീതം കേന്ദ്രവിഹിതം നൽകിയിട്ടുണ്ട്. അതതു മെത്രാസനത്തിൽ നിന്നും 5000 രൂപയും ബന്ധപ്പെട്ട ഇടവകയിൽ നിന്നും 5000 രൂപയും ഉപഭോക്താവ് 5000 രൂപയും വീതം എടുത്താൽ 20000 രൂപയുടെ ഒരു ചെറിയ വീട് നിർമ്മിക്കാമെന്നുള്ളതാണ് വിവക്ഷ. ഈ പദ്ധതിയിൻപ്രകാരം 31-3-2000 വരെ മൊത്തം 1685 വീടുകൾക്ക് സഹായധനം നൽകിയിട്ടുണ്ട്. ഇക്കഴിഞ്ഞ സാമ്പത്തിക വർഷം മുതൽ നേരത്തെ ആവിഷ്കരിച്ചിരുന്ന പദ്ധതി കൂടാതെ കേരള ഗവണ്മെന്റിന്റെ "മൈത്രീഭവന പദ്ധതി"യുമായി സഹകരിച്ചും പ്രവർത്തിക്കുന്നുണ്ട്. അതതു സ്ഥലത്തിന് അനുയോജ്യമായ രീതിയിൽ പദ്ധതി നടപ്പാക്കുന്നതിനുള്ള സ്വാതന്ത്ര്യമുണ്ട്. ഏതായാലും ഈ സാമ്പത്തിക വർഷം മുതൽ കേന്ദ്രവിഹിതം വീടൊന്നിന് 5000 രൂപയിൽ നിന്നും 6500 രൂപയായി വർദ്ധിപ്പിച്ച കേന്ദ്രകമ്മിറ്റി തീരുമാനം കൈക്കൊണ്ടിട്ടുണ്ട്. ഈ സാമ്പത്തിക വർഷം ഏറ്റവും കുറഞ്ഞത് 220 വീടിന് എങ്കിലും കേന്ദ്രസഹായം നൽകാൻ ഉദ്ദേശിക്കുന്നു. അതിനാൽ ഈ ബഡ്ജറ്റിൽ 16,60,000 രൂപാ ഈ പദ്ധതിക്ക് വക കൊള്ളിച്ചിട്ടുണ്ട്. ഒരു നല്ല കാൽവെയ്പ് എന്ന നിലയിൽ സഹൃദയരായ സഭാംഗങ്ങൾ ഈ പദ്ധതിക്ക് കൈതുറന്ന് സംഭാവനകൾ നൽകി വിജയിപ്പിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

**2. സമൂഹ വിവാഹ പദ്ധതി**

സാധുക്കളായ സഭാംഗങ്ങളുടെ പെൺകുട്ടികളുടെ വിവാഹത്തിന് സഹായം എത്തിച്ചുകൊടുക്കുക എന്ന ലക്ഷ്യത്തോടുകൂടി ആവിഷ്കരിച്ചിരിക്കുന്ന ഈ പദ്ധതിപ്രകാരം ഒരു വിവാഹത്തിന് 15000 രൂപാ വീതം നൽകുന്നു. പരുമല സെമിനാരിയിൽ നിന്നുള്ള ഗ്രാന്റാണ് പ്രധാന വരുമാനം. ഉദാരമതികളായ സഭാംഗങ്ങളിൽ നിന്നും ശരിയായ പ്രതികരണം ലഭിക്കുന്നുണ്ട്. ഇക്കഴിഞ്ഞ സാമ്പത്തിക വർഷം പ. ബാവാ തിരുമനസ്സിലെ 86-ാം ജന്മദിനത്തോടനുബന്ധിച്ച് 37 വിവാഹങ്ങൾക്ക് 15000 രൂപാ വീതം സഹായം നൽകിയിട്ടുണ്ട്. ഈ പദ്ധതിയിൻപ്രകാരം ഇതിനകം മൊത്തം 384 വിവാഹങ്ങൾക്ക് സഹായധനം നൽകിക്കഴിഞ്ഞു. പ. ബാവാ തിരുമനസ്സിലെ ജന്മദിനത്തോടനുബന്ധിച്ചുള്ള 49 വിവാഹങ്ങൾക്ക് 15000 രൂപ ക്രമത്തിലുള്ള സഹായധനം നൽകുന്നതിനുള്ള നടപടികൾ പൂർത്തീകരിച്ചു വരികയാണ്. അതിനാൽ ഈ സാമ്പത്തിക വർഷം അതുൾപ്പെടെ മൊത്തം 78 വിവാഹങ്ങൾക്ക് എങ്കിലും ധനസഹായം നൽകുന്നതിലേക്കും മറ്റുമായി 2510370 രൂപ വരവ് ചെലവ് പ്രതീക്ഷിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിച്ചിട്ടുള്ളത്. ഈ പദ്ധതിയുടെയും വിജയകരമായ പ്രവർത്തനത്തിന് ഏവരുടെയും സഹായ സഹകരണങ്ങൾ പ്രതീക്ഷിക്കുകയാണ്.

**3. മാനവശേഷി വികസന പ്രവർത്തനങ്ങൾ**

സഭയിലെ തൊഴിൽരഹിതരായ യുവജനങ്ങൾക്ക് തൊഴിൽ കണ്ടെത്തുന്നതിനുള്ള സഹായം എത്തിച്ചുകൊടുക്കുകയാണ് ഈ പദ്ധതികൊണ്ട് ഉദ്ദേശിക്കുന്നത്. തൊഴിൽ അവസരങ്ങൾ ചൂണ്ടിക്കാണിക്കുവാൻ സാധിച്ചാൽ തന്നെയും നിശ്ചയമായും അത് ഒരു നേട്ടമായിരിക്കും. ഈ പദ്ധതിയോടനുബന്ധിച്ച് നടത്തിവന്നിരുന്ന "കാതോലിക്കേറ്റ് സ്റ്റഡി സെന്റർ" 1999 ഒക്ടോബർ മാസത്തിൽ പ്രവർത്തനം നിർത്തിവയ്ക്കേണ്ടതായി വന്നു. എച്ച്.ആർ.ഡി. യുടെ പ്രവർത്തനങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുന്നതിന് പ. ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പ്രവർത്തിക്കുന്ന ഒരു ഗവേണിംഗ് ബോർഡ് രൂപീകരിച്ചിട്ടുണ്ട്.

2000-ാം ആണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയിൽ പ്രാവർത്തികമാക്കേണ്ട വിവിധ പരിപാടികൾക്ക് രൂപംനൽകുന്നതിനും നടപ്പിൽ വരുത്തുന്നതിനും അതോടൊപ്പം വിവിധ തലങ്ങളിൽ സേവനം അനുഷ്ഠിച്ചശേഷം റിട്ടയർ ചെയ്ത സഭാംഗങ്ങളുടെ സേവനം ഇക്കാര്യങ്ങൾക്ക് ഏതുരീതിയിൽ പ്രയോജനപ്പെടുത്താം എന്ന് ആലോചിച്ചു തീർച്ചപ്പെടുത്തുന്നതിനും വേണ്ടി രണ്ടു മൂന്നു യോഗങ്ങൾ ഇതിനകം പ. ബാവാതിരുമേനിയുടെ സാന്നിദ്ധ്യത്തിൽ ചേരുകയും ചില സുപ്രധാന തീരുമാനങ്ങൾ കൈക്കൊള്ളുകയുമുണ്ടായി. ഇതിന്റെ പ്രവർത്തനത്തിന് നിലവിലുള്ള ഗവേണിംഗ് ബോർഡു

കൂടാതെ സാങ്കേതിക വിദഗ്ദ്ധർ ഉൾക്കൊള്ളുന്ന ഒരു സ്റ്റിയറിംഗ് കമ്മിറ്റിയും രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞു. ആദ്യപടിയെന്ന നിലയിൽ സഭാതലത്തിലും മെത്രാസനതലത്തിലും ഇടവകതലത്തിലും ഉള്ള സ്ഥിതി വിവരക്കണക്കുകൾ ശേഖരിക്കുന്നതിനുള്ള നടപടികൾ സ്വീകരിച്ചു വരുന്ന ഈ സംരംഭത്തിന് ബന്ധപ്പെട്ട എല്ലാവരുടെയും ആത്മാർത്ഥമായ സഹായ സഹകരണങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു.

**4. മിഷൻ പ്രവർത്തനം**

സഭയുടെ മിഷൻ ബോർഡ് വിവിധ തരത്തിലുള്ള പ്രവർത്തനങ്ങൾ ആവിഷ്കരിച്ചു നടത്തിവരുന്നു. ഈ വർഷം ഒറീസായിൽ ഉണ്ടായ ദുരന്തത്തിൽ കഷ്ടത അനുഭവിക്കുന്നവരെ സഹായിക്കുവാൻ വേണ്ടി "ഒറീസാ സൈക്ലോൺ റിലീഫ് ഫണ്ട്" സമാഹരിക്കുന്ന തുക ഉപയോഗിച്ച് കട്ടക്കിൽ ഒരു ഗ്രാമം ദത്തെടുത്ത് 40 വീടുകളുടെ പണി നടത്തിക്കൊണ്ടിരിക്കുന്നു. കൂടുതൽ ഗ്രാമങ്ങൾ ദത്തെടുക്കുവാൻ ഗവണ്മെന്റിന്റെ പ്രേരണയാൽ മിഷൻ ബോർഡ് നിർബ്ബന്ധിതരായ സാഹചര്യത്തിൽ 100 വീടുകൾ കൂടി നിർമ്മിച്ചു നൽകുന്ന പദ്ധതിക്ക് ഏവരുടെയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു. ഇതിനകം സഭാകേന്ദ്രത്തിൽ നിന്നും ഉദ്ദേശം 4 ലക്ഷം രൂപാ ഈ ഫണ്ടിലേക്ക് നൽകിക്കഴിഞ്ഞു. നമ്മുടെ എല്ലാ പള്ളികളും സഹകരിച്ചു കാണുന്നതിൽ സന്തോഷമുണ്ട്. ഈദൃശ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന മിഷൻ ബോർഡ് പ്രസിഡന്റ് അഭിവന്ദ്യ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയും മറ്റു ബന്ധപ്പെട്ട എല്ലാവരും പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു.

**5. മലങ്കരസഭാ വൈദിക ക്ഷേമനിധി**

നമ്മുടെ വൈദികരുടെയും, വൈദിക വിദ്യാർത്ഥികളുടെയും ക്ഷേമത്തിനായി ഒരു നിധി രൂപീകരിക്കുന്നതിനുള്ള ശ്രമം തുടരുകയാണ്. നാളിതുവരെ ഉദ്ദേശം 19 ലക്ഷം രൂപാ ശേഖരിക്കുവാൻ സാധിച്ചിട്ടുണ്ട്. ആയത് ഈ സാമ്പത്തിക വർഷത്തിൽ 25 ലക്ഷം രൂപയായി വർദ്ധിപ്പിക്കുന്നതിനുള്ള ശ്രമം നടത്തുകയാണ്. ഈ തുക സമാഹരിക്കുന്നതോടൊപ്പം ഇതിന്റെ വിനിയോഗത്തിനായി ഒരു സ്കീം തയ്യാറാക്കേണ്ടതുണ്ട്. അതിനായി ചുമതലപ്പെടുത്തിയിട്ടുള്ള കമ്മിറ്റി എത്രയുംവേഗം സ്കീം തയ്യാറാക്കി, ബന്ധപ്പെട്ട വേദികളിൽ അവതരിപ്പിച്ച് അനുമതി വാങ്ങി നടപ്പിലാക്കത്തക്കവണ്ണം ഫണ്ടുപിരിവ് ഊർജ്ജിതപ്പെടുത്തുന്നതിലേയ്ക്ക് ഏവരുടേയും സഹായസഹകരണങ്ങൾ പ്രതീക്ഷിക്കുന്നു.

**6. സഭയിൽ ഒരു ആത്മീയ നവോത്ഥാനം**

ക്രിസ്തുജയന്തി ആഘോഷിക്കുന്ന ക്രൈസ്തവ സഭകളിലാകമാനം ഒരു

നവചൈതന്യം ഉളവാക്കുന്നതിനുള്ള വിവിധ പരിപാടികൾ, എല്ലാ സഭാ വിഭാഗങ്ങളും ആസൂത്രണം ചെയ്ത് നടപ്പിലാക്കുന്ന ഈ 2000-ാം ആണ്ടിൽ മലങ്കര ഓർത്തഡോക്സ് സഭയിലും ഒരു ആത്മീയ ചൈതന്യം ഉണ്ടാകുന്നതിനുള്ള നടപടികൾ സ്വീകരിക്കേണ്ടത് അനുപേക്ഷണീയമാണ്. സഭാംഗങ്ങളുടെ ആത്മീയപുഷ്ടിക്കും ധാർമ്മികോന്നമനത്തിനായും പ്രവർത്തിക്കേണ്ടതുണ്ട്. വിശ്വാസ കാര്യങ്ങളിൽ സഭാംഗങ്ങൾക്ക് പ്രത്യേകിച്ച് വരും തലമുറയ്ക്ക് താൽപ്പര്യം ജനിപ്പിക്കുന്നതിനും പ്രബോധനം നൽകുന്നതിനും പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പാക്കേണ്ടതും അനിവാര്യമാണ്. ആയതിനു നിയുക്തരായിട്ടുള്ള കമ്മിറ്റികൾ അവരുടെ പ്രവർത്തനം ത്വരിതപ്പെടുത്തണം. കൂടാതെ ഇടവകതലത്തിലും മറ്റും പരിശീലനം സിദ്ധിച്ചവരുടെ സേവനം ഉപയോഗപ്പെടുത്താവുന്നതാണ്. സർവ്വോപരി ഈദൃശ കാര്യങ്ങളുടെ സുഗമമായ നടത്തിപ്പിനുവേണ്ടി ഈ അടുത്തകാലത്ത് പ്രവർത്തനം ആരംഭിച്ച ശാസ്താംകോട്ട ബൈബിൾ സ്കൂളിന്റെ സേവനവും പ്രയോജനപ്പെടുത്താവുന്നതാണ്. ആധുനിക സംസ്കാരം ആദ്ധ്യാത്മിക മൂല്യങ്ങളെ ചൂഷണം ചെയ്യാതിരിക്കത്തക്കവണ്ണം അടിയന്തിര നടപടികൾ കൈക്കൊള്ളേണ്ടതായിട്ടുണ്ട്. അതിനുള്ള സാഹചര്യം സൃഷ്ടിക്കേണ്ടതും സഭയുടെ ചുമതലയാണ്. ഈ ലക്ഷ്യപ്രാപ്തിക്കായി ഒരു ലക്ഷം രൂപാ ബഡ്ജറ്റിൽ വക കൊള്ളിച്ചിട്ടുണ്ട്.

### 7. മലങ്കര ചർച്ച് മെഡിക്കൽ ബോർഡ്

മലങ്കരസഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന ആശുപത്രികളുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുവാൻ ഉദ്ദേശിച്ച് കുറേക്കാലങ്ങൾക്കു മുമ്പ് ഒരു മെഡിക്കൽ ബോർഡ് രൂപീകരിച്ച് അതിന് ഒരു നിയമാവലിയും തയാറാക്കി, പ്രവർത്തനം ആരംഭിച്ചു എങ്കിലും ചില അപ്രതീക്ഷിത കാരണങ്ങളാൽ അത് പ്രവർത്തനരഹിതമായിതീർന്നു. മെഡിക്കൽ ബോർഡിന്റെ പ്രവർത്തനം പുനരാരംഭിക്കേണ്ടത് എല്ലാംകൊണ്ടും ആവശ്യമാണെന്നു മനസ്സിലാക്കി ബോർഡിന്റെ പ്രസിഡണ്ടു കൂടിയായ പ. ബാവാ തിരുമേനി, ബന്ധപ്പെട്ട ആശുപത്രി അധികാരികളുടെയും മറ്റും ഒന്നുരണ്ട് യോഗങ്ങൾ ഈ അടുത്തകാലത്ത് വിളിച്ചുകൂട്ടുകയും ബോർഡ് പ്രവർത്തനക്ഷമമാക്കുന്നതിനുള്ള സത്വര നടപടികൾ സ്വീകരിക്കുകയുമുണ്ടായി. അതിന്റെ അടിസ്ഥാനത്തിൽ അനതിദൂരഭാവിയിൽ മെഡിക്കൽ ബോർഡ് പ്രവർത്തനക്ഷമമാകുമെന്ന് പ്രതീക്ഷിക്കുന്നതോടൊപ്പം ബന്ധപ്പെട്ടവർ ഇക്കാര്യത്തിന് വേണ്ട സഹകരണം നൽകുമെന്ന് പ്രതീക്ഷിക്കുകയും ചെയ്യുന്നു.

### 8. പരുമല സെമിനാരിയും പള്ളിയും

മലങ്കരസഭയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ കബറിടം നാനാജാതി മതസ്ഥരായ ബഹുശതം ജനങ്ങളുടെ ആശാ

കേന്ദ്രമാണ്. അതിനോടനുബന്ധിച്ചുണ്ടായിരുന്ന ദേവാലയം പുതുക്കിപണിയുന്നതിനുള്ള ഏവരുടെയും അഭിലാഷ പൂർത്തീകരണമെന്ന നിലയ്ക്ക് പള്ളിപണി അവസാനഘട്ടത്തിൽ എത്തിയിരിക്കുകയാണ് ഇപ്പോൾ. അവസാന മിനുക്കുപണികൾ നടന്നു വരുന്നു. ഇതിനകം ഇതിന്റെ പുതുക്കിപ്പണികൾക്കായി 306 ലക്ഷം രൂപാ ചിലവായിക്കഴിഞ്ഞു. ഈ പള്ളിയുടെ കൂദാശാ കർമ്മം ഈ വർഷം തന്നെ നടത്തുവാൻ സാധിക്കുമെന്ന് പ്രതീക്ഷിക്കുന്നു. ഇത് ഒരു വിപുലമായ പരിപാടിയാക്കിത്തീർക്കണമെന്നുള്ളതാണ് എല്ലാവരുടേയും ആഗ്രഹം. അതിനാൽ ഏവരുടേയും പ്രാർത്ഥനയും സഹായസഹകരണങ്ങളും ഇക്കാര്യത്തിന് അഭ്യർത്ഥിക്കുകയാണ്.

**ഉപസംഹാരം**

നേരത്തെ പ്രസ്താവിച്ചതുപോലെ, എ. ബി. സി. ഡി. വിഭാഗങ്ങളായി 48.10 കോടി രൂപായുടെ ഒരു ബഡ്ജറ്റാണ് ഈ സഭയിൽ അവതരിപ്പിക്കുന്നത്. അതിന്റെ സാമാന്യമായ ഒരു വിശകലനം ഞാൻ നടത്തിക്കഴിഞ്ഞു. ഓർത്തഡോക്സ് സഭാപാരമ്പര്യവും സഭയുടെ സാമ്പത്തിക കഴിവുകളും കണക്കിലെടുത്ത് ഈ പൊതുബഡ്ജറ്റിനെ പ്രത്യേകിച്ച് 'എ' വിഭാഗത്തിലുള്ളവയെപ്പറ്റി സൃഷ്ടിപരമായി ചർച്ച ചെയ്ത്, ആവശ്യമായ നിർദ്ദേശങ്ങൾ നൽകി സഹകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. പ്രസംഗം അല്ല, പ്രവർത്തനമാണ് ആവശ്യമെന്ന് മനസ്സിലാക്കുന്നു. നമ്മുടെ കൂട്ടായ പ്രവർത്തനങ്ങൾ വഴി മാത്രമേ നേട്ടങ്ങൾ കൈവരിക്കുവാൻ സാധിക്കൂ എന്നും ആത്മാർത്ഥമായി വിശ്വസിക്കുന്നു. അതിന് ഏവരുടെയും സഹായവും സഹകരണവും ഒരിക്കൽകൂടി ഞാൻ അഭ്യർത്ഥിക്കുന്നു. ഇത്രയും സമയം ക്ഷമയോടെ എന്നെ കേട്ടിരുന്ന ഏവർക്കും നന്ദി പ്രകാശിപ്പിച്ചുകൊണ്ട്, സഭയുടെ മുമ്പാകെ അവതരിപ്പിച്ചിട്ടുള്ള 2000-2001-ലെ ബഡ്ജറ്റും 1999-2000-ലെ അധിക ചെലവുകളും പാസ്സാക്കിത്തരണമെന്ന് വിനയപുരസ്സരം അഭ്യർത്ഥിക്കുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം, കാതോലിക്കേറ്റ് ഓഫീസ്
12-5-2000

# 2001-2002 ലെ ബഡ്ജറ്റ് പ്രസംഗം

*(മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മ റ്റിയുടെ 17-5-2001-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി എ. കെ. തോമസ് 2001-2002-ലെ ബഡ്ജറ്റ് അവതരിപ്പിച്ചുകൊണ്ട് ചെയ്ത പ്രസംഗം)*

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യരായ തിരുമേനി മാരേ, വന്ദ്യരായ കോറെപ്പിസ്കോപ്പാമാരേ, റമ്പാച്ചന്മാരേ, വന്ദ്യ വൈദികരേ, ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ!

അതിപുരാതനമായ മലങ്കര സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷ നായി, മാർത്തോമ്മാ ശ്ലീഹായുടെ അപ്പോസ്തോലിക സിംഹാസനത്തി ന്മേൽ വാണരുളുന്ന കിഴക്കിന്റെ കാതോലിക്കായും മലങ്കര മെത്രാപ്പോലീ ത്തായും മലങ്കര അസോസിയേഷൻ പ്രസിഡന്റുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയോടും മറ്റു തിരുമേനിമാരോടും, മലങ്കര സുറിയാനി സഭാംഗങ്ങളുടെ പ്രതിനിധി എന്ന നിലയിൽ, ഭക്തി ആദരവുകൾ രേഖപ്പെടുത്തുന്നു. ദൈവകരുണയാൽ, അനുദിനം ആത്മീയമായും ഭൗതികമായും അഭ്യുന്നതി പ്രാപിച്ച് വളർന്നു വരുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ 2001-2002 കാലയ ളവിലേക്ക് പ്രതീക്ഷിക്കുന്ന വരവുചെലവുകൾ അഥവാ ബഡ്ജറ്റ്, അസോ സിയേഷൻ സെക്രട്ടറി എന്ന നിലയിൽ ഈ സഭയിൽ ഒരിക്കൽ കൂടി അവ തരിപ്പിക്കുന്നതിന് സാധിച്ചതിൽ സന്തോഷമുണ്ട്. വിഷയത്തിലേക്ക് കടക്കു ന്നതിന് മുമ്പ് കഴിഞ്ഞ സാമ്പത്തിക വർഷത്തെ പ്രവർത്തനത്തിലേക്ക് ഒരു തിരിഞ്ഞുനോട്ടം ആവശ്യമെന്നു തോന്നുന്നു. മലങ്കര സുറിയാനി സഭയെ സംബന്ധിച്ചിടത്തോളം, 2000-2001 സാമ്പത്തിക വർഷം വളരെ പ്രാധാന്യം അർഹിക്കുന്നു. മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസിന്റെ കബറിടത്തിന്റെയും അവിടെയുള്ള ദേവാലയത്തി ന്റെയും പുതുക്കി പണി പൂർത്തീകരിക്കുന്നതിനും പുതുക്കി പണിത പള്ളി യുടെ കൂദാശ 2000 ഒക്ടോബർ മാസം 27, 28 തീയതികളിൽ സഭയുടെ ചരിത്രത്തിൽ തങ്കലിപികളിൽ രേഖപ്പെടുത്തത്തക്കവണ്ണമുള്ള രീതിയിൽ നടത്തുന്നതിനും സാദ്ധ്യമായി. പ. എക്യുമെനിക്കൽ പാത്രിയർക്കീസിന്റെ ചരിത്രപ്രാധാന്യമുള്ള മലങ്കരസഭാ സന്ദർശനം, പ. ഔഗേൻ പ്രഥമൻ ബാവാ യുടെ ചരമ രജത ജൂബിലി ആഘോഷം എന്നിവയെല്ലാം പ്രത്യേകം എടുത്തു

പറയേണ്ട സംഗതികളാണ്. കൂടാതെ മലങ്കരസഭയിലെ വ്യവഹാര പരമ്പ രയ്ക്ക് ഒരു തിരശീല വീഴുമെന്ന് ഏവരും കരുതിയിരുന്ന 18-1-2001-ലെ സുപ്രീംകോടതി വിധി; ദൗർഭാഗ്യമെന്നു പറയട്ടെ, വീണ്ടും അതിലേക്ക് വലി ച്ചിഴയ്ക്കപ്പെടുവാനുണ്ടായ സാഹചര്യം എന്നിവ ഒന്നും വിസ്മരിക്കുവാൻ സാദ്ധ്യമല്ല. തുടർന്ന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടത്തിപ്പിന് അപ്രതീക്ഷിതമായുണ്ടായ തടസ്സം മലങ്കര സഭാംഗങ്ങളെ വ്യഥ യിലാഴ്ത്തി എന്ന് പറയാതിരിക്കുവാൻ നിവൃത്തിയില്ല. എങ്കിലും സത്യം ജയിക്കും എന്നും ദൈവകൃപ നമ്മെ തളരാതെ തുടർന്നും നടത്തുമെന്നും നമുക്ക് പൂർണ്ണമായി വിശ്വസിക്കാം.

സഭയുടെ 2000-2001-ലെ സാമ്പത്തിക നിലയെപ്പറ്റി കൂടി ചില കാര്യ ങ്ങൾ സൂചിപ്പിക്കുന്നത് അസ്ഥാനത്തല്ല എന്ന് ഞാൻ വിശ്വസിക്കുന്നു. സഭ യുടെ പ്രധാന പിരിവ് - അഥവാ കാതോലിക്കാ ദിനപിരിവ് ഈ വർഷം റിക്കാർഡ് സൃഷ്ടിച്ചിരിക്കുകയാണ്. 65 ലക്ഷം രൂപാ ലക്ഷ്യം വച്ച് പിരിവ് നടത്തി എങ്കിൽ ഈ വർഷം 78.9 ലക്ഷം രൂപാ 31-3-2001 വരെ പിരിഞ്ഞു കിട്ടി. മലങ്കരസഭയിലെ കേരളത്തിനകത്തുള്ള 14 മെത്രാസനങ്ങളിൽ 11 മെത്രാസനങ്ങളും ടാർജറ്റിൽ കവിഞ്ഞ തുക പിരിച്ചെടുക്കുകയും അധിക തുക, വൈദിക ശമ്പള പരിഷ്കരണത്തിനായി തിരികെ സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്. മുൻ വർഷം പരുമല സെമിനാരിയിൽ നിന്നും 80 ലക്ഷം രൂപാ സഭാകേന്ദ്രത്തിലേക്ക് മാറ്റപ്പെട്ടിട്ടുണ്ട്. ഈ വരവുകൾ ഉപയോഗപ്പെ ടുത്തി, ബഡ്ജറ്റ് അനുസരിച്ചു തന്നെ ചെലവുകൾ ചെയ്യുന്നതിന് പരമാ വധി ശ്രമിച്ചിട്ടുണ്ട്, എന്നതും ഒരു വസ്തുതയാണ്. ബഡ്ജറ്റിൽ കവിഞ്ഞ് ചില ഇനങ്ങളിൽ ഉണ്ടായ ചെലവു സംബന്ധിച്ചുള്ള ഒരു സ്റ്റേറ്റുമെന്റും ഈ സഭയിൽ അവതരിപ്പിക്കുന്നുണ്ട്. സഭയുടെ അനിവാര്യമായ ചെലവുകൾ, വൈദിക ശമ്പള സബ്സിഡി, അവികസിത പള്ളികൾക്കുള്ള സാമ്പത്തിക സഹായം, കാതോലിക്കേറ്റ് ഓഫീസ് / അരമന ചെലവുകൾ, മെത്രാസന ങ്ങൾക്കുള്ള വിഹിതം, ഗ്രാന്റുകൾ, എന്നിവയാണ് പ്രധാനമായിട്ടുള്ള ചെല വുകൾ. കഴിഞ്ഞ സാമ്പത്തിക വർഷത്തെ വരുമാനം ഉൾപ്പെടെ ഏകദേശം 42 ലക്ഷം രൂപാ എം.ഡി.സി.സി. അക്കൗണ്ടിൽ റിസർവ്വ് ഫണ്ടായി സ്വരൂപി ക്കുവാൻ സാധിച്ചു എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്.

മേൽപ്പറഞ്ഞ കാര്യങ്ങൾ ആമുഖമായി പ്രസ്താവിച്ചുകൊണ്ട്, ഞാൻ വിഷയത്തിലേക്ക് കടക്കുകയാണ്. 2001 ഏപ്രിൽ മാസം 1-ാം തീയതി ആരം ഭിച്ചു 2002 മാർച്ചു മാസം 31-ാം തീയതി അവസാനിക്കുന്ന സാമ്പത്തിക വർഷത്തിൽ 6 ആഴ്ചകൾ കഴിഞ്ഞാണ് നമുക്ക് ബഡ്ജറ്റ് സമ്മേളനം കൂടു വാൻ സാധിക്കുന്നത്. ഈ കാലവിളംബം സാഹചര്യങ്ങളുടെ പ്രാതികൂല്യം മൂലം സംഭവിച്ചതാണ് എന്നു മാത്രം പറയുന്നു.

സമഗ്ര വികസനത്തിനുവേണ്ടി അതിവേഗം സഞ്ചരിക്കുന്ന ഇന്നത്തെ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് അനുയോജ്യമായ ഒരു സാമ്പത്തിക രേഖയാണ് ഇവിടെ അവതരിക്കപ്പെടുന്നത് എന്ന് ഞാൻ അവകാശപ്പെടുന്നില്ല. എന്നിരുന്നാലും സഭയുടെ എല്ലാ വരുമാനമാർഗ്ഗങ്ങളും കണക്കിലെടുത്തുകൊണ്ട് ആവശ്യങ്ങളും അത്യാവശ്യങ്ങളും മനസ്സിലാക്കി രൂപീകരിച്ചിട്ടുള്ളതാണ് ഈ ബഡ്ജറ്റ്. ആയതിനാൽ ഇതിൽ ഒരു ആവർത്തന സ്വഭാവം ഉൾക്കൊള്ളുന്നുണ്ട്. ഈ വസ്തുതകൾ കണക്കിലെടുത്ത് സൃഷ്ടിപരമായ അഭിപ്രായങ്ങളും നിർദ്ദേശങ്ങളും ഞാൻ അഭ്യർത്ഥിക്കുന്നു. ഓരോ ഇനത്തിലുമുള്ള ഫണ്ടിന്റെ ലഭ്യത അനുസരിച്ച് പ്രവർത്തിക്കുന്നതിന് ശ്രമിക്കുന്നതാണ് എന്ന് പ്രസ്താവിച്ചുകൊണ്ട്, ഈ ബഡ്ജറ്റ് ഔപചാരികമായി, മാനേജിംഗ് കമ്മിറ്റി മുമ്പാകെ സവിനയം ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

## ബഡ്ജറ്റിന്റെ ഘടന

മലങ്കരസഭാ ബഡ്ജറ്റും കണക്കുകളും എ. ബി. സി. ഡി. ഷെഡ്യൂളുകളായി അവതരിപ്പിക്കുന്ന പാരമ്പര്യമാണുള്ളത്. എന്നാൽ ഈ തരംതിരിവ് സംബന്ധിച്ച് പഠിച്ച് പുനഃനിർണ്ണയം ചെയ്യുന്നതിനെക്കുറിച്ചുള്ള ഒരു റിപ്പോർട്ട് ഈ യോഗത്തിൽ അവതരിപ്പിക്കുന്നുണ്ട്. അത് പാസ്സാക്കപ്പെട്ട് അംഗീകാരം ലഭിക്കുന്ന മുറയ്ക്ക് നടപ്പിലാക്കുന്നതാണ്. ആയതിനാൽ നിലവിലുള്ള ഷെഡ്യൂൾ സമ്പ്രദായം ഈ ബഡ്ജറ്റിലും അവലംബിച്ചിരിക്കുകയാണ്. മലങ്കര മെത്രാപ്പോലീത്തായ്ക്ക് ഭരണഘടനയിലൂടെ നിക്ഷിപ്തമായിട്ടുള്ള വിനിമയ സ്വാതന്ത്ര്യം ഉള്ളതും, മാനേജിംഗ് കമ്മിറ്റിക്ക് നിയന്ത്രണാധികാരമുള്ളതുമായ ഫണ്ടുകളും സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും എ ഷെഡ്യൂൾ എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. താഴെ പേരു പറയുന്ന ഈ ഇനങ്ങളുടെ ബഡ്ജറ്റ് മാനേജിംഗ് കമ്മിറ്റിയിൽ പാസ്സാക്കപ്പെടേണ്ടതാണ്.

1. പഴയസെമിനാരി.
2. എം. ഡി. സെമിനാരി.
3. കാതോലിക്കാ ദിനപ്പിരിവ്.
4. കാതോലിക്കേറ്റ് ഓഫീസ്.
5. കാതോലിക്കേറ്റ് പ്രസ്.
6. ജനറൽ ഫണ്ട്.
7. മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ് പീരുമേട്.
8. പള്ളിക്കുന്ന് വസ്തു.
9. മൂന്നാറ്റുമുക്ക് എസ്റ്റേറ്റ്.
10. ഇരവിപേരൂർ സെന്റ് മേരീസ് ആസ്പത്രി.
11. വെട്ടിക്കൽ സെന്റ് തോമസ് ദയറാ.

12. എം.ഡി.സി. സെന്റർ.
13. മലങ്കര ചർച്ച് ഡവലപ്മെന്റ് ഫണ്ട്.
14. റഞ്ചിലാടി എസ്റ്റേറ്റ്.
15. സിവിൽ സർവ്വീസ് അക്കാഡമി.
16. നാച്വറൽ കലാമിറ്റി ഫണ്ട്.
17. ഭവന സഹായ പദ്ധതി.
18. വിവാഹ സഹായ പദ്ധതി.

മേൽപ്പറഞ്ഞ ഇനങ്ങളിൽ ഓരോന്നിനെ സംബന്ധിച്ചും വളരെ ചുരുക്കമായി ചില കാര്യങ്ങൾ ഈ യോഗത്തിന്റെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ആഗ്രഹിക്കുന്നു.

**1. പഴയ സെമിനാരി**

പഴയസെമിനാരിക്ക് 7.4 ലക്ഷം രൂപയുടെ ഒരു ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. പ്രധാന വരുമാനമായി കാണുന്നത് റബ്ബർ കൃഷിയിൽ നിന്നുമുള്ള 2,95,000 രൂപയാണ്. സഭാകേന്ദ്രത്തിൽ നിന്നുള്ള ഗ്രാന്റായി 2.5 ലക്ഷം രൂപാ പ്രതീക്ഷിക്കുന്നു. പഴയസെമിനാരി വസ്തുവിന്റെ ചുറ്റുമതിൽ നിർമ്മിക്കുന്നതിനും ചതുപ്പുനിലം നിരത്തി എടുക്കുന്നതിനുമായി 3.1 ലക്ഷം രൂപാ പ്രധാന ചെലവായി കാണിച്ചിരിക്കുന്നു. പഴയ സെമിനാരി മാനേജരായി റവ. ഫാ. കെ. വി. ജോസഫ് സേവനം തുടരുന്നു.

**2. എം. ഡി. സെമിനാരി**

എം.ഡി. സെമിനാരി വസ്തുവിൽ നിന്നുമുള്ള കാർഷിക വരുമാനവും വാടകയും ഇപ്പോൾ നാമമാത്രമായിട്ടുള്ളതാണ്. ആയതിനാൽ ആകെ 29,500 രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു. മാനേജരായി റവ. ഫാ. സി. ഒ. ജോർജ് തുടരുന്നു.

**3. കാതോലിക്കാ ദിനപിരിവ്**

തികച്ചും വ്യവസ്ഥാപിതമായ രീതിയിൽ, മലങ്കര ഓർത്തഡോക്സ് സഭയിലെ ഒന്നടങ്കം കുടുംബങ്ങളെയും പങ്കെടുപ്പിച്ചുകൊണ്ട് സഭാദിനത്തോടനുബന്ധിച്ച് ക്രമീകരിച്ചിരിക്കുന്ന കാതോലിക്കാ ദിനപിരിവ്, സഭയുടെ സുപ്രധാനമായ ഒരു ധനശേഖരണ മാർഗ്ഗമാണ്. കഴിഞ്ഞ സാമ്പത്തിക വർഷം 65 ലക്ഷം രൂപാ അടങ്കൽ വരുമാനം പ്രതീക്ഷിച്ചു എങ്കിൽ 78.9 ലക്ഷം രൂപയോളം പിരിഞ്ഞു കിട്ടി. ഈ നടപ്പു വർഷം 70 ലക്ഷം ടാർജറ്റ് നിശ്ചയിച്ചിരിക്കുന്നു. എങ്കിലും 85 ലക്ഷം രൂപാ പിരിഞ്ഞു കിട്ടുമെന്നു പ്രതീക്ഷയുണ്ട്. എല്ലാ ഭവനങ്ങളും പള്ളികളും അവരുടെ പങ്കു വഹിച്ചാൽ സമീപഭാവിയിൽ 1 കോടി രൂപാ ശേഖരിക്കുവാൻ സാധിക്കും. ആയതിനാൽ ബന്ധപ്പെട്ട എല്ലാവരും പ്രത്യേകിച്ച് ബഹുമാന്യരായ വൈദികരും, പള്ളി

ഭരണ സമിതിയും സഹകരിച്ച്, ആത്മാർത്ഥമായി ശ്രമിച്ച്, കാതോലിക്കാ ദിനപിരിവും റശ്ശീസാ പിരിവും എത്രയും വിജയകരമാക്കി തീർക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

ഈ വർഷത്തെ അടങ്കൽ തുക അടിസ്ഥാനമാക്കി, ചെലവുകൾ ക്രമീകരിച്ചിരിക്കുന്നു. മെത്രാസനങ്ങൾക്കും മെത്രാപ്പോലീത്തന്മാർക്കും വിഹിതമായി 25 ലക്ഷം രൂപാ നീക്കിവച്ചിട്ടുണ്ട്. കാതോലിക്കേറ്റ് അരമനയ്ക്ക് 4 ലക്ഷവും കാതോലിക്കേറ്റ് ഓഫീസിന് 16 ലക്ഷവും അവികസിത പള്ളികൾക്ക് ഗ്രാന്റായി 14 ലക്ഷവും രണ്ടു വൈദിക സെമിനാരികൾക്ക് 4 ലക്ഷവും പ്രധാന ചെലവുകൾ ആണ്. 6 ലക്ഷം രൂപ എങ്കിലും ജനറൽ ഫണ്ടിലേക്ക് മാറ്റുവാൻ സാധിക്കുമെന്നാണ് പ്രതീക്ഷ. അപ്രകാരം മറ്റ് ഗ്രാന്റുകൾ എല്ലാം കഴിച്ച് ബാക്കി 20 ലക്ഷം രൂപാ ഒരു റിസർവ് ഫണ്ടായി സൂക്ഷിക്കുവാൻ ഉദ്ദേശിക്കുന്നു.

### കാതോലിക്കേറ്റ് ഓഫീസ്

കാതോലിക്കേറ്റ് ഓഫീസിന്റെ പ്രവർത്തനത്തിന് കാതോലിക്കാ ദിനപിരിവിൽ നിന്നും 16 ലക്ഷവും എം.ഡി.സി. സെന്ററിൽ നിന്നും 4 ലക്ഷവും ജനറൽ അക്കൗണ്ടിൽ നിന്നും 2 ലക്ഷവും വരവ് പ്രതീക്ഷിച്ചുകൊണ്ട് 22,05,000 രൂപായുടെ ചെലവുകൾ കാണിച്ചിരിക്കുകയാണ്. ശമ്പളവും അലവൻസും ഇനത്തിൽ 7 ലക്ഷം, പോസ്റ്റേജിന് 2 ലക്ഷം, ടെലഫോൺ ചാർജ് 2 ലക്ഷം, ഒരു ഫാക്സ് മെഷീനും സേഫും കൂടാതെ കംപ്യൂട്ടർ സംവിധാനം വികസിപ്പിക്കുന്നതിനും മറ്റുമായി 1 ലക്ഷം, പ്രിന്റിംഗ് & സ്റ്റേഷനറിക്ക് 3 ലക്ഷം, ഓഫീസ് വാഹനത്തിന് 1.25 ലക്ഷം, ഓഫീസ് സെക്രട്ടറിയേറ്റ് പരിഷ്കരണത്തിന് 4 ലക്ഷം എന്നിവ സുപ്രധാന ചെലവുകളാണ്.

### കാതോലിക്കേറ്റ് പ്രസ്സ്

കാതോലിക്കേറ്റ് പ്രസ്സും ഓഫ്സെറ്റു പ്രസ്സും സാധാരണഗതിയിൽ പ്രവർത്തിക്കുന്നു. 12 ലക്ഷം രൂപായുടെ വരവുചെലവ് കാണിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്. 12 ലക്ഷം രൂപാ വരവു പ്രതീക്ഷിച്ചുകൊണ്ട് 3.5 ലക്ഷം രൂപാ, ആദായം വരുത്തുവാൻ ഉദ്ദേശിക്കുന്നു. അതിൽ സഭാകേന്ദ്രത്തിലേക്ക് ലോൺ തിരിച്ചടയ്ക്കുന്നതിന് 3 ലക്ഷം രൂപാ നീക്കിവച്ചിട്ടുണ്ട്. ശമ്പളം/ അലവൻസായി 2 ലക്ഷം, ഡെയിലി വേജസായി 1 ലക്ഷം, പേപ്പർ, മറ്റു സ്റ്റേഷനറികൾ എന്നിവയ്ക്ക് 3.5 ലക്ഷം എന്നിവ പ്രധാന ചെലവുകളാണ്. മലങ്കരസഭ, സണ്ടേസ്കൂൾ പുസ്തകങ്ങൾ, സഭാ പ്രസിദ്ധീകരണങ്ങൾ എന്നിവയുടെ മുഴുവൻ അച്ചടിജോലികളും ഈ പ്രസ്സിൽ തന്നെ നടത്തുവാൻ സാധിച്ചെങ്കിൽ മാത്രമേ നമ്മുടെ പ്രസ്സിൽ പ്രവർത്തനം ആദായകരമാക്കിത്തീർക്കുവാൻ സാധ്യമാക്കുകയുള്ളു. അതിനാൽ ബന്ധപ്പെട്ടവർ കൂടുതൽ സഹകരണം നൽകി, ഈ സ്ഥാപനത്തെ സഹായിക്കണമെന്ന് അഭ്യർ

ത്ഥിക്കുന്നു.

### ജനറൽ ഫണ്ട് / അക്കൗണ്ട്

സഭയുടെ പൊതുവിലുള്ള വരവുചെലവുകൾ ഉൾക്കൊള്ളുന്ന ഫണ്ടാണിത്. പ്രധാനപ്പെട്ട വരവ് പരുമല സെമിനാരിയിൽ നിന്നു മാറ്റപ്പെടുന്ന 85 ലക്ഷം അത്രെ. കൂടാതെ മറ്റു ചില പ്രതീക്ഷാ വരവുകൾ ചേർത്ത് 317 ലക്ഷം രൂപയുടെ വരവ് കാണിക്കുന്നു.

സഭയുടെ അടിയന്തിരാവശ്യങ്ങൾക്കു തന്നെ 25 ലക്ഷം രൂപാ ഈ വർഷവും പ്രയാസത്തോടെ നീക്കി വയ്ക്കേണ്ടി വന്നിരിക്കുന്നു. വൈദികരുടെ ശമ്പള സബ്സിഡിക്കായി 16 ലക്ഷം രൂപായാണ് ചെലവു പ്രതീക്ഷിക്കുന്നത്. ആശുപത്രികൾക്കുള്ള ഗ്രാന്റായി 3 ലക്ഷവും മെത്രാസന സബ്സെന്ററുകൾക്ക് 3 ലക്ഷവും, അപ്രതീക്ഷിത ചെലവുകൾക്കായി 2.5 ലക്ഷവും, ആഞ്ഞമൂഴി സെന്റ് തോമസ് ഓർത്തഡോക്സ് സെന്റർ പൂർത്തീകരണത്തിന് 1/2 ലക്ഷവും, തൊഴിൽദാന പരിപാടികൾക്ക് 1 ലക്ഷവും, കോട്ടയം പബ്ലിക് സ്കൂളിനും അതിന്റെ വസ്തു സംരക്ഷണത്തിനുമായി 30 ലക്ഷവും കുഷാൽ നഗർ വസ്തുവിന്റെ ബാദ്ധ്യതകൾ തീർക്കുവാൻ 5.5 ലക്ഷവും, ദേവലോകം അരമന ചർച്ച് നിർമ്മാണത്തിന് 2.5 ലക്ഷവും, സെൻട്രൽ സെക്രട്ടറിയേറ്റ് കെട്ടിടത്തിന് 15 ലക്ഷവും, സിവിൽ സർവ്വീസ് അക്കാഡമിക് ഗ്രാന്റായി 1 ലക്ഷവും പ്രത്യേകം ബഡ്ജറ്റ് ചെയ്തിരിക്കുന്നു. മലങ്കര സഭയ്ക്ക് അനുവദിച്ചു കിട്ടിയിരിക്കുന്ന പീരുമേട് എൻജിനീയറിംഗ് കോളജിന് കുഷാൽ നഗർ വസ്തു വില്പനയിൽ ലഭ്യമാകുന്ന 1 കോടി രൂപാ ചെലവു ചെയ്യുവാൻ അംഗീകാരം ലഭിക്കുന്നപക്ഷം അപ്രകാരം ചെയ്യുന്നതിന് ബഡ്ജറ്റിൽ വക ഇരുത്തിയിട്ടുണ്ട്. അങ്ങനെ 23000 രൂപാ അധിക ചെലവു പ്രതീക്ഷിക്കുന്ന ഒരു കമ്മി ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്.

### പീരുമേട് കോഫി എസ്റ്റേറ്റുകൾ

പീരുമേട്ടിൽ സഭയുടെ ഉടമസ്ഥതയിലുള്ള കോഫി എസ്റ്റേറ്റുകൾ, കാർഷിക വിളവുകളുടെ വിലയിടിവു മൂലം ഈ സാമ്പത്തിക വർഷം, 2.48 ലക്ഷം രൂപാ നഷ്ടം വരുത്തി വയ്ക്കുമെന്നുള്ള ആശങ്കയിലാണ് ഈ ബഡ്ജറ്റ് അവതരിപ്പിക്കുന്നത്. കാപ്പി, കുരുമുളക് എന്നിവയുടെ വിലയിടിവും, കൂലി വർദ്ധനവും, അവശ്യവസ്തുക്കളുടെ വിലക്കയറ്റവും മൂലം കഴിഞ്ഞ സാമ്പത്തിക വർഷം 7.5 ലക്ഷം രൂപ വരവു പ്രതീക്ഷിച്ചതിൽ 3.9 ലക്ഷം രൂപാ മാത്രമാണ്, കുരുമുളകും കാപ്പിയും വിറ്റു കിട്ടിയ ഇനത്തിൽ ലഭ്യമായത്. ബഡ്ജറ്റ് ചെയ്തിരുന്ന പല കൂലിപണികളും, കൂടുതൽ ചെലവു വരുത്തുകയും ചെയ്തു. ഈ വർഷം 3.15 ലക്ഷം രൂപാ വിളകൾ വിറ്റുവരവു കാണിക്കുന്നു. എന്നാൽ ചെലവുകൾ ഒന്നും കുറയ്ക്കുവാൻ സാദ്ധ്യമല്ലാത്ത അവസ്ഥാവിശേഷമാണുള്ളത്. കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ,

വൈദ്യുതി ബോർഡ് സ്ഥലം ഏറ്റെടുത്ത ഇനത്തിൽ, കോടതിവിധിപ്രകാരം 8,55,999 രൂപാ ഒരു അപ്രതീക്ഷിത വരവ് ഉണ്ടായി എന്നുള്ളതും ഒരു ആശ്വാസകരമായ നടപടിയായി കാണാവുന്നതാണ്.

### പള്ളിക്കുന്നു വസ്തു

കാപ്പി, കുരുമുളക് മുതലായ കൃഷികളാണ് ഇവിടെയും ഉള്ളത്. മേൽ വിശദീകരിച്ച സാഹചര്യത്തിൽ ബഡ്ജറ്റു വർഷം 85000 രൂപായുടെ വരവു ചെലവു കാണിക്കുന്നു.

### മൂന്നാറ്റുമുക്കു വസ്തു

ഉദ്ദേശം 75 ഏക്കർ സ്ഥലം ഉണ്ടെങ്കിലും കുരുമുളക്, കാപ്പി, ഏലം എന്നീ കൃഷികളിൽ നിന്നും ആദായം ലഭിക്കുന്നത്, ഒരു ചെറിയ വിസ്തീർണ്ണത്തിൽ നിന്നു മാത്രമാണ്. 2 ലക്ഷം രൂപാ വരവു പ്രതീക്ഷിക്കുന്നു. പക്ഷെ വിസ്തൃതമായ എസ്റ്റേറ്റിന്റെ വികസനത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തേണ്ട സാഹചര്യത്തിൽ ഉദ്ദേശം 6 ലക്ഷം രൂപാ അധികചെലവു കാണിക്കുന്ന ബഡ്ജറ്റാണ് അവതരിപ്പിക്കുന്നത്.

ഈ എസ്റ്റേറ്റിൽ നിന്നുമാണ് മാനേജിംഗ് കമ്മിറ്റിയുടെ അംഗീകാരത്തിനു വിധേയമായി 25 ഏക്കർ സ്ഥലം നിർദ്ദിഷ്ട പീരുമേട് എൻജിനീയറിംഗ് കോളജ് നിർമ്മാണത്തിന് അനുവദിച്ചിരിക്കുന്നത്.

### സെന്റ് മേരീസ് ആശുപത്രി, ഇരവിപേരൂർ

മലങ്കരസഭയുടെ നേരിട്ടുള്ള ഭരണത്തിലും നിയന്ത്രണത്തിലും പ്രവർത്തിക്കുന്ന ഒരു ആശുപത്രിയാണ്, ഇത്. എന്നാൽ ഈ സ്ഥാപനം, അതർഹിക്കുന്നവിധത്തിലുള്ള ഒരു വികസനത്തിന് വിധേയമാക്കുവാൻ പല കാരണങ്ങളാലും സാധിച്ചിട്ടില്ല. പല തരത്തിലുള്ള വികസന പദ്ധതികളും ചിന്തയിൽ ഉണ്ടെങ്കിലും സാമ്പത്തിക പരാധീനത കാരണം പ്രാവർത്തികമാക്കുവാൻ സാധിക്കുന്നില്ല. സഭാ കേന്ദ്രത്തിൽ നിന്നും പ്രതീക്ഷിക്കുന്ന 3 ലക്ഷം രൂപാ ഉൾപ്പെടെ 16.7 ലക്ഷം രൂപാ വരവും 12250 രൂപാ അധികചെലവും പ്രതീക്ഷിക്കുന്നു. കഴിവതുംവേഗം ഒരു എക്സ്റേ യൂണിറ്റ് സ്ഥാപിക്കുവാൻ പദ്ധതി ഉണ്ട്.

### എം.ഡി.സി. സെന്റർ

ഒരു സ്ഥിരവരുമാനം വാഗ്ദാനം ചെയ്യുന്ന സ്ഥാപനമാണിത്. ഇപ്പോൾ 79 വാടകക്കാർ രണ്ടു ബ്ലോക്കുകളിലായിട്ടുണ്ട്. കഴിഞ്ഞ സാമ്പത്തിക വർഷം 16.3 ലക്ഷം രൂപാ വാടക ഇനത്തിൽ ലഭിച്ചിട്ടുണ്ട്. ഈ വർഷത്തെ ബഡ്ജറ്റിൽ ഈ ഇനത്തിൽ 19 ലക്ഷം രൂപാ പ്രതീക്ഷിക്കുന്നു. ആകെ 65.1 ലക്ഷം രൂപാ വരവും 56.4 ലക്ഷം രൂപാ ചെലവും 8.7 ലക്ഷം രൂപാ നീക്കി

യിരുപ്പും പ്രതീക്ഷിക്കുന്നു. വാടക കുടിശിഖ പൂർണ്ണമായും പിരിച്ചെടുത്താൽ കൂടുതൽ തുക ബാക്കി വരുത്തുവാൻ സാധിക്കും. അതിനുള്ള തീവ്ര ശ്രമം നടത്തിക്കൊണ്ടിരിക്കുന്നു. കഴിഞ്ഞ വർഷം പ്രത്യേക ജലവിതരണത്തിനും, പാർക്കിംഗ് ഏറിയ റീടാർ ചെയ്യുന്നതിനും, ഷട്ടറുകൾ റിപ്പയർ ചെയ്യുന്നതിനുമായി 2 ലക്ഷം രൂപയോളം ചെലവു ചെയ്തിട്ടുണ്ട്. ഈ സാമ്പത്തിക വർഷവും മെയിന്റെൻസിന് 2 ലക്ഷം രൂപാ വക കൊള്ളിച്ചിട്ടുണ്ട്. എം.ഡി.സി. സെന്ററിന്റെ ദൈനംദിന പ്രവർത്തനത്തിൽ സഹായിക്കുന്ന ഉപസമിതി, പ്രത്യേകം കൃതജ്ഞത അർഹിക്കുന്നു.

## വെട്ടിക്കൽ സെന്റ് തോമസ് ദയറാ

പ. പരുമല തിരുമേനിയുടെ ജീവിതവുമായി ബന്ധപ്പെട്ടിട്ടുള്ള ഈ ദയറാ, സഭയുടെ പ്രധാനമായ ഒരു സ്ഥാപനമാണ്. ഇതിന്റെ വികസനത്തിൽ സഭാകേന്ദ്രത്തിൽ നിന്നും വളരെ അധികം സഹായം എത്തിക്കുന്നുണ്ട്. കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ സഭാകേന്ദ്രത്തിൽ നിന്നും 50,000 രൂപയും പരുമല സെമിനാരിയിൽ നിന്നും 1 ലക്ഷം രൂപയും ഗ്രാന്റു നൽകിയിട്ടുണ്ട്. ഈ വർഷം 9.29 ലക്ഷം രൂപാ ചെലവുള്ള ഒരു ബഡ്ജറ്റും അവതരിപ്പിക്കുന്നു. അവിടെ റവ. ഫാ. പി. എസ്. യോഹന്നാൻ മാനേജരായി സേവനം അനുഷ്ഠിക്കുന്നു.

## മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്പ്മെന്റ് ഫണ്ട്

ഈ ഫണ്ടിന്റെ വികസനത്തിന് വലുതായി ഒന്നും ചെയ്യുവാൻ സാധിക്കുന്നില്ല. ആകെ 6.5 ലക്ഷം രൂപയുടെ ബഡ്ജറ്റ് അവതരിപ്പിക്കുന്നു. ഫണ്ടിന്റെ വളർച്ചയ്ക്കാവശ്യമായ കൈതാങ്ങൽ, സാമ്പത്തിക കഴിവുള്ള സഭാവിശ്വാസികളിൽ നിന്നും പ്രതീക്ഷിക്കുന്നു.

## രഞ്ജിലാടി എസ്റ്റേറ്റ്

സഭയുടെ ഉടമസ്ഥതയിൽ, കർണ്ണാടക സ്റ്റേറ്റിൽ ഉള്ള ഒരു ചെറിയ എസ്റ്റേറ്റ് ആണിത്. റബ്ബർ, നാളികേരം എന്നിവയാണ് കൃഷി ചെയ്യുന്നത്. ഈ വർഷം 80,000 രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു. ഇതിന്റെ മാനേജർ ആയി റവ. ഫാ. ജേക്കബ് തുടരുന്നു.

## സിവിൽ സർവ്വീസ് അക്കാഡമി

മലങ്കരസഭയുടെ ഉടമസ്ഥതയിൽ ഈ സ്ഥാപനം വളരെ ഭംഗിയായി പ്രവർത്തിക്കുന്നു. അഖിലേന്ത്യാതലത്തിലുള്ള മത്സര പരീക്ഷകൾക്ക് പരിശീലനം നൽകുന്ന ഈ സ്ഥാപനത്തിന്റെ ചുമതല വഹിക്കുന്നതു ശ്രീ.സി. കെ. കൊച്ചുകോശി ഐ.എ.എസ്. (റിട്ട.) അത്രെ. സഭാകേന്ദ്രത്തിൽ നിന്നും 1 ലക്ഷം രൂപാ ഗ്രാന്റ് നൽകുന്നുണ്ട്. ആകെ 2,66,700 രൂപയുടെ വരവു

ചെലവു പ്രതീക്ഷിക്കുന്ന ബഡ്ജറ്റ് അവതരിപ്പിക്കുന്നു.

### നാച്വറൽ കലാമിറ്റി ഫണ്ട്

അപ്രതീക്ഷിതമായി ഉണ്ടാകുന്ന പ്രകൃതിക്ഷോഭത്തിൽ ദുരിതം അനുഭവിക്കുന്നവരെ, ജാതി, മത ഭേദമെന്യേ സഹായിക്കുന്നതിനുള്ള ഫണ്ട് 1992 മുതൽ രൂപീകരിച്ച് സഭാകേന്ദ്രത്തിൽ പ്രവർത്തിച്ചു വരുന്നു. കഴിഞ്ഞ സാമ്പത്തിക വർഷം ഒറീസായിൽ ഉണ്ടായ ചുഴലിക്കാറ്റിൽ വീടു നഷ്ടപ്പെട്ടവർക്ക് മിഷൻ ബോർഡിന്റെ ചുമതലയിൽ 100 വീടുകൾ നിർമ്മിച്ചു നൽകി. അതിന് ഈ ഫണ്ടിൽ നിന്നും ഉദ്ദേശം 4 ലക്ഷം രൂപാ നൽകിയിട്ടുണ്ട്. ഇപ്പോൾ ഗുജറാത്തിൽ ഉണ്ടായിരിക്കുന്ന ഭൂകമ്പ കെടുതിയിൽ ഭവനരഹിതരായവരെ സഹായിക്കുവാനുള്ള പദ്ധതിക്കും ഈ ഫണ്ടിൽ ശേഖരിക്കപ്പെടുന്ന തുക നൽകുന്നതായിരിക്കും. കഴിഞ്ഞ സാമ്പത്തിക വർഷം ഈ ഇനത്തിൽ 7 ലക്ഷം രൂപാ പ്രാരംഭമായി നൽകി.

ഈ ഫണ്ടിൽ 86 ലക്ഷം രൂപയുടെ വരവുചെലവു പ്രതീക്ഷിക്കുന്നു. ഈ സംരംഭത്തിൽ സഭാംഗങ്ങൾ ആത്മാർത്ഥമായി സഹകരിക്കുന്നതിൽ സന്തോഷമുണ്ട്.

### ഭവന സഹായ പദ്ധതി

മലങ്കരസഭയിൽ വീടില്ലാത്തവർക്കെല്ലാം ഒരു വീട് എന്ന പ്രഖ്യാപിത ലക്ഷ്യത്തോടെ 1993-ൽ ആരംഭിച്ച മലങ്കരസഭയുടെ ഒരു സാമൂഹ്യക്ഷേമ പദ്ധതിയാണിത്. കഴിഞ്ഞ സാമ്പത്തിക വർഷം 200 ഭവനങ്ങൾക്ക് സഹായം നൽകി. ഒരു വീടിന് 6500 രൂപയാണ് കേന്ദ്രവിഹിതമായി ഈ പദ്ധതിയിൽ നിന്നും നൽകുക. ആകെ പരുമല ഗ്രാന്റ് ഉൾപ്പെടെ 13.8 ലക്ഷം രൂപാ വരവു ചെലവു കാണിക്കുന്നു. ഈ പദ്ധതിയുടെ വിജയത്തിന് സഭാംഗങ്ങളിൽ നിന്നും സഹായ സഹകരണം അഭ്യർത്ഥിക്കുന്നു.

31-3-2001 വരെ 1885 ഭവനങ്ങൾക്ക് കേന്ദ്രസഹായം നൽകുവാൻ സാധിച്ചിട്ടുണ്ട്.

### സമൂഹ വിവാഹ പദ്ധതി

സാമ്പത്തികമായിട്ടുള്ള കാരണത്താൽ പെൺകുട്ടികളുടെ വിവാഹം നടത്തുന്നതിന് ബുദ്ധിമുട്ടനുഭവിക്കുന്ന മാതാപിതാക്കളെ 15,000 രൂപാ വീതം നൽകി സഹായിക്കുക എന്നുള്ളതാണ് ഈ പദ്ധതി. 12.5 ലക്ഷം രൂപ ഈ ബഡ്ജറ്റ് വർഷത്തിൽ വിതരണം ചെയ്യുവാൻ വക കൊള്ളിച്ചിട്ടുണ്ട്. പരുമല സെമിനാരിയിൽ നിന്നും പ്രതീക്ഷിക്കുന്ന ഗ്രാന്റ് ഉൾപ്പെടെ 26.88 ലക്ഷം രൂപാ വരവും, ചെലവും ബഡ്ജറ്റ് ചെയ്തിരിക്കുന്ന ഈ പദ്ധതിക്കും വിശ്വാസികളുടെ സഹായം അഭ്യർത്ഥിക്കുന്നു.

31-3-2001 വരെ 500 വിവാഹങ്ങൾക്ക് കേന്ദ്രസഹായം നൽകുവാൻ സാധിച്ചിട്ടുണ്ട്.

ഇപ്രകാരം എ ഷെഡ്യൂളിൽപെട്ട 18 ഇനങ്ങളിൽ 699 ലക്ഷം രൂപാ അടങ്കൽ പ്രതീക്ഷിക്കുന്ന ബഡ്ജറ്റുകളാണ് ഈ യോഗത്തിന്റെ പരിഗണനയ്ക്കും അംഗീകാരത്തിനുമായി സമർപ്പിക്കുന്നത്.

**ഷെഡ്യൂൾ ബി**

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലും മേൽനോട്ടത്തിലും പ്രവർത്തിക്കുന്ന ആദ്ധ്യാത്മിക സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാം ഫെബ്രുവരിയിൽ ചേർന്ന പ. സുന്നഹദോസ് അംഗീകരിച്ചിട്ടുള്ളതാണ്.

ഇപ്രകാരമുള്ള 112 സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകളിലായി 3091 ലക്ഷം രൂപയുടെ അടങ്കൽ തുക കാണുന്നു. ഇവ, ഈ യോഗത്തിന്റെ അറിവിനായി സാദരം സമർപ്പിച്ചുകൊള്ളട്ടെ.

**ഷെഡ്യൂൾ സി**

സഭയുടെ സ്ഥാപനങ്ങൾ എങ്കിലും സ്വയംഭരണ സംവിധാനം നിലനിൽക്കുന്ന 10 സ്ഥാപനങ്ങളുടെ ബഡ്ജറ്റുകളിലായി 1459 ലക്ഷം രൂപായുടെ ബഡ്ജറ്റുകൾ, ഈ യോഗത്തിന്റെ അറിവിനായി സമർപ്പിക്കുന്നു. ഇവയെല്ലാം അതാതിന്റെ ഗവേണിംഗ് ബോർഡുകൾ പാസ്സാക്കിയിട്ടുള്ളതാണ്.

**ഷെഡ്യൂൾ ഡി**

മലങ്കരസഭയിലെ എല്ലാ മെത്രാസനങ്ങളുടെയും അവയുടെ നേരിട്ടുള്ള ഭരണത്തിലും നിയന്ത്രണത്തിലും പ്രവർത്തിക്കുന്ന സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും ബഡ്ജറ്റുകൾ ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഇവയെല്ലാംതന്നെ അതതു മെത്രാസന കൗൺസിലുകൾ പാസ്സാക്കിയിട്ടുള്ളതാണ്. ബഡ്ജറ്റ് യഥാസമയം ലഭിച്ചിട്ടുള്ള മെത്രാസനങ്ങൾക്ക് 581 ലക്ഷം രൂപയുടെ അടങ്കൽ ബഡ്ജറ്റ് ഈ സഭയുടെ അറിവിനായി സമർപ്പിക്കുന്നു.

ഇപ്രകാരം എ. ബി. സി. ഡി. എന്നീ 4 വിഭാഗങ്ങളിലായി മൊത്തം 58 കോടി രൂപയുടെ വരവുചെലവു കാണിക്കുന്ന ബഡ്ജറ്റുകൾ ഈ മാനേജിംഗ് കമ്മിറ്റി യോഗത്തിൽ സമർപ്പിക്കുകയാണ്.

## സാമൂഹ്യ ക്ഷേമ പദ്ധതികൾ

**1. ഭവന സഹായ പദ്ധതി**

ഈ പദ്ധതിയെപ്പറ്റി നേരത്തെ പ്രതിപാദിച്ചു കഴിഞ്ഞു.

**2. വിവാഹ സഹായ പദ്ധതി**

ഇതിനെപ്പറ്റിയും മുമ്പ് വിശദീകരിച്ചു.

**3. മാനവശേഷി വികസന പ്രവർത്തനങ്ങൾ**

സഭയിൽ പ്രവർത്തിക്കുന്ന എച്ച്.ആർ.ഡി. യുടെ ആഭിമുഖ്യത്തിൽ പല വികസന പ്രവർത്തനങ്ങളും ആവിഷ്ക്കരിച്ചു നടപ്പാക്കാൻ ഉദ്ദേശിക്കുന്നു. അതിൽ ഏറ്റവും പ്രധാനമായത് തൊഴിൽരഹിതരായ യുവജനങ്ങൾക്ക് തൊഴിൽ കണ്ടെത്തുന്നതിനു സഹായം എത്തിക്കുക എന്നുള്ളതാണ്. തൊഴിൽ അവസരങ്ങൾ ചൂണ്ടിക്കാണിക്കുവാൻ സാധിച്ചാൽ തന്നെ അത് ഒരു നേട്ടമായി കണക്കാക്കാം. ഈ കാര്യങ്ങൾ എല്ലാംതന്നെ കണക്കിലെടുത്താണ് ARDRA എന്ന പേരിൽ ഒരു സോഷ്യൽ സർവ്വീസ് സൊസൈറ്റി രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുവാൻ ഉദ്ദേശിക്കുന്നത്. സാധാരണക്കാരായ ജനങ്ങളുടെ സാമൂഹ്യ വിദ്യാഭ്യാസ സാംസ്കാരിക സാമ്പത്തിക ഉന്നതിക്കായി ജാതിമത ചേരിതിരിവുകൾക്കതീതമായി പ്രവർത്തിക്കുക എന്നതാണ് ലക്ഷ്യം. ചാരിറ്റബിൾ സൊസൈറ്റീസ് രജിസ്ട്രേഷൻ ആക്റ്റിന്റെ അടിസ്ഥാനത്തിൽ രജിസ്റ്റർ ചെയ്തു പ്രവർത്തിക്കാൻ ഉദ്ദേശിക്കുന്ന പ്രസ്തുത സൊസൈറ്റിയിൽ വ്യക്തിഗത അംഗത്വവും സ്ഥാപന അംഗത്വവുമാണ് വിഭാവന ചെയ്തിട്ടുള്ളത്. ഇതെല്ലാം ഉൾക്കൊള്ളിച്ചുകൊണ്ടുള്ള ഒരു നിയമാവലി തയാറായി വരുന്നുണ്ട്. ബന്ധപ്പെട്ടവരുടെ ഒരു യോഗം ജൂൺ മാസത്തിൽ ചേർന്ന് അന്തിമ രൂപം നൽകാനാണ് ഉദ്ദേശ്യം. നമ്മുടെ സഭയിലെ തല്പരരായ വ്യക്തികളെ പങ്കെടുപ്പിച്ച് സൊസൈറ്റി പ്രവർത്തിപ്പിക്കുകയും ലഭ്യമായ എല്ലാ തലങ്ങളിൽ നിന്ന് ഗ്രാന്റും മറ്റ് ആനുകൂല്യങ്ങളും സ്വീകരിച്ച് കേന്ദ്രതലത്തിലും മെത്രാസനതലത്തിലും പ്രവർത്തനം നടത്തുകയെന്നതാണ് ലക്ഷ്യം. ഇതിന്റെ സുഗമമായ പ്രവർത്തനത്തിന് എല്ലാവിധ സഹകരണവും നൽകണമെന്ന് അഭ്യർത്ഥിക്കുവാൻ കൂടി ഈ അവസരം വിനിയോഗിക്കുകയാണ്.

**4. ഗുജറാത്ത് റിലീഫ് ഫണ്ട്**

പ്രകൃതിക്ഷോഭം മൂലം ദുരിതം അനുഭവിക്കുന്നതിന് വിധിക്കപ്പെടുന്ന ഭാരതത്തിലെ ജനങ്ങളെ, ജാതിമതഭേദമെന്യേ സഹായിക്കുക എന്നതാണ് ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം. മഹാരാഷ്ട്ര, ഒറീസാ, ആന്ധ്രാ, ഗുജറാത്ത് എന്നീ സംസ്ഥാനങ്ങളിൽ, സഹായഹസ്തവുമായി നമ്മുടെ സഭ കടന്നുചെല്ലുന്നു എന്നുള്ളത് അഭിമാനത്തോടെ പ്രസ്താവിക്കുവാൻ കഴിയുമല്ലോ. ഇപ്പോൾ ഭൂകമ്പ കെടുതിയിൽ ഭാരപ്പെടുന്ന ഗുജറാത്തിൽ 100 ഭവനങ്ങൾ ഉൾക്കൊള്ളുന്ന ഒരു ഗ്രാമത്തിന്റെ പുനരുദ്ധാരണ പ്രക്രിയയിൽ നാം വ്യാപൃതരായിരിക്കുന്നു. ബോംബെ മെത്രാസന കേന്ദ്രത്തിൽ Gujrat Earth Quake Relief Fund എന്ന പേരിൽ സഭയുടേതായി ധനശേഖരണം നട

ക്കുന്നു. നമ്മുടെ മിഷൻ ബോർഡാണ് അതിന് നേതൃത്വം നൽകുന്നത്. മലങ്കരസഭാ കേന്ദ്രത്തിൽ നമ്മുടെ പള്ളികളിൽ നിന്നും വ്യക്തികളിൽ നിന്നുമായി ഇപ്പോൾ 32 ലക്ഷം രൂപാ ശേഖരിച്ച് ഇതിലേക്കു നൽകുവാൻ സാധിച്ചിട്ടുണ്ട്. 2 കോടി രൂപാ ബഡ്ജറ്റു ചെയ്തിരിക്കുന്ന ഈ പദ്ധതിക്ക് നമ്മുടെ പള്ളികളും വ്യക്തികളും വേണ്ട പ്രാധാന്യം നൽകി സംഭാവന നൽകണമെന്ന് അഭ്യർത്ഥിക്കുന്നു.

### 5. മലങ്കര സഭാ വൈദിക ക്ഷേമനിധി

നമ്മുടെ സഭയിലെ വൈദികരുടെയും വൈദിക വിദ്യാർത്ഥികളുടെയും ക്ഷേമത്തിനായി ഒരു നിധി രൂപീകരിക്കുക എന്ന ലക്ഷ്യത്തോടെ 1996-ൽ ആരംഭിച്ച ഒരു ക്ഷേമനിധിയാണിത്. നാളതു വരെ പലിശ അടക്കം 20 ലക്ഷം രൂപ മാത്രമേ സമാഹരിക്കുവാൻ സാധിച്ചിട്ടുള്ളു. ഇതിന്റെ വ്യവസ്ഥാപിതമായ നടത്തിപ്പിന് ഒരു നിയമാവലി ക്രോഡീകരിച്ചിട്ടുണ്ട്. ഈ ഫണ്ട് വികസിപ്പിച്ചു അർഹരായവർക്കും എത്തിച്ചുകൊടുക്കുവാനുള്ള ക്രമീകരണമാണ് ചെയ്തിരിക്കുന്നത്. ഫണ്ട് വികസനത്തിന് എല്ലാവരും മുൻകൈ എടുത്ത് പ്രവർത്തിക്കണമെന്ന് അനുസ്മരിപ്പിക്കുന്നു.

### 6. സഭയിൽ ഒരു ആത്മീയ നവോത്ഥാനം

എല്ലാറ്റിനും ഉപരിയായി നമ്മുടെ സഭയിൽ, ഒരു പുതിയ ആത്മീയ ചൈതന്യം ഉളവാകത്തക്കവണ്ണം പല പരിപാടികളും ക്രമീകരിച്ചു നടത്തുന്നുണ്ട്. അവ എല്ലാംതന്നെ കുറെക്കൂടി മെച്ചപ്പെട്ട രീതിയിൽ നടത്തേണ്ടതുണ്ട്. സഭയിൽ ഇന്നുള്ള ആദ്ധ്യാത്മിക സംഘടനകൾ എല്ലാംതന്നെ ഈ ലക്ഷ്യം വച്ചു പ്രവർത്തിക്കുന്നുണ്ട് എന്നതും ചാരിതാർത്ഥ്യജനകമാണ്. അതിനും ഉപരിയായി, എല്ലാ തലത്തിലും ഒരു ആത്മീയ ഉന്നമനം ഉണ്ടാകത്തക്കവണ്ണമുള്ള വിവിധ കർമ്മപരിപാടികൾ ആസൂത്രണം ചെയ്ത് നടപ്പാക്കുവാൻ പദ്ധതി ഉണ്ട്.

### കൂദാശ ചെയ്യപ്പെട്ട പരുമല പള്ളി

2000 ഒക്ടോബർ 27, 28 തീയതികളിൽ കൂദാശ ചെയ്യപ്പെട്ട പുതുക്കിപ്പണിത പരുമല പള്ളിയും, കബറിടവും, പരിസരവും ഒരു പുതിയ ആത്മീയ പരിവേഷം അണിഞ്ഞ്, കൂടുതൽ കൂടുതൽ തീർത്ഥാടകരെയും ഭക്തജനങ്ങളെയും ആകർഷിച്ചുകൊണ്ടിരിക്കുന്നു. മലങ്കരസഭയിലെ ഏക പ്രഖ്യാപിത പരിശുദ്ധനായ പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് അനേകം ഭക്തജനങ്ങൾ എത്തിക്കൊണ്ടിരിക്കുന്ന ഈ തീർത്ഥാടനകേന്ദ്രം കൂടുതൽ ആകർഷണീയമാക്കുവാനും ഭക്തിനിർഭരമായ ഒരു അന്തരീക്ഷം നിലനിർത്തിക്കൊണ്ട് അവിടെ എത്തിച്ചേരുന്ന ഭക്തജനങ്ങൾക്ക് ഒരു നല്ല അഭിപ്രായത്തോടെ, കൃതാർത്ഥതയോടെ, ആത്മനിറ

വോടെ തിരിച്ചുപോകുവാനുമുള്ള അന്തരീക്ഷം അവിടെ സംജാതമാക്കുവാൻ ശ്രമിക്കേണ്ടത് ഏവരുടെയും കടമയാണ്.

**മാർ ബസ്സേലിയോസ് പബ്ലിക് സ്കൂൾ**

കോട്ടയം കേന്ദ്രമാക്കി സഭ വകയായി ഒരു പബ്ലിക് സ്കൂൾ രൂപം പ്രാപിച്ചു വരുന്ന വിവരം അറിവുള്ളതാണല്ലോ. ഈ സ്കൂൾ ഈ വിദ്യാഭ്യാസ വർഷം മുതൽ പ്രവർത്തിച്ചു തുടങ്ങുകയാണ്. പ്രസ്തുത സ്കൂൾ കെട്ടിടം പണിയുന്നതിന് കാരാപ്പുഴ വാങ്ങിയ സ്ഥലം അനുയോജ്യമാകാതിരുന്നതിനാൽ, ദേവലോകത്തിന് സമീപം തന്നെ 15 ഏക്കർ സ്ഥലം വാങ്ങി, നിർമ്മാണ പരിപാടികൾ ആരംഭിച്ചിട്ടുണ്ട്. ഒരു മാതൃകാ സ്കൂൾ എന്ന നിലയിൽ പുരോഗതിയും വളർച്ചയും ഈ സ്കൂളിന് ഉണ്ടാകുമെന്ന് പ്രതീക്ഷിക്കുന്നു. അതോടൊപ്പം ഇതിന്റെ പ്രവർത്തനത്തിന് എല്ലാവരുടെയും ആത്മാർത്ഥമായ സഹകരണം അഭ്യർത്ഥിക്കുകയാണ്.

**മാർ ബസേലിയോസ് ക്രിസ്ത്യൻ കോളജ് ഓഫ് എൻജിനീയറിംഗ് ആൻഡ് ടെക്നോളജി പീരുമേട്**

ഒരു പ്രൊഫഷണൽ കോളജിനുവേണ്ടി കാത്തിരുന്ന മലങ്കരസഭയ്ക്ക്, ഒരു എൻജിനീയറിംഗ് കോളജ് പീരുമേട് ആസ്ഥാനമായി ആരംഭിക്കുന്നതിനുള്ള Viability certificate AICTE (All India Council for Technical Education) നൽകി കഴിഞ്ഞു. പ്രഥമ വർഷത്തെ ക്ലാസ്സുകൾ 2001 സെപ്റ്റംബർ മാസത്തിൽ ആരംഭിക്കുന്നതിനുള്ള നടപടികളുമായി മുന്നോട്ടു നീങ്ങുകയാണ്. കോടിക്കണക്കിനു രൂപാ മുതൽമുടക്ക് വേണ്ടിവരുന്ന ഈ സാങ്കേതിക വിദ്യാഭ്യാസകേന്ദ്രം നല്ല രീതിയിൽ പ്രവർത്തിച്ചു കാണുവാൻ ഏവരുടെയും ആത്മാർത്ഥമായ സഹകരണം അനിവാര്യമാണ്. ഈ കോളജിന്റെ ആവശ്യത്തിനുള്ള സ്ഥലം സഭ വകയായിട്ടുണ്ട്. അവിടെ അനുയോജ്യമായ കെട്ടിട സമുച്ചയം നിർമ്മിക്കുക എന്നുള്ളതാണ് ആദ്യ ഘട്ടം. അതിന്റെ നടപടികൾ ആരംഭിച്ചു കഴിഞ്ഞു. ഈ സ്ഥാപനത്തിന്റെ ഭരണക്രമം സംബന്ധിച്ചുള്ള നിയമാവലിയും മറ്റും ഈ യോഗത്തിൽ അവതരിപ്പിക്കുന്നുണ്ട്. ആയത് മാനേജിംഗ് കമ്മിറ്റി പാസ്സാക്കുകയും പ. സുന്നഹദോസ് അംഗീകാരം നൽകുകയും ചെയ്യേണ്ടതുമാണ്. സഭാകേന്ദ്രത്തിൽ നിന്നും ഈ വലിയ സംരംഭത്തിന് മുതൽ മുടക്കുവാനുള്ള കഴിവു ഇപ്പോൾ ഇല്ല എന്നുള്ളത് മലങ്കരസഭാ അംഗങ്ങൾ മനസ്സിലാക്കി, കഴിവുള്ള വ്യക്തികളും പള്ളികളും സ്ഥാപനങ്ങളും ഇതിനുവേണ്ടി സാമ്പത്തിക സഹായം നൽകുന്നതിന് തയാറായി മുന്നോട്ടു വരണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.

**ഉപസംഹാരം**

നേരത്തെ പ്രസ്താവിച്ചതുപോലെ A B C D വിഭാഗങ്ങളിലായി 58 കോടി

രൂപയുടെ ഒരു ബഡ്ജറ്റാണ് ഈ വർഷം ഈ യോഗത്തിൽ അവതരിപ്പിക്കുന്നത്. അവയിൽ എ വിഭാഗത്തെപ്പറ്റി വിശദമായും B, C, D വിഭാഗങ്ങളെപ്പറ്റി ചുരുക്കമായും ഒരു വിശകലനം ഞാൻ നടത്തിക്കഴിഞ്ഞു. ഓർത്തഡോക്സ് സഭയുടെ പാരമ്പര്യവും സാമ്പത്തിക കഴിവുകളും കണക്കിലെടുത്ത് എ വിഭാഗത്തിലെ ഇനങ്ങളെപ്പറ്റി സൃഷ്ടിപരമായി ചർച്ച ചെയ്ത്, ആവശ്യമായ നിർദ്ദേശങ്ങൾ നൽകി സഹകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. പ്രസംഗത്തേക്കാൾ ആവശ്യം പ്രവർത്തനമാണ് എന്നത് വിസ്മരിക്കുന്നില്ല. ഏവരുടെയും കൂട്ടായ പ്രവർത്തനങ്ങൾ വഴി മാത്രമേ, നമുക്ക് നേട്ടങ്ങൾ കൈവരിക്കുവാൻ സാദ്ധ്യമാകൂ. അതിന് ഏവരുടെയും സഹായവും സഹകരണവും ഒരിക്കൽ കൂടി ഞാൻ അഭ്യർത്ഥിക്കുന്നു. എ ഇനത്തിലെ ബഡ്ജറ്റ് ചർച്ച് അക്കൗണ്ട്സ് കമ്മിറ്റിയുടെ പരിഗണനയോടു കൂടിയാണ് ക്രോഡീകരിച്ചിട്ടുള്ളത്. ആയതിനാൽ ഈ സഭയുടെ മുമ്പാകെ അവതരിപ്പിച്ചിരിക്കുന്ന 2001-2002-ലെ ബഡ്ജറ്റും 2000-2001-ലെ ബഡ്ജറ്റിൽ കവിഞ്ഞ ചെലവുകളും പാസ്സാക്കിതരണമെന്നും അഭ്യർത്ഥിക്കുന്നു.

ഇത്രയും സമയം ക്ഷമയോടെ എന്നെ കേട്ടിരുന്ന സഭാംഗങ്ങൾക്ക് നന്ദി പ്രകാശിപ്പിച്ചുകൊണ്ട് ഉപസംഹരിക്കുന്നു.

എ. കെ. തോമസ്
(അസോസ്യേഷൻ സെക്രട്ടറി)

കോട്ടയം, കാതോലിക്കേറ്റ് ഓഫീസ്
17-05-2001

അനുബന്ധം – 1

# മലങ്കര ഓർത്തഡോക്സ് സഭ: അസോസിയേഷൻ സെക്രട്ടറിമാർ

## വർഗീസ് ജോൺ തോട്ടപ്പുഴ

**സെക്രട്ടറിമാർ / അസോസിയേഷൻ സെക്രട്ടറിമാർ**

(പട്ടിക അപൂർണ്ണം)

കാഞ്ഞിരത്തിൽ ചെറിയാൻ (? – ?)
കാരിക്കൽ കുരുവിള ഈപ്പൻ (18.02.1878 – ........ ?)
ഇ. എം. ഫിലിപ്പ് ഇടവഴീക്കൽ (29.12.1883 – ...04.1910)
എ. ഫീലിപ്പോസ് (? – ?)
കെ. വി. ചാക്കോ കയ്യാലത്ത് (07.09.1911 – ......1930)
കെ. കെ. തോമസ് കന്നുകുഴിയിൽ (04.09.1930 – ...10.1934)
കെ. എം. മാത്തൻ മാപ്പിള (26.12.1934 – ...07.1936)
ഫാ. എം. സി. കുറിയാക്കോസ് (...07.1936 – ......1938)
ഫാ. കെ. ഡേവിഡ് (18.06.1938 – ...... ?)
എ. എം. വർക്കി (......1942 – ......1943)
എം. സി. കുറിയാക്കോസ് റമ്പാൻ (......1944 – ...07.1946; രണ്ടാം തവണ)
എം. പി. ജോസഫ് മോടയിൽ (......1947 – ......1950)
ഇ. ജെ. ജോസഫ് എറികാട്ട് (21.06.1951 – 24.03.1966; രണ്ടു തവണ)
പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര (24.03.1966 – 10.07.1980; മൂന്നു തവണ).
ഇ. ജെ. ജോസഫ് എറികാട്ട് (10.07.1980 – 27.12.1985; മൂന്നാം തവണ)
പോൾ മത്തായി (27.12.1985 – 22.02.1990)
എം. ടി. പോൾ (22.02.1990 – 30.06.1994)
എ. കെ. തോമസ് (30.06.1994 – 09.08.2002)
ഡോ. അലക്സാണ്ടർ കാരയ്ക്കൽ (09.08.2002 – 02.05.2007)
ഡോ. ജോർജ് ജോസഫ് (02.05.2007 – 04.04.2017; രണ്ടു തവണ)
ബിജു ഉമ്മൻ (04.04.2017 – .......; രണ്ടു തവണ)

പഴയ പാത്രിയർക്കീസ് കക്ഷി (1911–1958) യിൽ ചേരിയ്ക്കൽ സി. വർക്കി

(30.08.1911 –), കെ. സി. ചാക്കോ തരകൻ (1935–1948) തുടങ്ങിയവർ സെക്രട്ടറിമാരായിരുന്നു.

**മറ്റു ഭാരവാഹികൾ**

പുത്തൂപ്പള്ളിൽ വർക്കി ഗീവർഗീസ് (മുതൽപിടി – 18.02.1878), പുകടിയിൽ ജോസഫ് ഇട്ടൂപ്പ് (ഖജാൻജി – 25.11.1892), ഫാ. കെ. ഫീലിപ്പോസ് (ജനറൽ സെക്രട്ടറി – 12.07.1953) തുടങ്ങിയവരെയും സഭാ ഭാരവാഹികളായി കാണുന്നുണ്ട്.

## അനുബന്ധം – 2

# സ്ഥാനം... സ്ഥാനി... ത്യാഗം...

## ഡോ. എം. കുര്യൻ തോമസ്

ഇക്കാലത്ത് സേവനമാണ് എല്ലാവരും ചെയ്യുന്നത്. സർക്കാർ സേവനം, വൈദിക സേവനം, സാമൂഹികസേവനം, സഭാസേവനം... *സേവനസരണി* അങ്ങിനെ നീണ്ടുപോകുന്നു. യഥാർത്ഥത്തിൽ *സേവനം* എന്ന വാക്കിന് *പ്രതിഫലം കൂടാത്ത അദ്ധ്വാനം* എന്നാണ് ശരിയായ അർത്ഥം. പ്രതിഫലേഛ കൂടാത്ത പ്രവർത്തി മാത്രമാണ് സേവനം എന്നു വിശേഷിപ്പിക്കപ്പെടുവാൻ അർഹമായിട്ടുള്ളത്. അങ്ങിനെയെങ്കിൽ അക്ഷരാർത്ഥത്തിൽ ഇവയിൽ എത്രയെണ്ണം *സേവനം* എന്ന മാനദണ്ഡത്തിന് അനുരൂപമാകുമെന്ന് ഒന്ന് ചിന്തിച്ചു നോക്കുക.

പ്രത്യക്ഷമായ സാമ്പത്തിക ആനുകൂല്യങ്ങൾ മാത്രമാണ് ഇന്ന് പ്രതിഫലമായി പരിഗണിക്കുന്നത്. അതിനാൽ അവൈദികരുടെ സഭാസേവനത്തെ *സത്യ സേവനത്തിലാണ്* പലരും ഉൾപ്പെടുത്തുന്നത്. പക്ഷേ യഥാർത്ഥത്തിൽ അങ്ങിനെയാണോ? സഭാസേവനത്തിലൂടെ ലഭിക്കുന്ന ബഹുമാന്യത, പ്രശസ്തി, സ്വാധീനം ഇവയൊക്കെ *പ്രതിഫലം* എന്ന വകുപ്പിൽ ഉൾപ്പെടുത്തേണ്ടവയാണ്. പലരും – പ്രത്യേകിച്ച് അവൈദികർ – സഭാ സേവനത്തിനു ഇറങ്ങുന്നത് ഇവ മാത്രം ഉദ്ദേശിച്ചാണ് എന്ന സത്യം ഈ ലേഖകന്റെ വാദത്തെ ശരിവെക്കുന്നു. മലങ്കരസഭയിൽ അങ്ങിനെ അല്ലാത്ത നിഷ്ക്കാമ കർമ്മികളുടെ കുറ്റിയറ്റു പോയിട്ടില്ല എങ്കിലും ഇന്ന് അവരുടെ എണ്ണം അംഗുലീപരിമിതമാണ്. പരോക്ഷമായ സാമ്പത്തിക നേട്ടങ്ങളും രാഷ്ട്രീയ ഉന്നതിയും സഭാസേവനത്തിന്റെ പ്രതിഫലമായി ചിലരെങ്കിലും കൈപ്പറ്റുന്നു എന്ന വർത്തമാനകാല ആരോപണങ്ങളുടെ പശ്ചാത്തലത്തിൽ സഭാ സ്ഥാനങ്ങളെ *സേവനം* എന്നു വിശേഷിപ്പിക്കുന്നത് ഔചിത്യരഹിതമാണ്.

എന്നാൽ യഥാർത്ഥത്തിലുള്ള അത്മായ ത്യാഗങ്ങളൊക്കെ മലങ്കരസഭാ ചരിത്രത്തിൽ ഉണ്ടായിട്ടുണ്ട്. ഒന്നാം സ്വാതന്ത്ര്യസമര നേതാക്കളായ മഹാനായ മാർത്തോമ്മാ ഒന്നാമന്റേയും ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരുടേയും ജീവൻ റോമൻ കത്തോലിക്കരുടെ കയ്യിൽ നിന്നും രക്ഷിക്കാൻ സ്വജീവൻ പണയം വെച്ച് പകരം വേഷപകർച്ച നടത്തിയ മുളന്തുരുത്തിക്കാരായ താടി നീട്ടിയ രണ്ടു വൃദ്ധരെ തൽക്കാലം മറക്കാം. ഇരുപതാം നൂറ്റാണ്ടിൽ ശരിയായ ത്യാഗം സഹിച്ച് സഭയെ സേവിച്ച സ്ഥാനികൾ അനേകരുണ്ട്. വർത്തമാനകാലത്തിനു അജ്ഞാതരായ – തമസ്ക്കരിക്കാൻ ആഗ്രഹിക്കുന്ന – നിഷ്ക്കാമ കർമ്മികൾ.

തിരുവിതാംകൂർ സർക്കാർ സർവീസിൽ നേരിട്ടു ഹെഡ്മാസ്റ്ററായി ലഭിച്ച നിയമനം ഉപേക്ഷിച്ചാണ് മലങ്കരസഭയുടെ എക്കാലത്തെയും ഏറ്റവും പ്രഗത്ഭ അസോസിയേഷൻ സെക്രട്ടറിയായ ഇടവഴിക്കൽ മാത്തു പോത്തൻ എന്ന ഇ.

എം. ഫിലിപ്പ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ വ്യവഹാര കാര്യസ്ഥനായി സഭാസേവനത്തിനിറങ്ങിയത്. ആദ്യകാലത്ത് നിശ്ചിത ശമ്പളം മാർ ദീവന്നാസ്യോസ് അഞ്ചാമൻ വാഗ്ദാനം ചെയ്തിരുന്നെങ്കിലും കേസിന്റെ നൂലാമാലകളിൽപ്പെട്ടുഴലുന്ന അദ്ദേഹത്തിനു അതിന്റെ ദശാംശമോ ശതാംശമൊ പോലും കൊടുക്കാൻ സാധിച്ചില്ല. പക്ഷേ ആ പേരിൽ ഇ. എം. ഫിലിപ്പ് തന്നെ ഏല്പിച്ച പണി ഇട്ടിട്ടു പോയില്ല. പകരം സഭാസംബന്ധമായ പുതിയ പുതിയ ബാദ്ധ്യതകൾ വലിച്ചു തലയിൽ കയറ്റുകയായിരുന്നു. അക്കാലത്തെ പൊതുവായ ബുദ്ധിമുട്ടിനെക്കുറിച്ച് അദ്ദേഹം തന്റെ ആത്മകഥയായ *മലങ്കരസഭയുടെ രഹസ്യപേടകം* എന്ന കൃതിയിൽ പരാമർശിക്കുന്നുണ്ടെങ്കിലും അതിന്റെ ആഴവും പരപ്പും അവിടെ ലഭ്യമല്ല. പക്ഷേ ഇ. എം. ഫിലിപ്പിന്റെ മരണശേഷം പ്രസിദ്ധീകരിച്ച ആ കൃതിയുടെ അവതാരികയിൽ കെ. സി. മാമ്മൻ മാപ്പിള അത് ഭംഗിയായി വിവരിക്കുന്നുണ്ട്. ഒരു സംഭവം മാത്രം ഉദ്ധരിക്കാം:

*... തിരുമേനിയും മാലിത്ര അച്ചനും ഇ. എം. പീലിപ്പോസും കൂടി ആലപ്പുഴെ താമസിക്കുന്നതിനിടയിൽ ഒന്നു രണ്ടു ദിവസം പട്ടിണി ആയിപ്പോയി. പട്ടിണിക്കേടുകൊണ്ട് മാലിത്ര അച്ചനും പീലിപ്പോസും വാടിത്തളർന്ന് ഒരു മുറിയിൽ കിടക്കുകയായിരുന്നു. തിരുമേനി അടുത്ത മുറിയിലുണ്ട്. 'വല്ല ദിക്കിൽനിന്നും സ്വല്പം ധനസഹായം എത്തിച്ചു തരണേ' എന്നു നെഞ്ചുരുകി ദൈവത്തോടു തിരുമേനി പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയാണ്. പട്ടിണികൊണ്ടു പരവശനായി കിടക്കുന്ന ഇ. എം. പീലിപ്പോസ് സഹദുഃഖിതനായ മാലിത്ര അച്ചനോടു അനുഭവാത്മകമായ ഫലിതരൂപേണ പറഞ്ഞു: "എന്റെ അച്ചാ! നമ്മുടെ പട്ടിണി വല്ല അമ്പതു നോമ്പു കാലത്തോ മറ്റോ ആയിരുന്നെങ്കിൽ നമ്മുടെ ആത്മരക്ഷയ്ക്കെങ്കിലും അതു ഉപകരിച്ചേനെ!"*

*അടുത്തമുറിയിൽ ഹൃദയവ്യഥയാൽ അസ്വസ്ഥനായി നടന്ന മെത്രാപ്പോലീത്താ തിരുമേനി തന്റെ വിശ്വസ്ത ശിഷ്യരുടെ അവശസ്ഥിതി എങ്ങനെയിരിക്കുന്നു എന്നറിയാൻ വന്ന് വാതിലുകൾക്കിടയിലൂടെ എത്തിനോക്കിയപ്പോൾ കേട്ട വാചകം ഇതാണ്. മർമ്മം പിളർക്കുന്ന വേദനയോടെ തിരുമേനി തൽക്ഷണം മുഖം തിരിച്ചു നടന്നുകളഞ്ഞു. ഇ. എം. പീലിപ്പോസ് എഴുന്നേറ്റു നോക്കിയപ്പോൾ തിരുമേനിയുടെ കവിൾത്തടങ്ങളിലൂടെ കണ്ണുനീർ ധാരധാരയായി ഒഴുകുന്നു! ...* (*മലങ്കരസഭയുടെ രഹസ്യപേടകം*, 1993, p xv). കൂടുതൽ വിശദീകരണം ആവശ്യമില്ലാത്ത പ്രതിപാദനമാണിത്.

ഇ. എം. ഫിലിപ്പിനു ശേഷം സഭാ സ്ഥാനികളിൽ സ്മരണീയസ്ഥാനം നൽകേണ്ടത് അൽമായ ട്രസ്റ്റിയായിരുന്ന എറികാട്ടു കുഞ്ചപ്പൻ എന്ന ഇ. ഐ. ജോസഫിനാണ്. അദ്ദേഹത്തെ ചുരുങ്ങിയ വാക്കുകളിൽ ഇസഡ്. എം. പാറേട്ട് വിവരിക്കുന്നത് ... *1106 മിഥുനം 26-ാം തീയതി എറികാട് ഇ. ഐ. ജോസഫിനെ, മരിച്ചുപോയ ചിറക്കടവിൽ കൊച്ച് കോരുളയ്ക്കു പകരം അയ്മേനി ട്രസ്റ്റി ആയി തെരഞ്ഞെടുത്തു. അബ്ദള്ളായുടെ മുടക്ക് തട്ടിത്തകർത്ത വട്ടശ്ശേരിൽ ദീവന്നാസ്യോസിനെ വീണ്ടും പൂട്ടുന്നതിന് - അഴിയാത്ത മുടക്ക് മുടക്കുന്നതിന് - ഒരുങ്ങി ഏലിയാസ് പാത്രിയർക്കീസു മലയാളത്തു വന്നു താമസിക്കുന്ന കാലത്താണ് ഈ തെരഞ്ഞെടുപ്പ് നടന്നത്. പിറ്റേന്നാൾതന്നെ പഴയ ട്രസ്റ്റികളായ ഗീവറുഗീസ് ദീവന്നാസ്യോസും, പാലപ്പള്ളിൽ പൌലൂസു കത്തനാരും, ഇ. ഐ. ജോസഫും ചേർന്നു പത്തൊമ്പതു വർഷത്തെ വട്ടിപ്പണപലിശ വാങ്ങി. അതിനു ശേഷം ദീവന്നാസ്യോസ് അഭിമുഖീകരിച്ച പ്രശ്നങ്ങളിലും, അദ്ദേഹത്തിന്റെ കാലശേഷം മലങ്കരമെത്രാൻ ട്രസ്റ്റി ആയിത്തീർന്ന ഗീവറുഗീസ് ബസ്സേലിയോസിന്റെ*

*കാലത്തും, ട്രസ്റ്റി എന്ന നിലയിൽ ചുണയോടെ ഉറച്ചുനിന്ന് സഹകരിച്ച ദേഹമായിരുന്നു ഇ. ഐ. ജോസഫ്.* ... എന്നാണ് (*മലങ്കര നസ്രാണികൾ, വാല്യം 5*, 2017, പേജ് 280).

എറികാട്ട് കുഞ്ചപ്പന്റെ പീഡനം ആരംഭിക്കുന്നത് 1946 ജൂലൈ 15-നു അദ്ദേഹത്തിന്റ നിര്യാണശേഷമാണ്. പാറേട്ടിന്റെ വാക്കുകളിൽ ... *സമുദായക്കേസിൽ (1113-ൽ 111) ട്രസ്റ്റി എന്ന നിലയിൽ കക്ഷി ആയിരുന്ന അദ്ദേഹത്തിന്റെ നിര്യാണശേഷം ഭാര്യയെയും സന്താനങ്ങളെയും കേസിൽ കക്ഷി ചേർത്തു ശല്യപ്പെടുത്താൻ വാദികൾ ശ്രമിച്ചു എന്നു പറയുമ്പോൾ ഇ. ഐ. ജോസഫ് എത്രമാത്രം ഉറച്ചാണ് നിന്നിരുന്നതെന്ന് ഊഹിക്കാമല്ലോ.* ... എന്ന് ഇത് പറഞ്ഞുപോകുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, മാർ ഗീവറുഗീസ് ബസ്സേലിയോസ് എന്നീ മലങ്കര മെത്രാൻട്രസ്റ്റികളോടൊപ്പം അത്മേനി ട്രസ്റ്റിയായിരുന്ന ഇ. ഐ. ജോസഫ് സഭാ സ്വത്തുക്കൾ ദുരുപയോഗം ചെയ്തെന്നും അത് അദ്ദേഹത്തിന്റെ കുടുംബ സ്വത്തുക്കളിൽ നിന്നും ഈടാക്കണമെന്നും കാണിച്ച് പാത്രിയർക്കീസ് വിഭാഗം സിവിൾ വ്യവഹാരം ഫയൽ ചെയ്തു. എറികാട്ട് കുഞ്ചപ്പന്റെ ഭാര്യയോടൊപ്പം പ്രായപൂർത്തിയാവാത്ത മക്കൾ വരെ കേസിൽ പ്രതികളായിരുന്നു. ഇതിന്റെ ഭാഗമായി ഇ. ഐ. ജോസഫിന്റെ ഭവനം സർക്കാർ പൂട്ടി മുദ്ര വച്ചു. അദ്ദേഹത്തിന്റെ കുടുംബത്തിന് ഏതാനും ചില മുറികൾ ഉപയോഗിക്കുവാൻ മാത്രമാണ് (ഒരു മുറി, ഒരു തളം, അടുക്കള) അനുവദിച്ചത്! വർഷങ്ങളോളം ഈ നില തുടർന്നു.

ഇവിടെ വിസ്മരിക്കരുതാത്ത ഒരു വ്യക്തിത്വമുണ്ട്. അവർ സഭാ സ്ഥാനിയൊന്നുമായിരുന്നില്ല. കേവലം ഒരു വീട്ടമ്മ. അത് എറികാട്ട് ശ്രീ. ഇ. ഐ. ജോസഫിന്റെ ഭാര്യ ശ്രീമതി മേരി ജോസഫ് ആണ്. സ്വന്തം ഭർത്താവിന്റെ സഭാസേവനംകൊണ്ടുമാത്രം പീഡിപ്പിക്കപ്പെട്ട ആ സ്ത്രീരത്നം പക്ഷേ പിടിച്ചുനിന്നു. അകാലത്തിൽ വിധവയായ തനിക്ക് മാനുഷിക പരിഗണനപോലും നൽകാതെ സ്വന്തം ഭവനത്തിൽപ്പോലും എതിർകക്ഷികൾ പ്രവർത്തന നിയന്ത്രണം ഏർപ്പെടുത്തിയിട്ടും അവർ തളർന്നില്ല. സമ്പന്നതയുടെ നടുവിലും സാമ്പത്തിക പരാധീനത വരുത്തിവെച്ച ഭർത്താവിന്റെ സഭാഭക്തിയെ അവർ പഴിച്ചില്ല. ഈ പ്രാരാബ്ധങ്ങളുടെ നടുവിലും മക്കളെ നല്ലനിലയിൽ വളർത്തി ഉന്നതനിലയിൽ എത്തിച്ചു. സീമന്തപുത്രൻ പിതാവിന്റെ കാലടികളിലൂടെ നടന്ന് സഭാസേവനസരണിയിൽ സ്വന്തം വ്യക്തിമുദ്ര പതിപ്പിച്ചു. തന്റെ 88-ാം വയസിൽ 1986-ൽ ഇഹലോകംവിട്ട ആ മഹതിയെ ഒരു പ്രാവശ്യം നേരിട്ടു കാണാനുള്ള ഭാഗ്യം ഈ ലേഖകനു സിദ്ധിച്ചിട്ടുണ്ട്. മാർത്തോമ്മാ അഞ്ചാമന്റെ ഡച്ചുപീഡ ഒഴിവാക്കാൻ സ്വന്തം മെയ്യാഭരണങ്ങൾ ഉരിഞ്ഞുകൊടുത്ത നിരണം ഇലഞ്ഞിക്കൽ പീത്തമ്മത്തങ്കിയുടെ പിൻമുറക്കാരിൽ നിസംശയം ഉൾപ്പെടുത്താവുന്ന തികഞ്ഞ *നസ്രാണി പെമ്പിള* ആയിരുന്നു ആ സ്വാദ്ധി.

1917-ൽ ജനിച്ച എറികാട്ട് കുഞ്ചപ്പന്റെ മൂത്ത പുത്രൻ ഇ. ജെ. ജോസഫ് പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് 1951 മുതൽ 1966 വരെ 15 വർഷവും പ. മാത്യൂസ് പ്രഥമൻ ബാവായുടെ ഭരണകാലത്ത് 1980 മുതൽ 1985 വരെ അഞ്ചു വർഷവും സ്തുത്യർഹമായി അസോസിയേഷൻ സെക്രട്ടറി സ്ഥാനം വഹിച്ചു. ബി.എ., ബി.എൽ. ബിരുദങ്ങൾ നേടി പ്രഗത്ഭനായ അഭിഭാഷകൻ എന്ന നിലയിൽ ഖ്യാതി നേടിയ അദ്ദേഹത്തിനു പക്ഷേ ജ്വരം സഭാസേവനമായിരുന്നു. ബാങ്കിംഗ് മേഖലയിൽ പ്രവർത്തിച്ചു വന്ന ബേബിച്ചായൻ നിസ്വാർത്ഥമായ സഭാസേവനത്തിനിടയിൽ സ്വന്തം കൈയിലെ പണമെടുത്ത് സഭാ

കാര്യങ്ങൾക്കുപയോഗിച്ചതുകൊണ്ടും, ശ്രദ്ധ സഭയിൽ കേന്ദ്രീകരിച്ചതുകൊണ്ടും മറ്റും മൂലം ബാങ്കിംഗ് സ്ഥാപനം തകർന്നു. എന്നിട്ടും സഭാസേവന രംഗത്തു നിന്നും പിന്മാറാൻ അദ്ദേഹം തയ്യാറായില്ല. സ്വന്തം ഭാര്യയ്ക്ക് പ്രസവമടുത്ത സമയത്ത് അവരെ ദൈവത്തെ ഭരമേല്പിച്ചിട്ട് സഭാകാര്യങ്ങൾക്കായി പോകുവാൻ മാത്രം തീക്ഷ്ണമായിരുന്നു അദ്ദേഹത്തിന്റെ സഭാ ഭക്തി. അതും പൂർണ്ണമായും സ്വന്തം ചിലവിൽ!

പ്രൊട്ടസ്റ്റന്റ് വിശ്വാസത്തേയും കുടുംബവാഴ്ചയേയും കുടിയിറക്കി മലങ്കരസഭ വെന്നിക്കൊടി പാറിച്ച 1889-1909 കാലത്ത് ഇ. എം. ഫിലിപ്പായിരുന്നു അസോസിയേഷൻ സെക്രട്ടറിയെങ്കിൽ അതിനേക്കാൾ അധികം പൊൻതൂവലുകൾ എറികാട്ടു ബേബിയുടെ തലയിലുണ്ട്. 1951-ലെ മലങ്കരസഭയ്ക്കെതിരായ ഹൈക്കോടതി വിധിയെത്തുടർന്ന് കൊട്ടാരക്കര നിന്നും കോട്ടയത്തേക്ക് പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കു നൽകിയ സ്വീകരണം, 1958-ലെ ചരിത്രപ്രസിദ്ധമായ സുപ്രീംകോടതി വിധിയും സഭാ യോജിപ്പും, 1958 ഡിസംബർ 26-ന് നടന്ന പുത്തൻകാവ് അസോസിയേഷൻ, 1964-ലെ കാതോലിക്കാ വാഴ്ച, 1970-ലെ എം.ഡി. സെമിനാരി അസോസിയേഷൻ, 1982-ൽ സഭയാകമാനം ആഘോഷിച്ച കാതോലിക്കേറ്റ് സപ്തതി, അതിന്റെ ഭാഗമായി കോട്ടയത്തു നടന്ന സമ്മേളനം, 1984-ൽ ആഘോഷിച്ച പ. വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ കനക ജൂബിലി, അതോടനുബന്ധിച്ച് കോട്ടയത്തു നടന്ന മഹാസമ്മേളനം തുടങ്ങി അദ്ദേഹം അസോസിയേഷൻ സെക്രട്ടറിയായിരിക്കെ അതീവ വിജയകരമായും ആക്ഷേപരഹിതമായും നടന്ന പ്രധാന സംഭവങ്ങൾ നിരവധിയാണ്.

പ. മാർത്തോമ്മാ മാത്യൂസ് രണ്ടാമന്റെ വലംകൈ ആയി നിന്ന് നിസ്വാർത്ഥ സേവനം ചെയ്ത എ. കെ. തോമസിന്റേതുൾപ്പെടെ സെക്രട്ടറിമാരിൽ ഭൂരിപക്ഷത്തിന്റെയും സഭാസേവനം നിശബ്ദമായിരുന്നു. ഇടവഴിക്കൽ പോത്തച്ചന് വിക്കുണ്ടായിരുന്നതുകൊണ്ടാണ് അരങ്ങുകൾ വിട്ടുനിന്നത് എന്നു വാദിച്ചാലും ഒരു അഭിഭാഷകനായിരുന്ന എറികാട്ടു ബേബിച്ചായൻ സ്വയം അരങ്ങിനു പുറകിൽ ഒതുങ്ങിക്കൂടിയതാണെന്നു സമ്മതിക്കേണ്ടി വരും. അതായിരുന്നു അവരുടെ ശൈലി. അവരുടെ മാത്രമല്ല, മലങ്കരസഭാ സ്ഥാനികളിൽ ഒട്ടുമുക്കാൽപേരുടേയും. നിഷ്കാമകർമ്മികളായ ഇവർക്കൊക്കെ തീർച്ചയായും പ്രതിഫലം ലഭിച്ചിട്ടുണ്ട്. ആ പ്രതിഫലം നൽകിയത് ദൈവമാണ്. പക്ഷേ അവർ പ്രതിഫലം ഇച്ഛിച്ചല്ല സഭാസേവനം നടത്തിയത്. തനിക്കുണ്ടായ ജീവിതവിജയത്തെപ്പറ്റി ഇ. എം. ഫിലിപ്പ് തന്റെ ആത്മകഥയിൽ വിവരിച്ചിട്ടുണ്ട്. ഇ. ജെ. ജോസഫിന്റെ നാലു മക്കളും അതിപ്രശസ്തമായ രീതിയിൽ വിദ്യാഭ്യാസം പൂർത്തീകരിക്കുകയും പ്രഗത്ഭരായിത്തീരുകയും ചെയ്തു. ജീവിതത്തിന്റ സിംഹഭാഗവും സഭയ്ക്കായി ഉഴിഞ്ഞുവെച്ച ഇടവഴിക്കൽ പോത്തച്ചൻ 1914 ഓഗസ്റ്റ് 25-ന് 57-ാം വയസിൽ ഇഹലോകം വിട്ടു. എറികാട്ടു ബേബിച്ചായനാകട്ടെ 96-ാം വയസിൽ അതിവൃദ്ധതയിൽ 2013 ജൂൺ 26-നാണു വിടവാങ്ങിയത്.

ഇതൊക്കെയാണ് യഥാർത്ഥ ത്യാഗവും സേവനവും. അല്ലാതെ അരങ്ങു കണ്ടാൽ അനവസരത്തിൽ വരുംവരായ്കകൾ നോക്കാതെ തട്ടുപൊളിപ്പൻ പ്രസംഗങ്ങൾ നടത്തി കൈയ്യടി വാങ്ങുന്നതല്ല. സ്വന്തം സാമ്പത്തിക - രാഷ്ട്രീയ നേട്ടങ്ങൾക്കായി സഭയെ തീറെഴുതുന്നതുമല്ല. ഇന്ന് സഭാസ്ഥാനികളായി *സേവനം അനുഷ്ഠിക്കാൻ* തയാറായി വരുന്നവരിൽ എത്രപേർക്ക് കുനിഞ്ഞ് ഇവരുടെ *ചെരിപ്പിന്റെ വാറഴിക്കാൻ* യോഗ്യതയുണ്ട്? നിശിതമായ ആത്മവിമർശനം ആവശ്യമുള്ള വിഷയമാണിത്.



മാതാപിതാക്കൾ
എ. കെ.
കോശിയും
ശോശാമ്മ
കോശിയും.



വിവാഹ ശേഷം.






**വെങ്ങോല പഞ്ചായത്ത് കമ്മ്യൂണിറ്റി ഹാൾ ഉദ്ഘാടനത്തിൽ പി. പി. തങ്കച്ചൻ എം.എൽ.എ. യോടൊപ്പം.**



**മന്ത്രി വി. എം. സുധീരനോടൊപ്പം.**





മന്ത്രിമാരായ
സി. എം.
സുന്ദരം
കടവൂർ ശിവ
ദാസൻ എന്നി
വരോടൊപ്പം.



മന്ത്രി അവുക്കാദർകുട്ടി നഹ, കെ. ജി. അടിയോടി, എം. എൻ. ഗോവി
ന്ദൻനായർ എന്നിവർക്കൊപ്പം.



മന്ത്രി ടി. വി. തോമസിനോടൊപ്പം.



മന്ത്രി ബേബി ജോണിനൊപ്പം.







മന്ത്രി
എം. എൻ.
ഗോവിന്ദൻ
നായരോ
ടൊപ്പം.




**അടൂർ പഞ്ചായത്ത് മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റ് ശിലാസ്ഥാപനത്തിൽ മന്ത്രി ആർ. ബാലകൃഷ്ണപിള്ളയ്ക്കൊപ്പം.**

മന്ത്രിമാരായ
ബേബി
ജോണിനും
അവുക്കാ
ദർകുട്ടി
നഹയ്ക്കു
മൊപ്പം.

പുറക്കാട് വാട്ടർ
സപ്ലൈ സ്കീം
ഉദ്ഘാടനത്തിൽ
മന്ത്രി
അവുക്കാദർകുട്ടി
നഹയോടൊപ്പം.
05–12–1970.



ഭവനദാന പദ്ധതിയിൽ പ. മാത്യൂസ് രണ്ടാമൻ ബാവാ അടൂർ പന്നിവിഴയിൽ വീടിന്റെ താക്കോൽ ദാനം നിർവ്വഹിക്കുന്നു.








**പി.എസ്.സി.
അംഗം.**




**ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന് തോമസ് മാർ അത്താനാസ്യോസിനെ അനുമോദിക്കുന്ന യോഗത്തിൽ പ്രസംഗിക്കുന്നു.**



പ. മാത്യൂസ് പ്രഥമൻ ബാവായെ ഹാരമണിയിക്കുന്നു.



മകൾ സൂസന്റെ വീടുകൂദാശ. യൂഹാനോൻ റമ്പാൻ (പിന്നീട് മാർ ക്രിസോസ്റ്റമോസ്) നിർവ്വഹിക്കുന്നു.




പ. മാത്യൂസ് രണ്ടാമൻ ബാവായുടെ നവതി അനുമോദന സമ്മേളനം അടൂരിൽ.



ആർ. ബാലകൃഷ്ണപിള്ള ദേവലോകത്ത് അനുഗ്രഹത്തിനായി എത്തിയപ്പോൾ. പ. മാത്യൂസ് പ്രഥമൻ ബാവായും പ. മാത്യൂസ് രണ്ടാമൻ ബാവായും എ. കെ. തോമസും ജോസഫ് എം. പുതുശ്ശേരിയും.



ഫാ. ഡോ. ഒ. തോമസിനും പി. സി. എബ്രഹാമിനും ഡോ. അലക്സാണ്ടർ കാരയ്ക്കലിനും സഭാ മാനേജിംഗ് കമ്മിറ്റി (2002–2007) നൽകിയ യാത്രയയപ്പ്.



അടൂർ സെന്റ് സിറിൾസ് കോളജ് പുതിയ കെട്ടിട ശിലാസ്ഥാപനം പ. മാത്യൂസ് രണ്ടാമൻ ബാവാ നിർവ്വഹിക്കുന്നു. പ്രൊഫ. എബ്രഹാം തലവടി, എ. കെ. തോമസ്, വർഗീസ് പേരയിൽ എന്നിവർ സമീപം.



അടൂർ സെന്റ് സിറിൽസ് കോളജ്. പ. മാത്യൂസ് ദ്വിതിയൻ ബാവാ അനുസ്മരണം പി. ജെ. ജോസഫ് ഉത്ഘാടനം ചെയ്യുന്നു. എ. കെ. തോമസ് സമീപം.



തിരുവഞ്ചൂർ രാധാകൃഷ്ണൻ എം.എൽ.എ. യ്ക്കൊപ്പം ഭവന കൂദാശയിൽ.



**പ. മാത്യൂസ് രണ്ടാമൻ ബാവായോടൊപ്പം എ. കെ. തോമസും ഡോ. വർഗീസ് പേരയിലും.**



**ചരിത്രപ്രസിദ്ധമായ 2002 മലങ്കര അസോസിയേഷന്റെ പ്രധാന സംഘാടകൻ എ. കെ. തോമസ് സാറായിരുന്നു. പ. മാത്യൂസ് രണ്ടാമൻ ബാവായെ മലങ്കര മെത്രാപ്പോലീത്തായായി വീണ്ടും തിരഞ്ഞെടുത്തു എന്ന് പ്രസ്താവിച്ചതിനു പിന്നാലെ കൈ കൂപ്പുന്ന ബാവാ തിരുമേനി.**



‘ഊർശ്ലേം യാത്രാവിവരണം’ ശതാബ്ദി പതിപ്പ് തകഴി ശിവശങ്കരപ്പിള്ള പ്രകാശിപ്പിക്കുന്നു. ഡി. സി. കിഴക്കെമുറി, മാമ്മൻ മാത്യു, സുകുമാർ അഴീക്കോട്, പ. മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ, ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് എന്നിവർ മുൻനിരയിൽ. ഡോ. പോൾ മണലിൽ, ജേക്കബ് തോമസ് അരികുപുറം, ഫാ. ഡോ. കെ. എം. ജോർജ്, പി. എം. ഗീവറുഗീസ് റമ്പാൻ, എ. കെ. തോമസ്, സി. രാധാകൃഷ്ണൻ പിൻനിരയിൽ (1996 ജൂലൈ).



വിദ്യാർത്ഥിപ്രസ്ഥാനം സമ്മേളനത്തിൽ.



ദിവ്യബോധനം പഠിതാക്കളായി എ. കെ. തോമസും ഭാര്യയും.



പ. പൗലോസ് രണ്ടാമൻ ബാവായ്ക്കൊപ്പം പരുമലയിലെ ഒരു സമ്മേ ളനത്തിൽ. തോമസ് മാർ അത്താനാസ്യോസ് സമീപം.



അടൂർ സെന്റ് സിറിൽസ് കോളജ് സെക്രട്ടറി സ്ഥാനത്തു നിന്നു മാറി യപ്പോൾ മാനേജ്മെന്റ് ഉപഹാരം നൽകുന്നു.



പ. ദിദിമോസ് പ്രഥമൻ ബാവായുടെ പരുമലയിൽ നടന്ന നവതി സമ്മേളന ത്തിൽ എ. കെ. തോമസ്.



**എ. കെ. തോമസിനെ പറക്കോട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളി ശതോത്തര രജത ജൂബിലി സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവാ ആദരിച്ചപ്പോൾ.**



**പറക്കോട് സീനിയർ സിറ്റിസൺസ് കൂട്ടായ്മയിൽ.**

**A. K. Thomas**
**with Shibu Mathukutty**
**(nephew).**





**A. K. Thomas with son Dr Thomas Koshy, wife Anitha and daughter Dr Susan and her children nithin and Miriam at Jubilee Mission Hospital, Trichur.**



**A. K. Thomas with youngest sister Susy Mathulla,Thiruvalla with her son Cherry and wife Lincy.**



A. K. Thomas with second son Dr Thomas Varghese (Shaji) with wife Soosan and children elder one Elsa, her husband Charles and 2nd daughter Shilpa.



A. K. Thomas with daughter in law Anitha and Soosan.



A. K. Thomas and wife with Eldest son Dr Thomas Koshy and wife Anitha.



**Dr Thomas Koshy, his daughter Sharon, and Daughter Dr Susan and her children Nithin and Miriam.**



**A. K. Thomas with 4 generations: daughter Dr Susan with her daughter Dr Miriam and her child Alana.**



**A. K. Thomas with sister Susy Mathulla, nephews and niece s at the marriage of his grand daughter Dr Miriam with Dr Anvin.**



**A. K. Thomas and wife with Brother in law Dr Cyriac, wife Valsa, Brother in law Dr George Abraham and nephews and nieces.**



**A. K. Thomas with nephew Shibu and niece Sudha with her husband Dr. George.**



**A. K. Thomas with second son Dr Thomas Varghese with wife Susan and his daughter Dr Susan At his Grand daughter Miriam' s marriage.**

**A. K. Thomas and wife with Daughter Susan.**





**A. K. Thomas and wife with with grandchild Nithin.**



**A. K. Thomas with sister Susy Mathulla, Dr Susan (daughter), Sheeba (niece) and grand daughter Dr Miriam and husband Dr Anvin.**



**A. K. Thomas and wife.**



**A. K. Thomas with nephews and nieces of Alleppey.**



**A. K. Thomas with his Grand child Dr Sharon (Dr Thomas Koshy's Daughter).**



**A. K. Thomas and wife with Grand son Arun ( Dr Thomas Koshy's son)**



**A. K. Thomas's niece.**



**A. K. Thomas with Binuraj (family member).**



**A. K. Thomas with daughter Dr Susan and Husband Dr Abraham Philip at their daughter Dr Miriam's marriage.**



**Dr Thomas Varghese (Shaji) with his wife Soosan and children Sruthi and Shilpa with Dr Miriam at her marriage.**



**Dr Thomas Varghese (Shaji) with his wife Soosan and children Sruthi and Shilpa with Dr Miriam and Anvin at their marriage.**



**A. K. Thomas with Maternal (Thevalakara Vaidhyan family ) nephews and nieces.**



**A. K. Thomas with sister Susy Mathulla and nephews and nieces.**



**Cousins of A. K. Thomas.**

